(മലയാളം)

**പുതിയ ആകാശങ്ങളും പുതിയ ഭൂമിയും**

**വി. ഐ. മാത്യൂസ് കോറെപ്പിസ്‌ക്കോപ്പാ**

(ആത്മകഥ)

| | | |
|---|---|---|
| ഒന്നാം പതിപ്പ് | : | 2014 ഏപ്രിൽ |
| പകർപ്പവകാശം | : | ഗ്രന്ഥകാരന് |
| പ്രസാധകർ | : | സോഫിയാ ബുക്സ്, കോട്ടയം |
| ഡി.റ്റി.പി. & പ്രിന്റിംഗ് | : | സോഫിയാ പ്രിന്റ് ഹൗസ്, കോട്ടയം |

**Rs. 150.00**

ഈ പുസ്കം വിറ്റുകിട്ടുന്ന വരുമാനം സാമ്പത്തികമായി പിന്നോക്കം നിൽക്കുന്ന വിദ്യാർത്ഥികളുടെ വിദ്യാഭ്യാസ സഹായത്തിന് ഉപയോഗിക്കുന്നതാണ്.

# പുതിയ ആകാശങ്ങളും പുതിയ ഭൂമിയും

വി. ഐ. മാത്യൂസ് കോറെപ്പിസ്ക്കോപ്പാ

SOPHIA BOOKS

സോഫിയാ ബുക്സ്
കോട്ടയം

## വി. ഐ. മാത്യൂസ് കോർഎപ്പിസ്കോപ്പ

ഓർത്തഡോക്സ് സഭയിലെ പ്രഗത്ഭനായ വൈദികനും ചരിത്രഗ വേഷകനും ഗ്രന്ഥകാരനും സംഘാടകനും വിദ്യാഭ്യാസ പ്രവർത്ത കനും.

പത്തനംതിട്ട ജില്ലയിൽ തിരുവല്ല താലൂക്കിൽ വളഞ്ഞവട്ടത്ത് പുരാ തന കുടുംബമായ വലിയപറമ്പിൽ ഐസക്കിന്റെയും ദീനാമ്മയു ടെയും ആറുമക്കളിൽ മൂത്തമകനായി 1931 സെപ്റ്റംബർ ഒന്നിനു ജനിച്ചു.

പെരിങ്ങര പ്രിൻസ് മാർത്താണ്ഡവർമ്മ ഹൈസ്കൂളിൽ സ്കൂൾ വിദ്യാഭ്യാസം. ഡിഗ്രിക്കു ശേഷം മൈസൂർ യൂണിവേഴ്സിറ്റിയിൽ ചരിത്ര വിഷയത്തിൽ എം.എ. ബിരുദം നേടി.

1950-ൽ കുടുംബം കർണ്ണാടകയിലെ ദക്ഷിണ കാനറയിൽ ഉൾപ്പെട്ട പുത്തൂർ താലൂക്കിലുള്ള പതാവിലേക്കു താമസം മാറിയതോടെ ഇലക്ട്രിക് എഞ്ചിനീയറിംഗ് കോഴ്സ് പൂർത്തിയാക്കാതെ വൈദിക പഠനത്തിനു ചേർന്നു. 1961-ൽ വൈദികനായി. മലബാർ, മദ്രാസ് ഭദ്രാസനങ്ങളിലെ പള്ളികളിൽ സേവനമനുഷ്ഠിച്ചു.

2002 ഏപ്രിൽ 19-നു ബാംഗ്ലൂർ സെന്റ് ഗ്രിഗോറിയോസ് കത്തീഡ്ര ലിൽ വച്ച് ബസേലിയോസ് മാർതോമാ മാത്യൂസ് രണ്ടാമൻ കാതോ ലിക്കാ ബാവാ കോർഎപ്പിസ്കോപ്പായായി ഉയർത്തി. 2007 മെയ് മാസത്തിൽ പള്ളിവികാരി പദവിയിൽ നിന്നും വിരമിച്ചു.

2005 സെപ്റ്റംബർ ഒന്നിന് ബാംഗ്ലൂരിൽ ഫാദർ മാത്യൂസ് കോളജ് ഓഫ് നഴ്സിംഗ് എന്ന സ്ഥാപനം ആരംഭിച്ചു. അതിന്റെ ചെയർമാ നായി ഇപ്പോഴും സേവനം അനുഷ്ഠിക്കുന്നു.

മക്കൾ: ഡോ. റെൻജി ഐസക് മാത്യൂസും, ഡോ. റെജി മാത്യൂസും (ഇദ്ദേഹം 1996-ൽ കാറപകടത്തിൽ മരണമടഞ്ഞു. ഡോ. റെജിയുടെ ഓർമ്മയ്ക്കായി രൂപീകരിച്ചതാണ് ജീവകാരുണ്യ പ്രവർത്തന ങ്ങൾക്കായുള്ള ഡോക്ടർ മാത്യൂസ് ചാരിറ്റബിൾ ട്രസ്റ്റ്' എന്ന സ്ഥാപനം). ഫാ. മാത്യൂസ് ഒട്ടേറെ വിദേശ രാജ്യങ്ങൾ സന്ദർശി ച്ചിട്ടുണ്ട്. ജൂബിലി പബ്ലിക്കേഷൻസ് പ്രസിദ്ധീകരിച്ച 'കുടിയേറ്റ കുടും ബങ്ങൾ' എന്ന ഗ്രന്ഥത്തിന്റെ ചീഫ് എഡിറ്റർ കൂടിയാണിദ്ദേഹം.

Address: 245, Brigade Court Yard, Opposite: Father Mathews College of Nursing, HMT Main Road, Jalahalli, Bangalore - 560013
Ph: 09342489889

**MALANKARA ORTHODOX SYRIAN CHURCH**
**COCHIN DIOCESE**

Dr. Yakob Mar Irenaios
Metropolitan

Sion Seminary, Koratty East P.O
Trichur - 680308
Ph: 0480-2732023, 2734818
Email: sionseminary@gmail.com

February 13, 2014

# കുടിയേറ്റ മേഖലയിലെ പൊൻവിളക്ക്

ഈ ഗ്രന്ഥം ഒരത്ഭുതമാണ്. വായിച്ചു തുടങ്ങുമ്പോൾ ഒരു ജീവചരിത്ര പാരായണത്തിന്റെ അനിവാര്യതയില്ലായ്മ എന്നും വിരസതയാകുമോ എന്നും ശങ്കയുണ്ടാകുമെങ്കിലും വായന പുരോഗമിച്ചു കഴിഞ്ഞാൽ, പുസ്തകം താഴെ വയ്ക്കാതെ അവസാനം വരെ വായിക്കുന്നതിനും, അവസാന പേജ് എത്തുമ്പോഴും 'ഇനി ഈ കഥ തുടരണം' എന്ന് അനുവാചക മനസ്സ് മന്ത്രിക്കുകയുമാകും. 71 അദ്ധ്യായങ്ങളിലായി, പതഞ്ഞൊഴുകുന്ന ജലസമൃദ്ധമായ നദിപോലെ ഇവിടെ മരിക്കാത്ത ഓർമ്മകളുടെ ഒരു പ്രവാഹമാണ്. വായനക്കാരിൽ, അത്ഭുതം, വീര്യം എന്നിങ്ങനെ നവരസങ്ങളിൽ മിക്കവയും മിന്നിമറയുകയും ചെയ്യും.

ഈ ഗ്രന്ഥപാരായണാനന്തരം മനസ്സു മന്ത്രിക്കുന്നത് ഒന്നു മാത്രം. പ്രതിപാദ്യ പുരുഷനായ ബഹു. വി. ഐ. മാത്യൂസ് കോറെപ്പിസ്കോപ്പാ ഒരു ഇതിഹാസമാണ്. വൈവിദ്ധ്യ സമൃദ്ധിയും, സാഹസികവും, ദൈവനിയോഗത്തിന്റെ വെള്ളിരേഖ തെളിയുന്നതുമായ ആ ജീവിതഗാഥ, അക്ഷരാർത്ഥത്തിൽ കോൾമയിർ കൊള്ളിക്കുന്നതാണ്. എസ്. കെ. പൊറ്റക്കാട്, നിത്യചൈതന്യയതി, വൈക്കം മുഹമ്മദ് ബഷീർ എന്നിവരെപ്പോലെ നാടുനീളെ സഞ്ചരിച്ച് നാടുകളേയും, നാട്ടാരേയും അറിയുവാനുള്ള അപൂർവ്വ സൗഭാഗ്യം ഈ ബഹുമാന്യനായ ആചാര്യനുണ്ടായി. അദ്ധ്യാപകൻ, വൈദികൻ, സാഹിത്യകാരൻ, സാമൂഹ്യ നേതാവ്, ഉന്നത ചിത്താലംകൃതൻ എന്നീ വിശേഷണങ്ങളെല്ലാം ഇണങ്ങുന്ന ഈ ഉത്തമ പുരുഷൻ ജീവിതത്തിലെ കറുപ്പും, വെളുപ്പും, നിഴലും, നിലാവും നിമ്നോ

ന്നതങ്ങളും കണ്ടു വളർന്നയാളാണ്. ദീർഘവും, സാഹസികവുമായ "ദേശാടനം" ഈ അപൂർവ്വ വ്യക്തിത്വത്തെ രൂപപ്പെടുത്തുന്നതിൽ അനൽപമായ പങ്കുവഹിച്ചിട്ടുണ്ട്. വിശപ്പും, ദാഹവും, തൊഴിലില്ലായ്മയും, ഇഷ്ടജനങ്ങളുടെ അപ്രതീക്ഷിത വിയോഗവും ഒരു ജീവിത സാഹചര്യത്തിൽ നിന്നു മറ്റൊന്നിലേക്കുള്ള പറിച്ചു നടീലുമെല്ലാം അതിൽ നിറം ചാർത്തിയിട്ടുണ്ട്. ഈദൃശ ജീവിത രംഗങ്ങളിൽ സാധാരണ മനുഷ്യൻ തളർന്നുപോകുന്ന രംഗങ്ങൾ ഈ അസ്മാദൃശ്യൻ ഗംഭീരനായി, ഏതു സാഹചര്യത്തേയും നേരിടുവാൻ കഴിവുള്ളവനായി എഴുന്നേറ്റു നിൽക്കുന്നു. ഈ 83-ാം വയസ്സിൽ ആ പ്രകൃതത്തിനു ലോപമൊന്നും തട്ടിയ ലക്ഷണമൊന്നും കാണുന്നില്ല.

പരിശുദ്ധ ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ, പരിശുദ്ധ ബസേലിയോസ് ദിദിമോസ് പ്രഥമൻ എന്നീ പിതാക്കന്മാരുടെ ശിഷ്യത്വം എന്ന "ഗുരുത്വം" ഈ പിതാവിന് വേണ്ടുവോളം ലഭിച്ചിട്ടുണ്ട്. ദീനാനുകമ്പയും, വിശാല മനസ്ഥിതിയും, അദ്ദേഹത്തിനു കൂടപ്പിറപ്പാണ്. മദ്രാസ് ഭദ്രാസനത്തിൽ വൈദികരുടെ കേന്ദ്രീകൃത ശമ്പളപദ്ധതി നടപ്പിലാക്കിയപ്പോൾ അതിനെ സർവ്വാത്മനാ സ്വാഗതം ചെയ്യുക മാത്രമല്ല, പ്രതിമാസം 'ക്വോട്ടാ' അടയ്ക്കാൻ നിവൃത്തിയില്ലാത്ത പള്ളിക്കുവേണ്ടി സ്വന്തം പോക്കറ്റിൽ നിന്നും പണമിട്ട് അടയ്ക്കുവാൻ പോലും അദ്ദേഹം തയ്യാറായിരുന്നു എന്ന് നന്ദിപൂർവ്വം അനുസ്മരിക്കുന്നു.

എല്ലാ അർത്ഥത്തിലും സഭയുടെ ഒരു കെട്ടുപണിക്കാരനായിട്ടാണ് ബഹു. മാത്യൂസ് കോറെപ്പിസ്കോപ്പായെ കാണുന്നത്. വിശാലമായ മലബാർ ഭദ്രാസനത്തിലും, ദക്ഷിണ കന്നടയിലും, അക്ഷരാർത്ഥത്തിൽ അദ്ദേഹം സഭ പണിയുന്നവനായിരുന്നു. ഇച്ചിലമ്പാടി, സമ്പിയാടി എന്നീ സ്ഥലങ്ങളിൽ ഇന്നു കാണുന്ന മനോഹര ദേവാലയങ്ങളുടെ രാജശിൽപിയാണദ്ദേഹം. മലബാർ ഭദ്രാസനത്തിലെ നിലമ്പൂർ മേഖലയിലെ സുപ്രസിദ്ധ സുവിശേഷഘോഷണ കൂട്ടായ്മ 'ചുങ്കത്തറ കൺവൻഷൻ' ആരംഭിച്ചതും സഭാസ്നേഹിയായ ഈ വൈദികൻ തന്നെ. തന്റെ ഇളയ മകന്റെ അകാലത്തിലെ വേർപാട്, സഹധർമ്മിണിയുടെ നിര്യാണം ഇവ അദ്ദേഹത്തിനേറ്റ ആഘാതങ്ങളാണ്. അക്കാരണത്താൽ ദക്ഷിണ കാനറായിൽ അദ്ദേഹം മിക്കവാറും പൂർത്തിയാക്കിയ വീട് ഇന്ന് പൂർത്തീ

കരിക്കാതെ വിട്ടിരിക്കുന്നു. തന്റെ പ്രിയ പത്നിയും, മകനും നിദ്ര കൊള്ളുന്ന ഇച്ചിലമ്പാടി ദേവാലയത്തിൽ തന്നെ തനിക്കും നിത്യ നിദ്ര കൊള്ളണമെന്ന അദ്ദേഹത്തിന്റെ ആഗ്രഹം സ്വാഭാവികവും ശ്ലാഘനീയവുമാണ്. എങ്കിലും, ഇന്നും ഈ അനന്യ വ്യക്തിത്വം പ്രവർത്തനനിരതമാണ്. ബാംഗ്ലൂർ നഗരപ്രാന്തത്തിൽ അദ്ദേഹം പടുത്തുയർത്തിയ 'ഫാ. മാത്യൂസ് നഴ്സിംഗ് കോളജ്' ഈ മഹാരഥന് ഉത്തമവും, ഉചിതവുമായ സ്മാരകമായിത്തീർന്നിരിക്കുന്നു. ദക്ഷിണ കന്നടത്തിലെ സഭാപ്രവർത്തനങ്ങളും, ഇന്നും തുടരുന്ന വിദ്യാഭ്യാസ സംരംഭങ്ങളും അതേ കർമ്മകുശലതയുടെ സ്ഫുരണങ്ങൾ തന്നെ.

ഈ ഗ്രന്ഥം, ദൈവനിയോഗം പ്രാപിച്ച ഈ ആചാര്യനെപ്പറ്റി ഇത്രയുമേറെ അറിവുകൾ പകർന്നു തരുന്നതിനായി അണിയിച്ചൊരുക്കിയത് ഉചിതമായി. ഒരു പുരാതന, പൗരോഹിത്യ പാരമ്പര്യമുള്ള നസ്രാണി തറവാട്ടിൽ പിറന്ന് ജന്മദേശത്തിന്റെ ചക്രവാളത്തിനപ്പുറത്തേയ്ക്ക് വളർന്നു വന്ന ഈ അനുഗൃഹീതനായ വൈദിക ശ്രേഷ്ഠന് എന്റെ പ്രണാമങ്ങൾ അർപ്പിക്കുന്നു. അവിഭക്ത മദ്രാസ് മെത്രാസനത്തിൽ ഞാൻ ശുശ്രൂഷ ചെയ്യുമ്പോൾ, ഒരു വൈദികനായി സേവനം ചെയ്തിരുന്ന മാത്യൂസച്ചനെ കോറെപ്പിസ്കോപ്പാ സ്ഥാനത്തേക്കുയർത്തണമെന്നത് എന്റെ ആഗ്രഹമായിരുന്നു. ഇക്കാര്യം പരിശുദ്ധ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ വഴി പരുമലയിൽ വച്ച് അദ്ദേഹത്തെ അറിയിക്കുമ്പോൾ മാത്രമാണ് ഇങ്ങനെയൊരു ആലോചനയുള്ളതായി അദ്ദേഹം അറിയുന്നതു തന്നെ.

ശ്രേഷ്ഠനായ ഈ പിതാവ് ദീർഘായുഷ്മാനായി, ദൈവ സേവനവും, ദൈവജന സേവനവും തുടർന്നും നിർവ്വഹിക്കുവാൻ സർവ്വേശ്വരൻ കടാക്ഷിക്കട്ടെ.

**ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ**

# ഉള്ളടക്കം


അവതാരിക ഡോ. യാക്കോബ് മാർ ഐറേനിയോസ് 5

1. സ്നേഹത്തിന്റെ പ്രവാചകൻ - ജോസ് അച്ചൻ ചെമ്മനം 11

2. ഫാദർ മാത്യൂസ് എന്ന വി. ഐ. മാത്യൂസ് കോർഎപ്പിസ്ക്കോപ്പാ
ഫാ. ഏബ്രഹാം ജേക്കബ് ചെന്നൈ 19

3. മണിക്കളത്തിൽ അച്ചൻ - ബഹുമുഖപ്രതിഭ
ജോസഫ് സന്നംപാടി, നെല്ലിയാടി 21

4. ഇച്ചിലംപാടിയുടെ മുഖച്ഛായ മാറ്റിയ
ഫാ. വി. ഐ മാത്യൂസിന്റെ സുഹൃത്ത് പദ്ധതി 31

5. മാത്യൂസ് അച്ചന്റെ അക്ഷീണ പരിശ്രമത്തിന്റെ ഫലം
ഫാ. എൽദോ എം. പോൾ 33

6. ഫാ. വി. ഐ. മാത്യൂസ് എന്ന കർമ്മയോഗി
ഫാ. ഗീവർഗീസ് പൊന്നാല 34

7. സഭയുടെ അഭിമാനം
ഫാ. എബ്രഹാം തോമസ് 36

8. മനുഷ്യസ്നേഹിയായ മാത്യൂസ് അച്ചന്റെ നന്മപ്രവർത്തികൾ
ഫാ. ഐപ്പ് 37

9. പാവങ്ങളെ പരിപാലിക്കുന്ന ഇടയൻ
ഫാ. ജേക്കബ് കെ. എം. 41

10. എന്റെ സഹപാഠി യഥാർത്ഥ സ്നേഹിതൻ
പി. കെ. തോമസ് 43

11. സഭയ്ക്കും സമൂഹത്തിനും ഒരു ഉത്തമ വൈദികൻ
സി. ജെ. മാത്യു ജലഹള്ളി 46

12. പാവപ്പെട്ടവർക്കു ഫീസ് ഇളവു ചെയ്യുന്ന വൈദികൻ
വി. പി. ജോയിക്കുട്ടി 48

13. കുഞ്ഞാടുകളുടെ കൂട്ടം
ജോസഫ് മാടപ്പള്ളി 49

14. നല്ല ഇടയൻ
ആൻ എം. സുഗന്ധി 59

15. നല്ല റിസൽട്ട്
മിസ്സിസ് റിയാ മാത്യു 62

16. ഓർമ്മകൾ മരിക്കുമോ
ഷൈനി ജോയി 63

17. ഇതു ഞങ്ങളുടെ പറുദീസ
ജോസ്നാ മറിയം ഈശോ, മെറീന 71
18. യുവതാരം
ബിജി എം. ശാമുവേൽ 75
19 മനുഷ്യസ്നേഹി (അഭിമുഖം) 78
20. ആഹാരവിപ്ലവം (അഭിമുഖം) 80
21. പുരസ്കാരങ്ങൾ 82
22. പരമ്പര (കുടുംബചരിത്രം) 83
23 എന്റെ ശൈശവം 86
24. അന്വേഷണം 92
25. ജനിച്ച നാടിനോട് വിട 95
26. ആദ്യ കുടിയേറ്റക്കാർ 97
27. പ്രയാണം 102
28. വൈദികവൃത്തിയിലേക്ക് 109
29. നവപൂജാർപ്പണം 113
30. നിലമ്പൂരിന്റെ ചരിത്രത്തിൽ
കുടിയേറ്റ ക്രൈസ്തവരുടെ സ്വാധീനം 116
31. നിരണം ഭദ്രാസനത്തോട് വിട 120
32. മലബാർ ഭദ്രാസനത്തെപറ്റി
ബാക്കി ഇനിയും ഫ്ളാഷ്ബാക്ക് 123
33. മാമ്മാങ്കരപള്ളി 134
34. ഇടക്കര സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി 136
35. എരുമമുണ്ട സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി 138
36. ചളിക്കൽപൊട്ടി പള്ളി 140
37. പനമണ്ണ ഓർത്തഡോക്സ് പള്ളി 141
38. വടപുറം സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളി 144
39. പെരുന്തൽമണ്ണ സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി 145
40. മഞ്ചേരിയിൽ ഒരു ഓർത്തഡോക്സ് പള്ളി 147
41. തലശ്ശേരിപള്ളി 148
42. കരുവാരകുണ്ട് പള്ളി 150
43. ചുങ്കത്തറ ഓർത്തഡോക്സ് പള്ളിയും ഞാനും 152
44. നിലമ്പൂർ സേവനവും ചില പ്രതിഫലങ്ങളും 158
45. കണ്ണൂരിലേക്ക് 171
46. വീണ്ടും സൗത്ത് കാനറായിലേക്ക് 179

47. ഞാൻ ഇച്ചിലംപാടി പള്ളി പെരുന്നാളിൽ 182
48. മംഗലാപുരം പള്ളിയിൽ വികാരിയായി 186
49. സൗത്ത് കാനറായെക്കുറിച്ച് അല്പം ചരിത്രം 188
50. സൗത്ത് കാനറാ ഇടവകകൾ 191
51. പത്തൊമ്പത് വർഷം ഇച്ചിലംപാടി
സെന്റ് ജോർജ് പള്ളിയിൽ 198
52. ഞാൻ സമ്പിയാടി ഓർത്തഡോക്സ് പള്ളിയിലേക്ക് 210
53. പള്ളികളുടെ കൂദാശയും എന്റെ സപ്തതിയും 214
54. കോഴിവെട്ടിന്റെ ചരിത്ര പശ്ചാത്തലം 218
55. ഇച്ചിലംപാടി എന്ന തീർത്ഥാടനകേന്ദ്രത്തിൽ
വി. ഐ. മാത്യൂസ് അച്ചനും ഞാനും 220
56. ഗീവർഗ്ഗീസ് സഹദായുടെ നാമത്തിലെ പള്ളികൾ 225
57. യോർദ്ദാൻ നദിയിൽ നിന്നും 12 കല്ലുകൾ 227
58. പത്രോസിന്റെ ഭവനം കണ്ട്
ഗലീലക്കടലിലൂടെയുള്ള ഉല്ലാസയാത്ര 229
59. ചാവുകടലിലെ കളിയും ഒതളങ്ങാപോലെ മറിച്ചിലും 230
60. കല്പന 231
61. കല്പന 233
62. കല്പന 236
63. ആശംസ 238
64. സമ്മതപത്രം 240
65. അവർ നിത്യതയിൽ 241
66. എന്റെ പിതാവ് - ഇസഹാക്കിന്റെ ഇതിഹാസം 244
67. എന്റെ മാതാവ് ദീന 254
68. പതാവ് സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി 259
69. വി. ഐ. തോമസ് അച്ചനും ഞാനും 266
70. ഫിലിപ്പ് പള്ളിച്ചിറ അച്ചനും ഞാനും 276
71. തലവടി ചിറമേൽ കുടുംബവും
വളഞ്ഞവട്ടം വലിയപറമ്പിൽ കുടുംബശാഖയും 281

# 1

# സ്നേഹത്തിന്റെ പ്രവാചകൻ

## ഫാ. ജോസ് ചെമ്മനം

വലിയപറമ്പിൽ മണിക്കളത്തിൽ വന്ദ്യനായ മാത്യൂസ് കോർ എപ്പിസ്കോപ്പാ അച്ചൻ തന്റെ അനുഗൃഹീത ജീവിതത്തിലേക്ക് തിരിഞ്ഞു നോക്കി സ്വാനുഭവങ്ങൾ അനുവാചകരുമായി പങ്കുവെയ്ക്കുന്ന അസുലഭ നിമിഷങ്ങളിൽ ഒരു മകന്റെ സ്ഥാനത്തുനിന്ന് ആശംസകൾ അർപ്പിക്കുവാൻ ലഭിച്ച അവസരം ഒരു വലിയ ഭാഗ്യമായി കരുതുന്നു. ഫലപ്രദവും സംഭവ ബഹുലവുമായ ജീവിതം അടുത്തുനിന്നും, അകലെനിന്നും വീക്ഷിക്കുവാനുള്ള അവസരം എനിക്ക് ലഭിച്ചിട്ടുണ്ട്. തന്റെ യജമാനൻ ഏൽപ്പിച്ച താലന്തുകളെ വ്യവഹാരം ചെയ്ത് ലാഭമുണ്ടാക്കി, സങ്കീർത്തനക്കാരൻ പാടുന്നതുപോലെ "വൃദ്ധതയിലുമവർ തളിരിട്ടു തഴച്ചു" പടർന്നു പന്തലിച്ചു നിറഞ്ഞു നിൽക്കുന്ന വ്യക്തി മാഹാത്മ്യം എത്ര വർണ്ണിച്ചാലും മതി വരില്ല!

ബഹുമാനപ്പെട്ട മാത്യൂസ് കോർ എപ്പിസ്കോപ്പ 1961 മുതൽ മലബാർ ഭദ്രാസനത്തിന് നൽകിയ സംഭാവനകൾ ബഹുമാനപ്പെട്ട ഗീവർഗ്ഗീസ് പൊന്നോല അച്ചൻ സവിസ്തരം പ്രതിപാദിച്ചിരിക്കയാൽ, അതിന്റെ തുടർച്ചയായ കർണ്ണാടകയിലെ ദക്ഷിണ കന്നട (സൗത്ത് കാനറ) യിലെ ശ്രേഷ്ഠമായ പ്രവർത്തനങ്ങളെക്കുറിച്ച് ലളിതമായി വിവരിപ്പാൻ ഒരു എളിയ ശ്രമം ഇവിടെ നടത്തുകയാണ്.

മലബാർ പ്രദേശങ്ങളിലെ പ്രവർത്തനങ്ങൾക്ക് വിരാമമിട്ട് താൻ എവിടെ നിന്നും വൈദീക വൃത്തിക്കായി ഇറങ്ങി തിരിച്ചുവോ, ആ നാടിനേയും നാട്ടുകാരേയും ശുശ്രൂഷിക്കുവാൻ 1987-ൽ ദക്ഷിണ കന്നടയിൽ എത്തിച്ചേർന്നു. മദ്രാസ് ഭദ്രാസന അധിപനായിരുന്ന ഭാഗ്യസ്മരണാർഹനായ അഭിവന്ദ്യ സഖറിയാ മാർ ദീവന്നാസിയോസ് തിരുമേനിയുടെ അനുഗ്രഹാശിസ്സുകളോടെ മംഗലാപുരം സെന്റ് ഗ്രീഗോറിയോസ്, പതാവ് സെന്റ് ജോർജ്ജ്, പുത്തൂർ

കോൺഗ്രിഗേഷനുകളുടെ ചുമതലകൾ ഏറ്റെടുത്തു. അതോടെ മലങ്കര സഭയുടെ, ദക്ഷിണ കന്നട ഓർത്തഡോക്സ് സഭാ ചരിത്രത്തിന് ഒരു പുതിയ ഇതിഹാസം തുടങ്ങുകയായിരുന്നു. തുടർന്ന് ഇച്ചിലംപാടി സെന്റ് ജോർജ്ജ്, സമ്പ്യാടി സെന്റ് മേരീസ് ഇടവകകളുടെ ചുമതലകൾ ഏറ്റെടുത്ത് നീണ്ട പത്തൊൻപത് വർഷക്കാലം തുടർന്ന ശുശ്രൂഷകൾ മാത്യൂസ് അച്ചനെ ആ പ്രദേശങ്ങളിലെ സമാരാധ്യ നേതാവാക്കി മാറ്റി.

ബഹുമാനപ്പെട്ട മാത്യൂസ് അച്ചന്റെ സൗത്ത് കാനറാ പ്രവർത്തനങ്ങൾക്ക് മുൻഗാമികളായിരുന്നവർ ദിവംഗതരായ പി.കെ. സക്കറിയ അച്ചനും, ഏ. ജേക്കബ് അച്ചനും ആയിരുന്നു. ഈ രണ്ടു സന്ന്യാസ വൈദീകരും തങ്ങളുടെ കാലഘട്ടത്തിൽ ഏകാംഗമായി ശക്തമായ നേതൃത്വവും അതുല്യമായ ശുശ്രൂഷകളുമാണ് നൽകി വന്നത്. ഏകദേശം പന്ത്രണ്ട് (dozen) പള്ളികളുടെ ശുശ്രൂഷകൾ, യാത്രാ സൗകര്യങ്ങളും സാമ്പത്തികവും ഇല്ലാതിരുന്ന ആ കാലഘട്ടത്തിൽ, ഗ്രാമങ്ങൾ തോറും കാൽനടയായി യാത്രചെയ്ത്, പട്ടിണിയും പരാധീനതകളുമുള്ള കുടിയേറ്റ കർഷകരുടെ ആത്മനൊമ്പരങ്ങളും പേറിക്കൊണ്ട്, അവരോടൊപ്പം, അവരിലൊരാളായി യാതനകളും ത്യാഗങ്ങളും സഹിച്ച് കാലയവനികയ്ക്കുള്ളിൽ മറഞ്ഞ് അരുമനാഥന്റെ പാദാന്തികത്തിൽ എത്തിച്ചേർന്നിരിക്കുന്ന ഈ വന്ദ്യ പിതാക്കന്മാരെ സ്മരിക്കാതെ മുമ്പോട്ട് പോവുക അസാദ്ധ്യമാണ്. തുടർന്ന് ബഹുമാനപ്പെട്ട ഏ. ജേക്കബ് അച്ചനോടൊപ്പം ദീർഘകാലം തുച്ഛമായ വരുമാനങ്ങളിൽ പ്രവർത്തിച്ച ദിവംഗതനായ വി. മാത്യൂസ് (ജോയി അച്ചൻ) കത്തനാരും, അദ്ദേഹത്തിന്റെ സേവനങ്ങളും അദ്വിതീയം തന്നെ.

ബഹുമാനപ്പെട്ട മണിക്കളത്തിൽ വി.ഐ. മാത്യൂസ് അച്ചൻ 1988 മുതൽ ഇച്ചിലംപാടി സെന്റ് ജോർജ്ജ് ഓർത്തഡോക്സ് ഇടവകയുടെയും സമ്പ്യാടി സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകയുടെയും ചുമതലകൾ ഏറ്റെടുത്തു. കുടിയേറ്റം നടന്നിട്ട് ഏകദേശം നാൽപത് വർഷം പിന്നിടുന്ന ഈ കാലഘട്ടത്തിലും (1990-കൾ) മലങ്കര നസ്രാണികളായ കുടിയേറ്റക്കാരിൽ സിംഹഭാഗത്തിനും വളർച്ചയുടെ പാതയിൽ വലിയ മാറ്റങ്ങൾ സംഭവിച്ചതായി അവകാശപ്പെടാവുന്നതല്ല. രണ്ടാം തലമുറയിലെ ഏറിയ പങ്കും ശരിയായ വിദ്യാഭ്യാസമില്ലാതെ പിതാക്കന്മാരുടെ കൃഷിയും കൂലിവേലയും മറ്റുമായി തുടർന്നു വരുന്നു എന്നു മാത്രം പറയുവാനേ സാധി

ക്കുന്നുള്ളൂ. വീടുകളിലെ ദാരിദ്ര്യവും അരിഷ്ടതാവസ്ഥയും പള്ളികളുടെ സ്ഥിതിഗതികളേയും ബാധിക്കുന്ന പ്രശ്നങ്ങളാണല്ലോ! ദക്ഷിണ കാനറായിലെ ഒരു പള്ളികളിലും തുടർച്ചയായ എല്ലാ ആഴ്ചകളിലും വി. കുർബ്ബാനയോ, ശുശ്രൂഷകളോ നടന്നു വന്നിരുന്നില്ല. ഓരോ വൈദീകനും രണ്ടോ മൂന്നോ നാലോ പള്ളികളുടെ ചുമതല വഹിക്കേണ്ടതായുള്ള സാഹചര്യം നിലനിന്നിരുന്നു. ഈ സാഹചര്യങ്ങളിലാണ് ബഹുമാനപ്പെട്ട മാത്യൂസ് അച്ചൻ രംഗപ്രവേശം ചെയ്യുന്നത്. ബഹുമാനപ്പെട്ട അച്ചൻ വലിയ ഒരു സാഹസത്തിന് മുതിരുകയായിരുന്നു എന്നു പറഞ്ഞാലും അതിശയോക്തിയാകുകയില്ല. ദക്ഷിണ കാനറായിലേക്കു വരുവാൻ കൊച്ചമ്മയുടെ സ്കൂളിലെ ജോലി രാജി വെപ്പിച്ചു. മക്കളുടെ പഠിത്തം പൂർത്തിയായതിനാലും, സ്വന്തം വീട്ടിൽ നല്ല സ്ഥിതി ഉണ്ടായിരുന്നതിനാലും, പാവപ്പെട്ട പള്ളികളെ ആശ്രയിക്കാതെ സ്വന്തം കൈയിൽ നിന്നും പണം മുടക്കി പെട്രോൾ നിറച്ച്, സ്വന്തം വാഹനത്തിൽ യാത്ര ചെയ്ത് വർഷങ്ങളോളം ഈ കുഗ്രാമങ്ങളിലെ ശുശ്രൂഷ നിർവ്വഹിച്ചു വന്നു. മദ്രാസ് ഭദ്രാസനത്തിൽ കേന്ദ്രീകൃത ശമ്പള പദ്ധതി നടപ്പിൽ വരുന്നതു വരെ കേവലം 500 രൂപാ മാത്രം സ്വീകരിച്ച് ശുശ്രൂഷ നടത്തി വന്നിരുന്നത് ആ ഇടവകയ്ക്കും ജനങ്ങൾക്കും എത്രയോ ആശ്വാസമായിരുന്നു.

ബഹുമാനപ്പെട്ട മാത്യൂസ് അച്ചന്റെ ഉജ്ജ്വലമായ പ്രവർത്തനം ഇച്ചിലംപാടി, സമ്പ്യാടി ഇടവകകളുടെ ചരിത്രത്തോടും ദേവാലയങ്ങളുടെ കെട്ടുപണികളോടും ബന്ധപ്പെട്ടുവരുന്നതാണ്. ദക്ഷിണ കാനറായിലെ ദേവാലയങ്ങൾ ഈ കാലയളവിൽ (1992) ഏകദേശം 50 വർഷങ്ങൾ പഴക്കമുള്ളവയും, ഒരു മുറിയുടെ മാത്രം വലിപ്പമുള്ളവയും, ഭിത്തികൾ പച്ച ഇഷ്ടികകളാലും, മേൽക്കൂരകൾ ഓടിനാൽ മേഞ്ഞവയും, ശരിയായ അറ്റകുറ്റ പണികൾ ചെയ്യാത്തവയും, ചോർന്ന് ഒലിക്കുന്നതുമായ സ്ഥിതിയിലായിരുന്നു കിടന്നിരുന്നത്. ഇടവക ജനങ്ങൾക്ക്, നിന്ന് ആരാധനയിൽ സംബന്ധിക്കുവാൻ പോലും സാധിക്കാത്ത അത്ര ഇടുക്കമുള്ളതായ മുറികളുടെ അവസ്ഥയിൽ നിന്ന് വിമോചിപ്പിച്ച്, ആ പ്രദേശത്തുള്ള കൃഷിക്കാരും, കൂലിപ്പണിക്കാരുമായ ഇടവക അംഗങ്ങൾക്ക് സ്വപ്നം കാണുവാൻപോലും സാധിക്കാത്തതുമായ അതിബൃഹത്തായ ഇച്ചിലംപാടി, സമ്പ്യാടി ദേവാലയങ്ങൾക്ക് അടിസ്ഥാനമിട്ടു. ദൈവത്തിലുള്ള അളവറ്റ ആശ്രയം ഒന്നുമാത്രമാണ് ഇതിന് കാരണമായതെന്ന്

ഞാൻ പൂർണ്ണമായി വിശ്വസിക്കുന്നു. മാത്രമല്ല, സാധാരണയായി ദേവാലയ പണികൾക്ക് അടിസ്ഥാനമിട്ടാൽ നമ്മുടെ വൈദീകർ ലോകമെമ്പാടും പിരിവിനിറങ്ങുകയും, വിശ്വാസികളെ മുഷിച്ചും, മുഷിപ്പിച്ചും പിരിവുകൾ നടത്തിയും പിഴിഞ്ഞും പണി പൂർത്തീകരിക്കുന്നുവെങ്കിൽ ബഹുമാനപ്പെട്ട മാത്യൂസ് അച്ചൻ അതിനൊരു അപവാദമാണ്. മാത്യൂസ് അച്ചൻ ഒരു വ്യക്തിയുടെ അടുക്കലും പിരിവിനിറങ്ങാതെ, പിരിവു ചോദിക്കാതെ, ആവശ്യഘട്ടങ്ങളിൽ സ്വന്തം കൈയിൽ നിന്നും, കുടുംബാംഗങ്ങളിൽ നിന്നും സംഭാവനയായും കടമായും പണം എടുക്കുകയും - ഇടവകാംഗങ്ങളുടെ നല്ല സഹകരണത്തോടും അധ്വാനത്തോടും പ്രോത്സാഹനത്തോടും ഇരുദേവാലയങ്ങളും അനുഗ്രഹകരമായി പൂർത്തീകരിച്ചു. അതോടൊപ്പം മലയാളികളുടെ, ദക്ഷിണ കാനറായിലെ കുടിയേറ്റത്തിന്റെ അരനൂറ്റാണ്ട് പിന്നിടുന്ന കാലയളവിൽ മലങ്കര സഭയുടെ പരമാദ്ധ്യക്ഷനും, മാർത്തോമ്മായുടെ പിൻഗാമിയുമായ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായെ ഇദംപ്രഥമമായി ദക്ഷിണ കാനറായുടെ മണ്ണിൽ കൊണ്ടുവന്ന് 2002 ഫെബ്രുവരു 15, 16, 17 തീയതികളിലായി ദേവാലയ കൂദാശകളും, കുടിയേറ്റ സുവർണ്ണ ജൂബിലിയും, മാത്യൂസ് അച്ചന്റെ സപ്തതിയും നിറപ്പകിട്ടോടെ നടത്തപ്പെട്ടു. അച്ചനെ എങ്ങനെ അഭിനന്ദിക്കാതിരിക്കും.

ബഹുമാനപ്പെട്ട മാത്യൂസ് അച്ചൻ ഏകദേശം 19 വർഷക്കാലം ഇച്ചിലംപാടി, സമ്പ്യാടി ഇടവകകളിൽ കേന്ദ്രീകൃത ശമ്പളപദ്ധതി നിലവിൽ വരുന്നതുവരെ, ശമ്പളം പറ്റാതെ വളരെ ചെറിയ അലവൻസ് മാത്രം സ്വീകരിച്ചുകൊണ്ട് അനുഷ്ഠിച്ച ശുശ്രൂഷകൾ സഭയോടും സാധുക്കളായ ജനങ്ങളോടുമുള്ള ശുശ്രൂഷാമനോഭാവം ഒന്നുകൊണ്ട് മാത്രമാണ്. ഇന്നത്തെ തലമുറയ്ക്ക് പകരം വയ്ക്കാനാവാത്ത തൃപ്തിക്കൊരു മാതൃക കൂടിയാണ്. ഒരുപക്ഷെ, അൽപം വൈകിയെങ്കിലും ദക്ഷിണ കാനറാ ശുശ്രൂഷക്ക് എത്തിച്ചേർന്നത് ഇത്തരുണത്തിലെ ത്യാഗനിർഭരമായ ഒരു ശുശ്രൂഷ കാഴ്ച വെക്കുവാനായിരുന്നിരിക്കണം. അതേ സമയത്ത് മനുഷ്യസ്നേഹിയും ഉദാരമനഃസ്ഥിതിയുമുള്ള ഈ പിതാവ് തന്റെ അടുക്കൽ സഹായ അഭ്യർത്ഥനയുമായി വന്നിരുന്ന ആരേയും നിരുത്സാഹപ്പെടുത്തുകയോ ഉപേക്ഷവിചാരിക്കുകയോ ചെയ്തിരുന്നില്ല. ജാതി മത ഭേദമെന്യേ ഭവന നിർമ്മാണത്തിന്, കുഞ്ഞുങ്ങളുടെ വിദ്യാഭ്യാസത്തിന്, രോഗ

ചികിത്സയ്ക്ക്, ഇടവക ജനങ്ങളുടെ ദാരിദ്ര്യം അകറ്റുവാൻ, ചെറുതും വലുതുമായി കൈ അയച്ച് സഹായിക്കുകയും ചെയ്യുമായിരുന്നു. പലരും ഈ അവസരങ്ങൾ മുതലെടുക്കുകയും ചെയ്തിട്ടുള്ളത് പ്രസ്താവിക്കാതിരിക്കാൻ സാധിക്കുന്നില്ല. എങ്കിലും ഈ പിതാവിന് അതിൽ പരിഭവമൊന്നുമില്ല. "എനിക്ക് വിശന്നു, നിങ്ങൾ എനിക്ക് ഭക്ഷിപ്പാൻ തന്നു. എനിക്ക് ദാഹിച്ചു, നിങ്ങൾ എനിക്ക് കുടിപ്പാൻ തന്നു. രോഗിയായിരുന്നു, വന്നു, കണ്ടു. നഗ്നനായിരുന്നു, ഉടുപ്പിച്ചു" എന്ന കർത്തൃവാക്യം അന്വർത്ഥമാക്കുന്നതായിരുന്നു, സൗത്ത് കാനറായിലെ പ്രവർത്തനങ്ങൾ.

ബഹുമാനപ്പെട്ട അച്ചൻ പ്രധാനമായും തന്റെ ശ്രദ്ധ കേന്ദ്രീകരിച്ചത് മലങ്കര സഭയുടെ കേരളത്തിന് പുറത്തുള്ള ഗീവർഗ്ഗീസ് സഹദായുടെ നാമത്തിൽ സ്ഥാപിതമായ ഇച്ചിലംപാടി സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളിയുടെ കാര്യത്തിലാണ്. സ്വന്തം ഭവനത്തേക്കാൾ ഈ പള്ളിയേയും പള്ളിക്കാരേയും അച്ചൻ സ്നേഹിച്ചു. അവരിൽ ഒരാളായി, അവിടെ അംഗത്വം സ്വീകരിച്ചു. അച്ചൻ ശുശ്രൂഷ ചെയ്യുന്ന കാലഘട്ടത്തിൽ, സ്വജനത്താലും നാനാജാതി മതസ്ഥരാലും ബഹുമാനിച്ചിരുന്ന ഇച്ചിലംപാടി എന്ന അപ്രഖ്യാപിത ജോർജ്ജിയൻ തീർത്ഥാടനകേന്ദ്രത്തിന്റെ വളർച്ചയെ മുന്നിൽ കണ്ടുകൊണ്ട് നല്ല അടിസ്ഥാനമിട്ട്, മാറ്റങ്ങൾക്ക് തുടക്കം കുറിക്കുവാൻ അച്ചൻ ഉദ്യമിച്ചു. ഈ ലേഖകൻ അച്ചന്റെ പിൻഗാമിയായി അവിടെ എത്തിച്ചേർന്നപ്പോൾ അച്ചൻ ഇട്ടിരുന്ന അടിസ്ഥാനത്തിന്മേൽ സൗധത്തിന്റെ തുടർപണികാര്യങ്ങളിൽ നിലയുറപ്പിക്കാൻ കഴിഞ്ഞു എന്നത് ചാരിതാർത്ഥ്യത്തോടെ ഓർത്തുപോകുന്നു. മേയ് മാസത്തിലെ വിശുദ്ധ ഗീവർഗ്ഗീസ് സഹദായുടെ പെരുന്നാളിന് എത്തിച്ചേരുന്ന ജനാവലിക്ക്, പെരുന്നാളിൽ ചിട്ടയോടെ സംബന്ധിച്ചു നേർച്ച കാഴ്ചകൾ അർപ്പിച്ച്, നേർച്ച സ്വീകരിച്ച് പോകുവാനുള്ള ക്രമീകരണത്തിനായി ചരിഞ്ഞു കിടന്ന പള്ളിയുടെ ഭൂമിയെ വിശാലമായ സമഭൂമിയായി ആധുനിക യന്ത്ര (Bulldozer) വിദ്യ ഉപയോഗിച്ചു വിശാലമായ മൈതാനമാക്കി. ഇത് ദീർഘ ദൃഷ്ടിയുടെയും കാഴ്ചപ്പാടുകളുടെയും "ധീരമായ" നടപടിയുടെയും ഉദാഹരണമാണ്. മാർ ഗീവർഗ്ഗീസ് സഹദായുടെ പെരുന്നാൾ മാധ്യമങ്ങളിലൂടെ മതിയായ പൊതുജനശ്രദ്ധ (Publicity) യിലേക്ക് കൊണ്ടുവന്നത് ഭക്തജനപ്രവാഹത്തിന് കാരണമായി.

മാർ ഗീവർഗ്ഗീസ് സഹദായുടെ മദ്ധ്യസ്ഥതയും ഇച്ചിലംപാടി

എന്ന കർണ്ണാടകയിലെ കുഗ്രാമവും അവിടെ നടക്കുന്ന അത്ഭുത ങ്ങളും, ലോകതലത്തിൽ അറിയപ്പെടാനും അനേകായിരങ്ങൾ അവിടെ അഭയം തേടി, അടുത്തുനിന്നും അകലെനിന്നും ഈ സഹ ദായുടെ മദ്ധ്യസ്ഥതയിൽ ദൈവാനുഗ്രഹങ്ങൾ ഏറ്റുവാങ്ങുവാനും കാരണമായി. ഇന്ന് ഈ പെരുന്നാൾ അടുക്കുമ്പോൾ പത്രമാധ്യമ ങ്ങൾ ഇച്ചിലംപാടി പെരുന്നാളിന്റെ ഒരു പരസ്യം കിട്ടുവാനും അതി നുള്ള സ്ഥലം മാറ്റിവെയ്ക്കുവാനും തിടുക്കം കാണിക്കുന്നത് ഏറെ ശ്രദ്ധേയമാണ്.

മേയ് 7-ാം തീയതി നടക്കുന്ന പെരുന്നാളിൽ എത്തിച്ചേരുന്ന ഭക്തസഹസ്രങ്ങൾക്ക് ഉച്ചഭക്ഷണം ആദ്യം സാമ്പത്തിക കൈത്താ ങ്ങലിലൂടെ (Sponsor) നടപ്പാക്കിയതും, ഇന്നും നിർത്താതെ തുട രുന്നതുമായ സമ്പ്രദായം അച്ചന്റെ വലിയൊരു സംഭാവനയാണ്. മാത്രമല്ല പെരുന്നാൾ തീരുന്നതു വരെ അപ്പവും കോഴിയിറച്ചിയും നേർച്ചയായി ലഭിക്കുന്നതിന് കാത്തുനിന്ന് മുഷിയാതെയും ക്രൈസ്തവർക്കും, അക്രൈസ്തവർക്കും ഒരുപോലെ നമ്മുടെ പള്ളിയിൽ പെരുന്നാളിന് എത്തുന്ന തീർത്ഥാടകർക്ക് ഈ സസ്യ ഭോജനം (Vegetarian food) വലിയൊരു നേർച്ചയും അനുഗ്രഹവും തന്നെ.

അതുപോലെ സമ്പ്യാടി ദേവാലയം പുതുക്കിപ്പണിയുമ്പോൾ കുന്നിൻമുകൾ മുഴുവൻ നിരപ്പാക്കുകയും, പരിശുദ്ധ ബാവാ തിരു മേനിയുടെ അനുവാദത്തോടെ ശവക്കല്ലറകൾ പൊളിച്ച് അസ്ഥി കളും മറ്റ് ഭൗതികാവശിഷ്ടങ്ങളും (Relics), അവിടെനിന്നും പുതിയ സ്ഥാനത്തേക്ക് മാറ്റി സ്ഥാപിച്ച് വിശാലമായ പള്ളിയും മുറ്റവും ഒരുക്കി എടുത്തതും അതിലെ ദീർഘവീക്ഷണവും എത്ര കണ്ടു ശ്ലാഘനീയമത്രേ!

ബഹുമാനപ്പെട്ട മാത്യൂസ് അച്ചൻ ഒരു തികഞ്ഞ മനുഷ്യസ്നേഹി ആണ്. സർവ്വ മതങ്ങളേയും അതിലെ ആചാര്യന്മാരേയും ബഹു മാനിക്കുകയും, ഹൈന്ദവ സന്ന്യാസി മാരോടും, മുസ്ലീം മൗലവി മാരോടും നല്ല ബന്ധങ്ങൾ സ്ഥാപിക്കുകയും, പൊതു ചടങ്ങുക ളിൽ അവരുടെ സാന്നിദ്ധ്യം ഉറപ്പുവരുത്തുകയും ചെയ്തിരുന്നു. അതുപോലെ അച്ചന്റെ പ്രസംഗങ്ങൾ എപ്പോഴും ആശയ സമ്പു ഷ്ടവും, വിമർശനാത്മകവും, ആഴവും പരപ്പും ഉള്ളതുമായിരുന്നു. അന്ധമായി വിശ്വാസസത്യങ്ങളെ അവതരിപ്പിക്കാതെ യുക്തിയും ഭക്തിയും സമന്വയിപ്പിക്കുകയും വിവിധ ദർശനങ്ങളെയും തത്വ

സംഹിതകളെയും താതമ്യപ്പെടുത്തി ക്രിസ്തുവിശ്വാസവും, ആചാര അനുഷ്ഠാനങ്ങളുടെ അർത്ഥവും വ്യാപ്തിയും വ്യക്തമാക്കുന്നതു മാകുന്നു അച്ചന്റെ പ്രസംഗങ്ങൾ. ചില സന്ദർഭങ്ങളിലെങ്കിലും അച്ചന് ഹൈന്ദവദർശനത്തോട് പ്രത്യേക ആഭിമുഖ്യമുള്ളതായി തോന്നും, എങ്കിലും ക്രിസ്തീയത വെളിപ്പെടുത്തുന്നതിൽ അച്ചൻ ഒരിക്കലും പരാജയപ്പെട്ടിരുന്നില്ല. ഒരു മുതിർന്ന (Senior) വൈദീ കനെങ്കിലും, പഴഞ്ചൻ കഥകളുടെയും കെട്ടുകഥകളുടെയും പിന്നാ ലെയുള്ള, വെറും പാതിരി സംസ്കാരത്തിൽ നിന്നും ഭാഷക ളിൽനിന്നും വ്യത്യസ്തമായി, ആനുകാലികവും യുക്തിസഹവുമായി ഭക്തിയെ ആധുനിക തലമുറയിൽ എത്തിക്കുന്നതിൽ പ്രത്യേകം ശ്രദ്ധിച്ചിരുന്നത് എന്നിൽ അത്ഭുതം ഉളവാക്കുന്നു. ഈ പ്രായ ത്തിലും പ്രസംഗങ്ങൾ വളരെ തയ്യാറെടുപ്പോടുകൂടി മാത്രമേ അച്ചൻ നിർവ്വഹിക്കാറുള്ളൂ.

നിരന്തര പ്രയത്നങ്ങളുടെയും, പ്രവർത്തനങ്ങളുടെയും മദ്ധ്യ ത്തിൽ വെല്ലുവിളികളും പ്രതിസന്ധികളും കടന്നു വന്നപ്പോൾ ആ പിതാവ് ഒട്ടും തളർന്നില്ല.പ്രതീക്ഷയോടെ ഏറെ കഷ്ടപ്പെട്ടും ത്യാഗം സഹിച്ചും, ദൈവാശ്രയത്തിൽ വളർത്തി വലുതാക്കിയ വാത്സല്യ പുത്രന്മാരിൽ ഇളയവൻ വാഹനാപകടത്തിൽപ്പെട്ട് മരിക്കുമ്പോഴും, മകന്റെ വേർപാടിൽ മനം നൊന്തു തളരാതെ പ്രവർത്തനോന്മുഖ മായി മുന്നേറുന്ന അവസരത്തിൽ രണ്ടാമത്തെ പ്രഹരം കടന്നുവ രികയായി. ജീവിത പങ്കാളിയായ കൊച്ചമ്മയുടെ ദീർഘനാളത്തെ രോഗങ്ങൾക്കും, ചികിത്സകൾക്കുമൊടുവിൽ, അച്ചനെ വിട്ട് യാത്ര യായപ്പോഴും കടപുഴകി വീഴാതെ ഉറച്ചുനിന്ന് അച്ചൻ ദൈവീകശു ശ്രൂഷകൾ തുടർന്നുകൊണ്ടേയിരുന്നു. അനുഗ്രഹകരമായും ഏറെ സന്തോഷത്തോടെയും ജീവിക്കുവാനും പ്രവർത്തിക്കുവാനും ദൈവം അച്ചന് ഇട നൽകി. അച്ചൻ ഇടവക ശുശ്രൂഷകളും അവ സാനിപ്പിച്ച് സൗത്ത് കാനറായിൽ നിന്ന് ബംഗലുരുവിലേക്ക് മാറി താമസിച്ചു. വിശ്രമജീവിതത്തെ അലസതയ്ക്ക് കൈമാറാതെ, അനേക കുഞ്ഞുങ്ങളുടെ ഭാവിക്കും കുടുംബങ്ങളുടെ സംരക്ഷ ണയ്ക്കും ഉതകുന്ന ഫാദർ മാത്യൂസ് നഴ്സിംഗ് കോളേജും ഹോസ്റ്റലും ആരംഭിച്ചു. വിശ്രമരഹിതമായ അതിശ്രേഷ്ഠ ശുശ്രൂഷ ഈ 83-ാം വയസ്സിലും നിർവ്വഹിച്ചു വരുന്നു.

ധന്യമാക്കിയ ജീവിതം, അരുമ നാഥന്റെ കൈകളിൽ സകലവും ഭദ്രമായി സമർപ്പിച്ചും, നിസ്വാർത്ഥമായി സ്നേഹത്തിന്റെ പ്രവാച

കനായി, കർമ്മയോഗിയായി, ആചാര്യ ശ്രേഷ്ഠനായി, പ്രത്യാശ യോടെ, ക്രൈസ്തവമൂല്യങ്ങളുടെ കാഹള ഭേരി മുഴക്കിക്കൊണ്ട് ഈ കർത്തൃദാസൻ തന്റെ അതുല്യ ജീവിതം തുടരുന്നു. അതങ്ങ നെതന്നെ അനേക വർഷങ്ങൾ ഇനിയും തുടരട്ടെ -

*"നൽ വരദാനത്താൽ മോദം*
*നൽകുക ഭാവുക ദാതാവേ!*

തീരണേ ഈ കർത്തൃദാസൻ നിന്നുടെ കിന്നരമായ്" എന്ന് ആത്മാർത്ഥമായി പ്രാർത്ഥിക്കുന്നു. ആശംസിക്കുന്നു. ഈ പിതാ വിന്റെ ആത്മകഥ അതിന്റെ അനുവാചകർക്ക് ആത്മപ്രേരകവും, ആശാദീപവും, വഴികാട്ടിയും ആയിത്തീരട്ടെ എന്ന് ഹൃദയപൂർവ്വം പ്രാർത്ഥിച്ചുകൊണ്ട്....

# 2

# ഫാദർ മാത്യൂസ് എന്ന വി. ഐ. മാത്യൂസ് കോർഎപ്പിസ്കോപ്പ

## ഫാ. ഏബ്രഹാം ജേക്കബ് ചെന്നൈ

ഓർത്തഡോക്സ് സഭയിലെ പ്രഗത്ഭനായ വൈദികനും ചരിത്രഗവേഷകനും ഗ്രന്ഥകാരനും സംഘാടകനും വിദ്യാഭ്യാസ പ്രവർത്തകനുമാണ് വെരി. റവ. വി. ഐ. മാത്യൂസ് കോർഎപ്പിസ്കോപ്പ.

പത്തനംതിട്ട ജില്ലയിൽ തിരുവല്ല താലൂക്കിൽ വളഞ്ഞവട്ടത്ത് പുരാതന കുടുംബമായ വലിയപറമ്പിൽ ഐസക്കിന്റെയും ദീനാമ്മയുടെയും ആറുമക്കളിൽ മൂത്തമകനായ അദ്ദേഹം 1931 സെപ്റ്റംബർ ഒന്നിനു ജനിച്ചു. പെരിങ്ങര പ്രിൻസ് മാർത്താണ്ഡവർമ്മ ഹൈസ്കൂളിൽ ആയിരുന്നു സ്കൂൾ വിദ്യാഭ്യാസം. ഡിഗ്രിക്കു ശേഷം മൈസൂർ യൂണിവേഴ്സിറ്റിയിൽനിന്ന് ചരിത്ര വിഷയത്തിൽ എം.എ. ബിരുദം നേടി.

1950–ൽ കുടുംബം കർണ്ണാടകയിലെ ദക്ഷിണ കാനറയിൽ ഉൾപ്പെട്ട പുത്തൂർ താലൂക്കിലുള്ള പതാവിലേക്കു താമസം മാറിയതോടെ ഇലക്ട്രിക് എഞ്ചിനീയറിംഗ് കോഴ്സ് പൂർത്തിയാക്കാതെ വൈദിക പഠനത്തിനു ചേർന്നു.

### 14–2–1954ൽ ശെമ്മാശപ്പട്ടം സ്വീകരിച്ചു.

1956–ൽ മുളക്കുഴ പാങ്കാവിൽ മാത്യുവിന്റെയും ആച്ചിയമ്മയുടെയും മകൾ അച്ചാമ്മയെ വിവാഹം ചെയ്തു. ശെമ്മാശനായിരിക്കെ തന്നെ പരുമല സ്കൂളിൽ ഹെഡ്മാസ്റ്റർ ആയി നിയമിതനായി. സഹധർമ്മിണി അച്ചാമ്മയ്ക്ക് തിരുവല്ല എം.ജി.എം. ഹൈസ്ക്കൂളിലും നിയമനം ലഭിച്ചു.

## 16-1-1961 വൈദികൻ

1961-ൽ വൈദികനായി നിലമ്പൂർ പ്രദേശത്തുള്ള വിവിധ ഇടവകകളുടെ ചുമതലയോടൊപ്പം ചുങ്കത്തറ ഹൈസ്കൂളിൽ അദ്ധ്യാപകനായും ചേർന്നു. ഇതേ സ്കൂളിലേക്ക് അച്ചാമ്മയ്ക്കും സ്ഥലം മാറ്റം കിട്ടി. 1970-ൽ കണ്ണൂരിൽ സെന്റ് തോമസ് ഓർത്തഡോക്സ് ദേവാലയത്തിന്റെ ചുമതലയും കോളേജിന്റെ പ്രിൻസിപ്പൽ സ്ഥാനവും ഏറ്റെടുത്തു. 1987-ൽ മംഗലാപുരം, പതാവ് തുടങ്ങിയ പള്ളികളിലും 1988 മുതൽ ഇച്ചിലംപാടി സെന്റ് ജോർജ്ജ് പള്ളിയിലും 1992 മുതൽ സമ്പിയാടി സെന്റ് മേരീസ് പള്ളിയിലും വികാരിയായി.

## കോർ എപ്പിസ്കോപ്പ

2002 ഏപ്രിൽ 19-ാം തീയതി ബാംഗ്ലൂർ സെന്റ് ഗ്രിഗോറിയോസ് കത്തീഡ്രലിൽവെച്ച് ബസേലിയോസ് മർതോമാ മാത്യൂസ് രണ്ടാമൻ കാതോലിക്കാ ബാവ അച്ചനെ കോർ എപ്പിസ്കോപ്പയായി സ്ഥാനാരോഹണം നടത്തി. 2007 മേയ് മാസത്തിൽ പള്ളിവികാരി പദവിയിൽ നിന്നും വിരമിച്ചു.

## ഫാ. മാത്യൂസ് നർസിംഗ് കോളേജ്

2005 സെപ്റ്റംബർ ഒന്നിന് ബാംഗ്ലൂരിൽ ഫാദർ മാത്യൂസ് കോളേജ് ഓഫ് നഴ്സിംഗ് എന്ന സ്ഥാപനം ആരംഭിച്ചു. അതിന്റെ ചെയർമാനായി ഇപ്പോഴും സേവനം അനുഷ്ഠിക്കുന്നു.

രണ്ടു മക്കൾ. ഡോ. റെൻജി ഐസക് മാത്യൂസും, ഡോ. റെജി മാത്യൂസും. (ഇദ്ദേഹം 1996-ൽ കാറപകടത്തിൽ മരണമടഞ്ഞു. ഡോ. റെജിയുടെ ഓർമ്മയ്ക്കായി രൂപീകരിച്ചതാണ് ജീവകാരുണ്യ പ്രവർത്തനങ്ങൾക്കായുള്ള 'ഡോക്ടർ മാത്യൂസ് ചാരിറ്റബിൾ ട്രസ്റ്റ്' എന്ന സ്ഥാപനം). ഫാ. മാത്യൂസ് ഒട്ടേറെ വിദേശ രാജ്യങ്ങൾ സന്ദർശിച്ചിട്ടുണ്ട്. ജൂബിലി പബ്ലിക്കേഷൻസ് പ്രസിദ്ധീകരിച്ച 'കുടിയേറ്റ കുടുംബങ്ങൾ' എന്ന ഗ്രന്ഥത്തിന്റെ ചീഫ് എഡിറ്റർ കൂടിയാണിദ്ദേഹം.

# 3

# മണിക്കളത്തിൽ അച്ചൻ ബഹുമുഖ പ്രതിഭ

## ജോസഫ് സന്നംപാടി, നെല്ലിയാടി

പ്രാർത്ഥനയാലും പരിത്യാഗ കർമ്മങ്ങളാലും സ്വയം സമർപ്പിച്ച മഹത്തായ ജീവിതമാണ് സപ്തതിയിലെത്തിയ ഫാ. വി.ഐ. മാത്യൂസ് എന്ന മാത്യൂസ് അച്ചന്റേത്.

അത്യപൂർവ്വമായ വ്യക്തി വൈശിഷ്ട്യവും പ്രാഗത്ഭ്യവും പ്രാർത്ഥനാ ജീവിതവുംകൊണ്ട് സർവ്വാദരണീയനായ മാത്യൂസ് അച്ചനെക്കുറിച്ചു പറയാൻ ഒത്തിരി ഒത്തിരി കാര്യങ്ങളുണ്ട്, കുടിയേറ്റ ഭൂമിയായ ദക്ഷിണ കന്നഡയിലെ ഓരോ കുടുംബങ്ങൾക്കും.

മാത്യൂസ് അച്ചന്റെ അചഞ്ചലമായ ദൈവവിശ്വാസത്തിന്റെയും പ്രാർത്ഥനയിൽ ഉൾക്കൊണ്ട ഹൃദയപൂർവ്വമായ പ്രവർത്തനത്തിന്റെയും വിജയഗാഥയാണ് ഇവിടുത്തെ ഓരോ പുൽക്കൊടിക്കും മണൽത്തരിക്കുപോലും പറയാനുള്ളത്. സപ്തതിയിലെത്തിയ ആദ്ധ്യാത്മിക ചൈതന്യത്താൽ കുടിയേറ്റ ഭൂമിയെ ധന്യമാക്കിയ മാത്യൂസ് അച്ചന്റെ വാസ്തവജനകമായ ജീവിതത്തിലേക്കും പ്രവർത്തനമേഖലകളിലേക്കും പ്രകാശം പരത്തുന്ന ഒരു തീർത്ഥയാത്ര....

### കുടിയേറ്റഭൂമിയിലേക്ക്

ദക്ഷിണ കന്നഡ എന്ന സ്വപ്ന ഭൂമിയിലേക്ക് ഒരു കർഷക കുടുംബം കുടിയേറി 1950–ൽ. മദ്ധ്യതിരുവിതാംകൂറിലെ പത്തനംതിട്ട ജില്ലയിലെ തിരുവല്ലാ താലൂക്കിലെ വളഞ്ഞവട്ടത്ത് പുരാതന വലിയപറമ്പിൽ കുടുംബത്തിൽപ്പെട്ട ഐസക് സകുടുംബം ദക്ഷിണ കന്നഡയിലെ പുത്തൂർ താലൂക്കിലുള്ള പതാവ് എന്ന സ്ഥലത്താണ് എത്തിച്ചേർന്നത്. അൻപതുകളുടെ തുടക്കത്തിൽത്തന്നെ മദ്ധ്യ തിരുവിതാംകൂറിൽനിന്നും ഒട്ടേറെ കുടുംബങ്ങൾ

ഈ മേഖലയിൽ എത്തിയിരുന്നു. മറ്റൊരു കാലഘട്ടത്തിലും ഇതു പോലൊരു കുടിയേറ്റമുണ്ടായിട്ടില്ലെന്നത് യാഥാർത്ഥ്യമാണ്.

അരനൂറ്റാണ്ടിനുമുമ്പ് ഏതാനും കുടിയേറ്റ കുടുംബങ്ങൾ മാത്ര മുണ്ടായിരുന്ന ഈ ജില്ലയിൽ പതിനായിരത്തിലേറെ കുടുംബങ്ങ ളാണിന്നുള്ളത്.

കാടുകളും കുന്നുകളും നിറഞ്ഞ ഈ മേഖലയെ കനകം വിളയി ക്കുന്ന ഭൂമിയാക്കി മാറ്റാൻ ഏതാനും വർഷങ്ങൾക്കുള്ളിൽത്തന്നെ വലിയപറമ്പിൽ ഐസക്കിനു കഴിഞ്ഞു. അദ്ദേഹത്തിന്റെ മൂന്ന് ആൺമക്കളിൽ മൂത്തയാളാണ് സപ്തതിയിലെത്തിയ ഫാ. വി.ഐ. മാത്യൂസ്.

മാത്യൂസ് അച്ചൻ ഇലക്ട്രിക്കൽ എൻജിനീയറിംഗിൽ ഡിപ്ലോ കോഴ്സിന് നാഗർകോവിലിൽ പഠിച്ചുകൊണ്ടിരിക്കുമ്പോഴായിരുന്നു ഈ കുടിയേറ്റം. മൂത്തമകനായതിനാൽ ഇത്രയും അകലെ വിട്ടിട്ടു പോകാൻ മാതാപിതാക്കൾക്ക് വൈമുഖ്യം. അതിനാൽ പഠനം ഇട യ്ക്കുവെച്ച് ഉപേക്ഷിച്ച് കുടുംബത്തോടൊപ്പം കുടിയേറ്റ ഭൂമിയി ലേക്ക് മാത്യൂസ് അച്ചനും യാത്രയാകേണ്ടിവന്നു. അച്ചനോടൊപ്പം അന്നു പഠിച്ച പലരും ഉയർന്ന ഉദ്യോഗസ്ഥരായി ജോലി യിൽനിന്നും വിരമിച്ച് വിശ്രമജീവിതം നയിക്കുകയാണിന്ന്.

മാത്യൂസ് അച്ചൻ കുടിയേറ്റ ഭൂമിയിലെത്തിയതോടെ ജീവിത ത്തിന്റെ താളവും സ്വപ്നവും മറ്റൊരു വഴിക്കായി. കുടിയേറ്റക്കാർ അച്ചനെ വൈദിക പരിശീലനത്തിനായി തിരഞ്ഞെടുത്തതും ഒരു ദൈവനിയോഗമായിരുന്നു. പിന്നീട് മനസ്സും ശരീരവും ആ വഴി ക്കായി.

1954-ലാണ് മാത്യൂസ് അച്ചൻ ശെമ്മാശപട്ടം സ്വീകരിച്ചത്. 1956-ലാ യിരുന്നു വിവാഹം. മുളക്കുഴ പാങ്കാവിൽ കോരുതു മാത്യുവിന്റെ മകൾ അച്ചാമ്മയാണ് ജീവിതസഖിയായി കടന്നുവന്നത്. 1956-ൽ ശെമ്മാശനായിരിക്കെത്തന്നെ പരുമല സെമിനാരി സ്കൂളിൽ ഹെഡ്മാസ്റ്ററായി നിയമിതനായി. അച്ചാമ്മ ടീച്ചർ എം.ജി.എം. ഹൈസ്കൂളിലും. 1961-ൽ വൈദികനായി. ഈ ഭദ്രാസനത്തിൽത്ത ന്നെയുള്ള നിലമ്പൂർ പ്രദേശത്തുള്ള പള്ളികളിലേക്ക് നിയമിക്ക പ്പെട്ടു. അതോടൊപ്പം ചുങ്കത്തറ ഹൈസ്കൂളിൽ അദ്ധ്യാപകനായും ജോലി ലഭിച്ചു. ടീച്ചറിനും അതേ സ്കൂളിൽ തന്നെ ജോലികിട്ടി. ദൈവ പരിപാലനയുടെ അത്ഭുതകരമായ വഴികളിലൂടെയായിരുന്നു

പിന്നീടുള്ള യാത്രകളത്രയും. സഭയ്ക്കും സമൂഹത്തിനും വേണ്ടിയുള്ള സമർപ്പിതമായ ജീവിതം.

1971–ൽ കണ്ണൂരിലേക്ക് മാത്യൂസ് അച്ചൻ സ്ഥലംമാറി. അവിടെ സെന്റ് തോമസ് ഓർത്തഡോക്സ് പള്ളിയുടെ ചുമതലയും കോളേജിന്റെ പ്രിൻസിപ്പൽ സ്ഥാനവും ഏറ്റെടുത്തു. ഒട്ടേറെ സാമൂഹ്യപ്രവർത്തനങ്ങൾക്കും വിദ്യാഭ്യാസ പദ്ധതികൾക്കുമെല്ലാം നേതൃത്വം കൊടുത്തു. ജീവിതത്തിലെ സമ്പന്നമായൊരു കാലഘട്ടമായിരുന്നു അതെന്ന് അച്ചൻ ഓർമ്മിക്കുന്നു.

1987–ലാണ് ദക്ഷിണ കാനറായിലേക്ക് അച്ചൻ കടന്നുവന്നത്. മംഗലാപുരം, പതാവ് തുടങ്ങിയ പള്ളികളിലായിരുന്നു ആദ്യവർഷങ്ങൾ. 1988 മുതൽ ഇച്ചിലംപാടി സെന്റ് ജോർജ്ജ് പള്ളിയിലും 1992 മുതൽ സാമ്പിയാടി പള്ളിയിലും വികാരിയായി നിയമിതനായി.

## ഇച്ചിലംപാടി പള്ളി

വിശുദ്ധ ഗീവർഗ്ഗീസ് സഹദായുടെ നാമത്തിലുള്ള ഇച്ചിലംപാടി പള്ളി രണ്ടാം പുതുപ്പള്ളിയെന്നാണ് അറിയപ്പെടുന്നത്. വിശ്വാസികളുടെ അഭയ കേന്ദ്രമായ ഈ പുണ്യ സങ്കേതത്തെക്കുറിച്ച് ഒരു ദശാബ്ദം മുമ്പ് ഞാൻ ഒരു വാരികയിൽ എഴുതിയ ലേഖനം മാത്യൂസ് അച്ചൻ ഫയലിൽ ഇപ്പോഴും സൂക്ഷിക്കുന്നുണ്ടെന്ന് ഈയടുത്ത നാളിലാണ് എനിക്ക് അറിയാൻ കഴിഞ്ഞത്. ഈ പള്ളിയെപ്പറ്റി അദ്ദേഹം അത്രയേറെ ശ്രദ്ധാലുവാണെന്നതിനൊരു തെളിവാണിത് എന്നതിൽ സംശയമില്ല.

1953–ൽ ഒരു താല്ക്കാലിക ഷെഡ്ഡിൽ ആരംഭിച്ച പള്ളി 1963–ൽ പുതുക്കിപ്പണിത് മനോഹരമാക്കി. എല്ലാവർഷവും മെയ് 6, 7 തീയതികളിൽ നടക്കുന്ന വിശുദ്ധ ഗീവർഗ്ഗീസ് സഹദായുടെ പെരുന്നാൾ ദിനങ്ങളിൽ അടുത്തും അകലെയുമുള്ള പ്രദേശങ്ങളിൽനിന്നും എത്തിച്ചേരുന്ന വിശ്വാസികളുടെ എണ്ണം തിട്ടപ്പെടുത്തുക സാദ്ധ്യമല്ല. ഓരോ വർഷവും ആ ഭക്തജനപ്രവാഹം വർദ്ധിച്ചുകൊണ്ടിരിക്കുകയുമാണ്. ഭക്തജനങ്ങൾക്ക് പ്രാർത്ഥനയ്ക്കും മറ്റ് ആരാധനാകർമ്മങ്ങൾക്കും ഇതിനേക്കാൾ സൗകര്യങ്ങൾ വേണമെന്ന ദീർഘവീക്ഷണമാവാം വിപുലവും മനോഹരവുമായ രീതിയിൽ ഇച്ചിലംപാടി പള്ളി പണിയാൻ മാത്യൂസ് അച്ചന് പ്രചോദനമായത്.

കേവലം 42 താഴ്ന്ന വരുമാനക്കാരായ കുടുംബങ്ങൾ മാത്രം ഉൾക്കൊള്ളുന്ന ഒരു ഇടവകയിൽ ഇത്ര വലിയ ഒരു പള്ളിയുടെ നിർമ്മാണം എങ്ങനെ സാധിച്ചു എന്ന ചോദ്യത്തിന് ഇപ്പോഴത്തെ പള്ളിയുടെ ട്രസ്റ്റിയായ തിരുത്തടത്തിൽ റോയിയുടെ വിശദീകരണം ശ്രദ്ധേയമാണ്.

അച്ചന്റെ സ്ഥിരോത്സാഹവും നിശ്ചയദാർഢ്യവും തന്നെ. യാതൊരു നിർബന്ധ പിരിവും ഇടവകാംഗങ്ങളിൽ നിന്നും അച്ചൻ നടത്തിയിട്ടില്ല. ഇടവകാംഗങ്ങളോടൊത്തുചേർന്ന് അച്ചൻ പണി യെടുക്കുമ്പോൾ ഞങ്ങൾക്കും അതു പ്രചോദനമേകി. കൂടാതെ ഇടവകാംഗങ്ങൾ അവരവരുടെ കഴിവനുസരിച്ചുള്ള ചെറുതും വലു തുമായ തുകകൾ സന്തോഷപൂർവ്വം നൽകിക്കൊണ്ടിരുന്നു. കൂടാതെ കർണ്ണാടകത്തിന്റെ പലഭാഗത്തുനിന്നും വിദേശരാജ്യങ്ങളിൽനിന്നും പലവിധത്തിലുള്ള സംഭാവനകൾ പല രൂപത്തിലായി ഇവിടെ ലഭി ച്ചുകൊണ്ടിരിക്കുന്നു. എല്ലാവരോടും നല്ല ബന്ധം പുലർത്തുന്ന അച്ചനു ലഭിക്കുന്ന ഒരംഗീകാരമായിരുന്നു ആ നാണയത്തുട്ടുകൾ. ആ നാണയത്തുട്ടുകളിൽ നിന്നാണ് ഇത്ര മനോഹരമായ പള്ളി പണിയാൻ സാധിച്ചതും.

സെക്രട്ടറി കെ.സി. വർഗ്ഗീസ് മറ്റൊരു വിശദീകരണം കൂടി നല്കി. കഴിഞ്ഞ കുറേ വർഷങ്ങളായി പെരുന്നാളിനു നേർച്ചവരവും വർദ്ധി ച്ചുകൊണ്ടിരിക്കുന്നു. ഇങ്ങനെ പലവഴിക്കായി ലഭിക്കുന്ന തുകക ളാണ് പള്ളിയുടെ കാര്യങ്ങൾക്കായി വിനിയോഗിക്കുന്നത്. പണി പൂർത്തിയാകുമ്പോൾ 30 ലക്ഷം രൂപയോളം ചെലവുവരുമെന്നാണ് കണക്കാക്കുന്നത്.

ഇടവകാംഗങ്ങളായ മുളയ്ക്കൽ സ്കറിയായും, കല്ലുമുമ്പിൽ കുഞ്ഞുമോനും മറ്റൊരു കാര്യം ശ്രദ്ധയിൽപ്പെടുത്തി.

ലാഭേച്ഛയോ സ്വാർത്ഥമോഹങ്ങളോ ഇല്ലാത്ത മണിക്കളത്തിൽ അച്ചൻ (വി.ഐ. മാത്യൂസ് അച്ചൻ) ഈ ഇടവകയെ ജീവനു തുല്യം സ്നേഹിക്കുന്നതുകൊണ്ടാണ് ഈ ഇടവക അനുദിനം പുരോഗ തിയിൽനിന്നും പുരോഗതിയിലേക്കു കുതിക്കുന്നത്. പള്ളി യിൽനിന്നും അച്ചനു ലഭിക്കുന്ന തുച്ഛമായ വരുമാനം അച്ചൻ ഈ ഇടവകയിൽ വന്നു പോകുന്നതിനുള്ള പെട്രോൾ ചെലവിനു പോലും മതിയാകുന്നില്ല എന്ന കാര്യവും ഞങ്ങൾക്കു നന്നായ റിയാം. അച്ചന്റെ ആത്മാർത്ഥമായ സഹകരണമാണ് ഇവിടെ പ്രതി ഫലിക്കുന്നത്.

അച്ചന്റെ ജീവകാരുണ്യപ്രവർത്തനങ്ങളേക്കുറിച്ച് ഇടവകയിൽനിന്നും ഇടവകയുടെ പുറത്തുനിന്നും ചില സ്നേഹിതന്മാരിൽ നിന്നും അറിയാനിടയായി. നിർദ്ധനരായ വിദ്യാർത്ഥികളുടെ പഠനത്തിനും, രോഗചികിത്സയ്ക്കും പെൺകുട്ടികളുടെ വിവാഹത്തിനുമായി സ്വന്തം കൈയ്യിൽ നിന്ന് ആയിരക്കണക്കിനു രൂപ മണിക്കളത്തിൽ അച്ചൻ ഇച്ചിലംപാടി ഇടവകയിലും ഇടവകയ്ക്കു പുറത്തുമുള്ളവർക്കായി നല്കിയിട്ടുള്ള കാര്യം നന്ദിനിറഞ്ഞ ഹൃദയത്തോടെ പലരും എന്നോടു പറയുകയുണ്ടായി. കൂടാതെ അച്ചന്റെ രണ്ടാമത്തെ മകൻ പരേതനായ റജി മാത്യൂസിന്റെ പേരിൽ സ്ഥാപിച്ചിരിക്കുന്ന ചാരിറ്റബിൾ ട്രസ്റ്റിന്റെ വകയിലും ഒട്ടേറെ നിർദ്ധനർക്ക് അച്ചൻ സാമ്പത്തിക സഹായം നൽകിവരുന്നു.

## ഏവർക്കും പ്രിയങ്കരൻ

മണിക്കളത്തിൽ അച്ചൻ നെല്ലിയാടിയിലുള്ള ചിത്രാ ക്ലിനിക് സന്ദർശനം ഒരു സൗഹൃദ സംഗമമാക്കാറുണ്ട്. മിതഭാഷിയും പൂർണ്ണ സംശുദ്ധനുമായ കുറിച്ചിത്താനം പരമേശ്വരൻ നായർ ഈ സംഗമത്തിന്റെ പതിവു പങ്കാളിയാണ്.

അച്ചൻ യാതൊരുവിധ ജാടയും ഇല്ലാത്ത വ്യക്തിയാണ്. പുരോഹിതൻ എന്ന നിലയിൽ അദ്ദേഹത്തോടുള്ള ബഹുമാനത്തോടൊപ്പം അദ്ദേഹം എനിക്കൊരു കളിക്കൂട്ടുകാരൻ കൂടിയാണ്. കുറിച്ചിത്താനം ഇതു പറഞ്ഞപ്പോൾ പഞ്ചായത്തു മെമ്പറും ലാബിന്റെ ഉടമയുമായ മിസ്സിസ് സിനി വർഗ്ഗീസ് പറഞ്ഞത് “അച്ചൻ സ്വന്തം സമ്പാദ്യംകൊണ്ട് നിർദ്ധനരെ സഹായിക്കുന്ന ദാനശീലൻ കൂടിയാണ്. നിന്നെപ്പോലെതന്നെ നിന്റെ അയൽക്കാരനെയും സ്നേഹിക്കണമെന്ന ക്രിസ്തു നാഥന്റെ വാക്കുകൾ അക്ഷരംപ്രതി പാലിക്കുന്ന വൈദികനാണിദ്ദേഹം. എം.എ. ബിരുദധാരിയും സമ്പന്നനുമായ അച്ചൻ എത്ര ലാളിത്യമാർന്ന ജീവിതമാണ് നയിക്കുന്നത്”, എന്നാണ്.

അരനൂറ്റാണ്ടിനു മുമ്പ് അന്നത്തെ പഴമക്കാരിൽനിന്നും പറഞ്ഞുകേട്ടൊരു ചൊല്ലുള്ളത് ഇവിടെ വളരെ പ്രസക്തമാണ്.

ഉത്തമ പുത്രന് എന്തിനഹോധനം, അധമ പുത്രന് എന്തിനയ്യേ ധനം (ഉത്തമപുത്രന് ധനം ഇല്ലെങ്കിലും കുറവുകൾ ഉണ്ടാകാറില്ല. അധമന്മാർക്ക് ധനം ഉണ്ടെങ്കിലും പ്രയോജനപ്പെടുകയില്ല) ഈ തത്ത്വമനുസരിച്ച് ഉത്തമ പുത്രൻ ധനം ഉള്ളവനും കൂടിയായാൽ

ജീവിത മാതൃക വളരെ ശ്രേഷ്ഠമായിരിക്കും. ഈ ഇടവക കാര്യങ്ങളിൽ മണിക്കളത്തിൽ മാത്യൂസ് അച്ചനിൽ കാണുന്ന മഹത്ത്വവും ഇതുതന്നെയാണ്.

## സമ്പ്യാടിപ്പള്ളി

പുത്തൂർ താലൂക്കിന്റെ വടക്കുകിഴക്കായി ശീരാടി ഗ്രാമപഞ്ചായത്തിൽ ഉൽപ്പെട്ട പ്രദേശമാണ് നമ്പ്യാടി. ഗ്രാമഭംഗി നിറഞ്ഞുനിൽക്കുന്ന സമ്പ്യാടിക്ക് തിലകക്കുറിയായി നിലകൊള്ളുന്ന മനോഹര ദേവാലയമാണ് നമ്പ്യാടിപ്പള്ളി. ഒരു മണവാട്ടിയെപ്പോലെ അണിഞ്ഞൊരുങ്ങി നിൽക്കുന്ന ഈ ദേവാലയം പരിശുദ്ധ കന്യാമറിയത്തിന്റെ നാമധേയത്തിൽ 1954-ൽ ഒരു താത്ക്കാലിക ഷെഡ്ഡിലാണ് ആരംഭിച്ചത്. പള്ളി പിന്നീട് പൊളിച്ചു പണിതെങ്കിലും വേണ്ടത്ര സൗകര്യങ്ങളൊന്നുമുണ്ടായിരുന്നില്ല.

1992-ൽ മാത്യൂസ് അച്ചൻ ഈ ഇടവകയുടെ ചുമതല ഏറ്റെടുത്ത ശേഷം അദ്ദേഹത്തിന്റെ ഉത്സാഹത്തിലും നേതൃത്വത്തിലും ഇടവകാംഗങ്ങളുടെ കൂട്ടായ സഹകരണത്തിലും ഇന്ന് പണിതിരിക്കുന്ന ഈ മനോഹര ദേവാലയത്തിന്റെ പണികൾക്ക് തുടക്കമിട്ടു.

ഈ ഇടവകയിൽപ്പെട്ട തൊണ്ണൂറോളം വീട്ടുകാരുടെ ഹൃദയപൂർവ്വമായ സംഭാവനകൾ മാത്രമാണ് ഈ പള്ളി പണിക്കുവേണ്ടി ഉപയോഗിച്ചത്.

അത്യാവശ്യഘട്ടങ്ങളിൽ ഇടവകാംഗങ്ങളെ വിളിച്ചുകൂട്ടി പള്ളി പണിയുടെ നിർമ്മാണ ചെലവുകളെപ്പറ്റി അച്ചൻ പറയുമ്പോൾ എല്ലാവരും അവരവരുടെ കഴിവനുസരിച്ചുള്ള തുകകൾ നല്കിക്കൊണ്ടിരുന്നു. അച്ചനോടൊത്തു നിന്നുള്ള ഇടവകാംഗങ്ങളുടെ കൂട്ടായ സഹകരണമാണ് പള്ളി പണി ഇത്രവേഗം തീരാനും ഇത്ര സൗകര്യങ്ങളോടെ തീർക്കാനും കഴിഞ്ഞത്. മുൻ ട്രസ്റ്റിയും ഇപ്പോഴത്തെ കമ്മിറ്റിയംഗവുമായ താന്നിക്കാക്കുഴി ഉലഹന്നാൻ ഇന്നലെകൾ നന്ദിപൂർവ്വം ഓർക്കുന്നു.

ആവശ്യപ്പെടാതെ തന്നെ പലരും സന്തോഷപൂർവ്വം പള്ളിയുടെ നിർമ്മാണത്തിനുവേണ്ടി സംഭാവനകൾ നല്കിയിരിക്കുന്നതായി താനിക്കുന്നേൽ രാജൻ പറയുമ്പോൾ സെക്രട്ടറി കാപ്പിച്ചാലിൽ ബേബി പറഞ്ഞത് അച്ചൻ പാവപ്പെട്ടവർക്കു ധാരാളം സഹായം ചെയ്യുന്നതുകൂടാതെ അച്ചന്റെ, ഡോക്ടർമാരായ രണ്ടു മക്കളും പള്ളി

യുടെ നിർമ്മാണത്തിനായി ആദ്യകാലത്തു ഒട്ടേറെ സഹായിച്ചിട്ടു ണ്ടെന്നുമാണ്.

അപകടത്തിൽപ്പെട്ട് 1996-ൽ നിര്യാതനായ മാത്യൂസ് അച്ചന്റെ രണ്ടാമത്തെ മകൻ ഡോ. റെജി മാത്യൂസിന്റേതായിരുന്നു പള്ളി യുടെ നിർമ്മാണത്തിന് ലഭിച്ച ആദ്യ സംഭവാനകളിലൊന്ന് എന്ന് ഈ വേളയിൽ നന്ദിപൂർവ്വം സ്മരിക്കുന്നതായി മറ്റൊരാൾ പറഞ്ഞു.

മണിക്കളത്തിൽ മാത്യൂസ് അച്ചനല്ലാതെ മറ്റാരും ഇത്തരമൊരു പള്ളി ഇവിടെ പണിയാൻ ധൈര്യം കാണിക്കില്ല. അച്ചന്റെ നിശ്ച യദാർഢ്യവും സ്ഥിരോത്സാഹവും ബഹുജനസമ്പർക്കവും എല്ലാ മാണ് ഈ പള്ളിയുടെ നിർമ്മാണ രഹസ്യം. ദൈവത്തിന്റെ അള വറ്റ കാരുണ്യത്തിന്റെ പ്രതീകം കൂടിയാണ്. മുൻ പഞ്ചായത്തു പ്രസി ഡന്റായിരുന്ന കെ. സി. ജോണിന്റെ സാക്ഷ്യമിതാണ്.

സമ്പ്യാടിപ്പള്ളി ഇടവകയിൽപ്പെട്ട രണ്ടു യുവ നിയമജ്ഞരുടെ അഭിപ്രായങ്ങൾ മുൻപറഞ്ഞ കാര്യങ്ങൾ അടിവരയിട്ടുറപ്പിക്കുന്ന താണ്.

അധികം ആർക്കും ലഭിക്കാത്ത ഒരു പ്രത്യേക വ്യക്തിത്വത്തിന്റെ ഉടമയാണ് ഞങ്ങളുടെ നല്ലയിടയനായ മാത്യൂസ് അച്ചൻ. ഒരു വ്യക്തിക്കുണ്ടായിരിക്കേണ്ട എല്ലാ നല്ല ഗുണങ്ങളും ഒരാളിൽ ഇങ്ങനെ ഒത്തുചേരുക അസാധാരണമാണ്. പരസഹായി, ദാനശീ ലൻ, സ്നേഹധനൻ എന്നീ സദ്ഗുണങ്ങളാണ് അദ്ദേഹത്തിനു ലഭി ക്കുന്ന ബഹുജനപ്രീതിക്കു കാരണം. അഡ്വക്കേറ്റ് രാജുവിന്റെ വാക്കു കളാണിത്. അഡ്വക്കേറ്റ് സണ്ണി ജോൺ അച്ചനെക്കുറിച്ച് പറഞ്ഞത് ഇപ്രകാരമാണ്: വ്യത്യസ്തങ്ങളായ ഭാഷകൾ, മതങ്ങൾ, സംസ്കാ രങ്ങൾ ഇവയൊക്കെ ഇടകലർന്നുള്ള ഈ നാട്ടിൽ വിവേചന രഹി തനായി എല്ലാവരോടും ഒത്തുചേർന്ന് ഇണങ്ങിപ്പോകാൻ മാത്യൂസ് അച്ചനു കഴിയുന്നു എന്ന് എനിക്കുറപ്പിച്ചു പറയാൻ കഴിയും. ഇത്ത രത്തിലൊരു പെരുമാറ്റ മര്യാദ സ്ഥിരമാക്കാനുള്ള മാനസിക നിയ ന്ത്രണം അച്ചനെപ്പോലെ മാറ്റാർക്കും സാദ്ധ്യമല്ല... അച്ചന് സർവ്വ മംഗളങ്ങളും നേരുന്നു. പ്രത്യേകിച്ച് ഞങ്ങൾക്കു ലഭിച്ചിരിക്കുന്ന പള്ളിയുടെ പേരിൽ. സമ്പിയാടി ഇടവകയ്ക്കും ദേശത്തിനും ലഭി ച്ചിരിക്കുന്ന ഈ മനോഹരമായ പുണ്യസങ്കേതത്തിന്റെ പേരിൽ....

"Not only he is a good father but also he is intelligent and social minded"

മലയാളി അല്ലാത്ത കൊങ്കണി മാതൃഭാഷയായിട്ടുള്ള അഡ്വ. സണ്ണി ജോണിന്റെ സഹധർമ്മിണി ശ്രീമതി ലവീനയുടെ വാക്കുകളാണിത്.

1996–ൽ അപകടമരണം സംഭവിച്ച മകൻ ഡോ. റജി മാത്യൂസിന്റെ സ്മരണയ്ക്കായി 1997–ൽ രജിസ്റ്റർ ചെയ്ത് ട്രസ്റ്റ് രൂപീകരിച്ചുകൊണ്ട് പുത്രവിയോഗദുഃഖം മനസ്സിൽ സൂക്ഷിക്കുകയാണ് ഇന്ന് മാത്യൂസ് അച്ചൻ. ഈ ദുഃഖം അച്ചൻ ആർക്കും പങ്കുവയ്ക്കാറില്ല. എന്നാൽ മറ്റുള്ളവരുടെ കണ്ണുനീർ തുടയ്ക്കാനായി മകന്റെ പേരിലുള്ള ഈ ട്രസ്റ്റ് അച്ചൻ വിനിയോഗിക്കുന്നു.

ധാരാളം നിർദ്ധന കുടുംബങ്ങളിലെ കുട്ടികൾക്ക് വിദ്യാഭ്യാസ ആവശ്യങ്ങൾക്കും നിരാശ്രയരായ രോഗികളുടെ ചികിത്സാകാര്യങ്ങൾക്കും സാമ്പത്തിക സഹായം ഈ ട്രസ്റ്റിലൂടെ അച്ചൻ നല്കി വരുന്നു. വിവാഹപ്രായമെത്തി നിൽക്കുന്ന പാവപ്പെട്ട കുടുംബങ്ങളിലെ പെൺകുട്ടികളുടെ വിവാഹചെലവുകൾക്ക് ഈ ട്രസ്റ്റിലൂടെയും അല്ലാതെയും അച്ചൻ ഒട്ടേറെ സഹായങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നു. ഈ സഹായങ്ങളൊക്കെയും ജാതിമതഭേദമില്ലാതെയാണെന്നുള്ള കാര്യം ഏറെ ശ്രദ്ധേയമാണ്. അച്ചന്റെ പ്രവർത്തനങ്ങൾക്കും പദ്ധതികൾക്കും മതത്തിന്റെയോ ജാതിയുടെയോ അതിർവരമ്പുകളില്ലെന്നതാണ് സത്യം.

അച്ചന്റെ ജീവകാരുണ്യ പ്രവർത്തനങ്ങൾക്കൊക്കെയുള്ള ഈ പണം എവിടെനിന്നു ലഭിക്കുന്നു എന്ന ചോദ്യത്തിന് ഒരു ചെറു പുഞ്ചിരിയോടെ രണ്ടു വാക്കുകൾ മാത്രം. ദൈവം തരുന്നു.

കൊട്ടും കുരവയും പത്രപ്രതിനിധികളും ഫോട്ടോ ഗ്രാഫർമാരുമൊന്നുമില്ലാതെ ഇടംകൈ അറിയാതെ വലംകൈ കൊണ്ടുള്ള സഹായം.

ചാരിറ്റബിൾ ആക്ട് പ്രകാരം രജിസ്റ്റർ ചെയ്തു പ്രവർത്തിക്കുന്ന പല സോഷ്യൽ സർവ്വീസ് സൊസൈറ്റികളും അവിഹിത പണസമ്പാദനത്തിനുള്ള മാർഗ്ഗമായി അവയെ കരുതാവുന്ന ഈ കാലഘട്ടത്തിൽ മാത്യൂസ് അച്ചന്റെ ദാനശീലത്തിനു പ്രാധാന്യവും പ്രശസ്തിയും ഏറുന്നു. വിശുദ്ധിയുടെ പരിമളവും.

പ്രായത്തെ വെല്ലുന്ന ഈ കർമ്മയോഗി നാലു പതിറ്റാണ്ടിലേറെ പല സ്ഥലങ്ങളിലുള്ള ഇടവകകൾ കേന്ദ്രീകരിച്ച് ജനങ്ങളുടെ ഇടയിൽ ശുശ്രൂഷ നടത്തുന്നു.

ഇടത്തരക്കാരും താഴ്ന്ന വരുമാനക്കാരുമായ കുടുംബങ്ങൾ മാത്രം ഉൾക്കൊള്ളുന്ന രണ്ട് ഇടവകകളുടെ ആത്മീയ ശുശ്രൂഷ ചെയ്തുകൊണ്ടിരിക്കുമ്പോൾത്തന്നെ രണ്ട് ഇടവകകൾക്കുമായി മനോഹരമായ രണ്ടു ദൈവാലയങ്ങൾ ഒരേ സമയം പണി തീർത്തിരിക്കുന്നുവെന്നുള്ള കാര്യം ഈ ദേവാലയം കാണുന്നവർക്ക് വിസ്മയകരമാണ്.

സെൽഫ് ഡ്രൈവിംഗ്, സംസാരശൈലി, നടപ്പ് ഇതെല്ലാം വീക്ഷിച്ചാൽ അകാലത്തിൽ നരബാധിച്ച യുവാവാണെന്നേ തോന്നുകയുള്ളൂ അച്ചനെക്കണ്ടാൽ. താപകോപാദികളോ വിദ്വേഷവിരോധങ്ങളോ, ഉത്ക്കണ്ഠകളോ ആശങ്കകളോ ഇല്ലാത്ത ഈ വന്ദ്യപുരോഹിതന് അതിനാൽത്തന്നെ മാനസികപിരിമുറുക്കങ്ങളോ നിരാശാബോധമോ ഒന്നുംതന്നെയില്ല. പ്രായത്തിനും അപ്പുറം നില്ക്കുന്ന ഈ ഊർജ്ജസ്വലതയ്ക്ക് കാരണം അത്തരം ഒരു മാനസികാവസ്ഥയാണെന്നു തോന്നിപ്പോകുന്നു.

## പുസ്തകരചനയിൽ

"കുടിയേറ്റ കുടുംബങ്ങൾ" എന്ന പേരിൽ അദ്ദേഹം തയ്യാറാക്കിയ ഗ്രന്ഥത്തിൽ സൗത്തുകാനറായുടെ സാംസ്ക്കാരികവും ചരിത്രപരവും ഭൂമിശാസ്ത്രപരവുമായ എല്ലാകാര്യങ്ങളും കൂടാതെ ഇന്നുവരെ അവിടെ കുടിയേറിയവരുടെയും മൺമറഞ്ഞവരുൾപ്പെടെയുള്ള എല്ലാ വ്യക്തികളെക്കുറിച്ചും കുടുംബങ്ങളെക്കുറിച്ചും വിവരണങ്ങളുണ്ട്.

ഇത്തരമൊരു മഹത്തായ സംരംഭം ഭാരതീയ ഭാഷകളിൽത്തന്നെ ആദ്യത്തെതാവാം. കുടിയേറ്റ കുടുംബങ്ങൾക്കും ഭാഷയ്ക്കും ഇതൊരു മുതൽക്കൂട്ടായിരിക്കുമെന്നതിൽ സംശയമില്ല. ചിതറിക്കിടക്കുന്ന കുടിയേറ്റ കുടുംബങ്ങളെ കണ്ടെത്താനും അവർക്കു പരസ്പരം അറിയാനും മനസ്സിലാക്കാനും വേണ്ടി അച്ചൻ നടത്തിയ ഈ അശ്രാന്ത പരിശ്രമത്തെ കാലം അംഗീകരിക്കാതിരിക്കില്ല.

പ്രാർത്ഥന മാത്രമല്ല മനുഷ്യപുരോഗതിക്കാവശ്യമെന്ന് മുൻകൂട്ടി അറിഞ്ഞ മാത്യൂസ് അച്ചൻ സമൂഹത്തിന്റെ ഉന്നമനത്തിനായി ചെയ്തിട്ടുള്ള സേവനങ്ങൾ നിരവധിയാണ്. ജനങ്ങൾക്കൊപ്പം നിന്നുള്ള ഹൃദയപൂർവ്വമായ സമർപ്പണമായിരുന്നു അച്ചന്റേത്. വിജയങ്ങൾ കൊയ്തെടുക്കാൻ പിന്നെ കാലതാമസം വേണ്ടിവന്നില്ല. തന്റെ അജഗണത്തെ പുരോഗതിയുടേയും വിശുദ്ധിയുടേയും മാർഗ്ഗ

ത്തിലൂടെ നയിക്കാനും എന്നും ശ്രദ്ധാലുവായിരുന്നു മാത്യൂസ് അച്ചൻ എന്നതും ഇവിടെ ശ്രദ്ധേയമാണ്.

ജീവിതം, പ്രാർത്ഥനയ്ക്കും സമൂഹനന്മയ്ക്കും വേണ്ടി ദൈവത്തിന് ഏറ്റം പ്രീതിജനകമായ രീതിയിൽ ധന്യമാക്കാൻ കഴിഞ്ഞ മതാത്മക-സാമൂഹ്യ സാംസ്ക്കാരിക രംഗത്ത് ഒരു നിർണ്ണായക ശക്തിയായി മാറാൻ കഴിഞ്ഞ അതുല്യ വ്യക്തിത്വത്തിനുടമയായ മാത്യൂസ് അച്ചന് ഒരായിരം സപ്തതി മംഗളങ്ങൾ!

*(മലങ്കരസഭാമാസിക 2002- ഫെബ്രുവരി ലക്കത്തിൽ മാത്യൂസ് അച്ചന്റെ സപ്തതിയോട് അനുബന്ധിച്ചു പ്രസിദ്ധീകരിച്ച ലേഖനം)*

# 4

# ഇച്ചിലംപാടിയുടെ മുഖച്ഛായ മാറ്റിയ, ഫാ. വി. ഐ. മാത്യൂസിന്റെ ബൃഹത് പദ്ധതി

## പുതിയ പള്ളിക്ക് കല്ല് ഇടുന്നു

**ഇച്ചിലംപാടി പള്ളിയിൽ:** 1988 ജൂലൈ 1 മുതൽ മണിക്കുളം വലിയ പറമ്പിൽ ബ. വി.ഐ. മാത്യൂസ് അച്ചൻ വികാരിയായി ചുമ തലയേറ്റു. അദ്ദേഹത്തിന്റെ മഹനീയ നേതൃത്വത്തിൽ ആധുനിക രീതിയിൽ ഇപ്പോൾ കൂദാശ ചെയ്യുന്ന 100 അടി നീളം 32 അടി വീതിയിലുള്ള പുതിയ പള്ളിയുടെ പണി ആരംഭിച്ചു. ഇടവക മെത്രാപ്പോലീത്താ സക്കറിയാ മാർ ദീവന്നാസ്യോസ് വാഴ്ത്തിക്കൊ ടുത്ത അടിക്കല്ല് വികാരി വി.ഐ. മാത്യൂസ് അച്ചൻ 1962 ജനുവരി 16-ാം തീയതി ഇടവകജനങ്ങളുടെ സഹകരണത്തോടെ വിശുദ്ധ കുർബ്ബാനക്കുശേഷം കല്ലിട്ടു.

## പള്ളിപണി പൂർത്തിയാകുന്നു

സൗത്തുകാനറായിലെ ജനങ്ങളുടെ സാമ്പത്തിക സ്ഥിതിയിൽ സ്വപ്നം കാണുവാൻപോലും കഴിയാതിരുന്ന അതിബൃഹത്തായ പദ്ധതിക്ക് അദ്ദേഹം രൂപംകൊടുത്തു. പുറത്തുള്ള ഒരു പള്ളി യിൽപോലും പോയി പിരിവെടുക്കാതെ പണി പൂർത്തീകരിക്കു വാൻ സാധിച്ചത് ഒരു ദൈവ നടത്തിപ്പുതന്നെ. അതിനു നേതൃത്വം നല്കിയ അച്ചനെ എത്ര ശ്ലാഘിച്ചാലും മതിയാകയില്ല.

## വളർച്ചയുടെ പാതയിലേക്ക്

കർണ്ണാടകയിലെ ക്രൈസ്തവ സമൂഹത്തിനും, തദ്ദേശീയവാ സികൾക്കും ദൈവം കനിഞ്ഞു നൽകിയ തീർത്ഥാടന കേന്ദ്രമാണ് ഇച്ചിലംപാടി.

## പെരുന്നാൾ മേയ് 6, 7 തീയതികളിൽ

ഈ പള്ളി പെരുന്നാൾ മേയ് 6, 7 തീയതികളിൽ ആണ്. തീയതിക്ക് ഒരു വർഷവും മാറ്റമില്ല. ജാതിമത ഭേദമെന്യേ പതിനായിരങ്ങൾ വന്നണയുന്നു. പ്രാർത്ഥനകളും നേർച്ചക്കാഴ്ചകളും അർപ്പിച്ചാൽ സഹദായുടെ മദ്ധ്യസ്ഥതയാൽ സഫലമാകും. സ്വന്തജീവിതത്തിൽ ഇച്ചിലംപാടിയുമായി ബന്ധപ്പെട്ട അത്ഭുതത്തിന്റെ ഒരു കഥയെങ്കിലും പറയുവാൻ ഇല്ലാത്തവർ ഇവിടെ നന്നേ ചുരുക്കം.

## ഇടവക ഇന്ന്

50 കുടുംബങ്ങൾ ഇപ്പോൾ ഇടവകയിൽ ഉണ്ട്. ബ. വി.ഐ. മാത്യൂസച്ചന്റെ മഹനീയ നേതൃത്വത്തിൽ കർണ്ണാടകയിലെ പുതുപ്പള്ളിയായി ഇച്ചിലംപാടി ഉയർന്നിട്ടുണ്ട്. പെരുന്നാൾ ദിനത്തിൽ സൗത്ത് കാനറായിലെ ഈ കുഗ്രാമത്തിൽ പതിനായിരത്തിൽ അധികം ആളുകൾ കോഴിയും അപ്പവുമായി എത്തിച്ചേരും. ഉരുൾനേർച്ച, കല്ല്, ചുമട്, മുട്ടിന്മേൽ നടക്കുക ആദിയായ നേർച്ചകളും പ്രായശ്ചിത്തവുമായി അനേകർ വന്നണയുന്നു. സന്ധ്യയ്ക്കും വി. കുർബാനയ്ക്ക് ശേഷവും നടക്കുന്ന റാസയിൽ പങ്കെടുക്കുന്ന ജനാവലിയെ കാണേണ്ടതുതന്നെ.

## കാതോലിക്കാ ബാവായുടെ നേതൃത്വത്തിൽ 2002 ഫെബ്രുവരി 15, 16–ൽ കൂദാശ

2002 കുടിയേറ്റ സുവർണ്ണ ജൂബിലി വർഷമാണ്. വികാരിയുടെ സപ്തതിയുമാണ്. പുതുക്കിപ്പണിത പള്ളിയുടെ കൂദാശ ഫെബ്രുവരി 2, 3 തീയതികളിലായി നടക്കുന്നു. ആദ്യമായി സൗത്ത് കാനറാ സന്ദർശിക്കുന്ന സഭയുടെ പരമാദ്ധ്യക്ഷൻ പ. കാതോലിക്കാ ബാവായെയും, നിയുക്ത കാതോലിക്കായെയും, ഭദ്രാസന മെത്രാപ്പോലീത്തായേയും സ്വീകരിക്കാൻ ഇച്ചിലംപാടിയും സൗത്തു കാനറായും അണിഞ്ഞൊരുങ്ങി കഴിഞ്ഞു.

*(ഇച്ചിലംപാടി വി. ഗീവർഗീസ് പള്ളിയുടെ കൂദാശയോട് അനുബന്ധിച്ച് 'മലങ്കരസഭ' മാസിക പ്രസിദ്ധീകരിച്ച സപ്ലിമെന്റിൽ എഴുതിയ ലേഖനം)*

# 5

# "വി.ഐ. മാത്യൂസ് അച്ചന്റെ അക്ഷീണ പരിശ്രമത്തിന്റെ ഫലമാണ് ഇടവകയുടെ ഇന്നത്തെ ഉന്നതപദവിക്ക് നിദാനം"

**ഫാ. എൽദോ എം. പോൾ**

(വികാരി സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി ഇച്ചിലംപാടി)

കുടിയേറ്റ മേഖലയായ ദക്ഷണ കന്നട ജില്ലയിൽപ്പെട്ട ഇച്ചിലംപാടിയിൽ വി.ഐ. മാത്യൂസ് കോർ എപ്പിസ്കോപ്പ പണികഴിപ്പിച്ച അതിമനോഹരമായ സെന്റ് ജോർജ്ജ് ഓർത്തഡോക്സ് സിറിയൻ ദേവാലയം കേന്ദ്രീകരിച്ചുള്ള ഇടവകയിൽ വികാരിയായി പ്രവർത്തിക്കുന്നതിൽ എനിക്ക് അഭിമാനമുണ്ട്.

ജോർജിയൻ തീർത്ഥാടന കേന്ദ്രമായ ഈ ദേവാലയം ഈ പ്രദേശത്തിനു തന്നെ ഒരു വലിയ അനുഗ്രഹമാണ്. എല്ലാ വർഷവും മെയ് 6, 7 തീയതികളിൽ നടക്കുന്ന വിശുദ്ധ ഗീവർഗ്ഗീസ് സഹദായുടെ പെരുന്നാളിൽ നാല്പതിനായിരത്തിൽ പരം വിശ്വാസികൾ പങ്കെടുക്കുന്നതുതന്നെ ഈ ദേവാലയത്തിന്റെ മാഹാത്മ്യവും പ്രൗഢിയും വിളിച്ചറിയിക്കുന്നു.

ഇച്ചിലംപാടി ഇടവകയിൽ സുദീർഘമായ 19 വർഷമാണ് മാത്യൂസ് അച്ചൻ സേവനം അനുഷ്ഠിച്ചത്. ആ കാലത്തെ അദ്ദേഹത്തിന്റെ **അക്ഷീണ പരിശ്രമത്തിന്റെ അനന്തര ഫലമാണ് ഇടവകയുടെ ഇന്നത്തെ ഉന്നത പദവിക്കു നിദാനം.** ജാതി മത ഭേദമന്യേ ഇവിടത്തെ ജനസമൂഹത്തിന് അദ്ദേഹം നൽകിയതും, ഇപ്പോഴും നൽകിവരുന്നതുമായ ആത്മീയവും മാനസികവും സാമ്പത്തികവുമായ സഹായങ്ങൾ മഹത്തരവും ശ്ലാഘനീയവുമാണ്. അദ്ദേഹത്തിന്റെ സാമൂഹ്യപ്രതിബദ്ധതയെ എത്രകണ്ടു വാഴ്ത്തിയാലും അധികമാവില്ല.

സമൂഹത്തോട് എന്നും നീതി പുലർത്തുകയും സേവനരംഗങ്ങളിൽ അത്യധികമായ വിശ്വസ്തത കാട്ടുകയും ചെയ്യുന്ന മാത്യൂസ് അച്ചന്റെ വിദ്യാഭ്യാസ മേഖലയിലെ പ്രവർത്തനങ്ങളും പ്രകീർത്തിക്കപ്പെടേണ്ടതാണ്.

# 6

# ഫാ. വി.ഐ. മാത്യൂസ് എന്ന കർമയോഗി

**ഫാ. ഗീവർഗീസ് പൊന്നാല**
(മുൻ മലബാർ ഭദ്രാസന സെക്രട്ടറി)

വന്ദ്യനായ വി.ഐ. മാത്യൂസച്ചന്റെ സപ്തതി ആഘോഷിക്കുന്നുവെന്നറിഞ്ഞതിൽ ദൈവത്തെ സ്തുതിക്കുന്നു. ദൈവം ചെയ്ത വൻ കൃപകളെ ഓർക്കുന്ന സന്ദർഭം. ദൈവത്തിന്റെ അനന്തമായ പരിപാലനം കഴിഞ്ഞ കാല ജീവിതത്തിൽ ലഭിച്ചതിലുള്ള നന്ദിയർപ്പണം. വിശ്വാസത്തിന് ഉറപ്പും, ജീവിതത്തിന് അർത്ഥവും, സാക്ഷ്യത്തിനു മാറ്റും വർദ്ധിപ്പിക്കുന്ന സമയം. കൂടുതൽ ഉത്സാഹത്തോടെ പ്രവർത്തിക്കുവാൻ ദൈവം അച്ചനു കൃപ ചൊരിയട്ടെ.

### മലബാർ ഭദ്രാസനത്തിന് മാത്യൂസ് അച്ചനെ മറക്കാൻ സാദ്ധ്യമല്ല

മലബാർ ഭദ്രാസനത്തിന് അച്ചനെ മറക്കുവാൻ സാദ്ധ്യമല്ല. മലങ്കര ഓർത്തഡോക്സ് സഭയുടെ ഒരു മാതൃകാ ഭദ്രാസനമായി മലബാർ ഭദ്രാസനം ഇന്ന് ഉയരുവാൻ കാരണം അഭി. തോമസ് മാർ തീമോത്തിയോസ് തിരുമേനിയുടെ പ്രവർത്തനവും, പ്രാർത്ഥനയും, ശിക്ഷണവുമാണ്. 1966 മുതൽ അഭി. തിരുമേനിയുടെ കൂടെ പ്രവർത്തിച്ച വൈദികരിൽ ഒരാളാണു മാത്യൂസച്ചൻ. നിലമ്പൂർ പ്രദേശത്തും, പെരിന്തൽമണ്ണയിലും ഇന്ന് ഉയർന്നു നില്ക്കുന്ന പള്ളികളിൽ സേവനം അനുഷ്ഠിച്ച് ഓർത്തഡോക്സ് സഭയുടെ വിശ്വാസം കാത്തുസൂക്ഷിക്കുന്നതിനും ജനങ്ങളെ ഒരുമിച്ചു നിർത്തുന്നതിനും അച്ചനു കഴിഞ്ഞിട്ടുണ്ട്. 1966-ൽ അഭി. തോമസ് മാർ തീമോത്തിയോസ് തിരുമേനിക്കു നിലമ്പൂർ ഭാഗത്തു കൊടുത്ത ഗംഭീര സ്വീകരണം ഇന്നും ജനങ്ങളുടെ ഹൃദയത്തിൽ സ്ഥാനം പിടിച്ചു നില്ക്കുന്നു. സ്വീകരണ കമ്മിറ്റിയുടെ ചെയർമാൻ ബ. അച്ചനായിരുന്നു.

### നിലമ്പൂർ സെന്റർ കൺവെൻഷൻ അച്ചൻ ആരംഭിച്ചതാണ്

നിലമ്പൂർ സെന്റർ കൺവെൻഷൻ ആരംഭിച്ചതു ബ. അച്ചൻ ചുങ്ക

ത്തറ പള്ളിയുടെ വികാരി ആയി സേവനം അനുഷ്ഠിച്ചപ്പോഴാണ്. എല്ലാ പള്ളികളിലേയും മർത്തമറിയം സമാജം സെന്റർ ആയി ആരംഭിച്ചതു ബ. അച്ചനാണ്. ബ. അച്ചനും കൊച്ചമ്മയും ചുങ്കത്തറ എം. പി.എം. ഹൈസ്കൂൾ അദ്ധ്യാപകരായി സേവനം ചെയ്യുകയും പള്ളികളുടെ ഉയർച്ചയ്ക്കുവേണ്ടി പ്രവർത്തിക്കുകയും ചെയ്തിരുന്നു. ഇന്നു കാണുന്ന ചുങ്കത്തറ പള്ളിയുടെ നിർമ്മാണത്തിന്റെ ശിലാസ്ഥാപനം നടത്തിയത് ബ. അച്ചന്റെ കാലത്താണ്.

## ചളിക്കൽപ്പൊട്ടി–എരുമമുണ്ട എന്നീ പള്ളികൾ അച്ചൻ സ്ഥാപിച്ചു

ചുങ്കത്തറ, വടപുറം, മാമാങ്കര, എടക്കര, ചളിക്കൽപ്പൊട്ടി, എരുമമുണ്ട, മുതലായ പള്ളികളുടെ ഉയർച്ചയ്ക്കുവേണ്ടി പ്രവർത്തിച്ചു. മലബാർ ഭദ്രാസനത്തിനും നിലമ്പൂർ സെന്ററിനും ചെയ്തിട്ടുള്ള സേവനവും നേതൃത്വവും നന്ദിയോടെ സ്മരിക്കുന്നു. പ്രതികൂലതകളെ വകവയ്ക്കാതെയുള്ള പ്രവർത്തനം, സ്ഥിരോത്സാഹം, വിശ്വാസ തീക്ഷ്ണത, സേവന മനോഭാവം മുതലായവ അച്ചന്റെ കൈമുതലാണ്. മലബാർ ഭദ്രാസനത്തിലെ വൈദികരും ജനങ്ങളും അച്ചന്റെ പ്രവർത്തനത്തെ ഓർക്കുന്നു.

വ്യക്തിത്വത്തിനു വിലയിടിവും നേതൃത്വത്തിനു കനക്കുറവും മഹത്വത്തിനു മങ്ങലും വന്നിരിക്കുന്ന ഈ കാലഘട്ടത്തിൽ ആകർഷകമായ പല വ്യക്തിത്വത്തിന്റെ ആദരണീയമായ മഹത്വത്തിന്റെ ഉടമയായി ശോഭിക്കുന്ന ബ. അച്ചനും കുടുംബത്തിനും എല്ലാ അനുഗ്രഹങ്ങളും സ്വർഗ്ഗത്തിൽനിന്നു ലഭിക്കുന്നതിനു പ്രാർത്ഥിക്കുന്നു. എല്ലാ ഭാവുകങ്ങളും ആശംസിക്കുന്നു.

*(മാത്യൂസച്ചന്റെ സപ്തതിയോട് അനുബന്ധിച്ച് 'മലങ്കരസഭ' മാസികയുടെ 2002 ഫെബ്രുവരിയിലെ സപ്ളിമെന്റിൽ പ്രസിദ്ധീകരിച്ച ലേഖനം)*

# 7

# സഭയുടെ അഭിമാനം

## ഫാ. എബ്രഹാം തോമസ്

അച്ചൻ മോറൽ ക്ലാസ് എടുക്കുന്നു. ബൈബിൾ പഠിപ്പിക്കുന്നു.

ബാംഗ്ലൂർ സിറ്റിയിലെ ചന്ദ്രാ ലേ ഔട്ടിലുള്ള സെന്റ് സ്റ്റീഫൻസ് പള്ളി വികാരി ഫാ. ഏബ്രഹാ തോമസിന്റെ അഭിപ്രായത്തിൽ ഫാദർ മാത്യൂസ് കോളജ് ഓഫ് നഴ്സിംഗ്, മലങ്കര ഓർത്തഡോക്സ് സഭക്ക് അഭിമാനിക്കാവുന്ന ഒരു സ്ഥാപനമാണ്.

മറ്റൊരു നഴ്സിംഗ് കോളജിലും ഇല്ലാത്ത 'മോറൽ ക്ലാസ്' ഇവിടെയുണ്ട്. വിദ്യാർത്ഥിനികൾക്ക് ആത്മീയമായും മാനസികമായും ബൗദ്ധികമായും ഉള്ള ഉന്നമനത്തിന് അച്ചന്റെ ക്ലാസ്സുകൾ ഉപകരിക്കുമെന്ന് അദ്ദേഹം അഭിപ്രായപ്പെട്ടു.

പല പതിറ്റാണ്ടുകളായി സഭയെ സേവിച്ച വൈദികനെന്ന നിലയിൽ മാത്യൂസ് അച്ചൻ ഒരു മാതൃകയാണെന്നും ഫാ. ഏബ്രഹാം തോമസ് പറഞ്ഞു.

# 8

# മനുഷ്യസ്നേഹിയായ മാത്യൂസ് അച്ചന്റെ നിരവധി നന്മ പ്രവർത്തികൾ


**റവ. ഫാ. ഐപ്പ്**

(വികാരി, സെന്റ്മേരീസ് വലിയപള്ളി, ജാലഹള്ളി, ബാംഗ്ലൂർ)


ഒരു വൈദികനെ മറ്റു രണ്ടു വൈദികർ ആരാധനയോടെ കാണുകയും അദ്ദേഹത്തിന്റെ സേവനങ്ങളെ പുകഴ്ത്തുകയും ചെയ്യുക. അപൂർവ്വമാണ് അവ. പക്ഷെ, അനവധി അപൂർവ്വതകളുടെ അവകാശിയായ ഫാദർ മാത്യൂസിന്, ഓർത്തഡോക്സ് സഭയിലെ സജീവ സാന്നിദ്ധ്യമായ രണ്ട് പ്രമുഖ പുരോഹിതന്മാർ അവരുടെ പൂച്ചെണ്ടുകൾ സമർപ്പിക്കുന്നു.

ബാംഗ്ലൂർ മഹാനഗരത്തിൽ ഓർത്തഡോക്സ് സഭയ്ക്ക് 12 ഇടവകകൾ ഉണ്ട്. അവയിൽ പ്രമുഖ സ്ഥാനത്തുള്ള ഒന്നാണ് **ജാലഹള്ളി സെന്റ് മേരീസ് വലിയ പള്ളി.** അവിടെ വികാരി ഫാദർ ഐപ്പ് പി. അലക്സ്. മറ്റൊരു പ്രധാന ഇടവക മത്തിക്കര സെന്റ് ഗ്രിഗോറിയോസ് പള്ളി. വികാരി ഫാദർ ജേക്കബ്.

ഇവർ ഇരുവരും മാത്യൂസ് അച്ചന്റെ ഗുണഗണങ്ങൾ വിവരിച്ചപ്പോൾ ഈ ലേഖകന്റെ കണ്ണുതള്ളി. (പിന്നീട് കണ്ണ് യഥാസ്ഥാനത്തുതന്നെയുണ്ട്, അതുകൊണ്ടാണ് ഇതെഴുതാൻ കഴിയുന്നത്.)

ഇരുവരിൽ സീനിയർ ഐപ്പ് അച്ചനാണ്. അതുകൊണ്ട് അദ്ദേഹത്തിന്റെ വിവരണം ആദ്യം.

1994 മേയ് മാസത്തിലാണ് ഐപ്പ് അച്ചൻ ഫാദർ മാത്യൂസിനെ ആദ്യമായി കാണുന്നത്. മംഗലാപുരം സമ്പിയാടിൽവെച്ച്. അന്ന് അദ്ദേഹം (ഫാദർ മാത്യൂസ് അവിടെ വികാരിയായിരുന്നു. ഇച്ചിലംപാടി ഇടവകയുടേയും) മദ്രാസ് ഭദ്രാസനത്തിന്റെ മെത്രാപ്പോലിത്ത ആയിരുന്ന മാർ ദിവന്നയാസിയോസ് തിരുമേനിയോടൊപ്പമാണ്. അദ്ദേഹത്തിന്റെ സെക്രട്ടറി ആയിരുന്ന ഐപ്പ് ശെമ്മാശൻ

സമ്പിയാടി ഇടവക സന്ദർശിച്ചത്. "അവിടെവെച്ച് എനിക്ക് ഒരു കുപ്പായത്തിനുള്ള തുണി തന്നാണ് മാത്യൂസ് അച്ചൻ യാത്രയാക്കിയത്" (അതു പറയുമ്പോൾ ഐപ്പ് അച്ചന്റെ കണ്ണുകളിൽ ഒരു തിളക്കമുണ്ടായിരുന്നു. ളോഹയുടെ ശുഭ്രപ്രകാശംപോലെ). "വർഷങ്ങൾ കഴിഞ്ഞിട്ടും എനിക്ക് ഇന്നും അച്ചന്റെ ആ കനിവ് മനസ്സിൽനിന്നും മായുന്നില്ല," ഐപ്പ് അച്ചന്റെ വാക്കുകൾ.

മനുഷ്യസ്നേഹിയായ മാത്യൂസ് അച്ചന്റെ നിരവധി നന്മ പ്രവൃത്തികളിൽ ഒന്ന്, വിശ്വസനീയമായ കേന്ദ്രങ്ങളിൽനിന്നു കിട്ടിയ അറിവിന്റെ അടിസ്ഥാനത്തിൽ ഐപ്പ് അച്ചൻ പങ്കുവെച്ചു.

നിരവധി വർഷങ്ങൾക്കുമുമ്പ് മാത്യൂസ് അച്ചൻ വികാരി ആയിരുന്ന ഇടവക ദേവാലയത്തിൽ അദ്ദേഹം ഒരു സന്ദർശനം നടത്തി അടുത്തയിടെ. ഒരു 'വസ്ത്രവിതരണമേള' യാണു പിന്നീടു നടന്നത്. പള്ളിപ്പരിസരത്തുള്ള ഹിന്ദു പുരുഷന്മാർക്കും പള്ളിയിലെ അംഗങ്ങളായ പുരുഷന്മാർക്കും സ്ത്രീകൾക്കും വിലകൂടിയ ഡബിൾ മുണ്ടുകളും സാരികളും അച്ചൻ വിതരണം ചെയ്തു.

ഐപ്പ് അച്ചന്റെ അത്ഭുതം ഇതാണ്: മാത്യൂസ് അച്ചൻ അവിടെ വികാരിയായിരുന്നപ്പോൾ പള്ളിയിൽ വന്നിരുന്ന പലരും ഇപ്പോൾ ശവകുടീരങ്ങളിൽ അന്ത്യവിശ്രമത്തിലാണ്. എന്നിട്ടും ഈ അച്ചൻ എന്തിന് മുൻ ഇടവക്കാരോട് ഇത്ര സ്നേഹപ്രകടനം നടത്തുന്നു!

ഐപ്പ് അച്ചൻ പറയുന്നു: എനിക്കു നേരിട്ടറിയാം സമ്പിയാടിയിലെയും ഇച്ചിലംപാടിയിലെയും ജനങ്ങൾക്ക്, അവർ ഏതു മതത്തിലും പെട്ടവരാകട്ടെ "ദൈവം കഴിഞ്ഞാൽ അടുത്ത ആൾ മാത്യൂസ് അച്ചനായിരുന്നു."

1996-ൽ ഐപ്പ് അച്ചൻ ആൻഡമാൻ ദ്വീപുകളിലേക്കു പോയി സഭാ പ്രവർത്തനങ്ങൾക്കായി. നാലുവർഷത്തിനുശേഷം തിരിച്ചെത്തി. വീണ്ടും മാത്യൂസ് അച്ചനുമായി ബന്ധപ്പെടാൻ തുടങ്ങി.

(ഇപ്പോൾ ജാലഹള്ളി വലിയപള്ളിയിൽ ഇടവകക്കാരനാണു ഫാദർ മാത്യൂസ്. മറ്റൊരാൾ കൂടി - അച്ചന്റെ മകനും കോളജിന്റെ മാനേജിംഗ് ട്രസ്റ്റിയുമായ ഡോ. രഞ്ജി ഐസക് മാത്യൂസും.)

"മാത്യൂസ് അച്ചന്റെ experience എനിക്കു വലിയൊരു അനുഗ്രഹമായിരുന്നു. ശുശ്രൂഷാ കർമ്മങ്ങളിലെ പ്രോത്സാഹനം എടുത്തു പറയേണ്ടതാണ്. അദ്ദേഹം അംഗമായിരിക്കുന്ന ഇടവകയിൽ വികാരി ആയിരിക്കുന്നത് എന്റെ സഭാ ജീവിതത്തിലെ ഒരു ഭാഗ്യമാണ്."

ഐപ്പ് അച്ചൻ പറഞ്ഞു: മാത്യൂസ് അച്ചൻ അദ്ദേഹത്തിന്റെ ഉദാര മനസ്കതയുടെ കിഴി അഴിച്ചിട്ടിരിക്കയാണിപ്പോഴും. എത്രായിരം രൂപയുടെ സഹായമാ അദ്ദേഹം ഈ ഇടവകക്കാർക്കു വേണ്ടി ചെയ്യുന്നത്. ഒരു ഉദാഹരണം മാത്രം പറയാം. 2012-ലെ ക്രിസ്മസ്. കരോളിന് പോകണം ഇടവകാംഗങ്ങൾക്ക്. എല്ലാവർക്കും കയറാവുന്ന ഒരു വാഹനമില്ല. ആശ്രയിക്കാൻ ആകെയുള്ള അച്ചനെ ഞാൻ വിളിച്ചു വിവരം പറഞ്ഞു. ഇതാ വരുന്നു ഫുൾടാങ്ക് ഡീസലും അടിച്ച് കോളജ് ബസ് പള്ളിയുടെ തിരുമുമ്പിൽ.

ചോദ്യം: ഇത്രയുമൊക്കെ അച്ചനെക്കുറിച്ചു പറഞ്ഞല്ലൊ. ഇടവകയിലെ അംഗമായ അദ്ദേഹത്തിന്റെ മകൻ ഡോ. രഞ്ജി ഐസക് മാത്യൂസിനെക്കുറിച്ച് എന്തെങ്കിലും പറയാമോ?

ഉത്തരം: അച്ചന്റെ മകൻ തന്നെ. അച്ചൻ സഭാപരമായും മറ്റും ഉദാരതയുള്ളവൻ. ഡോക്ടർ രഞ്ജി പ്രൊഫഷണലായി അതിലും ഉപരി ഈ പ്രദേശത്തെ ജനങ്ങളെ സ്നേഹിക്കുന്നു, സഹായിക്കുന്നു, സേവനം നൽകുന്നു.

ചോദ്യം: മനസ്സിലായില്ല.

ഉത്തരം: സർ, അദ്ദേഹത്തിന് ഒരു ക്ലിനിക്കുണ്ട്. ഇവിടെ അടുത്ത് മത്തിക്കരയിൽ. ഈ പ്രദേശത്തെ ആളുകൾ, പ്രത്യേകിച്ച് ഇടവകാംഗങ്ങൾ അദ്ദേഹത്തിന്റെ ക്ലിനിക്കിലേ പോകൂ.

ചോദ്യം: കാരണം?

ഉത്തരം: വിദഗ്ദ്ധമായ ചികിത്സ. ഉത്തമമായ മരുന്നുകൾ മാത്രമേ നൽകൂ. ഏതെങ്കിലും ഒരു രോഗി അദ്ദേഹത്തെ സമീപിച്ചാൽ മരുന്ന് എഴുതിക്കൊടുക്കും. ഭേദമായില്ലെങ്കിൽ നേരിട്ടു വരേണ്ടതില്ല, ഫോണിൽ വിളിച്ചാൽ മതി എന്നു പറയും. വിളി വന്നാൽ രോഗവിവിരങ്ങൾ അന്വേഷിക്കും. ആവശ്യമെങ്കിൽ പുതിയ മരുന്നുകൾ നിർദ്ദേശിക്കും. ഇതിലൊക്കെ ഉപരിയായി ഡോ. രഞ്ജി ഇടവകാംഗങ്ങൾക്കു ചെയ്യുന്ന ഒരു വലിയ സേവനം എന്തെന്നുകൂടി അറിയൂ.

ഒരു രോഗി വീട്ടിൽ വെച്ചാണു മരിച്ചതെങ്കിൽ പോസ്റ്റ്മോർട്ടം നടത്തേണ്ടിവരും. അതിന് ആശുപത്രിയിലേക്കു കൊണ്ടുപോകുന്നതിനു മുമ്പ് പ്രശ്നപരിഹാരത്തിന് വികാരിക്കു ബന്ധപ്പെടാൻ ഒരേ ഒരു വ്യക്തിയേ ഉള്ളൂ- ഡോക്ടർ രഞ്ജി ഐസക് മാത്യൂസ്. വിവരം അറിയിക്കേണ്ട താമസം. ഏത് അർദ്ധരാത്രിക്കാണെങ്കിലും

ഡോ. രഞ്ജി എല്ലാ സഹായവും ചെയ്യുന്നു. മൃതദേഹം പള്ളിയിൽ സംസ്കരിക്കുന്നതിനോ, നാട്ടിൽ കൊണ്ടുപോകുന്നതിനോ സാധിക്കും. സാധാരണ ഒരു ഡോക്ടറും ഇങ്ങനെ ചെയ്യാറില്ല.

(ജീവിച്ചിരുന്നവരേയും മരിച്ചവരേയും ഒരുപോലെ സ്നേഹിക്കുന്ന ഒരു ഡോക്ടർ, ലേഖകൻ മനസ്സിൽ കുറിച്ചിട്ടു)

ഡോക്ടറെക്കുറിച്ച് ഐപ്പ് അച്ചൻ ഒരു കാര്യം കൂടി പറഞ്ഞു: ദൈവം തന്ന ടാലന്റ് സമൂഹത്തിനുവേണ്ടി വിനിയോഗിക്കുന്ന ഒരു ഡോക്ടറാണ് രഞ്ജി.

ഐപ്പ് അച്ചൻ വീണ്ടും മാത്യൂസ് അച്ചനിലേക്കു മടങ്ങി, ഒന്നും ചോദിക്കാതെതന്നെ.

അദ്ദേഹം പറയുന്നു: ഇക്കാലത്ത് മറ്റൊരു വിദ്യാഭ്യാസ സ്ഥാപനത്തിലും സംഭവിക്കാത്ത ചിലതൊക്കെ ഫാദർ മാത്യൂസ് കോളജ് ഓഫ് നഴ്സിംഗിൽ നടക്കുന്നുണ്ട് (ഒരു നെഗറ്റീവ് കമന്റ് കേൾക്കാനുള്ള കൗതുകത്തോടെ ലേഖകൻ കാതുകൂർപ്പിച്ചു). അപ്പോൾ –

അച്ചൻ തുടർന്നു: അവിടെ പഠിക്കുന്ന നിർദ്ധനരായ വിദ്യാർത്ഥിനികൾക്ക് അച്ചൻ സ്കോളർഷിപ്പ് കൊടുക്കാറുണ്ട്. അതായത് ഫീസിൽ വൻ ഇളവ്. ഒപ്പം ഫീസ് അടയ്ക്കാൻ അനന്തമായ കാലാവധി. ഇതും പോരാഞ്ഞ് ആവശ്യക്കാർക്ക് നാലക്കം വരെയുള്ള 'ചില്ലറ' സാമ്പത്തിക സഹായവും.

ചോദ്യം: ഇതൊക്കെ അച്ചൻ എങ്ങനെ അറിഞ്ഞു?

ഉത്തരം: അവിടത്തെ കുട്ടികൾ എന്റെ പള്ളിയിലല്ലെ ഞായറാഴ്ച കുർബ്ബാനയ്ക്കു വരിക. അവരുമായി ഞാൻ നിരന്തര സമ്പർക്കത്തിലാണ്.

(ലേഖകന്റെ ആത്മഗതം: കോട്ടയത്താണ് ഭൂമിയിലെ 'ദേവലോകം!' കിഴക്കിന്റെ ഒക്കെയുടെയും മെത്രാപ്പോലീത്താ ആയ തോമാ ശ്ലീഹയുടെ സിംഹാസനത്തിൽ ആരൂഢനായിരിക്കുന്ന പരിശുദ്ധ കാതോലിക്കാ ബാവയുടെ ആസ്ഥാനം. ഈ ജാലഹള്ളിയിൽ മാത്യൂസ് അച്ചനും മകൻ ഡോ. രഞ്ജിയും ചേർന്ന് ഒരു നവ 'ദേവലോകം' സൃഷ്ടിക്കുന്നോ?)

# 9

# പാവങ്ങളെ പരിപാലിക്കുന്ന ഇടയൻ

**ഫാ. ജേക്കബ് കെ. എം.**

(വികാരി, മത്തിക്കര ഓർത്തഡോക്സ് പള്ളി)

ഇനി, ജാലഹള്ളിക്കു സമീപമുള്ള മത്തിക്കരയിലേയ്ക്ക്

അവിടെ, ജേക്കബ് അച്ചൻ. 39 വയസ്സ്. ഈ പ്രായത്തിലും സൗമ്യൻ, മിതഭാഷി. അദ്ദേഹം ജാലഹള്ളി പള്ളിയിലും വികാരി ആയിരുന്നു. അക്കാലത്താണ് മാത്യൂസ് അച്ചനെ പരിചയപ്പെട്ടത്.

ഒറ്റ വാചകത്തിൽ ജേക്കബ് അച്ചൻ ഫാദർ മാത്യൂസിനെ വിശേഷിപ്പിച്ചു: സഭ വളരണമെന്ന് ആഗ്രഹിക്കുന്ന, ആത്മീയതയിൽ ഊന്നിനിന്നു പ്രവർത്തിക്കുന്ന ഒരു മഹാപ്രതിഭ.

മത്തിക്കര പള്ളിയിൽ വികാരി ആയതിനുശേഷം തന്റെ ഇടവകയിലെ മാത്യൂസ് അച്ചന്റെ 'ഇടപെടലും' ജേക്കബ് അച്ചൻ വിവരിച്ചു.

ആദ്യഫല പെരുന്നാളിന് ഒരിക്കൽ മാത്യൂസ് അച്ചനെ ക്ഷണിച്ചു. വന്നു. ശുശ്രൂഷകളിൽ പങ്കെടുത്തു. കോർ എപ്പിസ്കോപ്പയാണെന്നോ വളരെ സീനിയറാണെന്നോ ഉള്ള ഒരു ഭാവവുമില്ല. അദ്ദേഹത്തിന്റെ മൂത്ത മകൻ ഡോ. രഞ്ജിയെക്കാളും പ്രായക്കുറവുള്ള എന്നെ വികാരിയെന്ന നിലയിൽ ബഹുമാനിച്ച്, ഞാൻ അഭ്യർത്ഥിച്ചപ്പോൾ മാത്രം ശുശ്രൂഷകളിൽ ഇടപെട്ടു. എന്തു വിനയമാണ്, ഈ മഹാ മനുഷ്യന്.

ആദ്യഫലങ്ങളുടെ ലേലം നടന്നു. പതിനായിരത്തിലേറെ രൂപ ലേലത്തിൽ വിളിച്ച് ആ തുക അപ്പോൾതന്നെ തന്നിട്ടാണ് അച്ചൻ പോയത്. ഇതിനുമുമ്പും പിന്നീടും അത്തരം ഔദാര്യങ്ങളുണ്ടായി.

മാത്യൂസച്ചൻ നഴ്സിംഗ് കോളേജ് നടത്തുന്നത് ലാഭത്തിനുവേണ്ടിയല്ല സേവനം എന്ന നിലയിലാണ്,

അടുത്ത സുഹൃത്തായ ഡോക്ടർ രഞ്ജിയെക്കുറിച്ചു ചോദിച്ചപ്പോൾ, ഐപ്പ് അച്ചൻ പറഞ്ഞ അതേ കാര്യങ്ങൾ ആവർത്തിച്ചു.

പക്ഷെ ജേക്കബ് അച്ചൻ ഒരു കാര്യത്തിൽ വ്യത്യസ്തനാണ്. ചികിത്സയ്ക്ക് ഡോ. രഞ്ജിയെ സമീപിക്കില്ല. കാര്യം നിസ്സാരം. അദ്ദേഹം പണം വാങ്ങില്ല. ആരുടെയും ഔദാര്യം സ്വീകരിക്കുന്നതിലുള്ള വിമുഖത. പരിചയക്കാരുടെ കടകളിൽപോലും പോകില്ല, സാധനങ്ങൾ വാങ്ങാൻ. കാരണം അവർ വില കുറച്ചുകൊടുക്കും. വേണ്ട ആ ആനുകൂല്യവും.

## പാവങ്ങളെ പരിപാലിക്കുന്ന വൈദികൻ

ഡോക്ടറേറ്റിന് ഗവേഷണം നടത്തുന്ന ഇംഗ്ലീഷ് അദ്ധ്യാപികയായ സഹധർമ്മിണിയെ സാക്ഷിനിർത്തി ഫാദർ ജേക്കബ് പറയുന്നു: ഇത്രയേറെ എളിമയുള്ള, ആത്മീയതയിൽ അധിഷ്ഠിതമായ, പാവങ്ങളെ പരിഗണിക്കയും പരിപാലിക്കുകയും ചെയ്യുന്ന മാത്യൂസ് അച്ചനെപ്പോലെ മറ്റൊരു വൈദികനെ ഞാൻ ഇതുവരെ കണ്ടുമുട്ടിയിട്ടില്ല.

# 10

# എന്റെ സഹപാഠി യഥാർത്ഥ സ്നേഹിതൻ

**പി. കെ. തോമസ്**

(ഡെപ്യൂട്ടി എക്സിക്യൂട്ടീവ് ഇലക്ട്രിക്കൽ എൻജിനിയർ (Rtd)
ചങ്ങനാശ്ശേരി)

വി.ഐ. മാത്യൂസ് അച്ചനും ഞാനുമായി അറുപത്തിഅഞ്ചു വർഷത്തെ സൗഹൃദമുണ്ട്. പെരിങ്ങര പ്രിൻസ് മാർത്താണ്ഡവർമ ഇംഗ്ലീഷ് ഹൈസ്ക്കൂളിൽ ഒമ്പതാം സ്റ്റാൻഡേർഡിൽ (അതായത് അന്നത്തെ ഫിഫ്ത്ത് ഫോം) പഠിക്കുമ്പോഴാണ് ഞങ്ങൾ പരിചയപ്പെട്ടത്.

## അച്ചൻ ചെയ്ത സഹായങ്ങൾ ഞാൻ നന്ദിപൂർവ്വം സ്മരിക്കുന്നു

ഒരു നിർദ്ധന കുടുംബത്തിൽ ജനിച്ച എന്നെ എഞ്ചിനീയർ ആക്കാനും അതിലൂടെ എന്റെ ജീവിതം കരുപ്പിടിപ്പിക്കാനും അച്ചൻ ചെയ്ത സഹായങ്ങൾ ഞാൻ നന്ദിപൂർവ്വം സ്മരിക്കുന്നു.

ഞങ്ങളുടെ പേരുകളിൽ ഉള്ള പ്രത്യേകത കുറിക്കട്ടെ. അന്ന് അച്ചൻ വി.ഐ. മത്തായി ആയിരുന്നു. ഞാൻ പി.കെ. തോമസും. ആരാ ഈ മത്തായിയും തോമസും? യേശുക്രിസ്തുവിന്റെ രണ്ടു ശിഷ്യന്മാർ. അവർ ഒന്നായിരുന്നതുപോലെ ഞങ്ങളും ഒന്നായിരുന്നു, ഹൃദയത്തിൽ. മത്തായി സുവിശേഷം എഴുതി. പിൽക്കാലത്ത് ഫാദർ മാത്യൂസ് ആയിത്തീർന്ന എന്റെ സഹപാഠി മത്തായി "മനുഷ്യരെപ്പിടുത്തക്കാരനായി" (യേശു മുക്കവരോടു പറഞ്ഞല്ലോ, ഇന്നു നിങ്ങൾ മത്സ്യങ്ങളെ പിടിക്കുന്നു'. നാളെ ഞാൻ നിങ്ങളെ മനുഷ്യരെ പിടിക്കുന്നവരാക്കും" എന്ന്. അതിനുശേഷമാണല്ലോ അവർ വലയും വള്ളവും ഉപേക്ഷിച്ച് യേശുവിന്റെ പിന്നാലെ പോയതും ശിഷ്യന്മാരായതും)

ഈ മത്തായി മനുഷ്യരെ പിടിച്ചു, അവരുടെ ആത്മാവുകൾക്കു നിത്യതയുടെ വഴികാണിച്ചു കൊടുത്തു. ആത്മാവുകളെ പ്രകാശി

പ്പിച്ചു. അതെ മത്തായി തുറന്നുതന്ന ഭൗതിക വഴികളിലൂടെ ഞാൻ ബഹുദൂരം നടന്നു. (കുറെ പണമുണ്ടാക്കി). ഒരർത്ഥത്തിൽ വേണ മെങ്കിൽ പറയാം ഞാൻ മനുഷ്യർക്ക് പ്രകാശം നൽകിയെന്ന്. കാരണം, ഞാൻ ജോലി ചെയ്തിരുന്നത് കേരള ഇലക്ട്രിസിറ്റി ബോർഡിൽ ആയിരുന്നു. അവിടെ വിദ്യുച്ഛക്തി മാത്രമാണല്ലോ വിപണന വസ്തു. മത്തായി പലർക്കും സാമ്പത്തിക സഹായം നൽകുന്നതിൽ പിശുക്കു കാണിക്കുന്ന ആളല്ല. ഇല്ലായ്മയിൽ വളർന്ന എനിക്ക് പണം ഉണ്ടായിട്ടും അതു മറ്റുള്ളവർക്കു വേണ്ടി എങ്ങനെ വിനിയോഗിക്കണമെന്ന് അറിയില്ല. അല്ല, അങ്ങനെ പണം ചെലവഴിക്കുന്നതിൽ ഞാൻ പിശുക്കനാണ്, സത്യം.

## അല്പം ഫ്ളാഷ് ബാക്ക്.

ഇന്നത്തെ എസ്.എസ്.എൽ.സി.യുടെ പേര് അന്ന് ഇ.എസ്.എൽ. സി. (ഇംഗ്ലീഷ് സ്കൂൾ ലീവിംഗ് സർട്ടിഫിക്കേറ്റ് എന്നായിരുന്നു). ഞങ്ങള് പരീക്ഷ പാസ്സായി, സ്കൂൾ ജീവിതം കഴിഞ്ഞു പിരിഞ്ഞു. 1950–ൽ.

പിന്നീട് ഞാൻ എന്റെ അമ്മാവനും താമ്രപത്ര ജേതാവുമായി രുന്ന ജോസഫ് പൂത്തുറയുടെ സംരക്ഷണത്തിലായിരുന്നു. അദ്ദേ ഹത്തിന്റെ വിലാസത്തിലാണ് എനിക്കുള്ള കത്തുകൾ വന്നിരുന്നത്. അവയിൽ ചിലത് ഞാൻ 'മത്തായി' എന്നു വിളിച്ചിരുന്ന മാത്യൂസ് അച്ചന്റേതായിരുന്നു. കൂട്ടത്തിൽ ഒരു 'സർപ്രൈസ്' കാർഡും. നാഗർകോവിലിൽ കേന്ദ്ര സർക്കാരിന്റെ തൊഴിൽ മന്ത്രാലയത്തിനു കീഴിലുള്ള ഐ.ടി.സി.യിൽ ഇന്റർവ്യൂവിന് ഹാജരാകണമെന്നു നിർദ്ദേശിക്കുന്ന കാർഡ്. ഞാൻ അന്തംവിട്ടു. ഞാനൊരിക്കലും ഒര പേക്ഷ അയച്ചിരുന്നില്ല.

അന്വേഷണത്തിൽ കാര്യങ്ങളുടെ 'കിടപ്പുവശം' മനസ്സിലായി. അവിടെ അഡ്മിഷൻ നേടി എഞ്ചിനീയറിംഗ് കോഴ്സിനു പഠിക്കുന്ന വി. ഐ. മത്തായിയുടെ ബുദ്ധിയുടെ 'പണി' ആയിരുന്നു അത്. മത്തായിക്ക് സ്റ്റൈപന്റ് ഇല്ലായിരുന്നു. സ്റ്റൈപന്റോടെ എനിക്കവിടെ അഡ്മിഷൻ കിട്ടി. കുറച്ചുനാൾ ഞങ്ങളൊപ്പമുണ്ടായിരുന്നു അവിടെ. ഒന്നിച്ചു ഭക്ഷണമുണ്ടാക്കി ഭക്ഷിച്ചും തിമിർത്തു നടന്നു.

ദൈവനിയോഗം മറ്റൊന്നായിരുന്നു. കുടുംബം സൗത്ത് കാനറ യിലേക്ക് കുടിയേറാൻ തീരുമാനിച്ചപ്പോൾ മത്തായി അവരോടൊപ്പം പോയി, വിദ്യാഭ്യാസത്തിനു വിരാമമിട്ട് എന്നെ അനാഥനാക്കി.

മത്തായി ശെമ്മാശനായി. വിവാഹിതനായി. അന്ന് ഞാൻ ജോലിയിൽ പ്രവേശിച്ചിരുന്നു. വിവാഹസമ്മാനമായി ഞാൻ കൊടുത്തത് ഒരു ടൈംപീസാണ്. പിൽക്കാലത്ത് ഫാദർ മാത്യൂസിന്റെ ദക്ഷിണ കാനറയിലെ വസതിയിൽ ഞാനെത്തിയപ്പോൾ, അദ്ദേഹത്തിന്റെ രണ്ടാമത്തെ മകൻ റെജി എന്നോടു പറഞ്ഞു: അങ്കിൾ അച്ചനു കൊടുത്ത ആ ടൈംപീസ് എന്റെയും ചേട്ടന്റെയും (ഡോ. രഞ്ജി) വിദ്യാഭ്യാസകാലത്ത് ഒരുപാട് ഉപകാരമായിരുന്നു. അലാംവെച്ച് ഉണരാനും, സമയം പാലിച്ച് പഠിക്കാനും ഞങ്ങൾക്കായി.

അച്ചൻ സമ്മാനിച്ച എന്റെ ജീവിതവിജയത്തിനു മുമ്പിൽ ഈ ഒരു ചെറിയ ഉപഹാരം ഒന്നുമല്ലെന്ന് എനിക്കറിയാം. ലണ്ടനിലെ 'ബിഗ്ബെൻ' എന്ന അത്ഭുത ഘടികാരത്തെക്കാൾ വലിയ ഒന്ന് അച്ചനു സമർപ്പിച്ചേ പറ്റൂ. സാധിക്കുന്നില്ല, ഞാനൊരു പിശുക്കനാണല്ലോ. പക്ഷേ പ്രാർത്ഥനയിൽ ഞാൻ പിശുക്കു കാണിക്കാറില്ല. എന്നും ഞാൻ പ്രാർത്ഥിക്കാറുണ്ട്, മഹാനായ എന്റെ സഹപാഠി വെരി റവറന്റ് വി.ഐ. മാത്യൂസ് കോർ എപ്പിസ്കോപ്പ ദീർഘായുഷ്മാനായിരുന്ന്, എന്നെ സഹായിച്ചതുപോലെ നിരവധി പേർക്ക് മാർഗ്ഗദീപം ചൊരിയുന്ന ഒരു ഗോപുരമായി വിരാജിക്കണമെന്ന്.

ഞാൻ പിശുക്കനാണ് എങ്കിലും പത്തുലക്ഷം രൂപായുടെ ഒരു ട്രസ്റ്റ് ഉണ്ടാക്കി. എന്റെ ഇടവകയായ മുട്ടാർപള്ളിയുടെ വികാരിയാണ് മാനേജിംഗ് ട്രസ്റ്റി. പാവപ്പെട്ട വിദ്യാർത്ഥികൾക്ക് പഠിക്കാനായി സ്കോളർഷിപ്പ് അതിന്റെ പലിശ കൊണ്ട് കൊടുത്തുവരുന്നു.

# 11

# സഭയ്ക്കും സമൂഹത്തിനും ഒരു ഉത്തമ വൈദികൻ

## സി. ജെ. മാത്യു ജലഹള്ളി

കേരളത്തിലും കർണ്ണാടകയിലെ മംഗലാപുരം മേഖലയിലുമായി പതിനഞ്ചോളം ഇടവകകൾ ഭരിച്ചിട്ടുള്ള മാത്യൂസ് അച്ചൻ ഇപ്പോൾ ബാംഗ്ലൂരിലെ ജാലഹള്ളി സെന്റ്മേരീസ് വലിയ പള്ളിയിലെ ഒരു താല്കാലിക ഇടവകക്കാരനാണ്.

ഈ ഇടവകയിലെ ചില അത്മായരെയും ലേഖകൻ സന്ദർശിച്ചു. ഒരു പുതിയ ഇടവകക്കാരനെക്കുറിച്ച് പഴയ ഇടവകാംഗങ്ങൾക്ക് പറയാനുള്ളത് എന്തെന്ന് അറിയാൻ.

ആദ്യം ചെന്നുപെട്ടത് സഭയുടെ ഉന്നതാധികാര സമിതിയായ സഭാ മാനേജിംഗ് കമ്മിറ്റി അംഗത്തെ. ഒരു സിനിമാനടന്റെ ശൈലി യിൽ മുടി മുകളിലാക്കി നിർത്തി കോതിവെച്ച് 'സ്റ്റൈലിൽ' നിൽക്കുന്ന ഒരു സുന്ദരൻ. പ്രായം 69 എന്ന് അദ്ദേഹം അവകാശ പ്പെടുന്നു എങ്കിലും പുറംലോകം അത് അംഗീകരിക്കുമെന്നു തോന്നു ന്നില്ല.

അദ്ദേഹത്തിന്റെ പേര് പറഞ്ഞില്ലല്ലോ. സി.ജെ. മാത്യു (ഒരു 'എസ്' കുറവ്, മാത്യൂസ് അച്ചനിൽ നിന്നും.) കേന്ദ്ര സർക്കാർ സ്ഥാപന മായ ബി.ഇ.എല്ലിൽ നിന്ന് സ്വമേധയാ റിട്ടയർമെന്റ് വാങ്ങി പുറ ത്തുവന്ന് സ്വസ്ഥമായി ജീവിക്കുന്ന ഒരു ഭാഗ്യവാൻ. അതിഭക്തൻ. സഭയ്ക്കും പള്ളിക്കാര്യങ്ങൾക്കും വേണ്ടി സമയവും (അല്പം പണവും) ചെലവഴിക്കുന്ന ഒരു സത്യദൈവ വിശ്വാസി.

അകലെനിന്ന് അച്ചനെ വീക്ഷിച്ചിട്ടുള്ള മാത്യു, അച്ചനിലേക്ക് അടുത്തത് 2006-ൽ. അന്നായിരുന്നു ജാലഹള്ളി പള്ളി സ്ഥാപന ത്തിന്റെ നാല്പതാം വാർഷികം. ഒരു വലിയ ചടങ്ങായിരുന്നു ആഘോഷത്തോട് അനുബന്ധിച്ചു നടന്നത്. അന്ന് ഒപ്പം കോർ

എപ്പിസ്കോപ്പ മാത്യൂസ് പങ്കെടുത്തത് മാത്യു ഇന്നലത്തെപ്പോലെ ഓർക്കുന്നു.

മാത്യു പറയുന്നു: "സഭയ്ക്കും സമൂഹത്തിനും ഒരു ഉത്തമ വൈദികനായ മാത്യൂസ് അച്ചൻ കോളജ് നടത്തുന്നത് പണ സമാഹരണത്തിനല്ല, മറിച്ച് പണ വിനിയോഗത്തിനാണ്. എത്രയോ കുട്ടികൾക്കും അവരുടെ കുടുംബങ്ങൾക്കും സാമ്പത്തിക സഹായം അച്ചൻ നൽകുന്നത് ഞങ്ങൾക്കറിയാം.

"എന്നെ ഏറ്റവും കൂടുതൽ ആകർഷിച്ചിട്ടുള്ളത് അച്ചന്റെ ചിരിയാണ്. വിശുദ്ധമായ ഹൃദയത്തിൽ നിന്ന് ഉരുത്തിരിയുന്ന ഒരു ബാഹ്യപ്രകടനമാണ്. ആ ചിരിയിൽ അദ്ദേഹത്തിന്റെ ആത്മവിശുദ്ധിയും നിഷ്ക്കളങ്കതയും പ്രകടമാകുന്നു."

സഭയുടെ ഉന്നത സമിതിയിൽ അംഗമായ മാത്യു പറയുന്നു: എന്തുകൊണ്ടും കോർ എപ്പിസ്കോപ്പ പദവിക്ക് അർഹനാണ് നന്മ മാത്രം മനസ്സിലുള്ള മാത്യൂസ് അച്ചൻ.

അച്ചനെക്കുറിച്ചുള്ള വാചാലതയ്ക്ക് അദ്ദേഹം അവസാനമിട്ടത് അച്ചന്റെ മകനെക്കുറിച്ചുകൂടി പറഞ്ഞിട്ടാണ്.

"ദാനധർമ്മങ്ങളുടെ കാര്യത്തിൽ അപ്പനെ വെല്ലുന്ന മകൻ. ഇങ്ങനെയും ഉണ്ടോ ഡോക്ടർമാർ. പള്ളിക്കാര്യങ്ങളിലെ സജീവ പങ്കാളിത്തത്തിനൊപ്പം സാമൂഹ്യ പ്രവർത്തനം. ഇവരുടെ സാന്നിദ്ധ്യം ഞങ്ങളുടെ പള്ളിക്കും പള്ളിക്കാർക്കും ഒരനുഗ്രഹമാ"

ഒരു കാര്യംകൂടി അദ്ദേഹം പറഞ്ഞു: "ഒത്തിരി നന്മകൾ ഉള്ള ഒരു ഉത്തമ വൈദിക ശ്രേഷ്ഠനാണ് മാത്യൂസ് അച്ചൻ."

# 12

# പാവപ്പെട്ടവർക്ക് ഫീസ് ഇളവുചെയ്യുന്ന വൈദികൻ

## വി. പി. ജോയിക്കുട്ടി

(എയർഫോഴ്സ് റിട്ടയേർഡ്)

ഈ സംഭാഷണത്തിനുശേഷം ലേഖകൻ സന്ധിച്ചത് ആകാശവുമായി ബന്ധമുള്ള ഒരാളെയാണ്. എയർഫോഴ്സിൽ ജോലി ചെയ്തശേഷം വിരമിച്ച വി.പി. ജോയിക്കുട്ടിയെ.

ജോയിക്കുട്ടി ഈ കോളേജിലെ അഞ്ചു പെൺകുട്ടികളുടെ 'ലോക്കൽ ഗാർഡിയനാ'യിരുന്നു.

അവരുടെ അഡ്മിഷനുമായി ബന്ധപ്പെട്ടാണ് അദ്ദേഹം അച്ചനെ സന്ധിച്ചത്.

പാവപ്പെട്ട കുടുംബങ്ങളിൽ നിന്നു വന്ന ആ കുട്ടികൾക്ക് ഫീസ് ഇളവുനൽകിയ അച്ചന് സ്നേഹപൂർവ്വം അദ്ദേഹം നന്ദി അറിയിച്ചു.

# 13

# കുഞ്ഞാടുകളുടെ കൂട്ടം

## ജോസഫ് മാടപ്പള്ളി

"നിങ്ങളെന്നെ വൈദികനാക്കി." ചിരിച്ചുകൊണ്ട് വി. ഐ. മാത്യൂസ് കോർഎപ്പിസ്കോപ്പ പറഞ്ഞു. പ്രായം പരുക്കേല്പിക്കാത്ത ഈ 82 കാരൻ, ബാംഗ്ലൂരിലെ പ്രശസ്തമായ ഒരു നഴ്സിംഗ് കോളജിന്റെ ചെയർമാനാണ്. കോളേജിന്റെ പേര് ഫാദർ മാത്യൂസ് കോളജ് ഓഫ് നേഴ്സിംഗ്. ആസ്ഥാനം: ജാലഹള്ളി, എച്ച്.എം.ടി. സ്റ്റേഡിയത്തിനു സമീപം.

ബാംഗ്ലൂർ എന്ന മഹാനഗരത്തിന്റെ ആരവത്തിൽ നിന്നകന്ന് പ്രശാന്തമായ ഒരിടത്ത് കോളജിന്റെ ഓഫീസ് കെട്ടിടത്തിലെ ഒരു മുറി. അവിടെയാണ് ഈ ലേഖകൻ മാത്യൂസ് കോർ എപ്പിസ്കോപ്പയെ ആദ്യം സന്ദർശിച്ചത്. സന്ദർശനോദ്ദേശ്യം മറ്റൊന്നായിരുന്നു. ആ വിഷയത്തിന് ഇവിടെ പ്രസക്തിയില്ല.

ക്രൈസ്തവ മേൽപ്പട്ടക്കാർ ധരിക്കാറുള്ള നീണ്ട ളോഹ. നെഞ്ചിന് അഞ്ചിഞ്ച് താഴെ ചുവപ്പു നിറത്തിൽ കെട്ട്. അതിനെയും അതിലംഘിച്ച് കീഴോട്ടു തൂങ്ങുന്ന കുരിശ്. വെള്ളിയെ വിസ്മയിപ്പിക്കുന്ന നീണ്ട താടി. കണ്ണടയ്ക്കു പിന്നിൽ മിനുങ്ങുന്ന തീവ്ര നേത്രങ്ങൾ.

ഈ മനുഷ്യനെയാണ് ഞാൻ സന്ദർശിച്ചത്. അറിയില്ലായിരുന്നു, ഈ പ്രതിഭ ആരെന്ന്.

പ്രാരംഭമായി ചോദിച്ചു: അങ്ങ് എങ്ങനെയാണ് അച്ചനായത്?

ആ ചോദ്യത്തിനുള്ള മറുപടിയാണ് ആദ്യം കുറിച്ചത്. "നിങ്ങളെന്നെ വൈദികനാക്കി."

അന്തംവിട്ട ഈ ലേഖകന്റെ മണ്ടൻ ചോദ്യം: കോറെപ്പിസ്കോപ്പാ ഞാൻ......

അദ്ദേഹം തടഞ്ഞു. പറഞ്ഞു: എന്നെ 'അച്ചാ' എന്നേ

അഭിസംബോധന ചെയ്യാവൂ. ഞാൻ ഇന്നും അച്ചനാ. സഭയിലും സമൂഹത്തിലും.

വിവരക്കേടിനു ക്ഷമചോദിച്ചു. പക്ഷേ ചോദ്യം ആവർത്തിച്ചു. സൗമ്യത സമസ്ത ഭാവങ്ങളിലുമുള്ള ഫാദർ മാത്യൂസ് പറഞ്ഞു:

ഞാൻ വൈദികനായത്, കേരള-കർണ്ണാടക അതിർത്തി ജില്ലയായ ദക്ഷിണ കന്നടയിലെ പുത്തൂർ താലൂക്കിലെ കുടിയേറ്റ കുടുംബാംഗങ്ങളുടെ താല്പര്യപ്രകാരമാണ്. അവരെന്നെ മണിക്കുളം അച്ചനെന്നാണ് വിളിക്കുന്നത്, ഇപ്പോഴും

അരനൂറ്റാണ്ടുകാലം മുഴുവൻ ദരിദ്രരുടെ ഇടയിൽ കുടിയേറ്റ മേഖലയിൽ അവരുടെ ആത്മികവും ലൗകികവുമായ ആവശ്യങ്ങൾ നിറവേറ്റികൊടുക്കുന്നതിന് ത്യാഗോജ്ജലമായി ജീവിതം ഉഴിഞ്ഞുവച്ച് 2007 മെയ് ഒന്നു മുതൽ റിട്ടയർലന്റ് നടക്കേണ്ടി വന്നപ്പോൾ വിദ്യാഭ്യാസരംഗത്ത് പ്രവർത്തിക്കുന്നത് ഒരു സേവനം എന്ന നിലയിലാണ് ഈ നേഴ്സിംഗ് കോളേജ് ആരംഭിക്കുവാൻ കാരണമായത് എന്നുപറയാം. കൂടാതെ അച്ചന്റെ മകൻ ഡോ. രഞ്ജി ഐസക് മാത്യൂസ് ഇക്കാര്യത്തിൽ താല്പരനായിരുന്നു. സഹധർമിണിയുടെ വിയോഗം നിമിത്തം ഏകാകിയായി വസതിയിൽ കഴിഞ്ഞുകൂടിയിരുന്ന കാലം, ഇതിൽനിന്നുമൊക്കെ മുക്തനാകുന്നതിനും കൂടിയാണ് ഈ വിദ്യാഭ്യാസസ്ഥാപനം ആരംഭിച്ചത്.

അങ്ങനെ മകന്റെയും താല്പര്യപ്രകാരമാണ് ബാംഗ്ലൂരിലേക്ക് വന്നതും ഈ നേഴ്സിംഗ് കോളേജ് തുടങ്ങാൻ ഇടയായതും. ഫാദർ മാത്യൂസ് എന്ന് കോളേജിന് പേരിട്ടത് മകനാണ്. 2005ൽ കോളേജ് ആരംഭിച്ചു. കൂടാതെ നെല്ലിയാടിയിൽ സഭവക കോളേജ് തുടങ്ങാൻ കഴിയാതെ പോയത് ഒരു കാരണമായിരുന്നു ഇതിന്റെ സ്ഥാപനത്തിന്റെ പിന്നിൽ.

## ബാംഗ്ലൂരിൽ നഴ്സിംഗ് കോളേജ് സ്ഥാപിക്കുന്നു

അച്ചൻ: സൗത്ത് കാനറയിൽ നെല്ലിയാടിയിൽ ഒരു ആർട്സ് കോളേജ് തുടങ്ങാൻ സഭയ്ക്കു പരിപാടിയുണ്ടായിരുന്നു. അതിനോടു ഞാൻ യോജിച്ചില്ല. പകരം ഒരു നഴ്സിംഗ് കോളേജ് സ്ഥാപിക്കാമെന്ന് ഞാൻ നിർദ്ദേശിച്ചു. പക്ഷേ സഭാ നേതൃത്വം ആ നിർദ്ദേശം നിരാകരിച്ചു. എങ്കിൽ സ്വന്തമായി ഒരു കോളേജ് ആരംഭിക്കാമെന്ന് ഞാൻ തീരുമാനിച്ചു. അങ്ങനെ 2005-ൽ ഈ സ്ഥാപനം നിലവിൽ വന്നു.

മലബാർ ഭദ്രാസനത്തിൽ പത്തു പള്ളികളിലും, മദ്രാസ് ഭദ്രാസനത്തിൽ നാലുപള്ളികളിലും 1961 മുതൽ സേവനം അനുഷ്ഠിച്ചതിനുശേഷം 2007ൽ 76-ാം വയസ്സിൽ റിട്ടയർ ചെയ്യുന്ന വിശദവിവരങ്ങൾ.

## ബാംഗ്ലൂരിൽ ഫാ. മാത്യൂസ് കോളേജ് ഓഫ് നേഴ്സിംഗ്

അതിനുശേഷം മുഴുവൻ സമയവും കോളജ് നടത്തിപ്പിനു വിനിയോഗിക്കുന്നു. പേരക്കുട്ടികളുടെ പ്രായം മാത്രമുള്ള ഈ നഴ്സ് കുഞ്ഞുങ്ങൾക്ക് ഫാദർ മാത്യൂസ് കോളേജ് ചെയർമാൻ മാത്രമല്ല, അവരുടെ 'അച്ചൻ' ആണ്, 'അച്ഛൻ' ആണ്, 'മുത്തച്ഛൻ' ആണ്.

നാളത്തെ ഫ്ളോറൻസ് നൈറ്റിംഗേലുമാരാകേണ്ട ഈ മലയാളിക്കുട്ടികളോട് അദ്ദേഹം തമാശ പറയുന്നതും പൊട്ടിച്ചിരിക്കുന്നതും അവരുടെ നുറുങ്ങു പരാതികൾക്കു പരിഹാരം കാണുന്നതും അവരുടെ മാതാപിതാക്കളുമായി ഫോണിൽ സംസാരിച്ച് ക്ഷേമാന്വേഷണം നടത്തുന്നതും ഒരു വേറിട്ട അനുഭവമായി ലേഖകനു തോന്നി.

ഫാദർ മാത്യൂസിന്റെ മുദ്രാവാക്യങ്ങൾ നാലാണ്, കോളേജ് നടത്തിപ്പിൽ:

1. വിദ്യാർത്ഥിനികളുടെ സുരക്ഷ.
2. നല്ല വിദ്യാഭ്യാസം.
3. നല്ല കേരളീയ ഭക്ഷണം.
4. പരീക്ഷയിൽ പാസ്സാകുമെന്ന് ഉറപ്പു വരുത്തുന്ന നിരന്തര ശിക്ഷണം.

ലോകത്തിന്റെ നാനാഭാഗത്തും ഫാദർ മാത്യൂസ് കോളേജ് ഓഫ് നഴ്സിംഗിലെ മുൻ വിദ്യാർത്ഥിനികൾ വെള്ളരിപ്രാവുകളെപോലെ ഓടി നടന്ന് ആരോഗ്യരംഗത്ത് ആകുലർക്ക് ആശ്വാസം നൽകുന്നുണ്ട്.

ഒരു സ്വകാര്യ ദുഃഖവും ഫാദർ മാത്യൂസ് പങ്കുവെയ്ക്കുന്നു. അദ്ദേഹത്തിന് രണ്ട് ആൺമക്കളെയാണ് ദൈവം കൊടുത്തത്. രണ്ടാമത്തെ മകൻ ഒരപകടത്തിൽ അകാലത്ത് നിര്യാതനായി.

ഒരു മകൾ വേണമെന്ന് ആഗ്രഹമുണ്ടായിരുന്നെന്ന് ഒരു

'കള്ളച്ചിരി'യോടെ അച്ചൻ പറയുന്നു. അതു സാധിച്ചില്ല. പെൺമക്കളുടെ സ്നേഹം അനുഭവിക്കാനുള്ള ഭാഗ്യം ലഭിക്കാതെ പോയ ഫാദർ മാത്യൂസ് പറയുന്നു: എനിക്കെന്തിനു സ്വന്തം പെൺമക്കളും മരുമക്കളും. ഇവിടെ ഈ കോളേജിൽ എട്ടുവർഷങ്ങളായി ഓരോ വർഷവും 150-ൽ പരം പെൺകുട്ടികൾ പഠിക്കുന്നു. അവരെല്ലാം എന്റെ മക്കളാണ്. വിഭാര്യനായ ഞാൻ ഈ ജീവിത സായാഹ്നത്തിൽ ഏകാകിയായി ജീവിക്കേണ്ടി വന്നേനെ, ഈ കോളജും ഈ കുട്ടികളും ഇല്ലായിരുന്നെങ്കിൽ. പള്ളിവികാരി ആയിരുന്നപ്പോൾ ഇടവകക്കാരോടു പെരുമാറിയിരുന്നതിനേക്കാൾ ഉപരിയായിട്ടാണ് ഞാനീ കുട്ടികളോടും അവരുടെ മാതാപിതാക്കന്മാരോടും പെരുമാറുന്നത്.

"നിങ്ങൾ എന്നെ വൈദികനാക്കി" എന്നു പറഞ്ഞു സംഭാഷണം ആരംഭിച്ച ഫാദർ മാത്യൂസ് ഇങ്ങനെ ഉപസംഹരിച്ചു: ഞാനിപ്പോൾ സന്തുഷ്ടനും സംതൃപ്തനുമാണ്. ഇവിടെ പഠിക്കുന്ന കുട്ടികളുടെ ഉന്നമനത്തിലൂടെ എന്റെ ദൗത്യം പൂർണ്ണമാകുന്നു എന്നാണ് എന്റെ വിശ്വാസം.

'വാത്സല്യം' എന്ന വാക്കിന്റെ അർത്ഥവ്യാപ്തിയെക്കുറിച്ച് എനിക്കൊരു ധാരണ ഉണ്ടായി അച്ചന്റെ ഓഫീസിൽ ചെലവഴിച്ച ദിവസങ്ങളിൽ. വാത്സല്യം 'വൺവേ ട്രാഫിക്' അല്ലെന്നും ഞാൻ മനസ്സിലാക്കി. മക്കളെ വാത്സല്യപൂർവ്വം ലാളിക്കുക പതിവുള്ള കാര്യം. അതു 'വൺവേ'. മക്കൾ, തിരിച്ച് മാതാപിതാക്കളെ 'ലാളിക്കുന്ന' തോ, അതു 'ടൂ വേ'.

ആറും അറുപതും ഒരുപോലെയാണെന്ന് പഴയ തലമുറക്കാർ പറയാറുണ്ടായിരുന്നു. അതിനു ഞാനൊരു തിരുത്തൽ കൊടുക്കുന്നു (അച്ചനെ പരിചയപ്പെട്ടശേഷം.) എട്ടും എൺപതും ഒരുപോലെ. എൺപതു താണ്ടിയ അച്ചൻ, എട്ടുവയസ്സുകാരെപ്പോലെ കൊഞ്ചിക്കുഴയുന്ന നഴ്സ് കുട്ടികളോടു കാണിക്കുന്ന വാത്സല്യവും അവർ തിരിച്ചു കൊടുക്കുന്ന ബഹുമാനം നിറഞ്ഞ വാത്സല്യവും എന്നെ അമ്പരപ്പിച്ചു.

ചെയറിൽ ഇരിക്കുന്നു എന്നല്ലാതെ 'ചെയർമാന്റെ' തിമിർപ്പൊന്നും ഇല്ലാത്ത ഈ ലളിത മനുഷ്യന്റെ ജീവിത ശൈലിയും ലളിതമാണ്.

ഈ ഗ്രന്ഥരചനയുമായി ബന്ധപ്പെട്ട് 2013 മാർച്ചിലെ ഒരു രാവിലെ

ഞാൻ കോളേജ് ഓഫീസിലെത്തി. സെക്യൂരിറ്റിയുടെ ചുമതലയുള്ള തമിഴ് സംസാരിക്കുന്ന വൃദ്ധൻ ഗേറ്റു തുറന്നുതന്നു. അകത്തു കടന്നപ്പോൾ സ്വാഗതം ചെയ്ത് ഒരു യുവതി, ജ്യോതി, കയ്യിൽ ഒരു ഓസ്പൈപ്പുമായി. അവൾ ചെടികൾക്കും വാഴകൾക്കും ജലസേചനം നടത്തുകയാണ്. ഒരു കർഷകന്റെ മകനും ഒരിക്കൽ കൃഷിക്കാരനുമായിരുന്ന അച്ചൻ ചെടികളെയും പൂക്കളെയും പരിചരിക്കുന്നതു സ്വാഭാവികം.

ഓഫീസിൽ അച്ചനെത്തി. അരമണിക്കൂർ കഴിഞ്ഞപ്പോൾ ട്രേയിൽ കുറെ സാധനങ്ങളുമായി മറ്റൊരു യുവതി പ്രവേശിക്കുന്നു. അച്ചന്റെ പ്രഭാത ഭക്ഷണമാണ്. അദ്ദേഹം അവളെ എനിക്കു പരിചയപ്പെടുത്തി. കോളജ് ഹോസ്റ്റലിലെ കിച്ചൺ ഉദ്യോഗസ്ഥ. ആന്ധ്രാപ്രദേശുകാരി. ഉമ. അവൾ അച്ചനോട് മലയാളത്തിൽ സംസാരിക്കുന്നു. ചില മലയാളം ടി.വി. ചാനലുകളിലെ അവതാരികമാരെക്കാൾ സ്ഫുടമായി മലയാളം ഉപയോഗിക്കുന്നു.

അച്ചനുള്ള പ്രാതൽ വിളമ്പലാണ് അടുത്ത ഘട്ടം. രണ്ട് ദോശ, ചട്ണി, കടലക്കറി. അച്ചന്റെ 'തീറ്റ' സാവധാനത്തിൽ. ഉമ തൊട്ടരുകിൽ. ഫലിതപ്രിയനായ അച്ചൻ ഉമയെക്കുറിച്ച് ഒരു തമാശ പറഞ്ഞപ്പോൾ ഞാൻ ഉച്ചത്തിൽ ചിരിച്ചു. അവൾ കടക്കണ്ണിലൂടെ എന്നെ ഒന്നുനോക്കി. അച്ചന്റെ സാന്നിദ്ധ്യത്തിൽ അത്ര ഉറക്കെ ചിരിക്കാൻ പാടില്ലെന്ന താക്കീതായിരുന്നു ആ നോട്ടം.

പ്ലേറ്റിലുള്ള ദോശയെ അച്ചൻ വധിച്ചുകൊണ്ടിരിക്കുമ്പോൾ ഉമ മറ്റൊന്നു കൂടി നിക്ഷേപിച്ചു, അച്ചന്റെ എതിർപ്പിനെ അവഗണിച്ച്. "കഴിക്കൂ അച്ചാ, ജോലി ചെയ്യാൻ ആരോഗ്യം വേണ്ടേ?" ഉമയുടെ ഉപദേശം. കണ്ണടയുടെ ഫ്രെയിമിന്റെ മീതേ കൂടി അച്ചൻ എന്നെ നോക്കി. 'അതെ' എന്ന അർത്ഥത്തിൽ ഞാൻ കണ്ണുകാണിച്ചു.

അച്ചന്റെ 'ദോശവധം' കഴിഞ്ഞപ്പോൾ ഉമ രണ്ടു കപ്പിൽ ചായ പകരുന്നു.

അച്ചൻ : അദ്ദേഹത്തിന് ഷുഗർ ഇത്തിരി കൂട്ടി ഇട്ടോളൂ. എനിക്ക് സ്വല്പം മതി.

പുഞ്ചിരിയോടെ ഉമ : സ്വല്പവും വേണ്ട, അച്ചനു ഷുഗറാ.

കരുതി വച്ചിരുന്ന ഒരു കടലാസ് പൊതി തുറന്ന് കുറെ ടാബ്ലെറ്റുകൾ, അച്ചൻ നീട്ടിയ ഇടത്തെ കയ്യിൽ നിക്ഷേപിച്ചിട്ട് ഉമ

പറയുന്നു: ആറെണ്ണവുമുണ്ട്. ഒന്നിച്ചു വിഴുങ്ങണം. അച്ചൻ വിഴുങ്ങുന്നു. പിന്നാലെ ഉമ കൊടുത്ത 'ഷുഗർലെസ്' ചായയും.

ഉമ പോയിക്കഴിഞ്ഞ് അച്ചൻ എന്നോട്: ഇതുപോലെ മൂന്നുനാലു പേരുണ്ട് ഇവിടെ എന്റെ സംരക്ഷണത്തിന്.

ആത്മസംതൃപ്തിയോടെ, അപ്പോഴാണ് അച്ചന്റെ ആ സത്യപ്രസ്താവന വന്നത്: എനിക്കെന്തിന് സ്വന്തം പെൺമക്കൾ, മരുമക്കൾ.

## നേഴ്സിംഗ് കോളേജ് ഇതു പറുദീസാ തന്നെ

വന്ദ്യവയോധികനായ, വിഭാര്യനായ, പെൺമക്കളില്ലാത്ത, മരുമക്കൾ അടുത്തില്ലാത്ത ഈ വലിയ മനുഷ്യന്റെ സ്വകാര്യ ജീവിതത്തിലെ സന്തോഷത്തിനു കളമൊരുക്കുന്നത് നഴ്സിംഗ് കോളജ് എന്ന ഈ പറുദീസയാണെന്ന് എനിക്കു തോന്നി.

ഫോൺ കോളുകൾ വരുന്നതു പലത്. ചെയ്യുന്നത് അതിലേറെ.

ഒരു ഇടവേളയിൽ അച്ചൻ അടുത്ത ക്യാബിനിലേക്കു നോക്കി വിളിക്കുന്നു: സുനിതേ

പ്രവേശിക്കുന്നു, മുഖശ്രീയുള്ള, ഭവ്യഭാവമുള്ള ഒരു കൃശഗാത്രി. അച്ചന്റെ പ്രൈവറ്റ് സെക്രട്ടറി, ഓഫീസ് നടത്തിപ്പുകാരി, പണപ്പെട്ടി സൂക്ഷിപ്പുകാരി. മുഖംപോലെ സുന്ദരമായ പേരുള്ള സുനിത.

അച്ചൻ ഓഫീസ് കാര്യങ്ങൾ സംസാരിക്കുന്നു; ചോദ്യങ്ങൾക്ക് എല്ലാത്തിനും മണിമണിപോലെയുള്ള ഉത്തരം.

ഞാൻ അപ്പോൾ അച്ചനെ ഓർമ്മപ്പെടുത്തി, ചില റെക്കാർഡുകളുടെ ഫോട്ടോകോപ്പി എടുക്കേണ്ട കാര്യം, ആ ജോലി അച്ചൻ സുനിതയെ ഏല്പിച്ചു. നിമിഷങ്ങൾക്കകം കോപ്പികളുമായി സുനിത ഞങ്ങളുടെ മുമ്പിൽ

അവൾ പോയിക്കഴിഞ്ഞ് ഞാൻ അച്ചനോടു ചോദിച്ചു: ഏതു പിതൃ സുഹൃദയമാ അച്ചന് ഇതുപോലെ നല്ല സഹകാരികളെ തരുന്നത്?

അച്ചൻ മുകളിലോട്ടു നോക്കി. പിന്നെ എന്നെ നോക്കി. എന്നിട്ടു പറഞ്ഞു: പണ്ട് ഈ.കെ. നായനാർ പോലും പറഞ്ഞില്ലെ, മുകളിൽ ഒരാളുണ്ടെന്ന്. ആ ആൾ തന്നെയാ, മുകളിലുള്ള ദൈവം തന്നെയാ, എനിക്കീ സൗഭാഗ്യങ്ങളെല്ലാം തരുന്നത്.

ഇതാ കുഞ്ഞാടുകളുടെ ഒരു പട. ഓരോരുത്തരുടേയും കയ്യിൽ നോട്ടുബുക്ക്. ഓരോരുത്തർക്കും ഓരോ ആവശ്യം. മുഖ്യം കോളേജിനു പുറത്തേയ്ക്കു പോകണം. അതിന് അനുമതി നൽകുന്നതായുള്ള അച്ചന്റെ കൈയ്യൊപ്പ് വാങ്ങാനാണ് ഈ നോട്ടുബുക്കുകൾ.

അച്ചന്റെ ചോദ്യങ്ങൾ. കുഞ്ഞാടുകളുടെ കുഴഞ്ഞാട്ടം. ബഹുമാനം, വാത്സല്യം, ലാളിക്കൽ എന്നീ വിവിധ വിഭാഗങ്ങളിൽപ്പെട്ട ഭാവങ്ങളോടെയുള്ള അഭ്യർത്ഥന. അച്ചൻ ഒപ്പിടിൽ പ്രക്രിയയിൽ. ചിലർ 'താങ്ക്സ്' പറയുന്നു. മറ്റുചിലർ അച്ചന്റെ വലതുകൈയ്യിലെ മോതിരത്തിൽ ചുംബിക്കുന്നു.

അവർ സന്തുഷ്ടരായി പുറത്തേക്ക്. അപ്പോൾ അച്ചൻ പറഞ്ഞു: ഞാൻ ഒപ്പിട്ടു. പക്ഷെ പുറത്ത് ഗേറ്റിനുള്ളിൽ ഒരു കൗണ്ടറിൽ ഒരു രജിസ്റ്ററുണ്ട്. അതിൽ പോയ സമയവും തിരിച്ചെത്തിയ സമയവും അവർ തന്നെ എഴുതി ഒപ്പിടണം.

മറ്റൊരു ദിവസം അച്ചനെ 'ഊട്ടാൻ' (കന്നടയിൽ ഭക്ഷണത്തിന് 'ഊട്ട്' എന്നാണു പറയുക) എത്തിയത് മഞ്ജു. തമിഴ് വംശജ. സംസാരഭാഷ മലയാളം. ദൈവവിശ്വാസി.

**ഉമയുടെ അതേ പ്രകൃതം**

ദാ വരുന്നു അടുത്ത ദിവസം മഞ്ജു 'ദ സീനിയർ'! ബാംഗ്ലൂരിൽ തമിഴ് കുടുംബത്തിൽ ജനിച്ചു വളർന്നു. ആറുവർഷമായി ഇവിടത്തെ ഹോസ്റ്റലിൽ ജോലി ചെയ്യുന്നു.

തമിഴ് അറിയാവുന്ന ഞാൻ ചോദിച്ചു: "നീങ്കെ എപ്പടി ഇന്ത കേരള ഫുഡ്സ് ഇന്തമാതിരി പ്രമാദമായ് പണ്ണത്?" (കേരളീയ ഭക്ഷണം ഇത്ര നന്നായി എങ്ങനെ ഉണ്ടാക്കുന്നു?)

മറുപടി തമിഴ് കലർന്ന മലയാളത്തിൽ. ഞാനിവിടെ വരുമ്പോൾ എനിക്ക് ഇതൊന്നും അറിയില്ലായിരുന്നു. ഓരോരുത്തരും കാണിച്ചുതന്നു. പഠിച്ചു.

ഞാൻ: "പഠിപ്പിച്ചവരിൽ ആരാ പ്രമുഖ?"

മഞ്ജു: "വാർഡൻ."

ഞാൻ അച്ചനിലേക്കു കണ്ണുകളയച്ചു.

മഞ്ജു സീനിയർ പോയപ്പോൾ അച്ചൻ പറഞ്ഞു: "വാർഡന്റെ പേര് ലിസി. കൊട്ടാരക്കരക്കാരി. വാർഡനാണ്. ലൈബ്രേറിയനാണ്, നല്ല കുക്കാണ്."

അവർ വന്നു. ഞാൻ ചോദിച്ചു: “കൊട്ടാരക്കരയിൽ നിന്ന് ബാംഗ്ലൂരിലേക്ക് ഒരുപാടു ദൂരമുണ്ടല്ലോ. എങ്ങനെ ഇവിടെ വന്നുപെട്ടു?”

ലിസി: “എന്റെ നാട്ടുകാരായ കുറെ പെൺകുട്ടികൾ ഈ കോളജിൽ പഠിച്ചിരുന്നു. അവരിൽനിന്ന് ഞാനറിഞ്ഞു, കോളേജിനെക്കുറിച്ചും അച്ചനെക്കുറിച്ചും. അപേക്ഷ അയച്ചു. വരാൻ പറഞ്ഞു. വന്നു. നിയമനം കിട്ടി.”

ഞാൻ: “ഇന്റർവ്യൂ കഴിഞ്ഞയുടൻ നിയമനം അല്ലേ?”

ചിരിച്ചുകൊണ്ട്, അച്ചനോട് ലിസി: “ഇന്റർവ്യൂ ഫോണിലായിരുന്നു അല്ലേ അച്ചാ?”

അച്ചൻ തലയാട്ടി.

ഞാൻ: “കിച്ചണിൽ ജോലി ചെയ്യുന്ന മലയാളികളല്ലാത്ത സ്ത്രീകൾ പറഞ്ഞു, ലിസി പഠിപ്പിച്ചതു പ്രാവർത്തികമാക്കുക മാത്രമാണ് അവർ ചെയ്യുന്നതെന്ന്.”

ലിസി: “അതു ശരിയാ. അവരൊക്കെ മിടുക്കികളാ. അവരിപ്പോൾ എന്നെക്കാൾ നന്നായി നല്ല കേരള ഭക്ഷണങ്ങൾ തയ്യാറാക്കും.”

ഞാൻ ചോദിച്ചു: “ലിസി ഇവിടെ വന്നിട്ട് എത്ര വർഷമായി?”

ലിസി: “മൂന്നു വർഷം.”

ഞാൻ: “എത്രകാലം തുടരാനാ തീരുമാനം?”

മനസ്സിന്റെ കണ്ണാടിയായ മുഖത്ത് പ്രകാശം പരത്തി ലിസി പറഞ്ഞു: “സാറെ ഇവിടംവിട്ട് ഞാനെങ്ങോട്ടുമില്ല. ഇവിടെ വന്നതുകൊണ്ടാ ഞാനും എന്റെ കുടുംബവും രക്ഷപ്പെട്ടത്.”

വന്നു, ഒരു വിദ്യാർത്ഥിനി സംഘം മുറിയിലേക്ക്. അവരോടൊപ്പം പ്രിൻസിപ്പൽ ആൻ സുഗന്ധിയും വൈസ് പ്രിൻസിപ്പൽ റിയാ മാത്യുവുമുണ്ട്.

സംഗതി അല്പം ഗൗരവമുള്ളതാണ്. ഈസ്റ്റർ അവധി കഴിഞ്ഞ് ഒന്നാംവർഷക്കാരായ ഇരുപതിലേറെ കുട്ടികൾ മൂന്നു ദിവസം വൈകിയാണെത്തിയത്. പ്രിൻസിപ്പലിന്റെ വക ശകാരം അവരുടെ ഓഫീസിൽവെച്ചു നടന്നു. ഫൈൻ ഇടീലും കഴിഞ്ഞു. ‘സുപ്രീം കോടതി’യിൽ അപ്പീൽ ബോധിപ്പിക്കാനാണ് ചെയർമാന്റെ ചേംബറിൽ എത്തിയിരിക്കുന്നത്. നീണ്ട ഉപദേശത്തിനുശേഷം അച്ചൻ പിഴ ഇളവു ചെയ്യുകയും അടയ്ക്കാനുള്ള കാലാവധി നീട്ടിക്കൊടു

ക്കുകയും ചെയ്തു. എന്നിട്ടു പറഞ്ഞു: അച്ചടക്ക ലംഘനം ആവർത്തിക്കാതിരിക്കാനാണു പിഴയിടുന്നത്. ഇതിൽ ഒരു രൂപ പോലും കോളേജിനു വേണ്ട. അതു മുഴുവൻ നിങ്ങളുടെ ആവശ്യങ്ങൾക്കു ചെലവഴിക്കും.

ഈ സംഭവത്തിനു രണ്ടു ദിവസത്തിനുശേഷം ആയിരുന്നു വിഷു (ഏപ്രിൽ 14). കാലത്ത് കുട്ടികൾ അമ്പലങ്ങളിലും പള്ളികളിലും പോയി പ്രാർത്ഥിച്ചു തിരിച്ചുവന്നു.

ഒൻപതുമണിക്ക് അച്ചൻ ഓഫീസിൽ ഹാജർ. മേശപ്പുറത്ത് രണ്ടു കെട്ട് പുത്തൻ പത്തു രൂപ നോട്ടുകൾ. തലേ ദിവസം ബാങ്കിൽ നിന്ന് പ്രത്യേകമായി സംഘടിപ്പിച്ചതാണ്.

## വിഷുകൈനീട്ടവും വിഷുവിനു സദ്യയും

കുഞ്ഞാടുകളുടെ നീണ്ട നിര. അച്ചൻ വിഷുക്കൈനീട്ടം നൽകുകയാണ്. ചിലർ അച്ചന്റെ കാലുകളിൽ തൊഴുതു വന്ദിക്കുന്നു. മറ്റു ചിലർ ഹസ്തദാനം നടത്തുന്നു. ഇനിയും ചിലർ 'ഹാപ്പി വിഷു അച്ചാ' എന്ന ആശംസ അറിയിക്കുന്നു. ഓരോന്നിനും അച്ചന്റെ പ്രതികരണങ്ങൾ.

അവരെല്ലാം പോയിക്കഴിഞ്ഞ് അച്ചൻ പറഞ്ഞു: ഇവിടെ ജാതി-മത വ്യത്യാസമില്ല. വിഷുപോലെ ദീപാവലി, ഈസ്റ്റർ, ക്രിസ്മസ് എന്നിവയും ആഘോഷിക്കാറുണ്ട്. പടക്കംവാങ്ങുന്നത് എന്റെ പോക്കറ്റിലെ പണം കൊണ്ടാണ്. കുട്ടികൾ എല്ലാ രീതിയിലും സന്തുഷ്ടരായിരിക്കണം.

വിഷു ആഘോഷത്തിന്റെ ഭാഗമായി വിഭവ സമൃദ്ധമായ സദ്യയും ഉണ്ടായിരുന്നു.

ഒരു പത്രപ്രവർത്തകൻ എന്ന നിലയിൽ എത്രയോ മഹാന്മാരുമായി ഞാൻ അഭിമുഖ സംഭാഷണം നടത്തിയിട്ടുണ്ട്. പക്ഷെ ഇതുപോലൊരു വ്യക്തിയെ അപ്പോഴൊന്നും ഞാൻ കണ്ടില്ല. പ്രശസ്തിയുടെയും പദവിയുടെയും പണത്തിന്റെയും ഒരു മേൽപടവിൽ വിരാജിക്കുന്ന ഒരു വിശിഷ്ട വ്യക്തിയുടെ വിനയം എന്നെ വിസ്മയിപ്പിച്ചു.

## എന്തൊരു എളിമ

കുട്ടിക്കാലത്തെ കുളിർമയുള്ള ഓർമ്മകൾക്കു പിന്നാലെ വരുന്നു,

കൗമാരത്തിലെ ദുരന്തവും യൗവ്വനത്തിലെ ദുര്യോഗങ്ങളും. എന്തൊക്കെയോ ആകണമെന്നു മോഹിച്ച ഒരു യുവാവ് ഒടുവിൽ വൈദികനായി. അതും അന്യനാട്ടിൽ കുടിയേറിപ്പാർത്ത ഒരു ജനസമൂഹത്തിന്റെ സമൂഹമോഹത്തിന്റെ പേരിൽ. അതേ തുടർന്ന്, മൂന്നുതവണ തടസ്സപ്പെട്ട വിദ്യാഭ്യാസം പുനരാരംഭിക്കൽ, രണ്ടു പരിശുദ്ധ കാതോലിക്കാ ബാവാമാരുമായുള്ള സഹവാസം, പതിനഞ്ചു പള്ളികളിൽ വികാരി സ്ഥാനം, പള്ളികൾ സ്ഥാപിക്കുന്നതിനുള്ള വ്യഗ്രത, ഒരു നഴ്സിംഗ് കോളേജ് സ്ഥാപിക്കൽ. എന്തൊക്കെയാണ് ഈ വൈദികൻ ഇപ്പോഴും ചെയ്തുകൊണ്ടിരിക്കുന്നത്.

കഷ്ടതകളുടെയും അരിഷ്ടതകളുടെയും കാലത്ത് താങ്ങും തണലുമായിരുന്ന മാതാപിതാക്കൾ, സഹധർമ്മിണി, നല്ല കാലത്തിന്റെ ആരംഭത്തിൽ ഇളയ മകൻ എന്നിവർ വേർപെട്ടു. ആ മരണങ്ങളുടെ വേദന അച്ചന്റെ ഹൃദയത്തിൽ മുറിപ്പാടുകളായി ഇപ്പോഴുമുണ്ട്.

# 14

# നല്ല ഇടയൻ

**ആൻ എം. സുഗന്ധി**

(പ്രിൻസിപ്പൽ, ഫാ മാത്യൂസ് കോളജ് ഓഫ് നഴ്സിംഗ് ബാംഗ്ലൂർ)

കുഞ്ഞാടുകളെ മാത്രം മേയിക്കുന്ന ഒരു ഇടയനെക്കുറിച്ചു കേട്ടിട്ടുണ്ടോ? ഉണ്ടാകാൻ ഇടയില്ല. എന്നാൽ ബാംഗ്ലൂരിൽ അങ്ങനെ ഒരാളുണ്ട്. പേര് ഫാദർ വി.ഐ. മാത്യൂസ്. പെൺകുട്ടികൾ മാത്രം പഠിക്കുന്ന ഫാദർ മാത്യൂസ് കോളേജ് ഓഫ് നഴ്സിംഗിന്റെ ചെയർമാൻ.

അദ്ദേഹം ഒരു “നല്ല ഇടയനാണ്” എന്ന് അഭിപ്രായപ്പെട്ടതു മറ്റാരുമല്ല. കോളജിന്റെ പ്രിൻസിപ്പൽ ആൻ സുഗന്ധി. എസ്. തന്നെ.

സുഗന്ധി ചില്ലറക്കാരിയല്ല. ഇംഗ്ലണ്ടിലെ അതിപ്രശസ്തമായ ഓക്സ്ഫോർഡ് യൂണിവേഴ്സിറ്റിയിൽ “പോസ്റ്റർ പ്രസന്റേഷൻ” നടത്തിയ വിദഗ്ദ്ധ.

2008 ഡിസംബർ 9 മുതൽ ഈ കോളജിൽ പ്രിൻസിപ്പലാണ്. പീഡിയാട്രിക്സ് വിഷയം പഠിപ്പിക്കുകയും ചെയ്യുന്നു.

“മുമ്പ് പല സ്ഥാപനങ്ങളിലും സേവനം അനുഷ്ഠിച്ചിട്ടുണ്ടല്ലോ? ഇവിടത്തെ അനുഭവം?”

“എനിക്കിവിടെ പൂർണ്ണ സ്വാതന്ത്ര്യമുണ്ട്. നല്ല ഫാക്കൽറ്റി, നല്ല ഡിസിപ്ലിൻ. ഞാൻ വളരെ ഹാപ്പിയാണ്,” തമിഴ്നാട്ടുകാരിയായ സുഗന്ധി പറയുന്നു.

“ഏതെങ്കിലും ഒരു അദ്ധ്യാപികയുടെ സ്ഥാനം ഒഴിവുവന്നാൽ ഉടൻ പുതിയ ആളിനെ നിയമിക്കും. ഇന്റർവ്യൂ നടത്തുന്നത് ഫാദർ തന്നെയാണ്. ‘ഡെമോ’ ക്ലാസ്സിൽ അദ്ദേഹം വന്നിരിക്കും. പഠിപ്പിക്കൽ തൃപ്തിപ്പെട്ടാൽ മാത്രം നിയമനം. ഞാൻ മുമ്പു ജോലി ചെയ്തിരുന്ന സ്ഥാപനങ്ങളിലൊന്നും ഈ സമ്പ്രദായം കണ്ടിട്ടില്ല.”

“കോളജിന്റെ ചെയർമാൻ എന്ന നിലയ്ക്ക് അദ്ദേഹത്തിന്റെ രീതികളെക്കുറിച്ച്?”

“ചെയർമാൻ പദവിയിലിരിക്കുന്ന ഒരു വ്യക്തി, പ്രത്യേകിച്ചും ഒരു “ഹൈ പ്രീസ്റ്റ്” ഇത്രയേറെ താല്പര്യം വിദ്യാർത്ഥിനികളുടെ കാര്യത്തിൽ കാണിക്കുന്നത് അത്ഭുതാവഹമാണ്. ഇവിടെ പഠിക്കുന്ന ഓരോ കുട്ടിയുടേയും പേരും മേൽവിലാസവും അദ്ദേഹത്തിനറിയാം. അവരുടെ മാതാപിതാക്കളുമായും നല്ല ബന്ധമാണ്. അവരുമായി നിരന്തര സമ്പർക്കവുമുണ്ട്. ഇവിടത്തെ പൂർവ്വ വിദ്യാർത്ഥികളുടെ ക്ഷേമംപോലും അദ്ദേഹം അന്വേഷിച്ചുകൊണ്ടിരിക്കും.”

“മറ്റെന്തെങ്കിലും പ്രത്യേകതകൾ?”

“വളരെ പ്രധാനമായ ഒരു വിഷയം എനിക്കു പറയാനുണ്ട്. അദ്ദേഹത്തിന്റെ പ്രാർത്ഥന. സത്യത്തിൽ ആ പ്രാർത്ഥനയാണ് ഈ സ്ഥാപനത്തിന്റെ പ്രത്യേകത. എല്ലാ ശനിയാഴ്ചയും കാലത്ത് മൂന്നു മണിക്കൂർ നേരം അദ്ദേഹം കുട്ടികളോടൊപ്പം കുർബ്ബാനയും പ്രാർത്ഥനയും നടത്തും. ആ ചൈതന്യം ഒന്നു വേറെ തന്നെ. ഈ പ്രായത്തിലും ഫാദർ മുട്ടിൽനിന്നു ദൈവസമക്ഷത്തിൽ പ്രാർത്ഥന അർപ്പിക്കും. അത് കുട്ടികൾക്ക് ഒരു ഉത്തേജനമാണ്.”

“നല്ല അദ്ധ്യാപനവും പ്രാർത്ഥനയും മാത്രം പോരല്ലോ, ജീവൻ നിലനിർത്താനുള്ള ഭക്ഷണം നൽകുന്ന സംവിധാനം?”

“ഇത്ര നല്ല കേരളീയ ഭക്ഷണം നൽകുന്ന മറ്റൊരു കോളേജ് ഹോസ്റ്റലും ബാംഗ്ലൂരിലുണ്ടെന്ന് എനിക്കു തോന്നുന്നില്ല. ആ മെസ് ഹാളിൽ ചെന്നൊന്ന് നോക്കൂ. നല്ല ഫ്രെഷ് വെജിറ്റബിൾസ് മാത്രമേ അവിടെ കാണാൻ കഴിയൂ.”

“മൊത്തത്തിൽ നല്ലൊരു അന്തരീക്ഷം”

“തീർച്ചയായും. ഇവിടെ ജോലി ചെയ്യാൻ അവസരം കിട്ടിയത് ഒരു ഭാഗ്യമായി ഞാൻ കരുതുന്നു,” സുഗന്ധി സുല്ലിട്ടു.

ഈ കോളേജിലെ പൂർവ്വ വിദ്യാർത്ഥിനിയും ഇപ്പോൾ ഫാക്കൽറ്റിയുമായ കോലഞ്ചേരിക്കാരി ലിനു ജോണിക്കും പറയാനുള്ളതും ഇതൊക്കെ തന്നെ.

2008 മുതൽ 2012 വരെ പഠിച്ച് ബി.എസ്.സി. ബിരുദം നേടിയ

ലിനു ഇവിടെ അനാട്ടമിയും മെഡിക്കൽ സർജിക്കൽ നഴ്സിംഗും പഠിപ്പിക്കുന്നു.

ഒന്നാം വർഷം മുതൽ നാലാം വർഷം വരെ ഉന്നത നിലവാരമുള്ള ഏഴ് ആശുപത്രികളിൽ പരിശീലനത്തിന് അവസരം കിട്ടുന്നത് ഒരു വലിയ നേട്ടമാണെന്ന് ലിനു. ഒപ്പം നഗരത്തിന്റെ പ്രാന്തപ്രദേശമായ വടേരഹള്ളിയിൽ 'കമ്മ്യൂണിറ്റി" പദ്ധതിയിൽ പങ്കെടുക്കുന്നതും.

"ദൈവത്തെ അറിയാൻ ശരിക്കു പഠിച്ചത് ഇവിടെ വന്നശേഷമാണെന്ന് വികാരവതിയായി ഈ പെൺകുട്ടി പറഞ്ഞു. അതിന് മാത്യൂസ് അച്ചനോട് നന്ദിയും കടപ്പാടുമുണ്ട്.

"ഹാൾടിക്കറ്റ് ഞങ്ങൾ അച്ചന്റെ കയ്യിൽനിന്നേ വാങ്ങൂ. അദ്ദേഹം തലയിൽ കൈവെച്ച് പ്രാർത്ഥിച്ച ശേഷമാ അതു ഞങ്ങൾക്കു തരിക. അപ്പോൾതന്നെ പരീക്ഷ പകുതി പാസ്സായെന്ന ഒരു പ്രതീതി."

വിദേശത്ത് ജോലി ചെയ്യണമെന്ന് ആഗ്രഹിക്കുന്ന ലിനു മംഗലാപുരത്തൊ ബാംഗ്ലൂരിലൊ ഒരു പ്രമുഖ ആശുപത്രിയിൽ നഴ്സായി പ്രവർത്തിക്കാൻ ആഗ്രഹിക്കുന്നു, എക്സ്പീരിയൻസിനുവേണ്ടി.

# 15

# നല്ല റിസൽട്ട്

## മിസ്സിസ് റിയാ മാത്യു

(വൈസ് പ്രിൻസിപ്പൽ, ഫാ മാത്യൂസ് കോളജ് ഓഫ് നഴ്സിംഗ്, ബാംഗ്ലൂർ)

ഈ കോളേജ് ഉന്നത വിജയശതമാനം കൈവരിക്കാറുണ്ടെന്ന് വൈസ് പ്രിൻസിപ്പൽ റിയാ മാത്യു പറഞ്ഞു.

കഴിഞ്ഞ അഞ്ചു വർഷമായി ഇവിടെ സേവനം അനുഷ്ഠിക്കുന്ന അവർ ഓരോ വർഷത്തെയും കണക്കുകൾ ഉദ്ധരിച്ചു. രണ്ടുവർഷം 100 ശതമാനം വിജയമുണ്ടായിരുന്നു. മറ്റു വർഷങ്ങളിൽ ശരാശരി 96, 97 ശതമാനം.

വിവിധ വിഷയങ്ങളിൽ വിദഗ്ദ്ധ അദ്ധ്യാപനത്തിനു പുറമെ നിന്നുള്ള ഏഴു പ്രൊഫഷണലുകളുടെ സേവനവും ലഭ്യമാക്കുന്നുണ്ടെന്ന് റിയ അറിയിച്ചു.

# 16

# ഓർമ്മകൾ മരിക്കുമോ?

## ഷൈനി ജോയി

രണ്ടായിരത്തി അഞ്ചിൽ ഫാദർ മാത്യൂസ് കോളേജ് ഓഫ് നഴ്സിംഗ് ആരംഭിക്കുമ്പോൾ ആദ്യബാച്ചിൽ 28 മിടുക്കികളുണ്ടായിരുന്നു. അവർക്കിടയിൽ ഒരു മിടുമിടുക്കി. തൃശൂർകാരി ഷൈനി ജോയി. ഇപ്പോൾ ന്യൂസിലണ്ടിലെ ഹാമിൽട്ടൺ നഗരത്തിൽ പ്രശസ്തമായ 'റേഡിയസ് വിൻസർ കോർട്ട്' ആശുപത്രിയിൽ ജോലി ചെയ്യുന്നു. വിവാഹിത. ഭർത്താവ് കോട്ടയം സ്വദേശി ദിയാസ് വർഗ്ഗീസ്.

മാത്യൂസ് അച്ചന്റെ ക്ഷേമം അറിയാൻ ഷൈനി ന്യൂസിലണ്ടിൽ നിന്നു വിളിക്കുമ്പോൾ ഈ ലേഖകൻ അച്ചന്റെ മുമ്പിൽ ഇരിക്കുകയായിരുന്നു, ഈ ഗ്രന്ഥത്തിന്റെ രചനയുമായി ബന്ധപ്പെട്ട ചർച്ചയുടെ ഭാഗമായി.

വിളിച്ചതാരെന്നോ, എവിടെനിന്ന് എന്നോ അറിയാതെ ലേഖകൻ അച്ചന്റെ നീണ്ടതാടിയിൽ നോക്കിയിരിക്കുമ്പോൾ ഫോണിലൂടെ അച്ചന്റെ ചോദ്യം: "തടി കുറഞ്ഞോ?"

"......."

"തടി കുറയ്ക്കണം"

"........"

പിന്നെ സംഭാഷണം അഞ്ചുമിനിട്ട്.

ഒരു ഘട്ടത്തിൽ അച്ചൻ സെൽഫോൺ ഹാന്റ്സെറ്റ് എന്നിലേക്കു നീട്ടിയിട്ടു പറഞ്ഞു: ഈ കോളജിലെ ആദ്യ സ്റ്റുഡന്റാ. സാറൊന്നു സംസാരിക്ക്.

സംസാരിച്ചു.

**പ്രസക്തഭാഗങ്ങൾ:**

ഷൈനി നഴ്സിംഗ് പഠനത്തിന് ആദ്യം പോയത് പ്രസിദ്ധമായ

വെല്ലൂർ ക്രിസ്ത്യൻ മെഡിക്കൽ കോളജിനോടനുബന്ധിച്ചുള്ള നഴ്സിംഗ് കോളജിലേക്കാണ്. അവിടെ ജനറൽ നഴ്സിംഗ് കോഴ്സിൽ രണ്ടുവർഷം പഠിച്ചു. 'തൃപ്തിയായി, അതുകൊണ്ട് അവിടത്തെ പഠനം മതിയാക്കി. ബി.എസ്.സി. ബിരുദം നേടാൻ നേരെ ഇങ്ങോട്ട്, 2005-ൽ.

"ഹലോ... ഷൈനി, അതെന്തേ?"

ഷൈനി: അവിടെ പഠിപ്പിക്കുന്നതൊന്നും എനിക്കും കൂടെയുള്ള കുട്ടികൾക്കും മനസ്സിലാവില്ലായിരുന്നു.

"ഇവിടെ വന്നിട്ടോ?"

"അതല്ലേ തമാശ. ഞങ്ങൾ വിദ്യാർത്ഥിനികൾക്ക് ഏതെങ്കിലും ഒരു ടീച്ചർ പഠിപ്പിക്കുന്നത് പോരെന്നും ഇഷ്ടമല്ലെന്നും അച്ചനോടു പരാതിപ്പെട്ടാൽ അടുത്ത ദിവസം ആ ടീച്ചർ പുറത്ത്. പകരം സമർത്ഥയായ മറ്റൊരു അദ്ധ്യാപിക. അതൊക്കെ മാത്യൂസ് അച്ചന്റെ കോളജിലേ നടക്കൂ. കേട്ടോ?"

"അല്ല, വെല്ലൂരിൽ നിന്ന് ഇങ്ങോട്ടു കെട്ടിയെടുത്തത് എന്തിനാ. ഈ രാജ്യത്ത് എത്രമാത്രം നഴ്സിംഗ് കോളജുകളുണ്ട്?"

ഇടയ്ക്കു ഫോൺ പണിമുടക്കി.

ഉടൻ പണി പുനരാരംഭിച്ചു.

ഷൈനി: അത് നല്ലൊരു ചോദ്യമാ. കെട്ടിയെടുക്കാൻ രണ്ടു കാരണങ്ങൾ. ഒന്ന്, ഒരു വൈദികൻ നടത്തുന്ന സ്ഥാപനം. രണ്ട്, പെൺകുട്ടികളെ മാത്രമേ അവിടെ അഡ്മിറ്റു ചെയ്യൂ.

ചോദ്യം: ഇവിടെ ഇപ്പോൾ എല്ലാ പെൺകുട്ടികളും പറയുന്നത് ഇതുതന്നെയാ. ഒന്നു ചോദിച്ചോട്ടെ. പഠനം പൂർത്തിയാക്കി നിങ്ങളൊക്കെ നഴ്സുമാരായി ജോലി ചെയ്യുമ്പോൾ പുരുഷവർഗ്ഗത്തെ പടിക്കു പുറത്തു നിർത്തുമോ?

"അയ്യോ, ഇല്ലേ ഇല്ല. ആതുര സേവനമാണല്ലോ ഞങ്ങളുടെ തൊഴിൽ. അവിടെ ആൺ-പെൺ വിവേചനം പാടില്ലല്ലോ?"

"ഞാൻ ഉദ്ദേശിച്ചത്, പഠനകാലത്ത് പെൺകുട്ടികൾ മാത്രമേ ക്ലാസ്സിലും കോളേജിലും ഉള്ളൂവെങ്കിൽ വലിയ ഫ്രീഡം ഫീൽ ചെയ്യും. അതുകൊണ്ടു പറഞ്ഞതാ."

ചോദ്യം: "ഇവിടത്തെ നാലുവർഷ ജീവിതത്തിന്റെ ഓർമ്മകളിലേക്ക് ഒന്ന് ഊളിയിടാമോ?"

മറുപടി നീണ്ടുനിന്ന ചിരി.

"ഹലോ....ഷൈനി... ഞാൻ ചോദിച്ചതു കേട്ടോ?"

ഷൈനി : കേട്ടു. അതുകൊണ്ടാണല്ലോ ഞാൻ ചിരിച്ചത്.

ചോദ്യം: ചിരിക്കാനെന്താ ഉള്ളത്?

ചിരി അടക്കി ഷൈനി: ഞങ്ങൾ പെൺകുട്ടികൾ ഞങ്ങളുടെ സ്വകാര്യതയിൽ കോളേജിലെ ആകെയുള്ള രണ്ടു പുരുഷന്മാരെ വിശേഷിപ്പിച്ചിരുന്നത് 'ഡാഡി' എന്നും 'ഗ്രാന്റ് ഡാഡി' എന്നുമാ.

ചോദ്യം: ഗ്രാന്റ് ഡാഡി ആരെന്നു മനസ്സിലായി, മാത്യൂസ് അച്ചൻ. ആരാ ഈ 'ഡാഡി?'

വീണ്ടും ചിരി.

ഷൈനി: സാർ അദ്ദേഹത്തോടു പറയരുത് കേട്ടോ? ഡാഡി - ഡോക്ടർ രഞ്ജി സാർ. (അച്ചന്റെ മകനും കോളജിന്റെ മാനേജിംഗ് ട്രസ്റ്റിയും.)

വീണ്ടും ചിരി.

ചോദ്യം: എന്റെ അറിവു ശരിയാണെങ്കിൽ അന്ന് അദ്ദേഹത്തിന് നാല്പതിനടുത്ത പ്രായമേ ഉണ്ടായിരുന്നുള്ളല്ലോ?

ഷൈനി: അതൊന്നും എനിക്കറിയില്ല. ഞങ്ങളോട് അദ്ദേഹം പെരുമാറിയിരുന്നത് അതുപോലെ ആയിരുന്നു. കോളജിന്റെ അധികാരി എന്നതിലുപരി വിദഗ്ദ്ധനായ ഒരു ഡോക്ടർ എന്ന നിലയിൽ അദ്ദേഹം എന്നും ഞങ്ങൾക്കൊരു അനുഗ്രഹമായിരുന്നു.

ചോദ്യം: ഇതൊരു 'ഡോക്ടർ അറ്റാച്ച്ഡ് നഴ്സിംഗ് കോളേജ്' ആണെന്നു ഞാൻ പറഞ്ഞാൽ ഷൈനി എങ്ങനെ പ്രതികരിക്കും?

ഷൈനി: വളരെ ശരിയാണ്. വെല്ലൂരിൽപോലും എനിക്ക് ഇത്തരം ഒരന്തരീക്ഷം കിട്ടിയിട്ടില്ല.

ലേഖകൻ: എന്റെ ചോദ്യങ്ങളൊക്കെ കഴിഞ്ഞു. അച്ചനെക്കുറിച്ച് ഇനി എന്തെങ്കിലും പറയാനുണ്ടെങ്കിൽ ആവാം.

വീണ്ടും ചിരി.

## എന്റെ മേശയ്ക്കുചുറ്റും ഒലിവുതൈകൾ

അതിനൊടുവിൽ ഷൈനി: അച്ചന്റെ ആഫീസിൽ ഞങ്ങളെത്തിയാൽ അച്ചൻ എപ്പോഴും പറയും - എന്റെ മേശയ്ക്കു ചുറ്റും ഒലിവുതൈകൾ പോലെ എപ്പോഴും നിങ്ങളുണ്ടായിരിക്കണം. (അച്ചൻ

ഉദ്ദേശിച്ചത് സങ്കീർത്തനം 128:3 ലെ വചനമാണ്: നിന്റെ മക്കൾ നിന്റെ മേശയ്ക്കു ചുറ്റും ഒലിവു തൈകൾ പോലെയും-) ചിരിയോടെയുള്ള ആ പറച്ചിൽ കേൾക്കുന്നതു ഞങ്ങൾക്കു വലിയ രസവും ഉത്തേജനവും ആയിരുന്നു.

## മക്കളെപ്പോലെയാണ് കരുതുന്നത്

ഞങ്ങളെ സ്റ്റുഡൻസിനെപ്പോലെയല്ല, മക്കളെപ്പോലെയാണ് അദ്ദേഹം കരുതിയിരുന്നത്. കാലത്ത് 8 മണിക്കു കോളജിൽ വരും. വൈകിട്ട് ആറു മണിക്കേ പോകൂ. അതിനിടയിൽ ഞങ്ങളുടെ എല്ലാ കാര്യങ്ങളും അന്വേഷിക്കും. പ്രായത്തെ അവഗണിക്കുന്ന ഒരു പ്രകൃതം

(ഇടയ്ക്ക് ലേഖകൻ ഇടപെട്ടു പറഞ്ഞു: പ്രായം എന്ന വാക്ക് അദ്ദേഹത്തോടു പറയരുത്. ഇപ്പോൾ പ്രായം 82. ആ അക്കം തിരിച്ചിട്ടാൽ 28. ആ ചുറുചുറുപ്പ് ഇപ്പോഴുമുണ്ട്.)

അവിടെ വിദ്യാഭ്യാസം മാത്രമല്ല നടക്കുന്നത്. ഒരു 'Spiritual awakening' കൂടെയാണ്. എനിക്കോർമ്മയുണ്ട്. 2007 സെപ്റ്റംബർ 14 ന് കോളജിനുള്ളിൽ ഒരു ചാപ്പൽ അച്ചൻ കൂദാശചെയ്തത്. വളരെ അനുഗ്രഹമുള്ള ഒരു ചാപ്പലാണത്. അവിടെപ്പോയി എന്തു പ്രാർത്ഥിച്ചാലും അതു ദൈവം സാധിച്ചുതരുമെന്ന അനുഭവം ഞങ്ങൾക്കുണ്ട്. ഒരുദാഹരണം പറയാം.

"ഞങ്ങളുടെ ജൂനിയറായിരുന്ന ഒരു പെന്തക്കോസ്തുകാരി കുട്ടിക്ക് ചില സാങ്കേതിക കാരണങ്ങളാൽ പരീക്ഷ എഴുതാൻ യൂണിവേഴ്സിറ്റി അനുമതി നൽകിയില്ല. അച്ചനും കുട്ടിയുടെ ബന്ധുക്കളും മുട്ടാത്ത വാതിലുകൾ ഇല്ല. ഞങ്ങൾ ഒന്നു തീരുമാനിച്ചു. ചാപ്പലിൽ ചെയിൻ പ്രെയർ, അതായത് നിരന്തര പ്രാർത്ഥന. ഫലം ഉണ്ടായി. കുട്ടിക്ക് പരീക്ഷ എഴുതാൻ അനുമതി കിട്ടി. അവൾ ബിരുദമെടുത്തു. ഇപ്പോൾ നല്ല ജോലിയിലാണ്."

അച്ചനെക്കുറിച്ച് ഒരു ചെറിയ കാര്യം കൂടി പറഞ്ഞോട്ടെ. ഞങ്ങളുടെ ആദ്യ അവധി. കോളജിൽനിന്ന് ഞങ്ങളെ കോളജ് ബസ്സിൽ റയിൽവേ സ്റ്റേഷനിൽ എത്തിച്ചു. കൂടെ ഒരാളും ഉണ്ടായിരുന്നു, അച്ചൻ. ഞങ്ങൾക്കെല്ലാവർക്കും ഓരോ ഓറഞ്ചും തന്നാണ് യാത്രയാക്കിയത്.

(വീണ്ടും ഷൈനിയുടെ ചിരി)

സ്വയം ഒരു കുടിയേറ്റക്കാരനും പിൽക്കാലത്ത് സൗത്ത് കാനറ

ജില്ലയിലെ കുടിയേറ്റക്കാരുടെ പ്രിയങ്കരനുമായി മാറിയ ഫാദർ മാത്യൂസ് പുതിയ ചില 'കുടിയേറ്റക്കാരുടെ' കണ്ണിലുണ്ണിയായി ത്തീർന്നത് വിധിയുടെ നിയോഗം.

പുതിയ കുടിയേറ്റക്കാർ ആരെന്നല്ലേ? മറ്റാരുമല്ല. ഈ ഹോസ്റ്റ ലിലെ അന്തേവാസികളായ പെൺകുട്ടികൾ തന്നെ. സ്വന്തം നാട്ടിലെ വീടും വീട്ടുകാരെയും വിട്ട് നഴ്സിംഗ് വിദ്യാഭ്യാസമെന്ന മോഹവു മായി ഈ അന്യ സംസ്ഥാന നഗരത്തിലേക്ക് അവരൊക്കെ കുടി യേറിയത് ആശങ്കകളോടെ ആയിരുന്നു. ആശങ്ക ആശ്വാസത്തിനു വഴിമാറിയിരിക്കുന്നു.

## അച്ചനെ കാണുന്നത് ആശ്വാസമാണ്

അടൂരിൽനിന്നുള്ള രാജി ബിജു പറയുന്നു: ഞങ്ങൾക്ക് അച്ചനെ കാണുന്നത് ഒരു ആശ്വാസമാണ്.

എ.എൻ.എം. പരീക്ഷ പാസ്സായതിനുശേഷം കാൺപൂരിലെ ഒരാ ശുപത്രിയിൽ ജോലി ചെയ്തതിനുശേഷം ബി.എസ്.സി ബിരുദ മെന്ന മോഹവുമായി എത്തിയിരിക്കയാണ് വിവാഹിതയും നാലു വയസ്സുകാരി ദാനിയയുടെ അമ്മയുമായ ഈ യുവതി. മകൾ തന്റെ മാതാപിതാക്കൾക്കൊപ്പം അടൂരിൽ. ഭർത്താവ് ബിജു വർഗ്ഗീസ് ദുബൈയിൽ.

## അച്ചന്റെ ജന്മദിനത്തിൽ വിദ്യാർത്ഥികൾക്കും സ്റ്റാഫിനും ചുരിദാറും സാരിയും സമ്മാനിക്കും

കഴിഞ്ഞ സെപ്റ്റംബർ ഒന്നിന് അച്ചന്റെ ജന്മദിനത്തിൽ കോളേ ജിലെ 150 വിദ്യാർത്ഥിനികൾക്കും മുഴുവൻ സ്റ്റാഫിനും അച്ചൻ മുന്തിയ തരം ചുരിദാർ സമ്മാനിച്ചത് രാജി നന്ദിപൂർവ്വം സ്മരിച്ചു.

രാജിക്കൊപ്പം ഒന്നാംവർഷ വിദ്യാർത്ഥിനികളായ റയ്ച്ചൽ എബ്രഹാം (ചെങ്ങന്നൂർ), അനിഷ അനി (കായംകുളം) മഞ്ജു വർഗ്ഗീസ് (കിടങ്ങന്നൂർ) എന്നിവരും ആകുലരല്ല, ഇപ്പോൾ.

അവർ ഓരോരുത്തരും സാക്ഷ്യപ്പെടുത്തുന്നു: വീടുവിട്ട് ഇവിടെ എത്തിയപ്പോൾ വലിയ ടെൻഷനായിരുന്നു. അതു ക്രമേണ മാറി. കാരണം ഒന്നുമാത്രം – ഓരോ ദിവസവും അച്ചൻ ഹോസ്റ്റലിലെത്തി ചോദിക്കും "എന്തെങ്കിലും പ്രശ്നമുണ്ടോ" എന്ന്. ആദ്യമൊക്കെ ഞങ്ങൾ പറയുമായിരുന്നു ഞങ്ങൾക്ക് വീട്ടിൽപോകണമെന്ന്. 'അതി നെന്താ അയയ്ക്കാമല്ലോ" എന്ന് അച്ചന്റെ മറുപടി. ഇന്നു നാളെ

ആയി. നാളെ നീണ്ടു. ക്രിസ്മസ് അവധിക്കു മാത്രമേ ഞങ്ങൾ ഓരോരുത്തരും വീടുകളിലേക്കു പോയിരുന്നുള്ളൂ.

"അച്ചന്റെ ഈ 'കരുതൽ' ഞങ്ങൾക്കും കുടുംബാംഗങ്ങൾക്കും ആശ്വാസം പകരുന്നു."

ചോദ്യം: ഇതിനുപുറമെ എന്തൊക്കെ പറയാനുണ്ട്?

നാണംകുണുങ്ങി ആണെങ്കിലും അനിഷ അനി പറഞ്ഞു: ഞാൻ ഈഴവ സമുദായത്തിൽപെട്ട കുട്ടിയാണ്. ഞങ്ങൾ അഞ്ചു ഹിന്ദുക്കൾ ഈ ബാച്ചിലുണ്ട്. ഞങ്ങളിപ്പോൾ ബൈബിൾ വായിക്കാൻ തുടങ്ങി. അതും ഇംഗ്ലീഷിൽ. ആദ്യമൊക്കെ ഒന്നും മനസ്സിലാവില്ലായിരുന്നു. പക്ഷെ അച്ചൻ ക്ലാസെടുക്കുമ്പോൾ ഓരോ കാര്യവും വിശദമായി പറഞ്ഞുതരും.

രാജി ഇടപെട്ടു: ചരിത്രം പഠിക്കാൻ തുടങ്ങിയത് ഇതോടൊപ്പമാ.

റയ്ച്ചൽ: അതു ശരിയാ. ചരിത്രം മാത്രമല്ല, ഭൂമിശാസ്ത്രവും. ജോർദ്ദാൻ എന്ന രാജ്യം എവിടെയാണെന്ന് അറിയില്ലായിരുന്നു. അതുപോലെ മറ്റുപല രാജ്യങ്ങളും. അച്ചൻ ഭൂപടം വരച്ചു കാണിച്ചു പറഞ്ഞുതരും.

## ഇംഗ്ലീഷ് ബൈബിൾ പഠിപ്പിക്കുന്നതിനൊപ്പം ഗ്രാമറും അച്ചൻ പഠിപ്പിക്കും

മഞ്ജു: ഇംഗ്ലീഷ് ബൈബിൾ വായിക്കുന്നതിനൊപ്പം ഓരോ വാചകത്തിലെയും ഗ്രാമർ കൂടി അച്ചൻ വിശദീകരിച്ചുതരും.

ചോദ്യം: കേരളത്തിലെ പ്ലസ് ടൂ വിദ്യാർത്ഥികളുടെ ഇംഗ്ലീഷ് നിലവാരം അറിയാം. ഇവിടെ ഇംഗ്ലീഷിലാണല്ലോ പഠിപ്പിക്കുന്നത്. വല്ലതും മനസ്സിലാകുന്നുണ്ടോ?

എല്ലാവരും മറുപടി പറഞ്ഞു, അത് ഇങ്ങനെ സമാഹരിക്കാം. സംശയം ചോദിച്ചാൽ മാഡം മലയാളത്തിൽ വിശദീകരിച്ചുതരും. അതിനുപുറമെ, ഞങ്ങൾക്ക് ഒരു നല്ല കോ-ഓർഡിനേറ്ററുണ്ട്. ഡിൻസി മാഡം. എന്തു സംശയവും മാഡത്തിനോടു ചോദിച്ചാൽ മതി. ഉടൻ സംശയനിവൃത്തി നടത്തിത്തരും.

രണ്ടാംവർഷക്കാരായ അഞ്ജു തോമസിനും (വയനാട്), അനിലമോൾ. ബി.ക്കും (കൊട്ടാരക്കര) ഏറെ പ്രിയമാണ് 'എക്സ്റ്റേണൽ

ഫാക്കൽറ്റി'കളെ (പുറത്തുനിന്നു വരുന്ന വിദഗ്ദ്ധ അദ്ധ്യാപകർ). കമ്മ്യൂണിറ്റിയിൽ പോകാനും അവർക്കേറെ താല്പര്യം.

(കമ്മ്യൂണിറ്റി എന്നു പറയുന്നത് നഗരത്തിലോ സമീപത്തോ ഉള്ള ഒരു പ്രദേശത്തെ ആളുകളാണ്. അവരുമായി സംവദിക്കുന്നത് പഠനത്തിന്റെ ഒരു ഭാഗമാകുന്നു.).

**റസീന കെ:** തിരുവനന്തപുരംകാരി റസീന കെ. 2008-12 ബാച്ചിലെ വിദ്യാർത്ഥിനി ആയിരുന്നു. രജിസ്ട്രേഷൻ കഴിഞ്ഞു മതി ജോലി എന്ന നിലപാടിലാണ്.

ഒരു ഓട്ടോറിക്ഷാ ഡ്രൈവറായ എസ്. മുഹമ്മദിന്റെ മകളായ റസീനയ്ക്ക് ആദ്യമൊക്കെ കോളേജ് അന്തരീക്ഷത്തോട് അത്ര പൊരുത്തപ്പെടാൻ കഴിഞ്ഞില്ല. ക്രമേണ മാത്യൂസ് അച്ചന്റെ ബൈബിൾ ക്ലാസ്സും പ്രാർത്ഥനകളും ഒരു പുതിയ അനുഭവമായി ത്തീർന്നു.

റസീന പറയുന്നു: ബൈബിൾ വായിച്ചു തുടങ്ങിയപ്പോഴാണു മനസ്സിലായത് വിശുദ്ധ ഖുറാനിലുള്ള കാര്യങ്ങൾ തന്നെ ആണല്ലോ ഇതിലും എന്ന്. ഞാൻ വളരെ സന്തുഷ്ടയാണ്.

**ബിജി രാജു:** ഗുജറാത്തിലെ അഹമ്മദാഹാദിൽ ജനിച്ചു വളർന്ന ബിജി രാജു ഇവിടെത്തി, പഠനം പൂർത്തിയാക്കി തിരികെ അഹമ്മദാബാദിലേക്കു മടങ്ങി. (മാതാപിതാക്കൾ അവിടെയാണു ജോലി ചെയ്യുന്നത്. ബിജിക്കും അവിടെ ജോലി ലഭിച്ചു.)

## അച്ചടക്കലംഘനത്തിനു ഒരു മാസം സസ്പെൻഷൻ

കോളജിലെ അച്ചടക്കത്തെക്കുറിച്ച് വാചാലമായ ശേഷം ബിജി ഒരു ദുഃഖവും അറിയിച്ചു. അച്ചടക്കലംഘനത്തിന് തന്നെ ഒരു മാസത്തേയ്ക്ക് അച്ചൻ സസ്പെന്റു ചെയ്തു.

ഹോസ്റ്റലിൽ നിന്നു പുറത്തുപോകാൻ അനുവദിക്കുമെങ്കിലും നിശ്ചിത സമയത്തിനുള്ളിൽ തിരിച്ചെത്തണമെന്ന നിഷ്കർഷത ബിജി ഓർമ്മിച്ചു.

**ഷാരോൺ വിൽഫ്രഡ്:** ആദ്യ ബാച്ചിലെ മറ്റൊരു വിദ്യാർത്ഥിനിയായ ഷാരോൺ ജോലി ചെയ്യുന്ന തിരുവനന്തപുരത്തെ കിംസിൽ നിന്ന് അച്ചനെ വിളിച്ചു. ഇടയ്ക്ക് ഈ ലേഖകനും സംസാരിച്ചു.

## അച്ചൻ ഒലിവുമരവും ഞങ്ങൾ ശാഖകളുമാണ്

"അച്ചൻ ഒലിവു മരവും ഞങ്ങൾ ശാഖകളുമാണ്," ഷാരോണിന്റെ

അഭിപ്രായം.

"ലത്തീൻ കത്തോലിക്കയായ കുട്ടി എന്തേ ഓർത്തഡോക്സ്കാര നായ മാത്യൂസ് അച്ചന്റെ കോളജിൽ ചേർന്നത്?"

മറുപടി: സഭ ഏതായാലെന്താ നല്ല വിദ്യാഭ്യാസമല്ലേ പ്രധാനം.

ആദ്യ ബാച്ച് ആയിരുന്നതുകൊണ്ട് അച്ചനു തങ്ങളോട് പ്രത്യേക വാത്സല്യമുണ്ടായിരുന്നുവെന്ന് ഷാരോൺ പറഞ്ഞു.

# 17

# ഇതു ഞങ്ങളുടെ പറുദീസാ

## ജോസ്നാ മറിയം ഈശോ, മെറീന

"ഇതു ഞങ്ങളുടെ പറുദീസയാണു സർ." ഒരു കോറസുപോലെ ഈ പ്രസ്താവന നടത്തിയത് ഫാദർ മാത്യസ് കോളേജ് ഓഫ് നഴ്സിംഗിന്റെ ക്യാമ്പസിൽവെച്ച് ചില മിടുക്കികൾ. ഇവർ ഇവിടെ നാലാംവർഷ ബി.എസ്.സി. ബിരുദ വിദ്യാർത്ഥിനികൾ (ഈ കോളജിൽ ജനറൽ നഴ്സിംഗ് കോഴ്സ് ഇല്ല).

### ഇതു ഞങ്ങളുടെ പറുദീസായാണ് : ജോസ്നാ മറിയം ഈശോ

കഴിഞ്ഞ മൂന്നുവർഷത്തെയും യൂണിവേഴ്സിറ്റി പരീക്ഷയിൽ ഡിസ്റ്റിംഗ്ഷൻ നേടിയ പത്തനംതിട്ട മല്ലപ്പള്ളിക്കാരി ജോസ്ന മറിയം ഈശോ പറയുന്നു: ഇതു ഞങ്ങളുടെ പറുദീസയാണ്. ഇവിടെ ഞങ്ങളും അദ്ധ്യാപികമാരും, എല്ലാവരെയും നയിക്കുന്ന, അച്ചനും മാത്രം.

അഹന്ത അശേഷം തീണ്ടിയിട്ടില്ലാത്ത അതീവ വിനയമുള്ള ജോസ്നയുടെ തൊട്ടടുത്തിരുന്ന സഹക്ലാസ്സുകാരി, മുളന്തുരുത്തിക്കാരി മെറീന മാത്യു ഒരു രഹസ്യം വെളിപ്പെടുത്തി: 2013 ആഗസ്റ്റിൽ നടക്കുന്ന നാലാം വർഷ പരീക്ഷയിലും ഡിസ്റ്റിംഗ്ഷൻ കിട്ടിയാൽ ഇവൾക്ക് യൂണിവേഴ്സിറ്റിയുടെ അവാർഡ് കിട്ടുമെന്ന് പ്രിൻസിപ്പൽ പറഞ്ഞു.

(വലതു കയ്യുടെ മുട്ടുകൊണ്ട് ഒരു മൃദുമുട്ടായിരുന്നു അതിന് ജോസ്നയുടെ പ്രതികരണം).

### മെറീനാ എന്ന ശുശ്രൂഷക്കാരി പറയുന്നത്

മെറീനയ്ക്കും ഉണ്ട് 'ഡിസ്റ്റിംഗ്ഷൻ! ഫാദർ മാത്യൂസ് ശനിയാഴ്ചകളിൽ വിശുദ്ധ കുർബ്ബാന അർപ്പിക്കുമ്പോൾ അദ്ദേഹത്തെ സഹായിക്കുന്നതു മെറീനയാണ്. പുരുഷമേധാവിത്വമുള്ള ക്രൈസ്തവ സമൂഹത്തിൽ, അൾത്താരയ്ക്ക് അടുത്തെത്താൻ പോലും അവകാ

ശമില്ലെന്ന് വിധിക്കപ്പെട്ട പെൺവർഗ്ഗത്തിൽപ്പെട്ട ഒരുവൾ ധൂപക്കുറ്റി പേറുന്നത് ഒരു 'ഡിസ്റ്റിംഗ്ഷൻ' അല്ലേ?

ദൈവത്തിന്റെ സ്വന്തം നാടെന്ന് വിശേഷിപ്പിക്കപ്പെടുന്ന കേരള ത്തിൽനിന്ന് ഇത്ര അകലെ ഈ മഹാനഗരത്തിൽ ഈ പെൺകുട്ടി കൾ എന്തിന് ഈ കോളേജിൽ അഡ്മിഷൻ നേടി?

ഓരോരുത്തർക്കും ഓരോ കാരണങ്ങൾ. അതെന്തായാലും അവർ എത്തിപ്പെട്ടത് ഒരു ദൈവദാസന്റെ പരിചരണം അനുഭവി ക്കാൻ. അതുകൊണ്ടാവണം മെറീനയും ജോസ്നയും പറഞ്ഞത് - കോളജിനോട് അനുബന്ധിച്ച് ഒരു ചാപ്പൽ ഉള്ളത് ഞങ്ങൾക്ക് ഒര നുഗ്രഹമാകുന്നു. വേണ്ടപ്പോഴൊക്കെ അവിടെ പോയി പ്രാർത്ഥി ക്കാമല്ലോ.

ഇവിടെയെത്തുന്നതിനുമുമ്പ് മെറീനയ്ക്ക് ഒരാശങ്ക ഉണ്ടായിരുന്നു - റാഗിംഗ്. ബാംഗ്ലൂരല്ലെ. വലിയ സിറ്റിയല്ലെ. ഇവിടത്തെ അന്ത രീക്ഷമെന്തായിരിക്കും.

"എന്നിട്ട് ഇപ്പോൾ?"

മെറീന: "അങ്ങനെ ഒരനുഭവമേ ഉണ്ടായിട്ടില്ല. ചേച്ചിമാരും (സീനി യർ വിദ്യാർത്ഥിനികൾ) ഞങ്ങളും ജൂനിയേഴ്സും ഒരുപോലെയാ. അതുപോലെ അച്ചനും ഡോക്ടറും പ്രിൻസിപ്പലും മാഡംസും."

## അച്ചൻ ഒരു ഇൻസ്പിറേഷനാ

ഇടയ്ക്ക്, മിതഭാഷിയായ ജോസ്ന ഒരു വലിയ കാര്യം പറഞ്ഞു: അച്ചൻ ഞങ്ങൾക്ക് ഒരു 'ഇൻസ്പിറേഷനാ.' ക്ലാസ്സിൽ ഏതു വിഷയ ത്തിന്റെയും ടെസ്റ്റു നടന്നാൽ പേപ്പർ അവസാനം അച്ചന്റെ കയ്യി ലെത്തും. ഓരോ പേപ്പറും വായിച്ചിട്ട് ഓരോരുത്തരേയും വിളിച്ച് ഗുണദോഷിക്കും. അതു വലിയൊരു അനുഗ്രഹമാ ഞങ്ങൾക്ക്. മാത്ര വുമല്ല, ഞങ്ങൾക്ക് എന്തു ചെറിയ കാര്യങ്ങളുണ്ടെങ്കിലും അത് അച്ചനോടു തുറന്നു പറയാം. ഉടൻ പരിഹാരമുണ്ടാവും.

അപ്പോഴാണ് മെറീന ഒരു രഹസ്യം വെളിപ്പെടുത്തിയത് - അച്ചൻ കുട്ടികളോടൊപ്പം ഡാൻസ് ചെയ്യുമെന്ന്.

"ഡാൻസോ?"

## അച്ചൻ ഞങ്ങളോടൊപ്പം ഡാൻസ് ചെയ്യും

"അതെ, ഡാൻസ്, ഇവിടെ വിവിധ പരിപാടികൾ നടക്കുമ്പോൾ അച്ചനും ഡോക്ടറും ഞങ്ങളോടൊപ്പമുണ്ടാവും. ഞങ്ങളുടെ

നൈസർഗ്ഗിക വാസനകൾ, അതായത് നൃത്തം, പാട്ട്, പ്രസംഗം, ഇവയൊക്കെ അച്ചൻ പ്രോത്സാഹിപ്പിക്കാറുണ്ട്. ഞങ്ങൾ ഇവിടെ ഒരു കുടുംബമാ."

മെറീനയ്ക്ക് അല്പംകൂടി പറയാനുണ്ട്. "കേരളത്തിൽ ജനിച്ചു വളർന്ന ഞങ്ങൾക്ക് ഇവിടത്തെ ജീവിതം ഒരനുഭവമാ. ഇന്ത്യയിലോ, വിദേശത്തോ ജോലി ചെയ്യേണ്ടിവരുമ്പോൾ ഈ അനുഭവം ഒരു മുതൽക്കൂട്ടാണ്. ഇത് ഞങ്ങൾക്ക് കൂടുതൽ ആത്മവിശ്വാസം തരുന്നു."

ഇവർ പോയിക്കഴിഞ്ഞപ്പോഴാണ് അടുത്ത ഗ്രൂപ്പ് എത്തിയത്. എല്ലാവരും "ഹിന്ദു കുട്ടികൾ"

ഹിന്ദുകുട്ടികൾ എന്നു കുറിക്കാൻ പ്രത്യേക കാരണമുണ്ട്. ഒരു ക്രിസ്ത്യൻ വൈദികന്റെ മേൽനോട്ടത്തിലുള്ള ഒരു നഴ്സിംഗ് കോളജിൽ പഠിക്കാൻ കേരളത്തിൽനിന്ന് അന്യമത വിശ്വാസികളും വരുന്നു എന്ന അറിവ്.

തിരുവനന്തപുരത്തുനിന്നുള്ള അമൃത സി.പി, ആഷ.ആർ.ജി. കൊട്ടാരക്കരയിൽനിന്ന് സുനിത എസ് എന്നിവരാണ് ഈ സുന്ദരികൾ.

അച്ചന്റെ ബൈബിൾ ക്ലാസ്സുകളോട് ഈ കുട്ടികൾക്ക് അതിയായ ആഭിമുഖ്യമുണ്ട്. ഇവിടെ വന്നശേഷമാണ് ഞങ്ങൾ ക്രിസ്തുമതത്തെക്കുറിച്ച് അറിയുന്നത്. ഇപ്പോൾ കൂടുതൽ അറിയാൻ ആഗ്രഹമുണ്ട്. ബൈബിൾ വായിക്കാൻ ഞങ്ങൾ താല്പര്യപ്പെടുന്നു.

(മതപരിവർത്തനം എന്ന ഹീനപ്രക്രിയ നടക്കുന്ന ഇക്കാലത്ത് ഇത്തരം ഒരു പ്രസ്താവന കേട്ടപ്പോൾ ഈ ലേഖകൻ ആലോചിച്ചുപോയി, മതപരിവർത്തനമല്ല മനഃപരിവർത്തനമാണു കാലഘട്ടത്തിന്റെ ആവശ്യമെന്ന്).

ഞായറാഴ്ചകളിൽ അമ്പലങ്ങളിൽ പോകാനുള്ള അനുവാദം അച്ചൻ തരാറുണ്ടെന്ന് ആഷ പറഞ്ഞത് ആഹ്ലാദത്തോടെയാണ്.

അമൃത മറ്റൊരു സൗകര്യത്തിലേക്ക് വിരൽ ചൂണ്ടി. എന്തു ചെറിയ അസുഖമുണ്ടായാലും ഉടൻ ചികിത്സിക്കാൻ ഇവിടെത്തന്നെ ഡോക്ടറുള്ളത് ഒരു അനുഗ്രഹമായി കുട്ടികൾ കരുതുന്നു. കോളേജിന്റെ മാനേജിംഗ് ട്രസ്റ്റി ഡോ. രഞ്ജി ഐസക് മാത്യൂസിന്റെ സേവനം സൗജന്യമാണെന്നതും ഒരു പ്രത്യേകതയാണ്.

അല്പം വാചാലയായി സുനിത. "ഞങ്ങളുടെ ഗ്രാൻഡ്

ഫാദറാണ് അച്ചൻ. ഇടയ്ക്കിടയ്ക്ക് പിക്നിക്കിനു കൊണ്ടുപോകും. സുരക്ഷിതത്വം ഉറപ്പാക്കാൻ അച്ചനും ഞങ്ങളുടെ കൂടെ വരും. അതു പോലെ ഓണത്തിനും ക്രിസ്തുമസ്സിനും ദീപാവലിക്കും ഇവിടെ വിവിധ പരിപാടികളുണ്ട്. അതൊക്കെ മാനസികോല്ലാസം തരുന്നു.

## എട്ടുവർഷമായി കോളേജ് മെസ്ഫീ കൂട്ടിയിട്ടില്ല

ഈ കുട്ടികളെ ആകർഷിച്ച മറ്റൊരു വസ്തുത കഴിഞ്ഞ എട്ടു വർഷമായി കോളേജ് ഹോസ്റ്റലിലെ മെസ് ഫീസ് കൂട്ടിയിട്ടില്ല എന്ന താണ്. മൂന്നു ദിവസം നോൺവെജ് ഉൾപ്പെടെയുള്ള ഭക്ഷണത്തിന് മാസം ആയിരംരൂപ മാത്രം.

# 18

# യുവതാരം

## ബിജി എം. ശാമുവേൽ

കേരങ്ങളും പച്ചപ്പുൽതകിടിപ്പുറവും ഗ്രാമഭംഗിയും നിറഞ്ഞ ദൈവത്തിന്റെ സ്വന്തം നാട്ടിൽ നിന്നും! സ്നേഹം തുളുമ്പി തലോടലുകൾ ഏറ്റുവാങ്ങിയ ജന്മഗൃഹത്തിൽ നിന്നും വിടപറഞ്ഞ ആ നമിഷം.... കാതിൽ ട്രെയിനിന്റെ ഇരമ്പൽ, ഹൃദയതാളം വേഗത്തിൽ തുടിക്കുന്നതുപോലെ ഓരോരുത്തരുടേയും മനസ്സിൽ തേങ്ങിത്തീരാത്ത കണ്ണുനീർ തുള്ളികളും മിഴികളിൽ നിറച്ച് ആ യാത്ര തുടർന്നു.

മനസ്സിൽ ജീവിതത്തിന്റെ താളം മാറ്റിമറിക്കാൻ അക്ഷരജ്ഞാനം ആവശ്യമാണെന്നുള്ള ബോധ്യം... ആ യാത്രയ്ക്ക് കാരണമായി. ജന്മസാഫല്യം മക്കളിൽ നിന്നും നേടാമെന്ന പ്രതീക്ഷയുമായി മാതാപിതാക്കൾ! സുരക്ഷിതമായ കരങ്ങൾ മക്കൾക്ക് നൽകിയെന്ന ആശ്വാസം ആ നിഷ്ക്കളങ്കത നിറഞ്ഞ പുഞ്ചിരി, മായാത്ത പവിത്രമായ ആ ദൈവനിയോഗത്തെ കണ്ടപ്പോൾ! മനസ്സിൽ ഒരു മലർവസന്തം പിറന്നതുപോലെ; മലർവനിയിൽ ആ മഞ്ഞുള്ള രാവിൽ (ആഗസ്റ്റ് 1, 2012) ഭയവും ഭീതിയും മനസ്സിൽ തിരകളായ് ആഞ്ഞടിച്ചു. ആ നിമിഷം.

ഓരോ ദിവസവും കുളിർതെന്നൽ വീശി ആ യുവതാരം ഞങ്ങൾക്കു മുന്നിൽ പ്രത്യക്ഷമായി. "യുവതാരം" തന്നെ "വാർദ്ധക്യമെന്നത് ഇലകൾ കൊഴിഞ്ഞ് ഫലമില്ലാതെ മരവിച്ചു നിൽക്കുന്ന വൃക്ഷമല്ല"! എന്ന് ആ യുവതാരം തെളിയിച്ചു. യുവതാരമെന്നത് ചെറിയ വിശേഷണമാണെന്ന് മനസ്സിൽ ഒരു ചിന്ത. എങ്ങനെയാണ് അദ്ദേഹത്തെ വിശേഷിപ്പിക്കേണ്ടത്... അറിയില്ല. ഞങ്ങളുടെ FATHER MATHEWS COLLEGE ന്റെ കപ്പിത്താൻ Very. Rev. Father V.I. Mathews Cor-Episcopa. 83-ന്റെ നിറവിലും നിറയെ ഫലം കായ്ച് ചുറുചുറുക്കോടെ ഞങ്ങളെ നയിക്കുന്ന ആ താരത്തിന് ഇത്രമാത്രം വിശേഷണം മതിയാകുമോ.

സുന്ദരീമണികൾ മാത്രം പഠിക്കുന്ന ഈ ചെറുമലർവാടി കൊണ്ടുനടക്കാൻ ഇത്രയും ആരോഗ്യം നൽകി അദ്ദേഹത്തെ അനുഗ്രഹിച്ച ദൈവത്തിന് ഒരായിരം നന്ദി.

ഒരു കോളജിലും കാണില്ല ഇങ്ങനെയൊരു ചെയർമാൻ. സ്നേഹം മനസ്സിൽ നിറയെ തുളുമ്പിനിൽക്കുന്നു. അത് അദ്ദേഹത്തിന്റെ വാക്കുകളിൽ നമുക്ക് തിരിച്ചറിയാം. ആ പുഞ്ചിരിയിൽ നമ്മുടെ എന്ത് നിരാശകളും പ്രയാസങ്ങളും നിർജ്ജീവമാകും. ആവശ്യങ്ങൾ ഒരു പിതാവിനെപ്പോലെ അദ്ദേഹത്തോട് പറയാം. കഴിവിനും പ്രായത്തിനും മീതെ അത് നടത്തിത്തരാൻ അച്ചൻ ശ്രമിക്കും. അച്ചന്റെ കഴിവുകൾ ദൈവം അറിഞ്ഞ് നൽകിയ വരദാനം. ആ ജ്ഞാനം അക്ഷരങ്ങളുമായുള്ള ആത്മബന്ധം അവർണ്ണനീയം. യുവതലമുറയ്ക്ക് നഷ്ടമായ വായനാശീലം ഈ 80 ലും ആത്മാർത്ഥമായി അച്ചൻ കൊണ്ടുപോകുന്നു. എന്തിനെയും കച്ചവടക്കണ്ണോടും പുതിയ ട്രെന്റായിട്ടും കണ്ട് തള്ളിക്കളയുന്ന യുവതലമുറ ഇത് മാതൃകയാക്കേണ്ടതാണ്. വാർദ്ധക്യം ഒരു ശാപമാണെന്ന് കരുതി തള്ളിനീക്കുന്ന വിദ്വാന്മാരും ഈ ശോഭിക്കുന്ന നക്ഷത്രത്തെ മാതൃകയാക്കേണ്ടത് തന്നെയാണ്. ബൈബിളിൽ ആഴമായ ജ്ഞാനം അത് പകർന്നുകൊടുക്കാനുള്ള വാഞ്ഛ. കുട്ടിത്തം മായാത്ത പെരുമാറ്റം, ചൈതന്യം തുളുമ്പുന്ന മുഖം അച്ചനെ മറ്റെല്ലാവരിൽനിന്നും വ്യത്യസ്തനാക്കുന്നു. പറയാതിരിക്കാൻ വയ്യ. ഒരു കൊച്ചു ഗ്ലാമർതാരം തന്നെ.

അച്ചനൊപ്പം ചിലവഴിച്ച ഓരോ നിമിഷവും സന്തോഷത്തിന്റെയും മനസ്സിൽ ഓർമ്മകൾ മെനയാനുള്ള അവസരം തന്നെയായിരുന്നു. പ്രത്യേകിച്ച് അച്ചനൊപ്പം ബൈബിൾ ക്ലാസ്സിൽ ചിലവഴിച്ച ഓരോ നിമിഷവും ഓർമ്മകളിൽ മായാതെതന്നെ നിൽക്കുന്നു. ആ സമയത്തെ ഈ നാലുവർഷത്തിനിടയിലുള്ള സുവർണ്ണ നിമിഷമായ് കാണുന്നു. അച്ചനൊപ്പം മംഗലാപുരം ഇച്ചിലംപാടി പള്ളിയിലേക്കുള്ള യാത്ര. അച്ചന്റെ പള്ളി അച്ചനോടുള്ള ഇടവക ജനങ്ങളുടെ സ്നേഹം അത് കണ്ടപ്പോൾ ഈ ദിവ്യപ്രഭയെ ഞങ്ങൾക്ക് കിട്ടിയതിൽ അഭിമാനം തോന്നി. പിന്നെ ഞങ്ങളും പവറ് വിട്ടില്ല. ഇത്തിരി ഗമയിൽ തന്നെ നടന്നു. അങ്ങനെ ഓരോ നിമിഷവും വാക്കുകളാൽ ഒതുക്കുവാൻ കഴിയുന്നതല്ല അതൊന്നും.

ഉപദേശവും സ്നേഹവും കരുതലും നൽകി അച്ചന്റെ മക്കളെപ്പോലെ മക്കളായി കണ്ട് ഈ നാലു കൊല്ലം ജീവിതത്തിന്റെ ഏടു

കളിൽ വൻനേട്ടത്തിന്റെ കതിരായി വളർത്തുവാൻ ഈ 26 മക്കളെ സഹായിച്ച അച്ചന് ഒരായിരം നന്ദി.

യുവതലമുറയ്ക്ക് വേണ്ടുന്ന ജ്ഞാനം നൽകി ചെറുതിരിയായ്, പ്രകാശമായ്, മാതൃകയായ് നിലനിൽക്കാൻ ദൈവം ആയുസ്സും ആരോഗ്യവും നൽകട്ടെ എന്ന് ആശംസകളോടും പ്രാർത്ഥനയോടും "യുവതാരം" തന്നെ "വാർദ്ധക്യം എന്നത് ഇലകൾ കൊഴിഞ്ഞ് ഫലമില്ലാതെ മരവിച്ചുനിൽക്കുന്ന വൃക്ഷമല്ല" എന്ന് തെളിയിച്ചു Father Mathews College എന്ന മലർവനിയിലെ മുത്തുചിപ്പികൾ.

OYSTERS (2010 - 2014 BATCH)

# 19

# മനുഷ്യസ്നേഹി

## വിജയകർണ്ണാടക ദിനപത്രത്തിന്റെ സ്റ്റാഫ് റിപ്പോർട്ടറുമായുള്ള അഭിമുഖം

മാത്യൂസ് അച്ചൻ ഇച്ചിലംപാടി പള്ളി വികാരി ആയിരുന്നപ്പോൾ പ്രമുഖ കന്നട പത്രമായ 'വിജയ കർണ്ണാടക'യുടെ ഒരു ലേഖകൻ അദ്ദേഹവുമായി ഒരു അഭിമുഖ സംഭാഷണം നടത്തുകയുണ്ടായി. 2004 ജൂൺ 28-ലെ ലക്കത്തിൽ അവർ പ്രസിദ്ധീകരിച്ച റിപ്പോർട്ടിന്റെ പ്രസക്ത ഭാഗങ്ങൾ ചുവടെ കൊടുക്കുന്നു.

പഠിച്ചിരുന്നെങ്കിൽ എഞ്ചിനീയർ ആകുമായിരുന്ന ഫാദർ മാത്യൂസ് വൈദികവൃത്തിയാണ് തെരഞ്ഞെടുത്തത്. അഗതികൾക്ക് സാന്ത്വനവും സമാധാനവും നൽകുന്ന ഈ മനുഷ്യസ്നേഹി 73-ാം വയസ്സിലും 23-ന്റെ ചുറുചുറുക്കോടെ പ്രവർത്തിക്കുന്നു. യുവത്വത്തിന്റെ ഉത്സാഹവും വാർദ്ധക്യത്തിന്റെ പ്രൗഢിയും അദ്ദേഹത്തെ വ്യത്യസ്തനാക്കുന്നു. ജാതി, മത വ്യത്യാസമില്ലാതെ അദ്ദേഹം ആവശ്യക്കാർക്കു സഹായം നൽകുന്നു.

ബൈബിളിലും ഭഗവത്ഗീതയിലും ഒരുപോലെ വിശ്വസിക്കുന്ന ഈ വൈദികൻ ആത്യന്തികമായി ഒരു ഭാരതീയനാണ്. ഭാരതീയരെല്ലാം ഹിന്ദുക്കളൈണെന്നു വാദിക്കുന്ന അദ്ദേഹം പറയുന്നു: ഹിന്ദുത്വം ഒരു ജീവനരീതിയും സംസ്കാരവുമാണ്. ഭാരതത്തിലെ ക്രിസ്ത്യാനികളും മുസ്ലീങ്ങളും പാഴ്സികളും ഹിന്ദുത്വ ജീവനരീതി അംഗീകരിക്കുന്നവരാണ്.

ചോദ്യം : അങ്ങയുടെ സാമൂഹ്യ പ്രവർത്തനം വിശിഷ്ടമാണോ?

അച്ചൻ : വ്യത്യസ്തമാണ് എന്റെ രീതി. ജനസേവനം നടത്തുന്നതിൽ ഞാൻ സംതൃപ്തനാണ്. 'പബ്ലിസിറ്റി'ക്കുവേണ്ടിയല്ല, ഇതൊക്കെ ചെയ്യുന്നത്.

ചോദ്യം : എന്തുകൊണ്ട് ഈ സേവനമേഖല തെരഞ്ഞെടുത്തു?

അച്ചൻ: ഒരു വൈദികനെന്ന നിലയിൽ ഇതെന്റെ കർത്തവ്യമാണെന്നു ഞാൻ വിശ്വസിക്കുന്നു. അതുകൊണ്ടാണ് രോഗികൾക്കും വിവാഹാവശ്യങ്ങൾക്കും വിദ്യാർത്ഥികൾക്കും, ഭവന നിർമ്മാണത്തിനും മറ്റും ഞാൻ സാമ്പത്തിക സഹായം നൽകുന്നത്. അവിടെ ജാതി-മത വ്യത്യാസമില്ല.

ചോദ്യം: ഇതിനുള്ള സാമ്പത്തിക ശേഷി?

അച്ചൻ : എന്റെ സ്വന്തം പണവും തോട്ടത്തിൽ നിന്നുള്ള വരുമാനവും. അതിനു പുറമെ, അമേരിക്കയിലും കാനഡയിലുമുള്ള എന്റെ സഹോദരിമാരായ അന്നമ്മ, മറിയാമ്മ, ഏലിയാമ്മ എന്നിവരുടെ സഹായവും.

ചോദ്യം : ഇതൊരു മിഷനറി പ്രവർത്തനമല്ലേ?

അച്ചൻ : തീർച്ചയായും. മിഷനറിമാർ അഗതികളെ സഹായിക്കണമെന്നാണ് എന്റെ അഭിപ്രായം. മനുഷ്യരാശിയെ സേവിക്കുക മിഷനറിമാരുടെ ധർമ്മമാണ്. ആ ധർമമാണ് ഞാൻ നിർവഹിക്കുന്നത്.

# 20

# ആഹാരവിപ്ലവം

## ഉദയവാണി കന്നട പത്രം–
## അഭിമുഖം 17.03.2003

രണ്ടാം ലോക മഹായുദ്ധത്തിന്റെ കെടുതികളെ തുടർന്ന് പ്രധാനമന്ത്രി പണ്ഡിറ്റ് ജവഹർലാൽ നെഹ്രു 'ആഹാര വിപ്ലവ'ത്തിന് ആഹ്വാനം ചെയ്തു. അതായത് തരിശായി കിടക്കുന്ന ഭൂമികളിൾ കൃഷിയിറക്കി ആഹാര സാധനങ്ങൾ ഉല്പാദിപ്പിച്ച് പട്ടിണി മാറ്റുക. അതനുസരിച്ച് ആയിരക്കണക്കിനു കർഷകർ സൗത്ത് കാനറ, ഉഡുപ്പി, കുടകു ജില്ലകളിൽ കുടിയേറി കൃഷി ആരംഭിച്ചു. പക്ഷെ പിൽക്കാലത്ത് ഈ കർഷകരെ കുടി ഒഴിപ്പിക്കണമെന്ന് സുപ്രീം കോടതിയുടെ വിധി ഉണ്ടായി. ഇതിനെതിരെ മാത്യൂസ് അച്ചന്റെ നേതൃത്വത്തിൽ ഒരു ജനമുന്നേറ്റമുണ്ടായി. അതിന്റെ ഭാഗമായി അച്ചൻ ഒരു പത്രസമ്മേളനം നടത്തി. അത് "ഉദയവാണി", 'വിജയ കർണ്ണാടക" തുടങ്ങിയ കന്നട പത്രങ്ങൾ വലിയ പ്രാധാന്യത്തോടെ റിപ്പോർട്ട് ചെയ്തു (17.03.2003).

അന്ന് നിയുക്ത കാതോലിക്കാ ബാവാ ആയിരുന്ന തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായെ അച്ചൻ മുൻകൈ എടുത്തു വിളിച്ചു വരുത്തി പത്രസമ്മേനത്തിൽ സംബന്ധിപ്പിച്ചു.

പതിനായിരത്തിലേറെ കന്നട-മലയാളി കുടുംബങ്ങളെ ബാധിക്കുന്ന ഈ പ്രശ്നത്തിൽ പ്രധാനമന്ത്രി ഇടപെടണമെന്ന് തിരുമേനി ആവശ്യപ്പെട്ടു. കൃഷിയെ മാത്രം ആശ്രയിച്ചു ജീവിക്കുന്ന ഈ കുടുംബങ്ങളെ അനാഥരാക്കരുതെന്ന് അദ്ദേഹം അഭ്യർത്ഥിച്ചു.

തിരുവിതാംകൂറിൽ നിന്ന് കുടിയേറിയവർ തങ്ങളുടെ ഭൂമിയിൽ റബ്ബർ, കുരുമുളക്, ഇഞ്ചി, നേന്ത്രവാഴ തുടങ്ങിയവ കൃഷി ചെയ്തിരുന്നു. അതോടൊപ്പം തദ്ദേശവാസികളായ കന്നടക്കാരെ ഈ കൃഷി രീതികൾ പഠിപ്പിക്കുകയും ചെയ്തിരുന്നു.

കുടിയേറ്റക്കാർക്കു നീതി നിഷേധിക്കരുതെന്ന ആവശ്യത്തിന്

ആക്കം കൂടിയപ്പോൾ കുടിയൊഴിപ്പിക്കലിൽനിന്ന് അധികൃതർ പിന്മാറിയത് മാത്യൂസ് അച്ചന്റെ സംഘാടക മികവിന്റെ നേട്ടമായി വാഴ്ത്തപ്പെട്ടിരുന്നു. അഡ്വ. സണ്ണി ജോണിനെ പോലുള്ള പല പ്രമുഖരും അച്ചനോടൊപ്പമുണ്ടായിരുന്നു.

# 21

# പുരസ്ക്കാരങ്ങൾ

ഫാദർ വി.ഐ. മാത്യൂസിനെ പ്രശംസകൾകൊണ്ട് മൂടുന്ന വ്യക്തികൾ അനേകമാണ്. മുമ്പ് സേവനമനുഷ്ഠിച്ച ദേവാലയങ്ങളിലെ ഇടവകക്കാർ, അടുത്തിടപെട്ട വൈദികർ, ഇപ്പോൾ അംഗമായ ഇടവകയിലെ പ്രമുഖർ, നഴ്സിംഗ് കോളജിലെ സ്റ്റാഫ്, മുമ്പു പഠിച്ചിരുന്നവരും ഇപ്പോൾ പഠിക്കുന്നവരുമായ പെൺകുട്ടികൾ.

ഇതോടൊപ്പമോ അതിലുപരിയോ ആയ അംഗീകാരങ്ങൾ അച്ചനും കോളജിനും ലഭിച്ചിട്ടുണ്ട്.

കർണ്ണാടകയിൽ ഉന്നതവിദ്യാഭ്യാസമേഖലയിലെ പ്രശസ്ത സ്ഥാപനങ്ങൾക്ക് കർണ്ണാടക പ്രതിഭാവർദ്ധക അക്കാദമി ഏർപ്പെടുത്തിയിരിക്കുന്ന 'രാജ്യശ്രേഷ്ഠരത്ന പ്രശസ്തി" പുരസ്ക്കാരം 2008-ൽ ഫാദർ മാത്യൂസിനായിരുന്നു.

അതേവർഷംതന്നെ "കർണ്ണാടക എക്സലൻസി" പുരസ്ക്കാരത്തിനും അർഹമായി.

ഗാർഡൻസിറ്റി കൾച്ചറൽ അക്കാദമിയുടെ 2011ലെ 'സ്റ്റാർ ഓഫ് കർണ്ണാടക' പുരസ്ക്കാരവും ഫാദർ മാത്യൂസിനായിരുന്നു.

# 22

# പരമ്പര
# (കുടുംബചരിത്രം)

കോട്ടയം ജില്ലയിലെ കുറവിലങ്ങാട്ടു വല്ല്യവീട്ടിൽ നിന്നും അതിരമ്പുഴയിൽ താമസത്തിനെത്തിയ ഒരു കുടുംബാംഗം ശ്രീകണ്ഠമംഗലം എന്ന സ്ഥലത്ത് വടക്കേടം എന്ന ഭവനം നിർമ്മിച്ചു. ഇതാണ് തലവടി-ചിറമേൽ കുടുംബസ്ഥാപകനായ അവിരാ വൈദ്യന്റെ കുലഗൃഹം.

വടക്കേടം ഭവനക്കാർ വൈദ്യവൃത്തിയിലും ആയുധവിദ്യയിലും നിപുണരായിരുന്നു. ചെമ്പകശ്ശേരി രാജാക്കന്മാരുടെ കുടമാളൂരുള്ള ചെമ്പശ്ശേരി ഇല്ലവുമായി ഇവർ ഉറ്റബന്ധം പുലർത്തിയിരുന്നു.

## അവിരാ വൈദ്യൻ

1675-ൽ ജനിച്ച അവിരാ വൈദ്യന് രണ്ടു പുത്രന്മാരുണ്ടായിരുന്നു. ഇട്ടിയവിരാ തരകൻ, ഇടിക്കുള എന്നിവർ. ഇട്ടിയവിരാ തരകൻ തലവടി ചിറമേലും ഇടിക്കുള്ള വളഞ്ഞവട്ടം മുളനിൽക്കുന്നതിലും താമസിച്ചു. തലവടി ഇട്ടിയവിരാ വൈദ്യന്റെ വകയായിരുന്ന 1200 പറ (120 ഏക്കർ) സ്ഥലം രണ്ടായി ഭാഗിച്ചു മക്കൾക്കു കൊടുത്തു.

## ഇടിക്കുള

രണ്ടാമത്തെ മകൻ ഇടിക്കുളയിൽ നിന്നാണ് മുളനിൽക്കുന്നതിൽ കുടുംബം തുടങ്ങുന്നത്. ഇടിക്കുളയ്ക്ക് മൂന്നു മക്കൾ.

മൂത്തമകൻ അവിരാ മുളനിൽക്കുന്നലും, രണ്ടാമൻ ഗീവർഗ്ഗീസ് വലിയപറമ്പിലും, മൂന്നാമൻ ഇടിക്കുള നെടുപുറത്ത് മുളമൂട്ടിലും താമസിച്ചു.

മുളനിൽക്കുന്നതിൽ

വലിയപറമ്പിൽ

മുളമൂട്ടിൽ

അവിരായും ഗീവർഗ്ഗീസും ഇടിക്കുളയും കുടുംബംവക 60 ഏക്കർ ഭാഗം വച്ച് താമസം പിരിഞ്ഞു.

## വലിയപറമ്പിൽ ഗീവർഗ്ഗീസ്

വലിയപറമ്പിൽ ഗീവർഗ്ഗീസിന് നാലു മക്കൾ

രാമച്ച - തൈക്കടവിലും

ഇടിക്കുള - മാലിപ്പറമ്പിലും

ഇട്ടിയവിര - വലിയപ്പറമ്പിൽ വടക്കേതിലും

കുര്യൻ - വലിയപ്പറമ്പിൽ തന്നെയും.

## വലിയപറമ്പിൽ വടക്കേതിൽ ഇട്ടിയവിര - ഒന്നാമൻ

വലിയപറമ്പിൽ വടക്കേതിൽ ഇട്ടിയവിര 1795-ൽ ജനിച്ചു. 1845-ൽ 50-ാമത്തെ വയസ്സിൽ മരിച്ചു. അദ്ദേഹത്തിന്റെ ഏക പുത്രൻ ഇക്ക അവിടെത്തന്നെ താമസിച്ചു.

## ഇക്ക

നെടുമ്പ്രത്തു കിഴക്കേതിൽ കോശിയുടെ പുത്രിയെ വിവാഹം ചെയ്തതിലുണ്ടായ രണ്ടു പുത്രന്മാരിൽ ഒന്നാമൻ ഇട്ടിയവിരാ വല്യ പറമ്പിൽ വടക്കേതിലും, രണ്ടാമൻ കോശി വാലുപറമ്പിലും താമസിച്ചു. ഏകപുത്രി ഏലിയാമ്മയെ പുറമുറ്റത്ത് വിവാഹം കഴിപ്പിച്ച യച്ചു. തന്റെ പുനർവിവാഹത്തിൽ ജനിച്ച കുര്യൻ എന്ന പുത്രൻ വല്യപറമ്പിൽ വടക്കേപ്പറമ്പിൽ താമസിച്ചു. ദ്വിതീയ വിവാഹത്തിലെ രണ്ടു പുത്രിമാരിൽ സാറാമ്മയെ കോഴഞ്ചേരി ചെറുകോൽപുഴയും, മറിയമ്മയെ തിരുവല്ല കുടയ്ക്കാട്ടും വിവാഹം കഴിപ്പിച്ചയച്ചു.

## ഇട്ടിയവിരരണ്ടാമൻ

ഇക്കയുടെ പ്രഥമ പുത്രൻ (1868-1913). ഇട്ടിയവിരാ രണ്ടാമൻ പുന്തല നിന്നും ഏലിയാമ്മയെ വിവാഹം ചെയ്തു. അവരുടെ നാലു പുത്രന്മാരിൽ

പ്രഥമൻ-മത്തായി
രണ്ടാമൻ-ഗീവർഗീസ്
മൂന്നാമൻ-ഐസക് (എന്റെ പിതാവ്)
നാലാമൻ-ചാക്കോ

45-ാം വയസ്സിൽ ഇട്ടിയവിരാ രണ്ടാമൻ മരിക്കുമ്പോൾ ഇളയമകൻ

ചാക്കോ അമ്മയുടെ ഗർഭത്തിൽ ആറാം മാസം.

അതിനു മേലേയുള്ള മകൻ ഐസക്കിന് രണ്ടര വയസ്സ് (എന്റെ പിതാവ്).

എട്ടും പത്തും വയസ്സുള്ള മറ്റു രണ്ട് ആൺമക്കളും രണ്ടു പെൺമക്കളും.

ഇട്ടിയവിര രണ്ടാമന്റെ മരണത്തോടുകൂടി കുടുംബം അനാഥമായി.

**ഇട്ടിയവിര രണ്ടാമന്റെ മൂന്നാമത്തെ മകനാണ് എന്റെ പിതാവ് ഐസക്ക്.** ഐസക്കിന് 3 ആൺമക്കളും 3 പെൺമക്കളും

| | | |
|---|---|---|
| മൂത്തമകൻ | – | മത്തായി (ഞാൻ) |
| രണ്ടാമൻ | – | ജോസഫ് |
| മൂന്നാമൻ | – | അബ്രഹാം |

**പെൺമക്കൾ**

1. ഏലിയാമ്മ
2. അന്നമ്മ
3. മറിയാമ്മ

ഇനി എന്റെ കഥ പറയാം: ജനനം 1931 സെപ്തംബർ 1ന്. വലിയപറമ്പിൽ വടക്കേതിൽ എന്റെ അപ്പന് വീതംവച്ചു കിട്ടിയ സ്ഥലത്ത് വീട് വച്ചു ഞങ്ങൾ അപ്പനും അമ്മയും മക്കളും താമസിച്ചുവന്നു.

Family Tree **ഞാൻ വരെ**

1. ഇട്ടിയാവിരാ വൈദ്യൻ
2. ഇടിക്കുള മുളനിൽക്കുന്നതിൽ
3. ഗീവർഗ്ഗീസ് വലിയപറമ്പിൽ
4. ഇട്ടിയവിര വലിയപറമ്പിൽ വടക്കേതിൽ
5. ഇക്ക
6. ഇട്ടിയവിര രണ്ടാമൻ
7. ഐസക്ക് (എന്റെ പിതാവ്)
8. മത്തായി (ഞാൻ)

*ഇനി എന്റെ ശൈശവത്തിലേക്ക്*

# 23

# എന്റെ ശൈശവം

പമ്പാനദീതീരം. പ്രകൃതി രമണീയം. ആ അന്തരീക്ഷത്തിലെ ജീവിതകാലത്ത് ഞാൻ ആനന്ദതുന്ദിലിതനായിരുന്നു. അതിരാവിലെ കുളിക്കടവിൽ. കളിക്കൂട്ടുകാരുമായുള്ള 'സമൂഹകുളി'. ഉന്ത്. നീന്തൽ. ഇടയ്ക്കിടെ കൊച്ചു കൊച്ചു പിണക്കങ്ങൾ. കൊച്ചുകൊച്ചു ഇടികൾ. പിന്നെ, പിണക്കം തീർത്ത് കെട്ടിപ്പിടി.

പ്രാഥമിക വിദ്യാഭ്യാസ കാലത്ത് ഞാൻ ഒരു ചെറിയ 'സ്പോർട്സ് മാനും' ആയിരുന്നു. കളികൾ എന്തൊക്കെ എന്നറിയേണ്ടേ? തലപ്പന്ത്, കിളിത്തട്ട്, വട്ട് (ഭ്രാന്തിന്റെ പ്രാകൃത രൂപമല്ല കേട്ടോ. പഴയ കാലത്തെ സോഡ കുപ്പിയുടെ കഴുത്തിൽ ഉടക്കി നിൽക്കുന്ന സ്ഫടിക വട്ട്) വച്ചുള്ള കളി. തോൽക്കുന്നവന്റെ വിരലിലേക്ക് വട്ട് തെറിപ്പിച്ചു വേദനിപ്പിക്കുന്നത് ഒരു രസമായിരുന്നു. ഞാനും ഒരു പാടു വേദന അനുഭവിച്ചിട്ടുണ്ട്, ആ കളിയിൽ.

ഇന്നത്തെ എൽ.കെ.ജി.യുടെ പദവി പേറിയിരുന്നത് 'കുടിപള്ളിക്കൂടം' ആയിരുന്നു. 'കുടിആശാൻ' എന്നായിരുന്നു വന്ദ്യഗുരുവിനെ പോലും വിളിച്ചിരുന്നത്.

ഞാൻ പഠിച്ച പ്രൈമറി സ്കൂളിൽ ഹെഡ്മാസ്റ്റർ ഗോപാലപിള്ള സാറായിരുന്നു.

തറ ചാണകം മെഴുകിയത്. സ്കൂൾ അടയ്ക്കാറില്ല. കാരണം കതകില്ലായിരുന്നു.

വർഷത്തിൽ ഒരിക്കൽ പൂജയ്ക്ക് പുസ്തകം വയ്ക്കണം. മൂന്നാം ദിവസം പുസ്തകം എടുക്കണം. അപ്പോൾ അര ചക്രം കൊടുക്കണം. അരചക്രത്തിന്റെ ഇന്നത്തെ മൂല്യം 150 രൂപ. അന്നേദിവസം വട്ടയിലയിൽ അവലും ശർക്കരയും തേങ്ങയും ചേർത്തുള്ള ഒരു 'മിശ്രിതം' കിട്ടുമായിരുന്നു.

### വലിയപറമ്പിൽ കുടുംബപള്ളി

കുടുംബപള്ളിയിൽ മാസത്തിൽ ഒരിക്കൽ ഒരു ഞായറാഴ്ച

മാത്രമേ കുർബാന ഉണ്ടായിരുന്നുള്ളു. നിരണത്തുപള്ളിയിൽ തവണയുള്ള മട്ടയ്ക്കൽ അലക്സന്ത്രയോസ് കത്തനാർ ആയിരുന്നു വികാരി. പന്ത്രണ്ടോ പതിനാലോ വീട്ടുകാരാണ് അതിന്റെ ചെലവു വഹിക്കുന്നത്. കുടുംബത്തിലുള്ളവർ മാത്രം. കുർബാന കഴിഞ്ഞാൽ തവണപ്രകാരം കുടുംബക്കാരായ ഓരോ വീട്ടുകാർ ഉള്ളവനും, ഇല്ലാത്തവനും കുർബാനയ്ക്കുള്ള 'തവണ' കാശും കാപ്പിയും ഊണും അച്ചനും കപ്യാർക്കും കൊടുക്കണം. ഉണ്ണാൻ അച്ചനും കപ്യാരും വീട്ടിൽ വരും. ഊണിന് കോഴിയിറച്ചി നിർബന്ധം. ഇലയിലാണ് ഊണ്. അച്ചൻ ഉണ്ണാൻ ഇരിക്കുന്നത് കട്ടിലിൽ. കപ്യാർ തറയിൽ. അച്ചൻ ഉണ്ണുന്ന ഇല അക്കാലത്ത് പുറത്തു കളയുകയില്ല. അച്ചൻ പ്രാർത്ഥിച്ചു ഉണ്ണുന്ന ഇലയിൽത്തന്നെ ഉണ്ണണമെന്ന് എനിക്കു നിർബന്ധമായിരുന്നു. അത് എന്റെ അമ്മ എനിക്ക് തരുമായിരുന്നു.

## ഞാൻ അച്ചന്മാരെ ദൈവതുല്യം ബഹുമാനിച്ചിരുന്നു

അച്ചന്മാരെ ഞാൻ ദൈവതുല്യം ബഹുമാനിച്ചിരുന്നു. അതുകൊണ്ടുതന്നെയാവണം ഞാൻ പ്രതീക്ഷിക്കാതെ അച്ചനായിത്തീർന്നത്. സഭയിലെ അത്യുന്നതനായ കാതോലിക്കാബാവായെ ശുശ്രൂഷിക്കാൻ എനിക്ക് അവസരം കിട്ടിയതും അതുകൊണ്ടായിരിക്കാം. ദൈവനിശ്ചയം തന്നെയാണെന്നു ഞാൻ കരുതുന്നു.

## സന്ധ്യാമണി അടിക്കുന്നതും പള്ളിയിൽ വിളക്കുവയ്ക്കുന്നതും ഒരു പദവിയായി ഞാൻ കണക്കാക്കിയിരുന്നു

കുടുംബപള്ളി കുടുംബം വക സ്ഥലത്തു തന്നെആയിരുന്നു. പള്ളിയിൽ എന്നും സന്ധ്യാമണി അടിക്കാനും സന്ധ്യാവിളക്കു കത്തിക്കാനും ഞങ്ങൾ പിള്ളാര് പോകാറുണ്ട്. അതു വലിയ പദവിയായി ഞാൻ കണക്കാക്കുമായിരുന്നു. സന്ധ്യാസമയത്ത് വളരെ വീതികുറഞ്ഞ വരമ്പ് രണ്ടു വശങ്ങളിലും കരിമ്പ്, ഇഴജന്തുക്കളും മറ്റും ഇറങ്ങുന്ന സമയം ഒരാപത്തും കൂടാതെ പള്ളിയിൽ പോയി വരാൻ കഴിയുമായിരുന്നു. അതുപോലെ വലിയ നോമ്പിൻ സന്ധ്യാനമസ്ക്കാരം എന്നും പള്ളിയിൽ ഉണ്ടായിരിക്കും. നോമ്പിലെ നമസ്ക്കാരം പള്ളിയിൽ പോയി നടത്തുമായിരുന്നു. അക്കാലത്ത് അതിന് നേതൃത്വം നൽകിക്കൊണ്ടിരുന്നത് ഞങ്ങളുടെ ഒരു മൂത്ത സഹോദരൻ പുത്തൻ പറമ്പിൽ ബേബിച്ചായൻ എന്നു ഞങ്ങൾ വിളിക്കുന്ന ഐസക് ആയിരുന്നു. അന്നു പഠിച്ച ഗീതങ്ങൾ

സുറിയാനിയിലും മലയാളത്തിലും ഉള്ളത് ഇന്നും ഹൃദിസ്ഥമാണ്. മനോഹരമായി തെറ്റുകൂടാതെ ചൊല്ലാൻ കഴിയുന്നുണ്ട്. അദ്ദേഹം ഇപ്പോൾ നവതി ആഘോഷിച്ചിരിക്കുകയാണ്. ഞാൻ സൺഡേ സ്കൂൾ പഠിച്ചതും ഈ കുടുംബപള്ളിയിൽ വച്ചാണ്.

## സഹോദരന്മാർ പള്ളിയിൽ അടികൂടി, പള്ളി പൂട്ടി; സൺഡേ സ്കൂളിൽ 3–ാം ക്ലാസ്സുവരെ മാത്രം പഠിക്കാൻ കഴിഞ്ഞുള്ളൂ

പക്ഷെ എനിക്ക് അധികമൊന്നും പഠിക്കാൻ കഴിഞ്ഞില്ല. മൂന്നാം ക്ലാസ്സു വരെ മാത്രം. പിന്നീട് സൺഡേ സ്കൂൾ നിന്നുപോയി. പള്ളിപൂട്ടി. സഹോദരന്മാർ തമ്മിൽ പള്ളിയിൽ അടി നടത്തി. ഒരു കല്യാണം പ്രമാണിച്ചായിരുന്നു അടി. കാരണമൊന്നും എനിക്ക് ഇന്നും അറിയുകയില്ല. ക്രിമിനൽ കേസ് ആയി പലരേയും അറസ്റ്റു ചെയ്തു.

കരിമ്പുവെട്ടിയാണ് പരസ്പരം അടിച്ചത്. കല്ലാശേരി ബാവാ ഈ അടിയെക്കുറിച്ചു പറഞ്ഞു രസിക്കുന്നത് മധുരമുള്ള അടി എന്നായിരുന്നു. രണ്ടു മെത്രാന്മാർ വഴക്കുതീർക്കാൻ വന്നു പള്ളിയിൽ താമസിച്ചതായി ഓർക്കുന്നുണ്ട്. ഒന്ന് അന്നത്തെ നിരണം ഭദ്രാസനത്തിന്റെ മെത്രാപ്പോലിത്താ വാളക്കുഴി മാർ സേവേറിയോസ്. അദ്ദേഹം അധികം താമസിക്കാതെ റോമാ സഭയെ ആലിംഗനം ചെയ്തു പോയി. പിന്നീട് വന്നത് പുത്തൻകാവിൽ പിലക്സിനോസ് മെത്രാപ്പോലീത്താ. പള്ളിയിൽ മദ്ധ്യസ്ഥത വഹിച്ച് മെത്രാപ്പൊലീത്താ സംസാരിക്കുന്നതും മറ്റും ഞാൻ കേട്ടുകൊണ്ടിരുന്നിട്ടുണ്ട്. എന്തിന് അന്നും ഇന്നും ഒന്നും മനസ്സിലായിട്ടില്ല. അടുത്ത സമയത്തു ഞാൻ ഈ കുടുംബപള്ളിയിൽ ചെറിയാൻകുഞ്ഞ് (വലിയ പറമ്പിൽ തൈക്കടവിൽ) ഈ വഴക്ക് കാര്യം പറഞ്ഞെങ്കിലും അവന് ഈ വഴക്ക് ഒന്നും അറിയില്ല എന്നു പറഞ്ഞു. അവൻ മറ്റുള്ളവരോടും അന്വേഷിച്ചു. അവർക്കും അറിവില്ല എന്നു പറഞ്ഞു. എത്രയോ കാലം പള്ളി കുർബാനയും മറ്റും ഇല്ലാതെ അടച്ചു കിടന്നു. അന്നു കുറേക്കാലം കിഴക്കേ പള്ളിയിൽ ഞാൻ പോയി സൺഡേസ്കൂൾ പഠിച്ചു. അക്കാലങ്ങളിൽ കുടുംബത്തിൽ ഉള്ള അമ്മമാർ കിഴക്കേ പള്ളിയിൽ കുർബാനയ്ക്കു പോകുമായിരുന്നു. പുരുഷന്മാർ പോകുകയില്ല. കാരണം വഴക്ക് പിടിച്ചു പള്ളി മാറിയതാണല്ലൊ. അവിടെയുള്ള മൂന്നു പള്ളികൾക്കും ഒരോ പേര് ഇന്നും വിളിക്കുന്നുണ്ട്. മെത്രാന്മാർ ഉൾപ്പെടെ ആവശ്യപള്ളി, അനാവശ്യപള്ളി, മൂന്നാമത്തെ പേര് എനിക്കറിയുകയില്ല.

അന്നത്തെ ഒരു സഹപാഠിയെ ഞാൻ കാണാൻ ഇടയായി. വളഞ്ഞവട്ടത്തുനിന്നും ഒരു പെൺകുട്ടി. സഞ്ചു സണ്ണി താന്നിമൂട്ടിൽ എന്റെ ബാംഗ്ലൂരിലുള്ള നഴ്സിംഗ് കോളജിൽ പഠിക്കാൻ ഇപ്പോൾ ഉണ്ട്. അവൾ കിഴക്കേപള്ളിയിൽ സൺഡേസ്കൂൾ പഠിപ്പിച്ചുകൊണ്ടിരിക്കുകയായിരുന്നു. അവളുടെ ഹെഡ്മാസ്റ്റർ വിവരങ്ങൾ അന്വേഷിച്ചപ്പോൾ ഞാൻ അദ്ദേഹത്തിന്റെ പഴയ സഹപാഠിയാണെന്നും എന്നെക്കാണാൻ ആഗ്രഹിക്കുന്നതും പറഞ്ഞു. അങ്ങനെ ഞാൻ അദ്ദേഹത്തെ അന്വേഷിച്ചു വീട്ടിൽ പോയി കണ്ടുപിടിച്ചു. 70 വർഷത്തിനു മുമ്പുള്ള സ്നേഹിതന്മാർ കണ്ടുമുട്ടുന്നു. എന്റെ ഏറ്റവും അടുത്ത സുഹൃത്തായിരുന്നു ആ മനുഷ്യൻ - വളഞ്ഞവട്ടം പുത്തൻപുരയ്ക്കൽ ഗീവർഗ്ഗീസ്. വടക്കേ ഇന്ത്യയിലോ മറ്റോ ജോലി കഴിഞ്ഞ് റിട്ടയർ ചെയ്തു. ഭാര്യ റിട്ടയേർഡ് ഹൈസ്കൂൾ അദ്ധ്യാപിക.

രണ്ടാം ലോകമഹായുദ്ധത്തിന്റെ കെടുതി ഇന്ത്യ ഒട്ടാകെ അനുഭവിച്ചുകൊണ്ടിരിക്കുന്ന അവസരം. അരിയില്ല. സർ. സി.പി. രാമസ്വാമിയുടെ ഏകാധിപത്യഭരണം. റേഷൻ കടകളിൽ കൂടി അരിക്കു പകരമായി പല ധാന്യങ്ങളും വിതരണം ചെയ്തു തുടങ്ങി. പക്ഷെ പുതിയ ധാന്യങ്ങൾ - ഗോതമ്പ്, ബജ്റാ, മെയിസ്, ചോളം ഇവയെല്ലാം ബ്ലാക്കിൽ വിറ്റ് അവർ കൊള്ളയടിക്കാൻ തുടങ്ങി. ആരാണ് ചോദിക്കാൻ. റേഷന് ചെന്നാൽ ഒന്നും ഇല്ലെന്ന് മറുപടി.

ഞങ്ങളുടെ റേഷൻകട തിരുവല്ലയ്ക്ക് അടുത്ത് പുളിക്കീഴ് കടവിൽ റോഡിന് കിഴക്കേ വശത്താണ്. റേഷൻകട ഉടമ സ്വന്തം കുടുംബക്കാരൻ തന്നെ.

റേഷൻ വാങ്ങാൻ ഞാനാണ് പോകുന്നത്. എപ്പോൾ ചെന്നാലും മിക്കവാറും സാധനങ്ങൾ കഴിഞ്ഞു എന്നാണ് കട നടത്തിപ്പുകാരൻ പറയുന്നത്. **പുതിയ പുതിയ ധാന്യങ്ങൾ ഞാൻ കണ്ടിട്ടുണ്ട് കടയിൽ. നല്ല സാധനങ്ങൾ ഒന്നും അദ്ദേഹം പുറത്തു കാണിക്കുകയില്ല. ഞാൻ പ്രതിഷേധം അറിയിച്ചു തുടങ്ങി. പൊട്ടിത്തെറിച്ചിട്ടുമുണ്ട്.** കളിയാക്കി പറഞ്ഞുവിടും. “ഇവൻ ഒരുത്തന് മാത്രമെ ബുദ്ധിയുള്ളൂ. പടിഞ്ഞാറെ ഭാഗത്തുനിന്നു വരുന്ന ഒരു മഹാൻ.”, ആക്ഷേപവാക്കുകൾ. ധാന്യങ്ങളുടെ കൂട്ടത്തിൽ പല്ലിന്റെ രൂപത്തിലൊരു ധാന്യം, മെയിസ് എന്നോ മറ്റോ ആണ് അതിനെ വിളിക്കുന്നത്. അദ്ദേഹം ഒരിക്കലും അതെനിക്കു തന്നിട്ടില്ല.

മണ്ണെണ്ണയും റേഷന്റെ അളവു പകുതിപോലും തരത്തില്ല. കളിപ്പിക്കും. ഞാൻ ഇതിനോടെല്ലാം പ്രതികരിക്കുമായിരുന്നു. എന്തു

പ്രയോജനം. പക്ഷെ, ഈ കളിപ്പിക്കൽകൊണ്ടൊന്നും ആ മനുഷ്യൻ നന്നായില്ല. “പൊട്ടനെ ചെട്ടി കളിപ്പിച്ചാൽ ചെട്ടിയെ ദൈവം കളിപ്പിക്കും”. അതുതന്നെ സംഭവിച്ചു.

രാത്രികാലങ്ങളിൽ ഇരുന്നു പഠിക്കാനുള്ള വിളക്കുകത്തിക്കാനുള്ള മണ്ണെണ്ണ തരാത്തതിന്റെ പേരിൽ ക്രൂഡോയിൽ എന്ന ഒരു എണ്ണ ബ്ലാക്കിൽ വാങ്ങി കത്തിച്ചുവച്ചാണ് പഠിച്ചത്.

പ്രൈമറി സ്കൂൾ വിദ്യാഭ്യാസം പൂർത്തിയാക്കി മിഡിൽസ്കൂൾ. പൊടിയാടി മംഗളോദയം സ്കൂളിൽ അഞ്ചാം ക്ലാസ്സിൽ ചേർന്നു. കടത്ത് കടന്ന് (വള്ളത്തിൽ) അക്കരയ്ക്ക് പോകണം, കടത്തുകാരൻ കടവുതോണിക്കൽ പാപ്പിച്ചേട്ടൻ. ഗവൺമെന്റ് കടത്തുവള്ളം. വെള്ളപ്പൊക്ക സമയങ്ങളിൽ അതിസാഹസികമായാണ് വള്ളം വിടുന്നത്. ദൈവകൃപയാൽ ഒരാപത്തും പുളിക്കീഴ് കടവിൽ ഉണ്ടായിട്ടില്ല.

## അത്ഭുതകന്യക എന്റെ കസിൻ

ഒരിക്കൽമാത്രം വള്ളം കരയോട് ചേർന്നു ഒന്നു മറിഞ്ഞു. ആർക്കും ഒരു അപായവും ഉണ്ടായില്ല. “അത്ഭുതകന്യക” എന്നു വിളിക്കുന്ന തൈക്കടവിൽ കുഞ്ഞമ്മയും ഞാനും ആ വള്ളത്തിൽ ഉണ്ടായിരുന്നു. കുഞ്ഞമ്മ പേടിച്ച് വിറച്ചു. ഒരു ഫിറ്റ്സോ മറ്റോ ആ സമയത്ത് ഉണ്ടായതായി ഓർക്കുന്നു.

അന്നു കുഞ്ഞമ്മയും ഞാനും ഒരേ സ്കൂളിൽ (പ്രിൻസ് മാർത്താണ്ഡവർമ്മ ഹൈസ്കൂളിൽ) പഠിച്ചുകൊണ്ടിരിക്കുന്ന കാലത്തായിരുന്നു ഈ സംഭവം. കുഞ്ഞമ്മ സിക്സ്ത് ഫോമിലും ഞാൻ ഫസ്റ്റ് ഫോമിലും.

അന്ന് ബസ് ചങ്ങാടത്തിൽ കൂടിയാണ് അക്കരെ ഇക്കരെ കടത്തുന്നത്. രണ്ടു വള്ളങ്ങളുടെ മേൽ ഒരു പ്ലാറ്റ്ഫോം. ബസിനു ഇന്നത്തെ ഒരു കാറിന്റെയോ ജീപ്പിന്റെയോ നീളം മാത്രമേ ഉള്ളൂ. മിക്ക ബസ്സുകളും കൽക്കരി ഇട്ട് സ്റ്റീംകൊണ്ടാണ് ഓടിക്കുന്നത്. ബസ്സിന്റെ പുറകിൽ അടിമുതൽ മുകളിൽവരെ പൊക്കത്തിൽ ഒരു സിലിണ്ടറിൽ വെള്ളം നിറച്ചിരിക്കും. അടിയിൽ കൽക്കരി ഇട്ടു കാറ്റ് അടിച്ചുകൊണ്ടിരിക്കും. കരിഗ്യാസ് വണ്ടി എന്നാണ് ഞങ്ങൾ അതിനെ വിളിച്ചിരുന്നത്. റോഡ് എല്ലാംതന്നെ മൺറോഡാണ്. മെറ്റൽഇട്ട് ഉറപ്പിച്ചിരിക്കും. എം.സി.റോഡ് പോലും മൺറോഡായിരുന്നു. സർ. സി.പി. രാമസ്വാമി ദിവാന്റെ കാലത്ത് തിരുവനന്ത

പുരം മുതൽ ഒരു റോഡ് കോൺക്രീറ്റ് ചെയ്തിരുന്നു. (ഞാൻ നാഗർകോവിലിൽ പഠിച്ചിരുന്ന കാലത്ത് ബസ് യാത്ര ഈ റോഡിൽക്കൂടി ആയിരുന്നു.)

## ഒന്നാമനായി പാസ്സാകുന്നു

ഞാൻ ഇ.എസ്.എൽ.സി.ക്ക് ക്ലാസ്സിൽ ഒന്നാമനായി പാസ്സായി. എന്റെ സർട്ടിഫിക്കറ്റ് എന്നെ പഠിപ്പിച്ച അദ്ധ്യാപകൻ നോക്കിയിട്ട് "ഈ മാർക്കും വാങ്ങി താൻ എന്തിനാണ് പോകുന്നത്" എന്നു ചോദിച്ചു. എനിക്ക് ഒരു മറുപടിയും ഇല്ലായിരുന്നു അന്നുപറയാൻ. അക്കാലത്ത് കോളേജിൽ അഡ്മിഷൻ കിട്ടാൻ പ്രയാസമായിരുന്നു. അഡ്മിഷനുവേണ്ടി ആലപ്പുഴ എസ്.ഡി. കോളേജിൽ അപേക്ഷ കൊടുത്തു. എനിക്ക് യാതൊരു ശുപാർശയും ഇല്ലാതെ അഡ്മിഷൻ കിട്ടി.

എന്നാൽ കേന്ദ്ര ഗവൺമെന്റിന്റെ സെലക്ഷനിൽ എനിക്ക് ടെക്നിക്കൽ സ്റ്റഡീസിന് അഡ്മിഷൻ കിട്ടിയതുകൊണ്ട് ഞാൻ കോളജ് വിദ്യാഭ്യാസം ഉപേക്ഷിച്ചു. നാഗർകോവിലിലേക്ക് പോയി. ഇലക്ട്രിക്കൽ ഡിപ്ലോമയ്ക്ക് ചേർന്നു. ആ കോഴ്സും പൂർത്തിയാക്കാൻ കഴിയാതെ സൗത്ത് കാനറായിലേക്ക് ഞാൻ ഒരു വർഷത്തിനുള്ളിൽ എന്റെ പിതാവിനൊപ്പം 1950–ൽ പോകേണ്ടിവന്നു. അങ്ങനെ എന്റെ കോളജ് വിദ്യാഭ്യാസവും ടെക്നിക്കൽ വിദ്യാഭ്യാസവും മുടങ്ങി എന്നുള്ളതു സങ്കടകരമായ കാര്യം ഇവിടെ രേഖപ്പെടുത്തുകയാണ്.

# 24

# അന്വേഷണം

(വി.ഐ. ഐസക്കും മകൻ വി.ഐ. മത്തായിയും (മാത്യൂസ് അച്ചൻ) 1950-ൽ ആദ്യമായി സൗത്ത് കാനറയിലേക്കു പോയ കഥ)

**എറണാകുളത്തെ കാഴ്ചകൾ എന്നെ വിസ്മയപ്പെടുത്തി.**

റയിൽവേ പ്ലാറ്റ് ഫോം നിറയെ ആളുകൾ. ഞങ്ങളെപ്പോലെ വടക്കോട്ടുള്ള യാത്രക്കാർ. അവർ എല്ലാം മലബാറിലേക്കായിരുന്നു. ഞങ്ങൾ മാത്രം സൗത്ത് കാനറായിക്ക്. വീട്ടുസാമാനങ്ങളുമായി നൂറുകണക്കിന് ആളുകൾ. വലിയ പെരുന്നാൾ മഹോത്സവംപോലെ റയിൽവേസ്റ്റേഷനിൽ. കപ്പത്തണ്ടും, കാച്ചിലും, ചേനയും മറ്റു നടുതലകളും, ഉലക്കയും ഉരലും, ചൂലും, പായും തലയിണയും, തൂമ്പായും, കുന്താലിയും, വെട്ടുകത്തിയും, പിച്ചാത്തിയും, കലവും, ചട്ടിയും പാത്രങ്ങളും.

ദീർഘസമയത്തെ കാത്തിരിപ്പിനുശേഷം ഷട്ടിൽ സർവ്വീസ് ട്രെയിൻ വന്നു. ട്രെയിൻ പുറപ്പെട്ടു. കേരളത്തോട് വിട പറയുകയാണ്, ആ വൻ ജനക്കൂട്ടം. എന്നാൽ ആർക്കും ദുഃഖഭാവം ഉണ്ടായിരുന്നില്ല. എല്ലാവരും കനാൻ നാട്ടിലേക്കുള്ള യാത്രയിലാണല്ലോ. സ്വന്തമായി ഭൂമി, കൃഷി ചെയ്യാനുള്ള സൗകര്യം, കേരളത്തിലെ ദാരിദ്ര്യത്തിൽ നിന്നുള്ള മുക്തി. പുതിയ സ്ഥലങ്ങൾ കണ്ടുകൊണ്ടുള്ള ഉല്ലാസയാത്ര. ഞാൻ ശരിക്കും ആസ്വദിച്ചു. അമ്മയുടെ സഹോദരൻ പി. സി. സ്കറിയായും ചേന്നംകരി കളത്തിപ്പറമ്പിൽ ജോസഫും കൂടെയുണ്ടായിരുന്നത് എനിക്ക് ആശ്വാസം നൽകി.

അന്ന് ട്രെയിൻ ഓടിയിരുന്നത് കൽക്കരി ഇട്ടു വെള്ളം തിളപ്പിച്ചു കിട്ടുന്ന 'സ്റ്റീമിൽ' പ്രവർത്തിപ്പിക്കുന്ന എഞ്ചിൻ ഉപയോഗിച്ചായിരുന്നു. കരിയും പുകയും ഉൾപ്പടെ തീ തുപ്പിക്കൊണ്ടോടുന്ന ശകടം. രണ്ടാംദിവസം വൈകുന്നേരമാണ് മംഗലാപുരത്ത് എത്തിയത്.

## ഞണ്ടുകറി ആദ്യമായി കഴിക്കുന്നു

കുതിരവണ്ടികളും മനുഷ്യൻ വലിക്കുന്ന റിക്ഷകളും ധാരാളം. മറക്കാനാവില്ല അന്നത്തെ ഹോട്ടൽ ഭക്ഷണം. ജീവിതത്തിൽ ആദ്യമായാണ് ഞണ്ടുകറി കഴിക്കുന്നത്. തേങ്ങാ അരച്ച്, ആവശ്യാനുസരണം ചോറു കഴിക്കാനുള്ള ചാറുകറി. ഞണ്ടിനെ രണ്ടായി കുറുകെ മുറിച്ചു കൈ കാൽ സഹിതം കഷണമാക്കി ഇട്ടിട്ടുണ്ട്. വിഷമത്തോടെ ആ കറി ഒഴിച്ച് ഞണ്ടിനെ തിന്നു ഊണു കഴിച്ചു. നമ്മുടെ നാട്ടിൽ ഞണ്ടിനെ തോട്ടിലും ആറ്റിലും കണ്ടത്തിലും ഒക്കെ കണ്ടിട്ടുണ്ട്. എന്നാൽ ഇതു തിന്നാൻ കൊള്ളാവുന്ന സാധനമാണെന്ന് അറിയില്ലായിരുന്നു (ഈ ഓർമ്മക്കുറിപ്പുകൾ എഴുതുന്നത് മുഴുവനും മനസ്സിന്റെ ഡയറിയിൽനിന്നുമാണ്. എനിക്ക് സ്വന്തമായി ഒരു ഡയറി ഇല്ല. ഞാൻ കൃത്യമായി ഡയറി എഴുതുന്ന ആളല്ല.).

അന്നു രാത്രി ഞങ്ങൾ മംഗലാപുരത്ത് അമ്മയുടെ ഒരു ബന്ധുവിന്റെ വീട്ടിൽ താമസിച്ചു.

പിറ്റേദിവസം രാവിലെ തന്നെ മംഗലാപുരത്തുനിന്ന് പുത്തൂർ എന്ന താലൂക്കിന്റെ തലസ്ഥാനത്തേയ്ക്കു യാത്രതിരിച്ചു. ഞങ്ങൾക്ക് ഒരു ലക്ഷ്യസ്ഥാനം ഉണ്ടായിരുന്നു. പുത്തൂർ താലൂക്കിൽ ഉള്ള ഹോസ്മട്ട എന്ന ഗ്രാമപ്രദേശം. അത് ഒരു നദീതീരമായിരുന്നു. പുളിക്കീഴ് പോലെ കടത്തുകടന്നു വേണം അക്കരെ എത്തേണ്ടത്. അവിടെ ഒരു മലയാളി കുടുംബം ഉണ്ടായിരുന്നു. അന്നക്കുട്ടി എന്ന യുവതിയുടെ വീട്. അന്നക്കുട്ടി ഒരു സാമൂഹ്യ പ്രവർത്തകയായിരുന്നു. പക്ഷെ പുത്തൂർ നിന്നും 30 മൈൽ ദൂരമുണ്ട് അന്നക്കുട്ടിയുടെ വീട്ടിൽ എത്താൻ. ആ ഭാഗത്തേയ്ക്ക് ബസ് സർവ്വീസ് ഇല്ലായിരുന്നു. നടന്നുതന്നെ പോയി.

സന്ധ്യയോടുകൂടി അന്നക്കുട്ടിയുടെ വീട്ടിൽ എത്തിച്ചേർന്നു. ഈ അന്നക്കുട്ടി ഞങ്ങളോടൊപ്പം ഉണ്ടായിരുന്ന കളത്തിൽപറമ്പിൽ ജോസഫിന്റെ ബന്ധുവോ പരിചയക്കാരിയോ മറ്റോ ആയിരുന്നു. പിറ്റേദിവസം രാവിലെ ആ സ്ഥലം വാങ്ങിയ ഒരാളെ കൂട്ടിക്കൊണ്ടു ആറു കടന്ന് അക്കരെയെത്തി. കാടുവഴി നടന്നുനടന്ന് ഉച്ചയോടുകൂടി നൂച്ചിൽ തോമ്മസ് എന്ന മണർകാടു പള്ളി ഇടവകക്കാരനും പാത്രിയർക്കീസ് പക്ഷക്കാരനുമായ ആളിന്റെ വീട്ടിൽ എത്തി. നല്ല ഭൂസ്വത്തിന്റെ ഉടമയും കവുങ്ങിൻതോട്ടവുമുള്ള മാന്യദേഹവുമാണ് അദ്ദേഹം. അവിടെ നിന്നും ഞങ്ങൾ യാത്രതിരിച്ചു. കടബായിൽ. പല സ്ഥലങ്ങളിലും കറങ്ങിനടന്നെങ്കിലും ഒരു എത്തും

പിടിയുമില്ലാതെ ഹൊസമട്ടക്കുതന്നെ മടങ്ങിവന്നു. വീണ്ടും അന്ന ക്കുട്ടി തന്നെ ആശ്രയം.

അക്കാലങ്ങളിൽ കാടുവെട്ടിത്തെളിച്ചു റവന്യൂഭൂമി കൈയ്യേറുക യല്ലാതെ പട്ടയഭൂമി ആരും വില്ക്കുന്ന പതിവ് ഇല്ലായിരുന്നു. എല്ലാ കൃഷിഭൂമിയും പട്ടയം ഉള്ളതല്ല. സെമിന്ദാരന്മാരെപ്പോലെ ഉള്ളവ രുടേതാണ്. കൃഷിചെയ്യുന്നവർ പാട്ടക്കാരും. പാട്ടക്കാരന് ഭൂമിയി ന്മേൽ യാതൊരു അവകാശവുമില്ല.

പതാവ് എന്ന സ്ഥലത്തിന് അടുത്ത് മണിക്കളം കുടുംബക്കാ രുടെ (ഗൗഡമാർ) കടം കയറിയ ഒരു സ്ഥലം ഒരു അബൂബേക്കർ ലേലത്തിൽ പിടിച്ചിരുന്നു. കൈവശം കിട്ടാതെ കിടന്ന ഒരു സ്ഥല ത്തെപ്പറ്റി അന്നക്കുട്ടിയാണ് പറഞ്ഞത്. അബൂബേക്കറെ പോയി ക്കണ്ടു. അദ്ദേഹം അത് തരാമെന്ന് സമ്മതിക്കുകയും ചെയ്തു. പിറ്റേ ദിവസം ഞങ്ങൾ അബൂബേക്കറുമായി മരക്കച്ചവടക്കാരെന്ന വ്യാജേന സ്ഥലം എല്ലാം പോയിക്കാണുകയും അയാൾ പറഞ്ഞ തുകയ്ക്കു തന്നെ എഗ്രിമെന്റ് എഴുതുകയും ചെയ്തു. അഡ്വാൻസും കൊടുത്തു. സ്ഥലം വിട്ടുകിട്ടി. ഞങ്ങൾ ഉടൻതന്നെ നാട്ടിലേക്ക് മട ങ്ങിപ്പോയി.

# 25

# ജനിച്ച നാടിനോട് വിട

രണ്ടാംലോക മഹായുദ്ധം അവസാനിച്ചെങ്കിലും ഇന്ത്യക്ക് സ്വാതന്ത്ര്യം ലഭിച്ചെങ്കിലും ജനജീവിതം വളരെ ക്ലേശകരമായിരുന്നു. ഭക്ഷണക്ഷാമം മൂലം ജനങ്ങൾ പൊറുതിമുട്ടി. നെല്ല് എന്ന ധാന്യം ബ്ലാക്കിൽ മാത്രമേ കിട്ടുകയുള്ളൂ. റേഷൻകടകളിൽകൂടി നിശ്ചിത അളവിൽമാത്രം ഗോതമ്പ്, ബജ്റ, മെയിസ് തുടങ്ങിയവ വിതരണം ചെയ്തിരുന്നു. അത് കടക്കാർ ബ്ലാക്കിൽ വിറ്റു ലാഭം കൊയ്തു. മണ്ണെണ്ണയും റേഷൻ തന്നെ. അതും കിട്ടാനില്ല. എന്റെ വീട്ടിൽ കത്തിച്ചുകൊണ്ടിരുന്നത് ക്രൂഡ് ഓയിൽ ഉപയോഗിച്ചുള്ള വിള ക്കാണ്. വീടു മുഴുവനും പുകയുമായിരുന്നു.

വളഞ്ഞവട്ടത്തുനിന്നും ഒറ്റ കുടുംബങ്ങൾപോലും സ്ഥലംവിട്ടു പോകുന്നതിനു തയ്യാറായിരുന്നില്ല (എന്റെ പിതാവ് ഇതിനു മുമ്പ് – എനിക്ക് 4 വയസ്സ് ഉള്ളപ്പോൾ – തിരുവനന്തപുരത്തുനിന്ന് 25 മൈൽ അകലെ വിതുര-നെടുമങ്ങാട് എന്ന സ്ഥലത്ത് പോയി സ്ഥലം വാങ്ങുകയും കൃഷി ചെയ്യുകയും ചെയ്തിരുന്നു. എന്നാൽ അത് വൻ പരാജയത്തിൽ കലാശിച്ചു.).

അന്നത്തെ യാത്രയിലും അമ്മവീട്ടുകാർ കൂട്ടുണ്ടായിരുന്നു. പൊൻമുടിമല ഈ നാലു വയസ്സുകാരന്റെ ഓർമ്മയിൽ ഇന്നും ഉണ്ട്. താമസിച്ചിരുന്ന വീടും ഓർക്കുന്നു. മേൽക്കൂര തകരം. 'തകരപുര' എന്നാണ് ആ വീടിനെ ഞാൻ വിളിച്ചിരുന്നത്. എന്റെ പിതാവിനും, മാതാവിനും എനിക്കും മലേറിയ പിടിപട്ടു. ആ പ്രദേശങ്ങളിൽ മലേറിയ പിടിപെട്ടു നൂറുകണക്കിന് ആളുകൾ മരണത്തിന് ഇര യായി. ഞങ്ങൾ എല്ലാം ഉപേക്ഷിച്ചു നാട്ടിലേക്ക് തിരിച്ചുപോന്നു. അതിനുശേഷമാണ് സൗത്തു കാനറാ യാത്ര.

## കൃഷിസ്ഥലം വില്ക്കുന്നു

ഒരു നല്ല ദിവസം എന്നു പറയാം. ഞങ്ങളുടെ കുടുംബവക കൃഷി സ്ഥലം പിതാവിന്റെ സഹോദരന് വിറ്റു. പുറത്താർക്കും വില്ക്കാൻ നിയമമില്ല. വളരെ തുച്ഛമായ വിലയ്ക്ക് വില്ക്കേണ്ടിവന്നു. വീട്

അടച്ചുപൂട്ടി ഇറങ്ങിത്തിരിച്ചു. എന്റെ വിദ്യാഭ്യാസവും മുടങ്ങി. മൂത്ത മകനായ എനിക്ക് 20 വയസ്സ്. ബാക്കിയെല്ലാം കൊച്ചുകുഞ്ഞുങ്ങൾ. അപ്പനും അമ്മയ്ക്കും ഞാൻ മാത്രമാണ് ഒരു തുണ. കുടുംബത്തിന്റെ ഉത്തരവാദിത്വം എനിക്കായിരുന്നു. കഷ്ടിച്ച് ഒരുവർഷം കൂടി ഞാൻ പഠിച്ചിരുന്നെങ്കിൽ കെ.എസ്.ഇ.ബി. യിൽ എനിക്കും സെലക്ഷൻ കിട്ടുമായിരുന്നു. ഒരു ഓവർസിയർ ജോലി എനിക്കു കിട്ടിയേനെ. അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എൻജിനീയർ ആയി റിട്ടർ ചെയ്യാമായിരുന്നു. എന്റെ കൂടെ പഠിച്ചവർ എല്ലാംതന്നെ ഉന്നതനിലയിൽ എത്തിച്ചേർന്നു. ഞാൻ അഡ്മിഷൻ വാങ്ങിക്കൊടുത്ത എന്റെ കൂടെ പഠിച്ച, പി.കെ. തോമസ് (ചങ്ങനാശ്ശേരി) ജീവിച്ചിരിപ്പുണ്ട്. 82 വയസ്സ്. അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എൻജിനീയർ (ഇലക്ട്രിക്കൽ) ആയി വിരമിച്ചു.

എന്റെ പിതാവിന്റെ ഗത്യന്തരമില്ലാത്ത യാത്രനിമിത്തം ഞാൻ വലിയ ത്യാഗമാണ് ഏറ്റെടുത്തത്.

# 26

# ആദ്യ കുടിയേറ്റക്കാർ

എന്റെ മാതാപിതാക്കളും ഞാനുൾപ്പെടെ മൂന്ന് ആൺമക്കളും രണ്ടു പെൺമക്കളുമാണ് ആദ്യം സൗത്ത് കാനറയിൽ എത്തിയത്. ഞങ്ങളോടൊപ്പം എന്റെ അമ്മ വീട്ടുകാരും ഉണ്ടായിരുന്നു.

**ഞങ്ങളെക്കുറിച്ചുള്ള വിവരങ്ങൾ:**

* തിരുവല്ല വളഞ്ഞവട്ടം വലിയപറമ്പിൽ ഏഴാം തലമുറയിൽപെട്ട ഇട്ടിയവരയുടെ മൂന്നാമത്തെ മകൻ വി.ഐ. ഐസക് (എന്റെ പിതാവ്)
* ദീനാമ്മ (എന്റെ മാതാവ്)
* വി.ഐ. മത്തായി (അതായത് ഞാൻ)
* വി.ഐ. ജോസഫ് (രണ്ടാമത്തെ മകൻ)
* ഏലിയാമ്മ ഐസക് (പെൺമക്കളിൽ മൂത്തവൾ)
* വി.ഐ. ഏബ്രഹാം (മൂന്നാമത്തെ മകൻ)
* അന്നമ്മ ഐസക് (രണ്ടാമത്തെ മകൾ)
* മറിയാമ്മ ഐസക് (മൂന്നാമത്തെ മകൾ)

മറിയാമ്മ സൗത്ത് കാനറയിലാണു ജനിച്ചത്. ഏലിയാമ്മയ്ക്ക് കുഞ്ഞുമോൾ എന്നും അന്നമ്മയ്ക്ക് ശാന്തമ്മയെന്നും മറിയാമ്മയ്ക്ക് ലൈല എന്നും പേരുകളുണ്ട്.

എന്റെ ഭാര്യ അച്ചാമ്മ 2003-ൽ നിര്യാതയായി.

* മൂത്തമകൻ ഡോ. രഞ്ജി ഐസക് മാത്യൂസ്.
* ഭാര്യ ഡോ. അന്നക്കുട്ടി (കൊച്ചുപറമ്പിൽ, മുളന്തുരുത്തി, എറണാകുളം).
* മക്കൾ: സൂസൻ ഐസക്ക്, മാത്യു ഐസക്ക്.
* രണ്ടാമത്തെ മകൻ ഡോ. റെജി മാത്യൂസ് (1996-ൽ നിര്യാതനായി).
* ഭാര്യ ബീന (മത്തിക്കര, ബാംഗ്ലൂർ).
* മക്കളില്ല.

## എന്റെ സഹോദരങ്ങളെക്കുറിച്ച്

1. **വി.ഐ. ജോസഫ്** (നിര്യാതനായി)
   *ഭാര്യ - ഏലിയാമ്മ (തെക്കനാട്ട്, വാകത്താനം, കോട്ടയം)*

**മക്കൾ**

a. ബിജു ഐസക് (ബിസിനസ്സ്)
   ഭാര്യ - ഡെയ്സി (ബി.എസ്,.സി, ബി.എഡ്, അദ്ധ്യാപിക)
   മകൻ -ഐസക്

b. വി.ഐ. മാത്യു (സജി) (ബിസിനസ്സ്)
   ഭാര്യ - മിനി (ഇരിട്ടി)
   ഒരു മകൾ - അല്ലു

2. **വി. ഐ. ഏബ്രഹാം (അച്ചൻകുഞ്ഞ്), കൃഷിയും ബിസിനസ്സും**
   *ഭാര്യ - ഓമന (വളഞ്ഞവട്ടം)*

**മക്കൾ**

a. ലിജു ഐസക് (ബി.ഇ)
   ഭാര്യ - സുഷമ (എം.എസ്.സി. നഴ്സിംഗ്)
   മക്കൾ - ഷായ് യാൻ, അബിഗെയിൽ, സേറ

b. എബ്രഹാം ഐസക് (ലാജി, ബിസിനസ്സ്)
   ഭാര്യ-ജിഷ (ബി.എസ്.സി. നഴ്സിംഗ്, കല്ലുഗുഡ്ഡ പല്ലുവിള)
   ജിയാൻ എന്ന ഒരു മകളുണ്ട്.

## എന്റെ സഹോദരിമാർ

1. **ഏലിയാമ്മ** - കാനഡ,
   ഭർത്താവ് - ബാബുസ്കറിയ എം.എസ്.സി

**മക്കൾ**

a. ഹാൻസ് (ഡോക്ടർ)
   ഭാര്യ - ശില്പ

b. എബി (എൻജിനീയർ)
   ഭാര്യ - ജാസ്മിൻ
   മകൾ - മറിയം

2. **ശാന്തമ്മ - അമേരിക്ക**
   ഭർത്താവ് - ക്യാപ്റ്റൻ രാജു ഫിലിപ്പ്, എം.എ.

മകൾ - നിഷ. പ്രൊഫസർ (നഴ്സിംഗ്),
മരുമകൻ - ലൂയി, ഫയർ എൻജിനീയർ
മകൾ - നാഡിയാ
മകൾ - ലൈല
മകൻ - സെറിൻ എം.ബി.എ.

### 3. ലൈല – തോമസ് മാത്യു എം.എ., (അമേരിക്ക)

ഭാര്യ - സലിൽ എം.എസ്.സി., നഴ്സിംഗ് സൂപ്രണ്ട്
മകൾ - ആശ, എം.എസ്.
ബെൻസൺ (ഭർത്താവ്)
മകൻ - ഐസക്

## അമ്മ വീട്ടുകാർ

ഞങ്ങളോടൊപ്പം എന്റെ അമ്മയുടെ മാതാപിതാക്കളും മക്കളും ഉണ്ടായിരുന്നു. അവരുടെ വിശദ വിവരങ്ങൾ

* ആലപ്പുഴ ജില്ലിയിൽ ചേന്നങ്കരി ചെറുകാട്ടുശ്ശേരി പൂച്ചാലിൽ ഇട്ടൻ കുഞ്ഞാണ്ടി (അമ്മയുടെ പിതാവ്),
* **ഏലിയാമ്മ** (ഭാര്യ)

## കുഞ്ഞാണ്ടിയുടെ മക്കൾ

1. **പി.സി. ഏബ്രഹാം** (മൂത്തമകൻ)

* **ശോശാമ്മ (ഭാര്യ)**
* മക്കൾ : അന്നമ്മ,
  മണി
  കുഞ്ഞൂഞ്ഞമ്മ
  ലീല
  പി.എ. സ്കറിയ
  പി.എ. ജോസഫ് (ഒരു വയസ്സ്)

2. **പി.സി. സ്കറിയ** (രണ്ടാമത്തെ മകൻ)
   മക്കൾ : ഏലിയാമ്മ പി.എസ്.
   ശാന്തമ്മ പി.എസ്.
   രാജു ജോസഫ് പി.എസ്.
3. **ഏലിയാമ്മ**
4. **മറിയാമ്മ**
5. **പി.സി. തോമസ്**

**1960–ൽ വന്നവർ:**

**മറിയക്കുട്ടി** (അമ്മയുടെ പിതാവിന്റെ മൂത്ത മകൾ)

*ഒ.ടി. വർക്കി (ഭർത്താവ്)*

മക്കൾ : ഏലിയാമ്മ.
ചിന്നമ്മ
തോമസ്
ജോസഫ്
ഓമന
സാറാമ്മ
സുശീല
റോയ്
ഏബ്രഹാം

(റോയ് ഒഴിച്ചുള്ളവർ അമേരിക്കയിൽ സ്ഥിരതാമസമാക്കിയിരിക്കുകയാണ്.)

**2. ഇട്ടിയവര മത്തായി (മരിച്ചു) (എന്റെ പിതാവിന്റെ മൂത്ത സഹോദരൻ)**

*മകൻ : ഇട്ടിയവര വർഗ്ഗീസ്*
*ഭാര്യ : മറിയാമ്മ*

മക്കൾ : കുഞ്ഞൂഞ്ഞമ്മ
മത്തായി
അനിയൻകുഞ്ഞ്
ലിസി
വറുഗ്ഗീസ്
ജോൺസൺ
ഓമന
ടൈറ്റസ് *(ആകെ 9 പേർ)*

**3. ഇട്ടിയവര ചാക്കോ** (എന്റെ പിതാവിന്റെ ഇളയ സഹോദരൻ)

*ഭാര്യ : സാറാമ്മ*

മക്കൾ : വറുഗ്ഗീസ്
തോമസ്
ഗ്രേസി
ലീലാമ്മ
മാത്യു

രാജു ഫിലിപ്പ്
ജേക്കബ് ചാക്കോ
ഐസക്
ഏബ്രഹാം ജേക്കബ്

## പിന്നീടുവന്നവർ 1968–ൽ എന്റെ പിതാവിന്റെ സഹോദരൻ

1. **ഇട്ടിയവര ഗീവർഗ്ഗീസ്**
   (എന്റെ പിതാവിന്റെ നേരേ മൂത്തെ സഹോദരൻ)
   മൂത്തമകൻ - വർഗ്ഗീസ് (മരിച്ചു)
   ഭാര്യ - ഏലിയാമ്മ
   രണ്ടാമത്തെ മകൻ - അബ്രഹാം
   സാറാമ്മ, വറുഗ്ഗീസ്, ശോശാമ്മ, മറിയാമ്മ, മത്തായി (7 പേർ)

# 27

# പ്രയാണം

സൗത്തുകാനറയിൽ ചെന്നതുമുതൽ ഒരു ജോലി കിട്ടുന്നതിന് ഞാൻ വളരെ പരിശ്രമിച്ചു. ഒരു കെ. എ. ജോസഫ് അന്നു മംഗലാപുരം ഡെപ്യൂട്ടി കളക്ടർ ആയിരുന്നു. അദ്ദേഹത്തിന്റെ സഹായത്തോടെ ഞാൻ എംപ്ലോയ്മെന്റ് എക്സ്ചേഞ്ചിൽ പേര് രജിസ്റ്റർ ചെയ്തു. എന്റെ ഇ.എസ്.എൽ.സി സർട്ടിഫിക്കറ്റ് കണ്ടിട്ട് അവർ മറുപടി അയച്ചത് ഇത് "എലമെന്ററി സ്കൂൾ ലീവിംഗ് സർട്ടിഫിക്കറ്റ് ആണല്ലോ" എന്നാണ്. ഇൻഡ്യയിൽ എവിടെയും അംഗീകരിക്കുന്നതും വിലയുള്ളതുമായ ഇ.എസ്.എൽ.സി., എലമെന്ററി ആയി മാറി. പിന്നീടാണ് കേരളത്തിൽ ഇ.എസ്.എൽ.സി. മാറ്റി എസ്.എസ്.എൽ.സി. ആക്കിയത്.

ഞങ്ങൾ സ്ഥലം വാങ്ങിയിരുന്നതിനു സമീപം കൊയില എന്ന സ്ഥലത്തു മദ്രാസ് ഗവൺമെന്റ് വക ഒരു വലിയ ഡെയറി ഫാം ഉണ്ടായിരുന്നു. അതിന്റെ സൂപ്രണ്ട് എടത്വാക്കാരനായ ഒരു ബഞ്ചമിൻ ആയിരുന്നു. ഞാൻ അദ്ദേഹവുമായി പരിചയപ്പെട്ടു. എന്നോട് അദ്ദേഹത്തിനു പ്രത്യേക ഒരു സ്നേഹമായിരുന്നു. അദ്ദേഹത്തിന്റെ ഭാര്യയും കുടുംബവും ബാംഗ്ലൂരിൽ ആയിരുന്നു താമസം. അദ്ദേഹം എന്നെ ഒരു പ്രാവശ്യം ആ വീട്ടിലേക്ക് അയച്ചു. ഞാനവിടെ രണ്ടാഴ്ചയിൽ കൂടുതൽ താമസിപ്പിച്ചു. ആ വീടിനു ചുറ്റും ധാരാളം ആംഗ്ലോ ഇന്ത്യൻ വീടുകൾ. അവിടെ വെച്ച് ഒരു ആർതർ എന്റെ സ്നേഹിതനായി.

### 11.2.1952 റോയൽ ഇന്ത്യൻ എയർഫോഴ്സിൽ

ഞാനും ആറ്തറും ഒന്നിച്ച് റോയൽ ഇന്ത്യൻ എയർ ഫോഴ്സിൽ ചേരാൻ ജാലഹള്ളിയിലെത്തി പരീക്ഷ എഴുതി. ആർതറിന് സിലക്ഷൻ കിട്ടി. എനിക്ക് ചെസ്റ്റ് എക്സ്പാൻഷൻ കുറവായതുകൊണ്ടു എന്നെ സിലക്റ്റ് ചെയ്തില്ല. ഞാൻ ആർതറിനോട് പറഞ്ഞു. "എന്റെ അമ്മയുടെ പ്രാർത്ഥന ദൈവം കേട്ടു." അയാൾ പറഞ്ഞു. "എന്റെ അമ്മയുടെയും പ്രാർത്ഥന കേട്ടു." എന്റെ ഇ.എസ്.എൽ.സി.

ബുക്കിന്റെ രണ്ടാം പേജിൽ 11-2-52, RIAF Recrutment Unit Bangalore എന്ന് പ്രധാന സ്ഥാനത്ത് സീൽ അടിച്ചാണ് അവർ മടക്കി തന്നത്.

ജാലഹള്ളി ഓർത്തഡോക്സ് പള്ളി സ്ഥാപകനും കോടീശ്വരനുമായ തേവലക്കരക്കാരൻ മാത്യുക്കുട്ടി വൈദ്യനോട് അടുത്ത കാലത്ത് ഞാൻ ഇക്കഥ പറഞ്ഞു. അപ്പോൾ അദ്ദേഹത്തിന്റെ പ്രതികരണം. "അച്ചാ ഞാനും സിലക്ഷൻ കിട്ടാതെ നിരാശ്ശനായി മടങ്ങിയവനാ." അദ്ദേഹത്തിന് IAF ൽ സിലക്ഷൻ കിട്ടിയിരുന്നെങ്കിൽ അദ്ദേഹം ഇന്നത്തെ നിലയിൽ എത്തുകയില്ലായിരുന്നു. അമ്പതു വർഷത്തിനുശേഷം ഞാനും ബാംഗ്ലൂരിൽ വന്നു സ്ഥിരതാമസമാക്കുകയും ഒരു നഴ്സിംഗ് കോളജിന്റെ ചെയർമാൻ ആയിത്തീരുകയും ഒരു കോർഎപ്പിസ്കോപ്പ ആവുകയും ചെയ്തു.

തോൽവി വിജയത്തിന്റെ മുന്നോടിയാണ് എന്ന പഴമൊഴി അന്വർത്ഥമായി ഞങ്ങൾ രണ്ടുപേരുടെയും കാര്യത്തിൽ.

## ദൈവകാരുണ്യം! ദൈവാനുഗ്രഹം!

1952-ൽ തന്നെയാണ് ജാലഹള്ളിയിലുള്ള എച്ച്. എം. ടി. ഫാക്ടറിക്ക് പണ്ഡിറ്റ് ജവാഹർലാൽ നെഹ്റു തറക്കല്ലിടുന്നത്.

IAF-ൽ സിലക്ഷൻ കിട്ടാതെ വന്ന ഞാൻ ബാംഗ്ലൂരിൽ കറങ്ങിത്തിരിഞ്ഞ് ജോലി അന്വേഷിക്കാൻ തുടങ്ങി. എച്ച്.എം.ടി. യുടെ ചെയർമാൻ മാത്തുള്ളയുടെ വാതിലിലും പോയി മുട്ടി. ഒരു പ്രയോജനവും ഉണ്ടായില്ല. ഈ വിവരം ഞാൻ മാത്തുക്കുട്ടി വൈദ്യനോട് പറഞ്ഞപ്പോൾ അദ്ദേഹം പറഞ്ഞ മറുപടി. "ഞാനും അദ്ദേഹത്തെ കാണാൻ പോയിരുന്നു. മലയാളിയും ക്രിസ്ത്യാനിയുമായിരുന്ന അദ്ദേഹത്തിൽ നിന്നും ഒന്നും പ്രതീക്ഷിക്കേണ്ടിയിരുന്നില്ല." എച്ച്. എം.ടി. എന്ന സ്ഥാപനത്തിന്റെ ഇന്നത്തെ അവസ്ഥ ശോചനീയമാണ്. എച്ച്.എം.ടി. വാച്ച് പ്രൊഡക്ഷൻ നിന്നു. വാച്ച് ഫാക്ടറി വളരെക്കാലം മുമ്പുതന്നെ പൂട്ടി. തൊഴിലാളികളെ വോളന്ററി റിട്ടയർമെന്റ് കൊടുത്തു പറഞ്ഞുവിടുന്നു. ആയിരക്കണക്കിനു ഏക്കർ സ്ഥലവും കോടാനുകോടി രൂപയുടെ ആസ്തിയും ഉള്ള ഒരു പൊതുമേഖലാ സ്ഥാപനത്തിന്റെ അവസ്ഥ!

## കാലാവസ്ഥാമാറ്റം

1952 ഫെബ്രുവരി മാസത്തിലാണ് ഞാൻ ബാംഗ്ലൂരിൽ വന്നത്. അന്നു പകൽ പോലും വഴിയെ നടക്കുന്നവർ സ്വറ്റർ ധരിക്കും.

ഇന്നു അതു ചുരുക്കം. കാലാവസ്ഥയുടെ മാറ്റം. അന്ന് അങ്ങിങ്ങു ഓടുമേഞ്ഞ പഴയ രീതിയിലുള്ള കെട്ടിടങ്ങൾ മാത്രമാണ് ഉണ്ടായിരുന്നത്. ഇന്ന് അംബരചുംബികളായ കോൺക്രീറ്റ് കെട്ടിടങ്ങളും അപ്പാർട്ടുമെന്റുകളും.

ഇന്നത്തെ ഈ "കോൺക്രീറ്റ് കാടുകളാണ്" കാലാവസ്ഥ വ്യതിയാനത്തിന് കാരണം. മോട്ടോർവാഹനങ്ങളിൽനിന്നും വമിക്കുന്ന മാലിന്യങ്ങളും.

എന്റെ തൊഴിലന്വേഷണം തുടർന്നുകൊണ്ടിരുന്നു. ഭക്ഷണവും താമസവും ബഞ്ചമിൻ സൂപ്രണ്ടിന്റെ വീട്ടിലായിരുന്നു. പല കടകളിലും കയറി ഇറങ്ങി. ഒരു സെയിൽസ്മാൻ പോസ്റ്റ് എങ്കിലും കിട്ടുമെന്ന് പ്രതീക്ഷിച്ചു. ഒരു പ്രയോജനവും ഉണ്ടായില്ല.

## മദ്രാസിലേക്ക്

ജോലി ചെയ്തു ശമ്പളം വാങ്ങണം എന്നുള്ളത് എന്റെ ഒരു സ്വപ്നമായിരുന്നു. ശമ്പളം വാങ്ങുന്ന ആ ഒരു സുദിനത്തിനുവേണ്ടി ആകാംക്ഷയോടെ കാത്തിരുന്നു. എന്തു ജോലിയും ചെയ്യുന്നതിന് എനിക്ക് മടിയില്ലായിരുന്നു.

ഞാൻ മദ്രാസിലേക്ക് പോകാൻ തീരുമാനിച്ചു. എന്റെ കയ്യിൽ എത്രമാത്രം രൂപ ഉണ്ടായിരുന്നെന്ന കാര്യം എനിക്ക് ഓർമ്മയില്ല. എന്തുതന്നെയായാലും അഞ്ചു രൂപ ഞാൻ എന്റെ മുഖം നോക്കുന്ന കണ്ണാടിയുടെ ഫ്രെയിം ഇളക്കി ഒളിച്ചു വച്ചു. ബാക്കിയുള്ള പണവുമായി ബാംഗ്ലൂരിൽ നിന്ന് ട്രെയിൻ കയറി. മദ്രാസു വരെയുള്ള ടിക്കറ്റ് എടുത്തോ എന്നു തിട്ടമില്ല. ടി.ടി. യെ കണ്ട് ഒരു രൂപയൊ രണ്ടു രൂപയൊ കൈമടക്കു കൊടുത്തു ട്രെയിനിൽ കയറിക്കൂടാനാണ് സാദ്ധ്യത. ഒരു വിധേന ഞാൻ മദ്രാസ് സെൻട്രൽ സ്റ്റേഷനിൽ എത്തി.

അടുത്ത ലക്ഷ്യം ഒരു ഓർത്തഡോക്സ് പള്ളി കണ്ടുപിടിക്കുക എന്നതായിരുന്നു. ബ്രിട്ടീഷുകാർ വിട്ടുതന്ന നല്ല ഒരു പള്ളിയും മറ്റും കിട്ടിയിട്ടുള്ളതായി ഞാൻ കേട്ടിട്ടുണ്ട്. മദ്രാസ് സിറ്റിയിൽ കൂടി നടന്നും ചില സ്ഥലങ്ങളിൽ ഓട്ടോ പിടിച്ചും മറ്റും ഒരു വിധത്തിൽ പള്ളി കണ്ടുപിടിച്ചു. പള്ളിയും അച്ചനെയും ഒക്കെ കാണുമ്പോൾ സ്വർഗ്ഗീയ അനുഭവമാണ് എനിക്ക് ഉണ്ടാകാറുള്ളത്.

## അച്ചന്റെ പാഴ്സനേജും പള്ളിയും കണ്ടുപിടിക്കുന്നു

ഞാൻ ഗേറ്റു കടന്ന് അകത്ത് ചെന്നു അച്ചന്റെ പാഴ്സനേജ് കണ്ടുപിടിച്ചു. അച്ചനെ കണ്ടപ്പോൾ എനിക്കുണ്ടായ സന്തോഷം പറഞ്ഞറിയിക്കാൻ കഴിയാത്തതായിരുന്നു. എന്റെ ഡ്രസ്സു ഒട്ടും മോശമല്ല. നല്ല Slack Shirt, Trouser, Socks, Shoes. അച്ചനെ കണ്ടു. ഞാൻ ഷൂ അഴിച്ചു പുറത്തിട്ടു. നല്ല വെളുത്ത് മാലാഖയെ പോലെ ഒരു അച്ചൻ. സുന്ദരൻ. ചെറുപ്പക്കാരൻ. അച്ചൻ ചാരുകസേരയിൽ നീണ്ടു നിവർന്നു കിടക്കുന്നു. തറയിൽ പച്ചനിറത്തിലുള്ള കയറ്റുപായ് വിരിച്ചിട്ടുണ്ട്. അച്ചന്റെ മുമ്പിൽ ആദരപൂർവ്വം നിന്ന് വിവരങ്ങൾ പറഞ്ഞു. നടന്നു നടന്നു കാലു വേദനിച്ചതുകൊണ്ട് ഞാൻ തറയിൽ തളർന്നിരുന്നു.

“ആഹാ നീ അവിടെ അങ്ങിരിക്കുകയാണോ?” അച്ചന്റെ ചോദ്യം. അതുകേട്ട് എന്റെ ഹൃദയം വിങ്ങിപ്പൊട്ടിപ്പോയി. ഞാൻ ചാടി എഴുന്നേറ്റു. അച്ചനോട് യാത്ര ചോദിച്ചു സൗമ്യമായി പള്ളിമേടയിൽ നിന്നും ഇറങ്ങി ദുഃഖത്തോടെ തിരിഞ്ഞു നടന്നു.

## അദ്ധ്വാനിക്കുന്നവരും ഭാരം ചുമക്കുന്നവരും എന്റെ അടുക്കൽ വരുവിൻ

അദ്ധ്വാനിക്കുന്നവരും ഭാരം ചുമക്കുന്നവരും എന്റെ അടുക്കൽ വരുവിൻ, ഞാൻ നിങ്ങളെ ആശ്വസിപ്പിക്കാം എന്നു പറഞ്ഞ യേശുക്രിസ്തുവിനെ ഓർത്ത് ഞാൻ പള്ളി മുറ്റത്ത് തളർന്ന് ഇരുന്നു. വർഷങ്ങൾക്കുശേഷം ആ പള്ളിയിൽ ഒരു വൈദികനായി എത്തി. വി. കുർബാന അർപ്പിക്കാൻ കഴിഞ്ഞു എന്നുള്ളത് ദൈവം അന്നേ തീരുമാനിച്ചതായിരിക്കാം. ആ പള്ളിയിൽ പല പ്രാവശ്യം ഞാൻ വൈദികനായും പള്ളികളുടെ പ്രതിനിധിയായും പോകാൻ ഭാഗ്യം ലഭിച്ചു.

ബ്രിട്ടീഷുകാർ ദാനമായി ഓർത്തഡോക്സ് സഭക്കു നൽകിയ പള്ളിയിൽ ഓർത്തഡോക്സ് സഭയിലെ ഒരു അരുമസന്താനം തളർന്നു കയറി ചെന്നപ്പോൾ അച്ചന്റെ മുമ്പിൽ തളർന്ന് തറയിൽ ഇരുന്നപ്പോൾ അച്ചന്റെ പ്രതികരണം എത്രമാത്രം ഹീനമായി പോയി എന്ന് ചിന്തിച്ചതിൽ തെറ്റുണ്ടെങ്കിൽ വായനക്കാർ എന്നോടു ക്ഷമിക്കണം.

പിൽക്കാലത്ത് എന്റെ ഒരു പള്ളിയിൽ ആയിരക്കണക്കിന് ആളുകൾക്ക് പെരുന്നാളിന് അന്നദാനം കൊടുക്കുന്നതിനു ഞാൻ മുൻകൈ എടുത്തിട്ടുണ്ട്.

## വീണ്ടും മദ്രാസ് സെൻട്രൽ സ്റ്റേഷനിലേക്ക്

മദ്രാസ് സെൻട്രൽ റെയിൽവേ സ്റ്റേഷനിൽ ബഹുനില കൂറ്റൻ കെട്ടിടത്തിൽ ദക്ഷിണറെയിൽവേ ഓഫീസ് പ്രവർത്തിക്കുന്നു. അവിടെ റെയിൽവേ അക്കൗണ്ടന്റ് ജനറലായി ഒരു ടി. എൻ. കുര്യാക്കോസ് ജോലി ചെയ്തിരുന്നു. എന്റെ നാട്ടുക്കാരനും ഒരു അച്ചന്റെ മകനുമായ അദ്ദേഹത്തെക്കുറിച്ച് കേട്ട അറിവ് എനിക്കുണ്ടായിരുന്നു.

റെയിൽവേയിൽ ഒരു ജോലി തരപ്പെടുത്താൻ അദ്ദേഹത്തേ കണ്ടാൽ കഴിഞ്ഞേക്കുമെന്നു ഞാൻ വിശ്വസിച്ചു. അദ്ദേഹത്തിന്റെ ഓഫീസിൽ ചെന്ന് കണ്ടു സംസാരിച്ചു. ഞാൻ എന്നെ പരിചയപ്പെടുത്തി. എന്നെ അദ്ദേഹം വളരെ സന്തോഷത്തോടുകൂടി സ്വീകരിച്ച് ഇരുത്തി സംസാരിച്ചു. വളരെ നല്ല പെരുമാറ്റം. പക്ഷെ, ഒരുപകാരവും ഉണ്ടായില്ല. ഞാൻ മൂന്നു ദിവസം അദ്ദേഹത്തെ സന്ദർശിച്ചുകൊണ്ടിരുന്നു കാണുമ്പോൾ എല്ലാം നല്ല നിലയിൽ പെരുമാറിയിരുന്നു.

## മൂന്നുദിവസം സ്റ്റേഷന്റെ പുറംമതിലിൽ ഉറക്കം

ഈ മൂന്നു ദിവസങ്ങളിലും ഞാൻ സ്റ്റേഷന്റെ പുറംമതിലിൽ കിടന്നാണ് ഉറങ്ങിയത്. കാശു തീർന്നുകൊണ്ടിരുന്നു. **വിശപ്പു സഹിക്കാൻ പാടില്ലാതെ വരുമ്പോൾ രണ്ട് ഇഡ്ഡലി വാങ്ങി കഴിക്കും -**

മൂന്ന് ദിവസം കഴിഞ്ഞപ്പോൾ ജീവിതത്തിൽ ആദ്യമായി വിശപ്പ് ഞാൻ അറിഞ്ഞു. എനിക്ക് ഈ മൂന്നു ദിവസത്തെ തണുപ്പു മൂലം പനി പിടിച്ചു. അതിഭയങ്കരമായ തലവേദന. തൊട്ടടുത്ത ഗവൺമെന്റ് ജനറൽ ആശുപത്രിയിൽ അഭയം തേടി. എന്നെ അഡ്മിറ്റു ചെയ്തു. നല്ല ചികിത്സ, പരിചരണം. ഇത്ര വൃത്തിയുള്ള ഒരു സർക്കാർ ആശുപത്രി? ഞാൻ അന്തംവിട്ടു. **നഴ്സുമാർ മാലാഖമാരെപ്പോലെയാണെന്ന് അന്നാണ് ഞാൻ അറിഞ്ഞത്.** എന്നെ പരിചരിച്ചത് ഒരു ഗോമതി. തലശ്ശേരിക്കാരി. അതിസുന്ദരി. നല്ല ഭക്ഷണം കൊണ്ടു വന്നു. ഒപ്പം പഴങ്ങളും. ആ നല്ല സ്ത്രീ ഇന്നും ജീവിച്ചിരിപ്പുണ്ടെങ്കിൽ എന്തു സഹായവും ചെയ്യണമെന്ന് എന്റെ മനസ്സ് എന്നോടു പറയുന്നു.

എന്റെ വിദ്യാർത്ഥിനികളോട് ഈ കഥകളൊക്കെ ഇപ്പോൾ ഞാൻ പറയാറുണ്ട്.

എന്റെ പിതാവിന്റെ ബന്ധു ഒരു കുര്യൻ വി. കെ. മദ്രാസിൽ

ഉണ്ടായിരുന്നു. ഹോസ്പിറ്റലിൽ നിന്നും ഡിസ്ചാർജ്ജ് വാങ്ങിയതിനുശേഷം ഞാൻ അദ്ദേഹത്തെകാണാൻ പോയി. ഒരാഴ്ച അദ്ദേഹത്തോടൊന്നിച്ച് താമസിച്ചു. അവിടെ അദ്ദേഹവും എനിക്ക് ഒരു ജോലി സംഘടിപ്പിക്കാൻ ശ്രമിച്ചു. അതും വിഫലമായി തീർന്നപ്പോൾ ഞാൻ മടങ്ങി പോരാൻ തീരുമാനിച്ചു. അദ്ദേഹം 15 രൂപ എനിക്ക് തന്നു. ഞാൻ മടക്കയാത്ര ആരംഭിച്ചു. മദ്രാസ്സിൽ നിന്നും ബാംഗ്ലൂരിലേക്ക് ട്രെയിൻ മാർഗ്ഗം എത്തി. ബാംഗ്ലൂരിൽ നിന്നു മൈസൂരിലേക്ക് ട്രെയിൻ കയറി. കാശു പരിമിതമായിരുന്നതിനാൽ ടിടിആറിനെ കണ്ട് കാര്യം ധരിപ്പിച്ചു. ഒരു രൂപാ ഞാൻ അദ്ദേഹത്തിനു കൊടുത്തു ട്രെയിനിൽ കയറി. അദ്ദേഹം ഒരു ആംഗ്ലോ ഇൻഡ്യൻ ആയിരുന്നു. അദ്ദേഹത്തിന്റെ അടുത്ത കംപാർട്ടുമെന്റിൽ കയറിക്കൊള്ളാൻ പറഞ്ഞു. ട്രെയിൻ വിട്ടപ്പോൾ അദ്ദേഹം ഒരു സ്ത്രീയെ പിടിച്ചു പരസ്യമായി ചുംബിക്കുന്നത് കണ്ടു. ഭാര്യയാണെന്നാണ് എനിക്ക് മനസ്സിലായത്.

മൈസൂരിൽ നിന്ന് എനിക്ക് കൂർഗിൽ എത്തണം. കൂർഗിലേക്ക് ഡയറക്ട് ബസ് ഇല്ല എന്നു മനസ്സിലായി. ഗോണികൊപ്പം എന്നാണ് എന്റെ ഓർമ്മ. അവിടെ എന്നെ കൊണ്ടിറക്കി.അവിടെ നിന്ന് കൂർഗിലേക്ക് നടക്കാൻ തുടങ്ങി. നല്ല തണുപ്പും ചെറിയ മഴയും. സന്ധ്യ ആയപ്പോൾ മടിക്കേരിയിൽ എത്തി. വൈകുന്നേരത്തെ ഭക്ഷണത്തിനുള്ള പൈസ എന്റെ കൈവശം ഉണ്ടായിരുന്നില്ല. രാത്രിയിൽ എവിടെ കിടക്കും. ഒരു ഹോട്ടൽക്കാർ ഒരു തട്ടിൻപുറം കാണിച്ചു തന്നു. ഏണി വഴി കയറണം. തേങ്ങയും മറ്റും ഇടുന്ന തട്ടിൻപുറം പോലെ ഒരു സ്ഥലം.

പിറ്റെ ദിവസം **പുത്തൂർക്കുള്ള ബസിൽ ഞാൻ കയറി. ടിക്കറ്റിനു കാശില്ല.** ഞാൻ കണ്ടക്ടറോടു കാര്യം പറഞ്ഞു. അയാൾ ബസിൽ കയറാൻ അനുവദിച്ചു. ഒരു സ്ഥലത്തു വന്നപ്പോൾ ചായ കുടിക്കാൻ എല്ലാവരും ഇറങ്ങി. **കൺടക്ടർ എന്നെ വിളിച്ചു. ചായയും തീറ്റസാധനങ്ങളും വാങ്ങിത്തന്നു.** പുത്തൂർ ബസ് സ്റ്റൻഡിൽ കൊണ്ടിറക്കി. ഞാൻ കൺടക്ടറോട് നന്ദി പറഞ്ഞ് പിരിഞ്ഞു. വീട്ടിലേക്ക് പിന്നെയും 20 മൈലുണ്ട്. നടക്കാൻ തീരുമാനിച്ചു. കുറെ കഴിഞ്ഞ് ഒരു ലോറി എന്റെ മുമ്പിൽ വന്നു നിന്നു. അതിൽ കയറി പഴയ ഡയറി ഫാം വരെ എത്തി. അത് ഡയറിയിലേക്കുള്ള ലോറി ആയിരുന്നു എന്ന് എനിക്ക് മനസ്സിലായി. പിന്നീട് അഞ്ചെട്ടു മൈൽ ഉണ്ട് വീട്ടിൽ എത്താൻ. ഞാൻ നടന്നു നടന്നു

ഇരുട്ടായപ്പോൾ എന്റെ അയൽപക്കത്ത് എത്തി. അവർ ഊണ് കഴിച്ചുകൊണ്ടിരിക്കുകയാണ്. എന്നെ ഊണിനു ക്ഷണിച്ചു. വാട്ടു കപ്പ വേവിച്ചതും ചോറും കറിയും. ഞാൻ ആർത്തിയൊടെ അതൊക്കെ കഴിച്ചു. എല്ലാവരും എന്നെ കണ്ടതിലും മടങ്ങി സുഖമായി എത്തിയതിലും സന്തോഷിച്ചു ദൈവത്തെ സ്തുതിച്ചു.

## എന്റെ വിശപ്പും മറ്റുള്ളവന്റെ വിശപ്പും ഒന്നാണെന്നു ഞാൻ മനസ്സിലാക്കി

അങ്ങനെ ലോകം എന്താണെന്നും മറ്റും ഞാൻ കുറെയൊക്കെ മനസ്സിലാക്കി. കന്യാകുമാരി മുതൽ വടക്ക് കാസർകോഡും അവിടുന്ന് വടക്ക് മംഗലാപുരവും പിന്നീട് ബാംഗ്ലൂരും മദ്രാസും ചുറ്റി നടന്ന് ഒരു ജോലി അന്വേഷിച്ചു. ഒരു കൂലിപ്പണി പോലും കിട്ടാതെ തിരിച്ചെത്തി. കുറെ പാഠങ്ങൾ പഠിച്ചു. വിശപ്പെന്തെന്ന് അറിഞ്ഞു. ജീവിതം ഇങ്ങനെയൊക്കെയാണെന്ന് കണ്ടറിഞ്ഞു. എന്റെ വിശപ്പും മറ്റുള്ളവന്റെ വിശപ്പും ഒന്നാണെന്ന് ഞാൻ മനസ്സിലാക്കി.

# 28

# വൈദികവൃത്തിയിലേക്ക്

ഒരു ജോലി എന്ന മോഹം മരിക്കാതെ കിടന്നു മനസിൽ. വീണ്ടും ഡയറി ഫാം സൂപ്രണ്ടിനെ സന്ദർശിച്ചു. അദ്ദേഹം ഒരു കത്തു തന്നു, ജില്ലാ എംപ്ലോയ്മെന്റ് ഓഫീസർക്ക്. അതുമായി അദ്ദേഹത്തെ സന്ദർശിച്ചു. ഒരു ഫോറസ്റ്റ് ഗാർഡിന്റെ തസ്തിക തരപ്പെടുത്തി തരാമെന്ന് അദ്ദേഹം ഉറപ്പു തന്നു. അത് ഒരു തരം 'കുറുപ്പിന്റെ ഉറപ്പ്' ആയി മാറി.

എന്റെ നിരാശ മനസിലാക്കിയ ഡയറി ഫാം സൂപ്രണ്ട് എനിക്കൊരു ജോലി തന്നു. ഡയറിയിലെ പാൽ അളപ്പിച്ചു കോൺട്രാക്ടർക്ക് കൊടുത്തു കണക്കു സൂക്ഷിക്കുക.

ഇതിനിടയിൽ, 1952-ൽ കുടിയേറ്റ ക്രിസ്ത്യാനികൾ ബല്യാ എന്ന ഗ്രാമത്തിൽ ഒരു പള്ളി സ്ഥാപിച്ചു. വല്ലപ്പോഴുമൊക്കെ അവിടെ എത്തുന്ന വൈദികർ കുർബാന അർപ്പിക്കുമായിരുന്നു. കുർബാനയോട് അനുബന്ധിച്ചുള്ള പഴയനിയമം വായനയ്ക്ക് എന്നെ ആണ് നിയോഗിച്ചിരുന്നത്.

വരുന്ന വൈദികരിൽ പ്രമുഖൻ വി. ഐ. തോമസ്സ് അച്ചനായിരുന്നു. അദ്ദേഹത്തിന്റെ അധ്യക്ഷതയിൽ കുടിയേറ്റക്കാർ ഒരു യോഗം സംഘടിപ്പിച്ചു. തദ്ദേശവാസിയായ ഒരു അച്ചനെ കിട്ടണമെന്ന് സഭാനേതൃത്വത്തോട് അപേക്ഷിക്കാൻ യോഗം തീരുമാനിച്ചു.

**കുടിയേറ്റക്കാരിൽ വിദ്യാഭ്യാസമുള്ള ഏക യുവാവ് ഞാനായിരുന്നു.** കുറി എന്റെ പേരിൽ കുറിക്കപ്പെട്ടു. എന്നെ വൈദികനാക്കണമെന്ന അപേക്ഷ തോമസ്സ് അച്ചൻ മുഖേന സഭാനേതൃത്വത്തിന് കൈമാറി.

അന്നു കാതോലിക്കായായിരുന്ന ഗീവർഗ്ഗീസ് ദ്വിതീയൻ തിരുമേനിയുടെ നിർദ്ദേശപ്രകാരം മലബാർ ഭദ്രാസന മേധാവി പത്രോസ് മാർ ഒസ്ത്താത്തിയോസ് തിരുമേനിയുടെ കല്പന എത്തി, 1953 ഒക്ടോബറിൽ.

## ദേവലോകത്ത്

കല്പനക്കത്തുമായി ഞാൻ ദേവലോകത്തെത്തി ഗീവർഗ്ഗീസ് ദ്വിതീയൻ കാതോലിക്കാ ബാവയെ കണ്ടു. പരുമല പെരുനാളിന് തിരുമേനി അവിടെ വരുമ്പോൾ വന്നു കാണാൻ കല്പിച്ച് എന്നെ പറഞ്ഞയച്ചു.

(മനസ്സ് വേദനിക്കുന്നുണ്ടായിരുന്നു. പഠിപ്പ് മുടങ്ങിയെങ്കിലും പിതാവിനെയും കുടുംബത്തെയും സഹായിക്കാൻ സൗത്ത് കാനറയിലേക്ക് കുടിയേറിയവൻ അവരെ എല്ലാം വിട്ടു പിരിഞ്ഞ് ഒരു പുതിയ മേഖലയിൽ പ്രവേശിക്കേണ്ടി വരുന്നു. ദൈവ നിശ്ചയം അതായിരുന്നു.)

## പരുമല സെമിനാരിയിൽ

ഞാൻ പരുമലയിൽ ചെന്നു ഗീവർഗ്ഗീസ് ദ്വിതീയൻ ബാവായെ കണ്ടു. എന്നെ പട്ടക്കാരനാക്കാൻ അദ്ദേഹം തീരുമാനിച്ചു കഴിഞ്ഞിരുന്നു. ഒരു ജോലിക്കു വേണ്ടി അലഞ്ഞു തിരിഞ്ഞ എന്നെ ദൈവ ശുശ്രൂഷ എന്ന ജോലി ചെയ്യാൻ നിയോഗിച്ചിരിക്കുന്നു. ഞാൻ തന്നെ തന്നെ ദൈവത്തിനു സമർപ്പിച്ചു പ്രാർത്ഥിച്ചു.

പരുമലയിൽ എന്റെ സുറിയാനി പഠനവും വൈദിക പരിശീലനവും ആരംഭിച്ചു. മാരാട്ടെ റമ്പാച്ചനായിരുന്നു ഗുരു.

ശുശ്രൂഷകളെല്ലാം സുറിയാനിയിൽ തന്നെ പഠിച്ചു. അന്ന് എന്റെ കൂടെ ഉണ്ടായിരുന്നവരിൽ ഇപ്പോൾ ജീവിച്ചിരിക്കുന്നത് വാകത്താനത്തുകാരൻ കുര്യാക്കോസ് അച്ചനും കാട്ടൂർകാരൻ അച്ചനും മാത്രം.

ഈ ഘട്ടത്തിൽ മലബാർ ഭദ്രാസന മെത്രാപ്പോലിത്ത പത്രോസ് മാർ ഒസ്താത്തിയോസ് സൗത്ത് കാനറ സന്ദർശിച്ചു. പുത്തൂർ ഭാഗത്തെ ഇടവകക്കാർ അദ്ദേഹത്തിന് ഒരു നിവേദനം സമർപ്പിച്ചു. എത്രയും വേഗം ഒരു വൈദികനെ ഞങ്ങൾക്കു നൽകണം. അത് വി. ഐ. മത്തായി തന്നെ ആയിരിക്കുന്നതാണ് നന്ന്. അതനുസരിച്ച് അദ്ദേഹം എന്നെ ശെമ്മാശൻ (കോറൂയോ) ആക്കാൻ തീരുമാനിച്ചു.

1954 ഫെബ്രുവരി 14-ന്, അന്ന് തുമ്പമൺ ഭദ്രാസനത്തിന്റെ മെത്രാപ്പോലിത്ത ആയിരുന്ന ഔഗേൻ മാർ തിമോത്തിയോസ്, പത്രോസ് മാർ ഒസ്താത്തിയോസിന്റെ സഹകരണത്തോടെ ചെങ്ങന്നൂർ ബഥേൽ പള്ളിയിൽ വെച്ച്, എനിക്കു ശെമ്മാശ്പട്ടം നൽകി. പരുമലയിൽ വിദ്യാഭ്യാസം തുടർന്നു.

അക്കാലത്ത് പരുമലയിൽ വന്നുകൊണ്ടിരുന്ന മെത്രാപ്പോലീത്താ മാരെ പരിചയപ്പെടാൻ അവസരം കിട്ടി. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവയും ഇടയ്ക്കിടെ സന്ദർശനം നടത്തുമായി രുന്നു.

ഒരു തവണ, അദ്ദേഹത്തിന്റെ പള്ളി സന്ദർശനയാത്രയിൽ എന്നെ ഒരു സംഘാംഗം ആക്കി, തിരുവനന്തപുരം വരെ യാത്ര ചെയ്തു. അതെ തുടർന്ന് അദ്ദേഹം എന്നെ ദേവലോകം അരമന യിലേക്കു കൂട്ടിക്കൊണ്ടു പോയി. എനിക്ക് ഉയർന്ന ഒരു തസ്തി കയും തന്നു - കാതോലിക്കാ ബാവായുടെ പ്രൈവറ്റ് സെക്രട്ടറി.

## വിവാഹം

1956 ഏപ്രിൽ 23-ന് മുളക്കുഴ പാങ്കാവിൽ കോരുതു മാത്യുവി ന്റെയും ആച്ചിയമ്മയുടെയും മകൾ അച്ചാമ്മയെ വിവാഹം ചെയ്തു. കാതോലിക്കാ ബാവായുടെ അസൗകര്യം മൂലം അദ്ദേഹം ചുമത ലപ്പെടുത്തിയ അന്നത്തെ തുമ്പമൺ ഭദ്രാസന മെത്രാപ്പോലിത്താ ദാനിയേൽ മാർ പീലക്സീനോസ് തിരുമേനിയുടെ പ്രധാന കാർമിക ത്വത്തിലായിരുന്നു വിവാഹം.

## കാതോലിക്കാ ബാവാ വിവാഹസമ്മാനമായി ഒരു ആനമോതിരം സമ്മാനിക്കുന്നു

അതിനു മുമ്പ് ഞാൻ കാതോലിക്കാ ബാവ തിരുമേനിയെ പോയി കണ്ടപ്പോൾ അദ്ദേഹം എനിക്കൊരു മോതിരം ആശീർവദിച്ചു തന്നു. അതാണ് ഞാൻ വിവാഹ മോതിരമായി ഉപയോഗിച്ചത്. അതി പ്പോഴും എന്റെ വിരലിലുണ്ട്.

അതേ വർഷംതന്നെ പരുമല സെമിനാരി സ്കൂളിൽ ഹെഡ്മാ സ്റ്റർ ആയി ഞാൻ നിയമിതനായി. സഹധർമ്മിണി തിരുവല്ല എം. ജി.എം. സ്കൂളിലും അധ്യാപികയായി.

## കുടുംബവീട് വിറ്റത് തിരികെ വാങ്ങുന്നു

സൗത്ത് കാനറയിലേക്കു കുടിയേറാൻ വിറ്റ വളഞ്ഞവട്ടത്തെ കുടുംബ വീട് തിരികെ വാങ്ങി ഞാനും ഭാര്യയും അവിടെ താമസ മാക്കി.

ഇതിനുശേഷം ഗീവർഗീസ് ദ്വിതീയൻ ബാവായുടെയും ഔഗേൻ മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായുടെയും കീഴിൽ

ഗുരുകുല വിദ്യാഭ്യാസ സമ്പ്രദായത്തിൽ വൈദിക പഠനം തുടർന്നു. ഔഗേൻ മാർ തിമോത്തിയോസ് മൂവാറ്റുപുഴ വെച്ച് അഞ്ചാം പട്ടവും പരുമലയിൽ വെച്ച് ആറാം പട്ടവും തന്നു.

## പുരോഹിതനാകുന്നു

1961 ജനുവരി 16-ന് ഗീവർഗീസ് ദ്വിതീയൻ കാതോലിക്ക ബാവ മലബാർ ഭദ്രാസന സന്ദർശനം നടത്തിയപ്പോൾ കോഴിക്കോട് സെന്റ് ജോർജ് ദേവാലയത്തിൽ വെച്ച് എനിക്കു വൈദികപട്ടം നൽകി.

## കാതോലിക്കാ ബാവായുടെ സാന്നിദ്ധ്യത്തിൽ ആദ്യ കുർബാന പരുമല പള്ളിയിൽ

ആദ്യ കുർബാന അർപ്പിച്ചത് പരുമല സെമിനാരി പള്ളിയിലാണ്, കാതോലിക്കാബാവയുടെ സാന്നിധ്യത്തിൽ. കുർബാനക്കു ശേഷം തിരുമേനി എന്നെ വിളിച്ച് തെറ്റുകൾ ഓരോന്നും ചൂണ്ടിക്കാണിക്കയും തിരുത്തിത്തരുകയും ചെയ്തു.

# 29

# നവപൂജാർപ്പണം

ബസേലിയോസ് ഗീവർഗീസ് രണ്ടാമൻ കാതോലിക്കാബാവ (കല്ലാശ്ശേരി ബാവ) 1961-ൽ എനിക്കു കോഴിക്കോടു വച്ചു പൗരോഹിത്യനിലവരം നൽകി അനുഗ്രഹിച്ചതിനുശേഷം അദ്ദേഹത്തോടൊത്തു നാട്ടിലേക്ക് മടങ്ങിവരികയും പരുമലപള്ളിയിൽ വച്ച് അദ്ദേഹത്തിന്റെ സാന്നിദ്ധ്യത്തിൽ വി. കുർബാന അർപ്പിക്കുകയും ചെയ്തു.

ശാന്തമായി എന്റെ കുർബാന നിരീക്ഷിച്ചതിനുശേഷം കുർബാന തക്സാ എടുത്തുകൊണ്ടു വരാൻ അദ്ദേഹം കല്പിച്ചതനുസരിച്ച് ആദിമുതൽ ഞാൻ കാണിച്ച തെറ്റുകൾ പറഞ്ഞുതന്നു.

കുർബാന തഴക്കി പഠിപ്പിച്ചു. തൂയാബാ മുതൽ ഉള്ള എല്ലാ ഭാഗവും പറഞ്ഞുതന്നത് ഞാൻ ഇന്നും അതേപടി തന്നെയാണ് കുർബാനയ്ക്കു ചെയ്തുകൊണ്ടിരിക്കുന്നത്.

കൂടാതെ അദ്ദേഹത്തിന്റെ കൂടെ ഞാൻ താമസിച്ചു പലതും കണ്ടു പഠിച്ചിരുന്നു. ഇപ്പോഴും അതുപ്രകാരമാണ് പ്രവർത്തിക്കുന്നത്.

പിന്നീട്, രണ്ടാമത്തെ കുർബാന ഞങ്ങളുടെ പൊതു കുടുംബ പള്ളിയായ വളഞ്ഞവട്ടം കിഴക്കേ സെന്റ്മേരീസ് പള്ളിയിലാണ് നടത്തിയത്. പിന്നീട് നിരണം ഭദ്രാസനത്തിലുള്ള കല്ലുങ്കൽ പടിഞ്ഞാറേപള്ളി, തുകലശ്ശേരി പള്ളി, കാരിച്ചാൽ പള്ളി മറ്റു ചില പള്ളികളിൽ നിരണം ഭദ്രാസനത്തിലെ മെത്രാപൊലീത്താ തിരുമേനിയുടെ കല്പനപ്രകാരം നടത്തിക്കൊണ്ടിരിക്കവെയാണ് ഡാണാപ്പടി പള്ളിയുടെ ചുമതല എന്നെ പൂർണ്ണായി ഭരമേൽപ്പിച്ചു. ആദ്യ കഷ്ടാനുഭവവാഴ്ച അവിടെ താമസിച്ചുകൊണ്ടു നടത്തി.

കുടുംബപള്ളിയായ വലിയപറമ്പിൽ പള്ളിയിൽ കുർബാന ചൊല്ലിയിട്ടില്ല എങ്കിലും കുടുംബയോഗത്തിനു സംബന്ധിക്കുന്നതിനു വന്നപ്പോൾ പുത്തൻപറമ്പിൽ ഏബ്രഹാം പി. ഉമ്മൻ അച്ചന്റെ കൂടെ കുർബാനയ്ക്കു സംബന്ധിച്ചിട്ടുണ്ട്. പിന്നീട് പല പ്രാവശ്യവും അവിടെ കുർബാന ചൊല്ലുന്നതിനു എന്നെ ക്ഷണിച്ചിരുന്നു

എങ്കിലും എനിക്ക് അതിന് സമയം കിട്ടിയിരുന്നില്ല എന്നുള്ളത് ഒരു സത്യമാണ്.

രണ്ടാമതു കുർബാന അർപ്പിച്ചുത് വളഞ്ഞവട്ടം കിഴക്കേ പള്ളിയിലെ എന്റെ ആദ്യത്തെ എക്സ്പീരിയൻസ് ഞാൻ ഇവിടെ എഴുതാം.

കുർബാന അർപ്പിച്ച വളഞ്ഞവട്ടം സെന്റ് മേരീസ് പള്ളിയിൽ വച്ച് അനേകംപേരെ ആദ്യമായി കുമ്പസാരിപ്പിച്ചു. അന്നത്തെ വികാരി പനക്കാമറ്റത്ത് കുഞ്ഞച്ചൻ ആയിരുന്നു. അച്ചന് എന്നോട് വലിയ വാത്സല്യമായിരുന്നു. അതുകൊണ്ടാണല്ലോ എന്നെ കുർബാനയ്ക്കു അച്ചൻ ക്ഷണിച്ചത്. കുമ്പസാരത്തിന്റെയും ചുമതല അച്ചൻ എന്നെ ഏല്പിച്ചു. കുമ്പസാരം കഴിയുമ്പോൾ ഓരോരുത്തരും രണ്ടു ചക്രം വീതം അച്ചന്മാരുടെ മുമ്പിൽ വയ്ക്കുമായിരുന്നു. ആദ്യ കുമ്പസാരത്തിൽതന്നെ നൂറു ചക്രമെങ്കിലും എന്റെ മുമ്പിൽ കൊണ്ടു സമർപ്പിച്ചിരുന്നു. വികാരി അച്ചൻ സ്ഥലത്ത് ഉണ്ടായിരുന്നോ എന്നൊന്നും ഞാൻ ഓർക്കുന്നില്ല. 60 വർഷം മുമ്പുള്ള കാര്യമല്ലേ. ഒരു കാര്യം ഞാൻ ഓർക്കുന്നു. ഈ നൂറു ചക്രവും ഞാൻ എന്റെ കൈകൊണ്ടു തൊട്ടിട്ടില്ല. അതു ശുശ്രൂഷക്കാരൻ എടുത്തുകൊണ്ടുപോയി.

ഇങ്ങനെ കുമ്പസാരത്തിന് പണം വയ്പിക്കുന്നതിനോട് എനിക്ക് യോജിപ്പില്ലായിരുന്നു. പാപം മോചിക്കുന്നതിന് കൈക്കൂലി കൊടുക്കുന്നോ എന്നുള്ള ചിന്താഗതിയായിരുന്നു എനിക്ക്.

ഡാണാപ്പടിയിൽ കുമ്പസാരിപ്പിക്കുന്ന സമയത്ത് ഇതുപോലെ ചക്രം കൊണ്ടുവന്നു വച്ചു. ഇവിടെ ഞാൻ വികാരിയാണല്ലോ. അധികാരം ഉണ്ടല്ലോ. കൊണ്ടുവച്ച ചക്രം ഓരോരുത്തരെക്കൊണ്ടും തിരിച്ചെടുപ്പിച്ചു. എന്റെ മനസ്സാക്ഷിക്കു യോജിച്ചില്ല. മലങ്കരസഭ മുഴുവൻ കാലാകാലങ്ങളായി നടപ്പിലായിരുന്ന ഈ സമ്പ്രദായം ഞാൻ പുരോഹിതനായ ഉടൻതന്നെ നിർത്തിച്ചു.

ഇതറിഞ്ഞ മറ്റ് എന്റെ സ്നേഹിതന്മാരായ അച്ചന്മാർ എന്നോട്, അച്ചന് സ്കൂളിൽനിന്നും ശമ്പളം ഉള്ളതുകൊണ്ട് സാമ്പത്തിക ബുദ്ധിമുട്ടില്ല. എന്നാൽ മറ്റു അച്ചന്മാരുടെ സ്ഥിതി ഓർക്കണം. അവരുടെ ഒരു വരുമാനമാണ് എന്ന് പറഞ്ഞു. അന്നു രണ്ടു ചക്രമെന്നാൽ ഇന്നത്തെ 100 രൂപയുടെ വിലയാണ്. ഞാൻ സമ്മതിച്ചില്ല. ഇതു ഞാൻ അന്നു മുതൽ നടപ്പിലാക്കി. ഇന്നു സഭയിൽ അങ്ങനെ ഒരു സമ്പ്രദായം ഇല്ലാതായിരിക്കുന്നു. ഒരുപക്ഷേ ഞാനായിരിക്കും

ഈ സമ്പ്രദായം നിർത്തിവയ്ക്കാൻ കാരണക്കാരൻ. എന്തോ എനിക്ക് അതിന്റെ ക്രഡിറ്റു വേണ്ട.

അന്ന് ഡാണാപ്പടിയിൽ ഉണ്ടായ ഒരു സംഭവം പറയട്ടെ. ഒരു ഇടവകക്കാരൻ ഞായറാഴ്ച കുർബാന ഉള്ളപ്പോൾ അവന്റെ കട തുറന്നു കച്ചവടം ചെയ്തിരുന്നു. ഇടവക ട്രസ്റ്റി വേലിയിൽ വക്കീൽ എന്നു മാത്രം ഓർമ്മ. ഞങ്ങൾ ചെന്ന് കട അടപ്പിച്ചു. ഇടവക ട്രസ്റ്റിയും കമ്മറ്റിക്കാരുമായാണ് ഞാൻ പോയത്. അല്പമൊക്കെ അവൻ പ്രതിഷേധിച്ചെങ്കിലും ഞങ്ങൾ അയാളുടെ ഞായറാഴ്ച കച്ചവടം നിർത്തിവയ്പിച്ചു. അത് ഞാൻ ചെന്ന മറ്റ് പള്ളികളിലും ചിലരെയെങ്കിലും ഞായറാഴ്ച വ്യാപാരം നിർത്തിവയ്പിച്ചിട്ടുണ്ട്. സഭാകാര്യത്തിൽ ഞാൻ ഒരു തീവ്രവാദിയായിരുന്നു അന്നും ഇന്നും.

ആദ്യകാലങ്ങളിൽ കുർബാന കഴിഞ്ഞാൽ എനിക്ക് പുറംവേദന യായിരുന്നു. ഇന്ന് തഴമ്പിച്ചതുകൊണ്ടായിരിക്കും അങ്ങനെ ഒരു വേദന ഇല്ല. പക്ഷെ ക്ഷീണം ഉണ്ടായിരിക്കും ഇന്നും.

എട്ടു വർഷം. 1953 മുതൽ 1961 വരെ കാലഘട്ടത്തിൽ വൈദിക വിദ്യാഭാസവും അദ്ധ്യാപകജോലിയും സഭാസേവനവും എല്ലാം നാട്ടിലേത് ഉപേക്ഷിച്ച് ഞാൻ ഏതിനുവേണ്ടി ഇറങ്ങിത്തിരിച്ചുവോ അവിടെയും സഭയ്ക്കുവേണ്ടി പ്രവർത്തിക്കുവാൻ എന്റെ സ്വന്തം ഭദ്രാസനമായ നിരണം ഭദ്രാസനം ഉപേക്ഷിച്ചു മലബാർ ഭദ്രാസന ത്തിലേക്ക് പുറപ്പെട്ടു. അന്നു സൗത്തു കാനറാ മലബാർ ഭദ്രാസന ത്തിന്റെ ഭാഗമായിരുന്നു. പിന്നീട് സൗത്തു കാനറാ, ബോംബെ ഭദ്രാസനത്തിന്റെ ഭാഗവും പിന്നീട് മദ്രാസ് ഭദ്രാസനത്തിന്റെ ഭാഗവും അതിനുശേഷം ബാംഗ്ലൂർ ഭദ്രാസനത്തിന്റെ ഭാഗവും ഇപ്പോൾ ബ്രഹ്മ വാർ ഭദ്രാസനത്തിലുമാണ്.

# 30

# നിലമ്പൂരിന്റെ ചരിത്രത്തിൽ കുടിയേറ്റ ക്രൈസ്തവരുടെ സ്വാധീനം

നിലമ്പൂരിന്റെ സർവ്വതോൻമുഖമായ വളർച്ചയിൽ കുടിയേറ്റ ക്രിസ്ത്യൻ സമൂഹത്തിന്റെ പങ്ക് അവിസ്മരണീയമാണ്. തിരുവിതാംകൂറിൽ നിന്നും കനാൻ ദേശം തേടിയുള്ള യാത്രയിൽ ഒരു വിഭാഗം കുടിയേറ്റക്കാർ എത്തിപ്പെട്ടത് നിലമ്പൂരിന്റെ താഴ്‌വരയിൽ. നീലഗിരിവനങ്ങളാലും, വയനാടൻ കുന്നുകളാലും, പശ്ചിമഘട്ടമലനിരകളാലും ചുറ്റപ്പെട്ടു കിടക്കുന്ന നിലമ്പൂർ കുടിയേറ്റ സമൂഹത്തിന്റെ സ്വപ്നഭൂമിയായിരുന്നു. എണ്ണമറ്റ നീർച്ചാലുകളും, പുഴകളും നിലമ്പൂരിന്റെ മനോഹരിതയ്ക്കു മാറ്റ് പകർന്നു. സ്ഥിരോത്സാഹികളും, കഠിനാധ്വാനികളുമായിരുന്ന കുടിയേറ്റക്കാർ കാട് വെട്ടിത്തെളിച്ച് പ്രതികൂല സാഹചര്യങ്ങളോട് പൊരുതി നിലമ്പൂരിന്റെ മണ്ണിൽ നൂറ്മേനിയും, അറുപത് മേനിയും വിളയിച്ചു. സാമൂഹിക, സാംസ്കാരിക, വിദ്യാഭ്യാസ, കാർഷിക മേഖലകളിൽ അവർ തങ്ങളുടേതായ വ്യക്തിമുദ്ര പതിപ്പിച്ചു.

നിലമ്പൂർ കോവിലകവുമായി ബന്ധപ്പെട്ടതാണ് കുടിയേറ്റ ചരിത്രം. പരപ്പനങ്ങാടിക്കടുത്ത അരിയല്ലൂർ മുതൽ മൈസൂർ അതിർത്തി വരെ വ്യാപിച്ചു കിടന്ന കോവിലകംവക ഭൂമിയിലാണ് കുടിയേറ്റക്കാർ ചേക്കേറിയത്. എൺപത് ശതമാനത്തോളം വനപ്രദേശമായിരുന്നു ഈ ഭൂമി. 1930-കളിൽ മുളവെട്ടുന്നതിനും, മരം മുറിച്ച് കരിചൂടുന്നതിനുമായി ഇവിടെയെത്തിയവർ ഫലഭൂയിഷ്ഠമായ പ്രദേശങ്ങളിൽ നെൽകൃഷി നടത്തുകയും താല്കാലികമായി താമസിക്കുകയും ചെയ്തിരുന്നു.

1940-50 കാലഘട്ടത്തിലാണ് തിരുവിതാംകൂറിൽ നിന്നുമുള്ള കുടിയേറ്റത്തിന് തുടക്കമാകുന്നത്. കോഴഞ്ചേരി, പത്തനംതിട്ട, തിരുവല്ല, ചങ്ങനാശ്ശേരി, തൊടുപുഴ, മൂവാറ്റുപുഴ, പാലാ എന്നിവിടങ്ങ

ളിൽ നിന്നുമാണ് കുടിയേറ്റം കൂടുതലും ഉണ്ടായത്. വ്യാവസായി കാവശ്യങ്ങൾക്കായി ബ്രിട്ടീഷുകാർ നിർമ്മിച്ച നിലമ്പൂർ റെയിൽ വേയും, സി.എൻ.ജി. റോഡും കുടിയേറ്റത്തിന് ആക്കം കൂട്ടി.

നിലമ്പൂർ, എടക്കര, വഴിക്കടവ്, മണിമൂളി, മുതുകുളം, പാലാ ങ്കര, കാളികാവ്, കരുവാരക്കുണ്ട് എന്നീ പ്രദേശങ്ങളിലാണ് കുടി യേറ്റക്കാർ താവളമുറപ്പിച്ചത്. കോവിലകം വക ഭൂമി പാട്ടത്തിനെ ടുത്തും, കാര്യസ്ഥന്മാരെ സ്വാധീനിച്ച് ഭൂമി വെട്ടിപിടിച്ചുമാണ് കൃഷി നടത്തിയിരുന്നത്. കാട്ടുമൃഗങ്ങളോടും, പകർച്ചവ്യാധികളോടും, കടുത്ത ദാരിദ്ര്യത്തോടും പൊരുതി അവർ കാർഷികമുന്നേറ്റത്തിന് തുടക്കം കുറിച്ചു. നെല്ല്, മരച്ചീനി, എള്ള് എന്നിവയായിരുന്നു പ്രധാന കൃഷികൾ. 1940ൽ പാലുണ്ടയിൽ ചേക്കേറിയ എം.സി. പോത്തൻ നിലമ്പൂരിന്റെ മണ്ണിൽ മരച്ചീനി കൊണ്ടുവന്നതെന്ന് പറയപ്പെടുന്നു.

1957-ൽ ഇ.എം.എസ്. മന്ത്രിസഭ കൊണ്ടുവന്ന കുടിയിറക്ക് നിരോ ധന ഓർഡിനൻസോടെ ജന്മിത്വത്തിന് അറുതിവരികയും കൃഷിഭൂമി കൈവശക്കാരന് സ്വന്തമാകുകയും ചെയ്തു. ഇതോടെ തങ്ങൾ സുര ക്ഷിതമാണെന്ന ബോധം കുടിയേറ്റക്കാർക്കുണ്ടായി.

വിദ്യാഭ്യാസ സൗകര്യങ്ങൾപ്പോലും കുറവായിരുന്ന കാലഘട്ട ത്തിൽപ്പോലും തങ്ങളുടെ മക്കൾക്ക് വിജ്ഞാനം പകർന്ന് നൽകാ നവർ ശ്രമിച്ചു. എടക്കര ഗവൺമെന്റ് സ്കൂൾ, ചുങ്കത്തറ എം.പി. എം., നിലമ്പൂർ എന്നിവിടങ്ങളിലായിരുന്നു പ്രാഥമിക വിദ്യാഭ്യാ സസൗകര്യമുണ്ടായിരുന്നത് 1940-ൽ മാനവേദൻ രാജ തുടക്കമിട്ട മാനവേദൻ ഹൈസ്കൂളാണ് നിലമ്പൂർ മേഖലയിലെ ആദ്യത്തെ ഹൈസ്കൂൾ. കിലോമീറ്ററുകൾ കാൽനടയായി യാത്ര ചെയ്താണ് ഹൈസ്കൂൾ പഠനത്തിനായി നിലമ്പൂരിലെത്തിയിരുന്നത്. പിന്നീട് പിന്നീട് 1951-ൽ മണിമൂളിയിൽ ക്രൈസ്റ്റ് കിംഗ് സ്കൂൾ ആരംഭിക്കു കയും 64-ൽ ഹൈസ്കൂളായി ഉയർത്തപ്പെടുകയും ചെയ്തു. ചുങ്ക ത്തറയിലും ഹൈസ്കൂൾ ആരംഭിച്ചതോടെ കുടിയേറ്റ മേഖലയിലെ വിദ്യാഭ്യാസ സൗകര്യങ്ങൾ വർദ്ധിച്ചു. ചോരനീരാക്കി മണ്ണ് പൊന്നാ ക്കാൻ ശ്രമിക്കുമ്പോഴും ആത്മീയചിന്ത കുടിയേറ്റ സമൂഹത്തെ അല ട്ടിയിരുന്നു. നിലമ്പൂർ ലിറ്റിൽ ഫ്ളവർ ദേവലായമായിരുന്നു വിശ്വാ സികളുടെ ഏക ആരാധനാലയം. തുടർന്ന് ക്രിസ്ത്യൻ സമൂഹ ത്തിന്റെ കൂട്ടായ്മയിൽ നിരവധി ദേവാലയങ്ങളുയർന്നു. 51-ൽ മണി മൂളി പള്ളി, 53-ൽ പാലാങ്കര പള്ളി, 54-ൽ എടക്കര പള്ളി, 56-ൽ മാമാങ്കര പള്ളി, 57-ൽ പനമണ്ണ് പള്ളി, പാണ്ടിപ്പുഴ, തലഞ്ഞി എന്നീ

ദേവാലയങ്ങളും സ്ഥാപിക്കപ്പെട്ടു. മറ്റു സമുദായങ്ങളോട് സൗഹാർദ്ദാന്തരീക്ഷം നിലനിർത്താനും കുടിയേറ്റ സമൂഹം പ്രത്യേകം ശ്രദ്ധിച്ചു. അങ്ങിനെ നിലമ്പൂരിന്റെ സാമൂഹിക, സാംസ്കാരിക, രാഷ്ട്രീയ, വിദ്യാഭ്യാസ മേഖലകളിലും കാർഷികരംഗത്തും ശോഭിക്കാൻ അവർക്ക് കഴിഞ്ഞു. ഉയർന്നജോലിയും ഉന്നത സമ്പാദ്യങ്ങളും തേടി യുവതലമുറ വിദേശങ്ങളിൽ ചേക്കേറുമ്പോഴും, കുടിയേറ്റ തലമുറയുടെ തിരുശേഷിപ്പുകൾ നമ്മുടെ നാട്ടിൽ ഇന്നും അവശേഷിക്കുന്നുണ്ട്.

അരിയല്ലൂർ മുതൽ മൈസൂർ അതിർത്തിവരെ വ്യാപിച്ചു കിടന്ന നിലമ്പൂർ കോവിലകം വക ഭൂമിയിലാണ് തിരുവിതാംകൂറിൽനിന്നുള്ള സുറിയാനി ക്രിസ്ത്യാനികൾ 20-ാം നൂറ്റാണ്ടിന്റെ മദ്ധ്യകാലത്ത് കുടിയേറി പാർക്കാൻ തുടങ്ങിയത്.

നീലഗിരി വനങ്ങളാലും, വയനാടൻ കുന്നുകളാലും, പശ്ചിമഘട്ട മലനിരകളാലും ചുറ്റപ്പെട്ടുകിടക്കുന്ന പ്രദേശമാണ് നിലമ്പൂർ. നിരവധി നീർച്ചാലുകളും പുഴകളും നിലമ്പൂരിന്റെ മണ്ണിനെ ഫലഭൂയിഷ്ഠമാക്കി.

കുടിയേറ്റത്തിന് മുമ്പ് മുളവെട്ടുന്നതിനും, മരം മുറിച്ചു കരി ഉണ്ടാക്കുന്നതിനുമായി ആളുകൾ പലപ്രദേശങ്ങളിൽ നിന്നും വന്നിരുന്നു.

1888-ൽ നിലമ്പൂർ പ്രദേശത്ത് കോവിലം വക 1000 ഏക്കർ സ്ഥലത്ത് ബ്രിട്ടീഷുകാർ റബ്ബർ കൃഷി നടത്തിയിരുന്നു. ബ്രിട്ടീഷ്കാരുടെ തിരിച്ചുപോക്കോടെ ഈ റബ്ബർ തോട്ടം തിരുവല്ലാ മേപ്രാൽ എം. സി. പോത്തൻ ഏറ്റെടുത്തു.

ജലലഭ്യത ഉണ്ടായിരുന്ന പ്രദേശങ്ങളിൽ കൃഷി നടത്തുന്നതിന് മലബാറിന്റെ മറ്റു മേഖലകളിൽനിന്ന് വ്യത്യസ്ത സമുദായങ്ങളിൽപെട്ടവർ ഈ പ്രദേശത്തു വന്നു താമസിച്ചു. അവരാണ് 'കളക്കാർ' എന്ന് പിന്നീട് അറിയപ്പെട്ടത്.

ഇന്ത്യയ്ക്കു സ്വാതന്ത്ര്യം കിട്ടിയതിനുശേഷവും, ഭാഷാടിസ്ഥാനത്തിൽ കേരള രൂപീകരണം നടന്നു കഴിഞ്ഞും തിരുവിതാംകൂർ പ്രദേശത്തുനിന്ന് കർഷകർ ഇവിടേക്ക് പ്രവഹിച്ചുകൊണ്ടിരുന്നു.

ആ മേഖലയിൽ സ്വാധീനമുണ്ടിയിരുന്ന മുസ്ലീം പ്രമാണിമാർ അനേകം ഏക്കർ സ്ഥലങ്ങൾ കൈവശം വെച്ചിരുന്നു. അവർ വെറും വെള്ളക്കടലാസ്സിൽ വിലച്ചീട്ട് എഴുതികൊടുത്തു സ്ഥലം കൈമാറ്റം

ചെയ്തുകൊണ്ടിരുന്നു. കോവിലകത്തുനിന്നും ഇതിന് എതിരെ നട പടികൾ ഒന്നും ഉണ്ടായില്ല.

1957-ൽ ഇ.എം.എസ്. നമ്പൂതിരിപ്പാടിന്റെ ഗവൺമെന്റ് കുടികി ടപ്പ് ഒഴിപ്പിക്കൽ നിരോധന നിയമം നടപ്പാക്കിയതിനെ തുടർന്ന് ആയിരിക്കാം കോവിലകം അധികാരികൾ നിഷ്ക്രിയരായിരിക്കാൻ കാരണം. 1967-ൽ ചെമ്പൻകൊല്ലി, എരുമമുണ്ട എന്ന പ്രദേശത്ത് ഞാനും 25-ഓളം ഏക്കർ സ്ഥലം വിലകൊടുത്തു വാങ്ങി റബർ കൃഷി ചെയ്തിരുന്നു.

വ്യാവസായികാവശ്യങ്ങൾക്കായി ബ്രിട്ടീഷുകാർ നിർമ്മിച്ച നില മ്പൂർ റെയിൽവേയും കോഴിക്കോട്-നിലമ്പൂർ വഴിയായുള്ള ഊട്ടി റോഡും കുടിയേറ്റക്കാർക്ക് ഈ പ്രദശത്ത് എത്തുന്നതിന് സഹാ യകമായി. വഴിക്കടവ്, മാമാങ്കര, മണിമൂളി, ഇടക്കര, ചുങ്കത്തറ, നില മ്പൂർ, എരുമമുണ്ട കാളികാവ്, പനമണ്ണ, വടപുറം മുതലായ മേഖ ലകളിലേക്ക് കുടിയേറ്റക്കാർ ചേക്കേറി.

# 31

# നിരണം ഭദ്രാസനത്തോട് വിട

നിരണം ഭദ്രാസനത്തിൽ, ഡാണാപ്പടി പള്ളിയിൽ വികാരി ആയിരിക്കെ ആ വർഷം അതായത് 1961 ഏപ്രിൽ, മേയ് അവധിക്കാലങ്ങളിൽ പതിവുപോലെ ഞാനും കുടുംബവും സൗത്തുകാനറയിലേക്ക് പോയി.

അടുത്ത എന്റെ ലക്ഷ്യം സൗത്തുകാനറായിൽ എവിടെയെങ്കിലും ഒരു സ്കൂൾ കണ്ടുപിടിച്ച് അവിടെ ജോലിക്ക് കയറുക. അവിടെ പള്ളിഭരണം ഏറ്റെടുക്കുക. ഭാഷാപ്രശ്നത്തിന്റെ പേരിൽ അതു ഒരു തരത്തിലും സാധിക്കുകയില്ല എന്നു മനസ്സിലായി. എന്നാൽ ഈ ഭദ്രാസനത്തിലെ തന്നെ മലബാർ മേഖലയിൽ എവിടെയെങ്കിലും ജോലി കിട്ടുന്നതിനുവേണ്ടി ശ്രമിച്ചുനോക്കാം എന്നു ചിന്തിച്ചു. പുതുപ്പാടി ഭാഗത്തു എം. സി. പോത്തന്റെ ഒരു സ്കൂൾ ഉണ്ടെന്നു മനസ്സിലായി. എന്നാൽ അവിടെയും അതിനു തരപ്പെട്ടില്ല. പിന്നീടാണ് അറിഞ്ഞത് നിലമ്പൂർ പ്രദേശത്തുള്ള കുടിയേറ്റ മേഖലയെക്കുറിച്ച്. അവിടെ സമുദായം വക ഒരു ഹൈസ്കൂൾ പുത്തൻകാവിൽ തിരുമേനിയുടെ നാമധേയത്തിൽ ഉണ്ടെന്നു മനസ്സിലാക്കുകയും അതിന്റെ മാനേജർ കെ. ടി. ജോസഫിനെ സമീപിക്കയും, അദ്ദേഹം ഞങ്ങൾ രണ്ടുപേർക്ക് അവിടെ ജോലി തരാമെന്നു സമ്മതിക്കയും ചെയ്തു. ഞങ്ങളെ സമുദായം വക കോർപ്പറേറ്റു മാനേജ്മെന്റിൽ നിന്നും ട്രാൻസ്ഫർ ഓർഡർപ്രകാരം ഇവിടെ എടുക്കാമെന്നു അദ്ദേഹം സമ്മതിക്കയും ചെയ്തു.

ഇതെല്ലാം അദ്ദേഹം ചെയ്തത് നിലമ്പൂർ പ്രദേശത്തുള്ള കുടിയേറ്റക്കാരുടെ ഉന്നമനത്തിനുവേണ്ടി കൂടി ആയിരുന്നു. ഈ സ്കൂളിൽ പഠിക്കുന്ന നൂറുകണക്കിനു കുട്ടികൾ കുടിയേറ്റക്കാരുടെ മക്കൾ ആയിരുന്നു.

### ചുങ്കത്തറ എം.പി.എം. ഹൈസ്കൂളിൽ

അദ്ദേഹത്തിന്റെ വാക്കിന്റെ വിശ്വാസത്തിൽ നാട്ടിൽനിന്നും സമുദായം കോർപ്പറേറ്റ് മാനേജ്മെന്റിന്റെ സ്ഥലംമാറ്റ ഓർഡറുമായി

ഞങ്ങൾ രണ്ടുപേരും ഈ സ്കൂളിൽ വന്നുചേർന്നു. 1961 ജൂൺ 1 മുതൽ. പക്ഷെ ട്രാൻസ്ഫർ ഇവിടെ അംഗീകരിക്കാതെ വരികയും ഞങ്ങൾ നാട്ടിൽ ഉണ്ടായിരുന്ന സർവ്വീസ് എല്ലാം തന്നെ നഷ്ടപ്പെടുകയും ചെയ്തു. വീണ്ടും ഫ്രഷ് അപ്പോയ്മെന്റായി ഇൻക്രിമെന്റും കളഞ്ഞ് ഈ സ്കൂളിൽ ജോലിക്കു പ്രവേശിച്ചു.

## മലബാർ ഭദ്രാസനത്തിൽ

തുടർന്ന് മലബാർ ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്താ എന്നെ ഈ ഭദ്രാസനത്തിലേക്ക് നിയമിക്കുകയും ചെയ്തു. ആദ്യ നിയമനം ചുങ്കത്തറ, ഇടക്കര, മാമാങ്കര, പനമണ്ണ എന്നീ നാലു പള്ളികളുടെ വികാരിയായിട്ടായിരുന്നു. ചുങ്കത്തറ സഹവികാരിയായിട്ടാണ് ആദ്യം നിയമിച്ചത്. വികാരിയായി മാസത്തിൽ ഒരു തവണ മാത്രം നടത്തിക്കൊണ്ടിരുന്ന എം. എം. തോമസ് അച്ചനെ ചുങ്കത്തറ വികാരിയായി നിലനിർത്തിക്കൊണ്ടായിരുന്നു അവിടുത്തെ നിയമനം.

അങ്ങനെ മലബാർ ഭദ്രാസനത്തിൽ നിലമ്പൂർ പ്രദേശത്ത് നാലു പള്ളികളുടെ ചുമതലയും ചുങ്കത്തറ പള്ളിക്കൂടത്തിൽ ജോലിയും ഞാൻ ഏറ്റെടുത്തു.

## മലബാർ ഭദ്രാസനത്തെപ്പറ്റി അല്പം

മലബാർ ഭദ്രാസനത്തിന്റെ അതിർത്തി തെക്ക് കൊച്ചി ഭദ്രാസനവും വടക്ക് ഗോവായും ആയിരുന്നു. ചുരുക്കിപ്പറഞ്ഞാൽ തിരുവിതാംകൂർ കൊച്ചി രാജ്യത്തുള്ള എല്ലാ ഭദ്രാസനത്തേക്കാൾ ഈ ഭദ്രാസനം വിസ്തീർണ്ണത്തിൽ വലുത് എന്നർത്ഥം.

വടക്ക് ഗോവാ മുതൽ തെക്കോട്ട് സൗത്തു കാനറാ, വയനാട്, കണ്ണൂർ, കോഴിക്കോട്, നിലമ്പൂർ പ്രദേശം മുഴുവൻ കൂടാതെ പാലക്കാട് ജില്ല ഇവയെല്ലാം ചേർന്നതാണ് ഈ ഭദ്രാസനം.

സൗത്ത് കാനറാ മുഴുവനും ഒരച്ചന്റെ നേതൃത്വത്തിലും വയനാട് മേഖല മുഴുവൻ പാത്രിയർക്കീസ് പക്ഷക്കാരായ അച്ചന്മാരുടെ നേതൃത്വത്തിലും (കൊച്ചി ഭദ്രാസനം 1958-ന് മുമ്പ്) നിലമ്പൂരിൽ ഞാൻ ചെല്ലുന്നതിനു മുമ്പു വരെയും രണ്ട് അച്ചന്മാരുടെ നേതൃത്വത്തിലായിരുന്നു സേവനം ചെയ്തുകൊണ്ടിരുന്നത്.

നിലമ്പൂർ പ്രദേശത്ത് വടപുറം, ചുങ്കത്തറ, പനമണ്ണ, ഇടക്കര, മാമാങ്കര, പാലുണ്ട, മുതുകുളം കൂടാതെ പാലക്കാട് പ്രദേശത്തുള്ള കരുവാരക്കുണ്ട്, മണ്ണാർകാട്, മറ്റുചില പള്ളികളും ഈ രണ്ട് അച്ച

ന്മാരുടെ ചുമതലയിൽ ആയിരുന്നു. എല്ലാ പള്ളികളിലും മാസത്തിൽ ഒരു തവണ കഷ്ടിച്ചു ഞായറാഴ്ചകളിലും ഇടദിവസങ്ങളിലുമായി.

ഈ പരിതഃസ്ഥിതിയാലാണ് എന്റെ ഇവിടുത്തെ രംഗപ്രവേശനം.

ഈ പറഞ്ഞ രണ്ട് വൈദികരിൽ ഒരാൾ സന്യാസിയും മറ്റേ ആൾ കുടുംബം ഉള്ള ആളുമായിരുന്നു.

അന്ന് അച്ചന്മാർ വളരെ ദൂരം നടന്നോ, ബസ്സുകളിൽ യാത്ര ചെയ്തോ ആണ് പള്ളികളിൽ ആരാധനയ്ക്ക് പൊയ്ക്കൊണ്ടിരുന്നത്. രണ്ടു രൂപാ മാത്രം അല്ലെങ്കിൽ അന്നു കിട്ടുന്ന കാണിക്ക അത് അച്ചനും ശുശ്രൂഷക്കാരനും കൂടി വീതിച്ചെടുക്കും. അത് രണ്ടോ മൂന്നോ രൂപാ കണ്ടെന്നിരിക്കും.

ഒരച്ചന്റെ കൊച്ചമ്മ വീട്ടിൽ കോഴിയെ വളർത്തി കോഴിമുട്ട മടിയിൽ വച്ചുകൊണ്ട് അങ്ങാടിയിൽ വന്ന് ഉപ്പും മുളകും വാങ്ങിക്കൊണ്ടുപോകുന്ന കഥ ഞാൻ കേട്ടിട്ടുണ്ട്. മടിയുള്ള ഡ്രസ്സായിരുന്നു കൊച്ചമ്മയുടേത്. മുണ്ടും ചട്ടയും.

ഈ പരിതഃസ്ഥിതിയിൽ എനിക്ക് മറ്റൊരു വരുമാനം ഇല്ലാതെ ഇടവക നടത്തുവാൻ കഴിയുമായിരുന്നില്ല. അതുകൊണ്ടാണ് ജോലി ആവശ്യമായി വന്നത്. പള്ളികൾ എല്ലാംതന്നെ താല്ക്കാലിക ഷെഡ്ഡിൽ, വീട്ടുകാർ എല്ലാം തന്നെ ചെറിയ ചെറിയ ഷെഡ്ഡുകളിൽ. കുടിയേറ്റക്കാരുടെ സ്ഥിതി ഇപ്രകാരം.

മേൽപ്പറഞ്ഞ വിധത്തിൽ കുടിയേറ്റക്കാരുടെ ദുരിതങ്ങൾ അനുഭവിക്കുന്ന ഇവരുടെ ഇടയിൽ സേവനം ചെയ്യുന്നത് എനിക്ക് വളരെ ഇഷ്ടമായിരുന്നു.

കർത്താവ് പറഞ്ഞു. "ഞാൻ ദരിദ്രനായിരുന്നു. ദരിദ്രന്മാരോടു സുവിശേഷം അറിയിപ്പാൻ കർത്താവ് എന്നെ അഭിഷേകം ചെയ്കയാൽ..." (ലൂക്കോസ് 4:18).

ദരിദ്രരുടെ ഇടയിൽ സുവിശേഷം അറിയിക്കാനായിരുന്നു എനിക്ക് താല്പര്യം, എന്റെ ജീവിതകാലം മുഴുവൻ.

# 32

# മലബാർ ഭദ്രാസനത്തെപ്പറ്റി – ബാക്കി ഇനിയും ഫ്ളാഷ്ബാക്ക്

മലബാർ ഭദ്രാസനത്തിൽ ചുങ്കത്തറ പ്രദേശത്ത് 1961 ജൂൺ മാസം ഒന്നാം തീയതി ഞാൻ എത്തിച്ചേർന്നു. നാലു പള്ളികളുടെയും പള്ളിക്കൂടത്തിന്റെയും ചുമതല ഞാൻ ഏറ്റെടുത്തു.

ആദ്യമായി ആവശ്യമായിരുന്നത് താമസിക്കാൻ ഒരു വീടു വേണം. ഈ കുടിയേറ്റ പ്രദേശത്തു വാടകയ്ക്കു ഒരു വീട് കിട്ടാനില്ല.

ഇന്നത്തെക്കാലത്ത് അച്ചനു താമസിക്കുന്നതിന് പള്ളിയിൽ നിന്നും വീട് കൊടുക്കും. ഇവിടെ വീടുമില്ല, ശമ്പളവുമില്ല (കയ്യിൽ ഉണ്ടായിരുന്ന കാശു തീർന്നു തുടങ്ങി). എവിടെ താമസിക്കും.

## എന്നും തുറന്നു കിടക്കുന്ന ഒരു വീട് വാടകയ്ക്കെടുക്കുന്നു

ഇടവകയിലുള്ള ചിലർ ഒരു വീടു കാണിച്ചുതന്നു വാടകവീട്. മാർതോമ്മാ സഭയിലെ ഒരു ജോസഫ് അച്ചന്റേത്. വെട്ടുകല്ലുകൊണ്ട് കെട്ടിയതും ഓടിട്ടതുമായ ഒരു വീട്. കതകു വച്ചിട്ടില്ല. കീഴ്ക്കാംതൂക്കായ ഒരു സ്ഥലത്തിന്റെ ചരുവിൽ ആണ് വീട്. അച്ചനെ കണ്ടു സംസാരിച്ചു വാടക വേണ്ട എന്നു അച്ചൻ സന്തോഷസമേതം അറിയിച്ചു. പക്ഷെ പ്രശ്നം അതല്ല. പഠിക്കുന്ന അച്ചന്റെ രണ്ടാൺമക്കളെ വീട്ടിൽ താമസിപ്പിച്ച് സംരക്ഷിക്കണം. അതാണ് വാടകയ്ക്കു പകരമായി ഞാൻ ചെയ്തുകൊടുക്കേണ്ടത്. അത് ഞാൻ സന്തോഷത്തോടെ ഏറ്റെടുത്തു. അപ്പോൾ കുടുംബത്തിൽ അംഗങ്ങൾ എത്ര എന്നോ എട്ട്. വേലക്കാരി ഉൾപ്പെടെ എട്ടു പേരെ ഞാൻ സംരക്ഷിക്കണം ഇടവക ഭരണം പള്ളിഭരണം – എത്രകാലം.

## വാട്ടുകപ്പയുടേയും മുതിരയുടേയും കഥ

വരുമാനം ഇല്ലാതെ എങ്ങനെ ജീവിക്കും. ഇടവകയിലെ ഒരു മനുഷ്യന്റെ സന്മനസ്സുകൊണ്ട് കടയിൽനിന്നും കടംപറ്റു തുടങ്ങി. അതും ഒരു വലിയ തുകയായി. ആ വർഷമാണ് ഒരു വലിയ വെള്ള

പ്പൊക്കം ഉണ്ടായത്. റോഡുകൾ എല്ലാം വെള്ളംകൊണ്ടു ബ്ലോക്ക് ആയി. വണ്ടിയോട്ടം നിന്നു. കടയിൽനിന്നും പറ്റുപടിയാണല്ലോ. ഒരു ദിവസം എന്റെ അനുജൻ അച്ചൻകുഞ്ഞിനോട് കടക്കാരൻ ചോദിക്കയാണ് നിങ്ങളുടെ വീട്ടിൽ എരുമയെ വളർത്തുന്നുണ്ടോ? ഇല്ല എന്നവൻ മറുപടി പറഞ്ഞു. പിന്നീട് ഈ മുതിരയൊക്കെ എന്തിനാണ് വാങ്ങിക്കൊണ്ടുപോകുന്നത്.

മാർതോമ്മായിലെ ജോസഫ് അച്ചന്റെ മക്കൾ പള്ളിക്കൂടത്തിൽ നിന്നും നാലുമണിക്കു വന്നാൽ "കൊച്ചമ്മോ!" എന്ന വിശപ്പിന്റെ വിളി തുടങ്ങും. വിശക്കുന്നു എന്നു പറയും. ഒരിക്കൽ ഇടവകയിൽ നിന്നും ആരോ ഒരാൾ കുറേ വാട്ടുകപ്പ കൊണ്ടുത്തന്നു. രണ്ടു ദിവസം കൊണ്ട് അതു കഴിഞ്ഞു. പിന്നത്തെ ആശ്രയമായിരുന്നു ഈ മുൻ പറഞ്ഞ മുതിര. എത്രകാലം ആ വീട്ടിൽ കഴിഞ്ഞു എന്നു കൃത്യമായി ഓർമ്മ ഇല്ല.

ജോസഫ് അച്ചന്റെ മൂത്ത മകൻ പിന്നീട് മാർതോമ്മാ കോളേജിലെ പ്രിൻസിപ്പൽ ആയി. രണ്ടാമത്തെ മകൻ ഏതോ നല്ല നിലയിലും ആയിത്തീർന്നു. എന്റെ സഹോദരി കുഞ്ഞുമോൾ ഇന്ന് കാനഡായിൽ കുടുംബസമേതം സ്ഥിരതാമസമാണ്. അവളുടെ മക്കൾ ഡോക്ടറും എൻജിനീയറും ഒക്കെയാണ്. എന്റെ അനുജൻ സൗത്തുകാനറായിൽ വലിയ ഭൂസ്വത്തിന്റെ ഉടമയായി; പഞ്ചായത്തു പ്രസിഡന്റും ആയി. അവന്റെ മക്കൾ എൻജിനീയറും വലിയ ബിസിനസ്സുകാരുമായി കഴിയുന്നു.

എന്റെ മകൻ റൻജി ഇന്നു ബാംഗ്ലൂരിൽ ഡോക്ടറാണ്. അവന്റെ ഭാര്യയും ഡോക്ടർ. അന്നത്തെ വാട്ടുകപ്പയും എരുമ തിന്നുന്ന മുതിരയും ഒക്കെയായി പള്ളിഭരണത്തിനായി സേവനം ചെയ്യാൻ വന്ന സമയത്തെ ദുരിതവും ദാരിദ്ര്യവും എന്നോടൊത്തു അനുഭവിച്ചവർ ഇന്നത്തെ അവരുടെ സ്ഥിതി ഓർത്തുനോക്കുക. എന്റെ സ്ഥിതിയും മോശമല്ല. ഈ ത്യാഗങ്ങൾ പങ്കുവച്ച് അനുഭവിച്ച എന്റെ സഹധർമ്മിണി അച്ചാമ്മയെ ഈ സമയത്ത് സ്മരിക്കുന്നു. ഇന്നത്തെ പള്ളിയിൽ സേവനം അനുഷ്ഠിക്കാൻ വരുന്ന അച്ചന്മാരുടെ ശമ്പളം, താമസസൗകര്യം, ലീവ് അലവൻസ്, യാത്രാ അലവൻസ്, പെൻഷൻ, മൂന്നു വർഷം കഴിഞ്ഞ് യാത്ര അയയപ്പിനു കിട്ടുന്ന ലക്ഷങ്ങൾ, അടുത്ത സമയത്ത് ബാംഗ്ലൂരിൽ മൂന്നു വർഷം സേവനം അനുഷ്ഠിച്ച് അടുത്ത പള്ളിയിലേക്ക് സ്ഥലംമാറിപ്പോയ അച്ചന് യാത്രയയപ്പു സമ്മാനമായി കൊടുത്തത് ഒരു ബ്രാന്റ് ന്യൂ മോഡേൺ

കാർ. ഹാ! എത്ര വിരോധാഭാസം. ഇരുപതോളം പള്ളിയിൽ കുടിയേറ്റമേഖലയിൽ സേവനം ചെയ്ത എനിക്ക് ഇന്നുവരെ യാത്ര അയപ്പോ, സമ്മാനമോ ആയി ഒന്നുംതന്നെ കിട്ടിയിട്ടില്ല.

## കീറിയ കുപ്പായവും സാരിയും

കുപ്പായം കുറേക്കാലം ഇട്ടുകഴിയുമ്പോൾ കൈഭാഗം കീറും. അതു തയ്ച്ചുകൊണ്ടു വീണ്ടും ഇടും. ഒരു പ്രാവശ്യം സ്റ്റുഡൻസ് എന്നോടു പറയുകയാണ് "അച്ചാ ഇനിയും ഈ കുപ്പായമങ്ങ് കളഞ്ഞുകൂടായോ." അതുപോലെ തന്നെ ഒരു പ്രാവശ്യം എന്റെ ഭാര്യയോടു മറ്റു ടീച്ചർമാർ പറയുകയാണ് "കൊച്ചമ്മേ ഇനിയും ഈ സാരി കീറി തയ്ച്ചതു മതി. ഇതങ്ങു മാറ്റിക്കൂടായോ."

## അഞ്ചു പള്ളികൾക്ക് ഒരേ കാപ്പ

പള്ളിയിൽ ശുശ്രൂഷയ്ക്ക് ഉപയോഗിക്കുന്ന എനിക്ക് കാപ്പ സെറ്റ് ആകെ ഒന്ന്. അതാണ് എല്ലാ പള്ളികളിലെ ആരാധനയ്ക്കും കൊണ്ടുപോകുന്നത്. നാലഞ്ചു പള്ളികൾ കാണുമല്ലോ ചുമതലയിൽ. വർഷങ്ങളിൽ അതുതന്നെയായിരിക്കും ഉപയോഗിക്കുന്നത്. ഇന്നത്തെ സ്ഥിതിയോ 52 ഞായറാഴ്ചയ്ക്കും 52 സെറ്റ് കാപ്പ മാറി മാറി ഉപയോഗിക്കാൻ പള്ളിയിൽ സ്റ്റോക്കുണ്ട്. കുപ്പായത്തിന് തുണി അച്ചന്മാർക്ക് ആവശ്യത്തിനും അനാവശ്യത്തിനുമായി കൊണ്ടുക്കൊടുക്കും.

ഞങ്ങളുടെ കാലത്തെ ഒരു സംഭവം വിവരിക്കട്ടെ.

## അച്ചൻ അയയിൽ കിടക്കുന്നത്

ഒരിക്കൽ ഇടവകയിൽ ഒരാൾ മരിച്ചു. സംസ്കാരത്തിന് ഒരച്ചനെ വിളിക്കാൻ രണ്ടുപേർ വീട്ടിൽ വന്നു. അച്ചൻ ഇവരുമായിട്ട് സംസാരിച്ച് അങ്ങു ഇരിക്കുകയാണ്. കുറെ ആയപ്പോൾ വന്നവർ പറഞ്ഞു, അച്ചാ ശവസംസ്കാരം ഇത്ര മണിക്കാണ്. നമുക്ക് പോകാം. അച്ചൻ അതൊന്നും കൂട്ടാക്കാതെ പിന്നെയും കുശലം പറഞ്ഞുകൊണ്ടിരുന്നു. വന്നവർ പിന്നേയും അച്ചനെ ഓർമ്മപ്പെടുത്തും. അച്ചൻ ഇടയ്ക്ക് ഒരു വശത്തേയ്ക്ക് കണ്ണുകൊണ്ട് ആംഗ്യംപോലെ കാണിച്ചുകൊണ്ടിരുന്നു.

പല പ്രാവശ്യം അച്ചൻ ഈ സിഗ്നൽ കാണിച്ചപ്പോൾ വന്നവർക്കു കാര്യം പിടികിട്ടി. കുപ്പായം അയയിൽ ഉണക്കാൻ ഇട്ടിരിക്കുകയാണെന്ന്. അന്നത്തെ കാലവും ഇന്നത്തെ കാലവുമായുള്ള അന്തരം

ഓർത്തുനോക്കിക്കെ. കാസാപീലാസാ ഇടവകയിലുള്ള ധനികന്മാരുടെ വീട്ടിൽ കൊണ്ടു പണയംവച്ച് കുഞ്ഞുങ്ങളെ പോറ്റേണ്ട ഗതികേട് വരെ അക്കാലത്തുണ്ടായിരുന്നതായി അച്ചന്മാർ പറഞ്ഞു ഞാൻ കേട്ടിട്ടുണ്ട്.

ഇതുകൊണ്ടൊക്കെയായിരിക്കാം ഗീവർഗ്ഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ രണ്ടു കുഞ്ഞുങ്ങൾ മതി എന്നു എന്നോടു പറഞ്ഞിട്ടുള്ളതും സൗത്തു കാനറായിൽ ചെന്നാൽ 10 ഏക്കർ സ്ഥലത്ത് റബർ വച്ചുകൊള്ളണം എന്നും ഉപദേശിച്ചതും.

നമ്മുടെ അച്ചന്മാർ എത്ര ത്യാഗം സഹിച്ചിട്ടുണ്ട് എന്ന് ഇതിൽനിന്നൊക്കെ മനസ്സിലാക്കാൻ കഴിയും. ഇന്നു സ്വന്തമായി കാർ ഇല്ലാത്ത അച്ചന്മാർ ഉണ്ടോ? പള്ളിയിൽനിന്നും വാഹനം, പെട്രോൾ ഇവയെല്ലാം. അന്ന് പത്തും പതിനഞ്ചും കിലോമീറ്റർ വരെ നടന്നു വേണം കുർബാനയ്ക്കു പോകേണ്ടത്.

## പത്തും പത്തും ഇരുപത് കിലോമീറ്റർ നടപ്പ്

ഞാൻ പത്തു കിലോമീറ്റർ ദൂരം നടന്ന് കുർബാനയ്ക്ക് പള്ളിയിൽ പോകുമായിരുന്നു. അന്നുതന്നെ തിരിച്ചും 10 കിലോമീറ്റർ. ഉപവാസം എടുത്തുകൊണ്ടാണ് ഈ നടപ്പ് എന്നു ഓർത്തുകൊള്ളണം. ഉമിനീരുപോലും ഇറക്കാതെയാണ് കുർബാനയ്ക്കു പോകുന്നത് എന്ന് അറിയാമല്ലോ.

## തിരുമേനിയുടെ കമന്റ്

അടുത്ത കാലത്ത് ഞാൻ മലബാർ ഭദ്രാസനത്തിന്റെ സക്കറിയാ മാർ തേയോഫിലോസ് തിരുമേനിയോട് ഈ നടപ്പുകാര്യം പറഞ്ഞപ്പോൾ അദ്ദേഹം മറുപടി പറഞ്ഞത് ഇന്നത്തെ അച്ചന്റെ ആരോഗ്യത്തിന്റെ രഹസ്യം അന്നത്തെ നടപ്പാണെന്ന് പറഞ്ഞു ആശ്വസിപ്പിച്ചു. സത്യമാണ്. ഞാൻ ചെയ്ത സേവനത്തിന്റെ നൂറിരട്ടി പ്രതിഫലമാണ് ദൈവം എനിക്ക് തന്നിരിക്കുന്നത്. ഈ 82-ാം വയസ്സിലും ഞാൻ കാർ ഡ്രൈവു ചെയ്യുന്നു. 82 വയസ്സുള്ള എന്നെ 28 വയസ്സുകാരൻ എന്നാണ് തമാശയായി പലരും പറയുന്നത്.

രണ്ടു ദിവസം മുമ്പ് എന്റെ മകൻ ഒരു ബാങ്കിൽ ചെന്നപ്പോൾ ഉത്തരാഖണ്ഡുകാരനായ മാനേജർ പറയുകയാണ്. Your father is smarter than us (നമ്മേക്കാൾ ഊർജ്ജസ്വലനാണ് ഫാദർ എന്ന്). ഇതെല്ലാം ദൈവം തന്ന പ്രതിഫലമാണ്. അന്നത്തെ നടപ്പിന്റെയും കഷ്ടപ്പാടിന്റെയും കൂലി.

## ഞാൻ നൂറുശതമാനവും സംതൃപ്തൻ

കഴിഞ്ഞ വർഷം ഒരു വൈദികൻ എന്നോടു ചോദിച്ചു. ഈ വൈദികവൃത്തിയിൽ അച്ചൻ സന്തുഷ്ടനാണോ എന്ന്. "നൂറു ശതമാനവും ഞാൻ സന്തോഷവാനാണ് സന്തുഷ്ടനാണ്", ഞാൻ മറുപടി പറഞ്ഞു. ഞാൻ അച്ചനോട് ഒരു മറുചോദ്യം ചോദിച്ചു. "അച്ചൻ സന്തുഷ്ടനാണോ ഈ വൈദികവൃത്തിയിൽ?" "അല്ല" എന്ന മറുപടിയാണ് എനിക്ക് കിട്ടിയത്.

ഇന്ന് ഇത്രമാത്രം സമ്പദ്സമൃദ്ധിയായ അച്ചന്മാർക്കു ജീവിക്കാൻ കഴിയുന്നെങ്കിലും അച്ചൻ സന്തുഷ്ടനല്ല. എന്താണ് കാരണം? യാതന സഹിച്ചു ജീവിച്ച ഞാൻ ഇന്ന് കൂടുതൽ സന്തുഷ്ടനാണ്. എന്റെ ജീവിതം ധന്യമാണെന്നു ഞാൻ വിശ്വസിക്കുന്നു.

## ദൈവം തന്നു, ദൈവം തിരിച്ചെടുത്തു

ദൈവം തന്ന നന്മയും തിന്മയും ഞാൻ ഒരുപോലെ സ്വീകരിച്ചു. ദുരന്തങ്ങൾ വന്നപ്പോൾ ഞാൻ പറഞ്ഞു ദൈവം തന്നു, ദൈവം തിരിച്ചെടുത്തു എന്നു ഇയ്യോബിനെപ്പോലെ പറയുവാൻ എനിക്ക് കഴിഞ്ഞു. ദൈവനാമം മഹത്വമാക്കപ്പെടട്ടേ എന്നു ഇയ്യോബ് പറഞ്ഞു. എനിക്കും അതുതന്നെയാണ് പറയാനുള്ളത്.

കൂടാതെ കുടിയേറ്റക്കാരുടെ നിലമ്പൂർ പ്രദേശത്തു കുഞ്ഞുങ്ങളെ വെള്ളിയാഴ്ച ഉച്ചസമയത്തുള്ള രണ്ട് മണിക്കൂർ ഒഴിവുസമയത്ത് പള്ളിയിൽ കൂട്ടി ആരാധനാ പരിശീലനവും മറ്റു ഉപദേശങ്ങളും മറ്റും കൊടുക്കുന്നതിന് എനിക്ക് സൗകര്യം കിട്ടി. അതിനുവേണ്ടി സ്കൂളിലുള്ള അദ്ധ്യാപകരേയും പ്രയോജനപ്പെടുത്തി.

ഞാൻ ഇപ്രകാരം ചെയ്യുന്നതു കണ്ടപ്പോൾ അടുത്ത മാർ തോമ്മാ പള്ളിയിലും ഇപ്രകാരം അവരുടെ ഇവിടുത്തെ സ്കൂൾ കുട്ടികൾക്ക് പരിശീലനക്ലാസ്സുകൾ കൊടുത്തു തുടങ്ങി .

1962-ൽ ഈ പ്രദേശത്തുള്ള എല്ലാ ഓർത്തഡോക്സ് ഇടവകകളെയും സംഘടിപ്പിച്ചു മലബാർ സിറിയൻ കൺവൻഷൻ എന്ന പേരിൽ ഒരു കൺവൻഷൻ ആരംഭിച്ചു.

പിറ്റേവർഷം മുതൽ 1963-ൽ അടുത്തുള്ള മാർതോമ്മാ പള്ളിയിലും ഇതേവിധത്തിൽ നിലമ്പൂർ മാർതോമ്മാ കൺവൻഷൻ എന്ന പേരിൽ കൺവൻഷൻ ആരംഭിച്ചു. ഈ രണ്ടു കൺവൻഷനും ഒന്നിനൊന്നു അഭിവൃദ്ധിയിൽ ഇന്നും നടന്നുകൊണ്ടിരിക്കുന്നു എന്നതിൽ

എനിക്ക് അതിയായ സന്തോഷം ഉണ്ട്. കൺവൻഷനെക്കുറിച്ച് മറ്റൊരിടത്ത് വിശദമായി ചേർത്തിട്ടുണ്ട്.

കുടിയേറ്റ മേഖലകളിൽ ദരിദ്രരുടെ ഇടയിലാണ് ഞാൻ പ്രവർത്തിച്ചത്. എന്റെ പ്രവർത്തനങ്ങളെക്കുറിച്ച് ഞാൻ സ്വയമായ എഴുതുന്നില്ല. ഈ പുസ്തകത്തിന്റെ ആദ്യഭാഗങ്ങളിൽ മറ്റുള്ളവർ കുറേയൊക്കെ എഴുതിയിട്ടുണ്ട്. എന്റെ സഹപ്രവർത്തകരും മറ്റ് ജാതിമതസ്ഥരും.

30-ാമത്തെ വയസ്സിലാണ് ഞാൻ ഈ ശുശ്രൂഷ ഏറ്റെടുത്തത്. കർത്താവ് 30-ാം മത്തെ വയസ്സിൽ ആയിരുന്നല്ലോ പരസ്യശുശ്രൂഷ ആരംഭിച്ചത്. കർത്താവിനെപ്പോലെ 30-ാം വയസ്സിൽ ഞാൻ ദരിദ്രരുടെ ഇടയിൽ പ്രവർത്തിക്കുവാൻ ദൈവം എനിക്ക് അവസരം നൽകിയതിൽ ദൈവത്തെ സ്തുതിക്കുന്നു. എന്റെ ജന്മദിനം 1931 സെപ്റ്റംബർ ഒന്നിന് വൈദികനായത് 1961 ജനുവരി 16-നും വയസ്സ് 30.

നിലമ്പൂർ പ്രദേശത്തുള്ള നാല് കുടിയേറ്റ ഇടവകകളാണ് ആദ്യമായി എനിക്ക് സേവനത്തിനായി ആദ്യം കിട്ടിയത്.

ചുങ്കത്തറ, ഇടക്കര, മാമാങ്കര, പനമണ്ണ എന്നീ ഓർത്തഡോക്സ് സഭയിലെ ഇടവകകൾ. 1958 ആയപ്പോഴേയ്ക്ക് സഭ യോജിച്ചതു കാരണം യാക്കോബായ-ഓർത്തഡോക്സ് എന്നീ വ്യത്യാസമില്ലാതെ ഇവിടെ എല്ലാവരും ഒന്നിച്ചു ഓർത്തഡോക്സ് സഭയുടെ മലബാർ മെത്രാസനത്തിന്റെ കീഴിൽ ആയി കഴിഞ്ഞിരുന്നു.

വടക്കരും തെക്കരും എന്നു പറയപ്പെടുന്ന രണ്ടു വിഭാഗങ്ങളും ഒരുമിച്ച് വടക്കരുടെ രീതി ഒന്നു - തെക്കരുടെ രീതി മറ്റൊന്ന്.

വടക്കർ അന്നു ഉണ്ണുമ്പോൾ ഇല കമഴ്ത്തിയിട്ടായിരുന്നു ഉണ്ടു കൊണ്ടിരുന്നത്. തെക്കർ മലർത്തിയും ഇല ഇടും. ഒരേ സദ്യയ്ക്ക് ഈ വിധത്തിൽ രണ്ടുവിധത്തിൽ ഇലയിട്ട് ഉണ്ണുമായിരുന്നു.

കൂടാതെ തെക്കോട്ടു മാതാവിന്റെ നാമത്തിൽ മദ്ധ്യസ്ഥ പ്രാർത്ഥന നടത്തുന്ന പതിവില്ലായിരുന്നു. അത് ഇവിടെ എല്ലാ പള്ളികളിലും കുർബാനമദ്ധ്യേ നടത്തണമായിരുന്നു. ഞാൻ അത് ഇവിടെ വന്നാണ് നടത്താൻ പഠിച്ചത്. ഈ മദ്ധ്യസ്ഥ പ്രാർത്ഥനയെക്കുറിച്ച് തെക്കുള്ള ഒരു മനുഷ്യൻ (അന്നു ആ പള്ളിയുടെ ട്രസ്റ്റി) പറയുക 'തിരുവാതിരപ്പാട്ട്" എന്നാണ്. എന്നാൽ വടക്കുള്ളവർ വളരെ ബഹുമാനപുരസ്സരമാണ് ഇത് എല്ലാ കുർബാനയ്ക്കും നടത്തിയിരുന്നത്.

ക്രമേണ തെക്കരും ഇതു കണ്ടു മനസ്സിലാക്കി നേർച്ച നേർന്ന് മദ്ധ്യസ്ഥപ്രാർത്ഥന നടത്തിക്കൊണ്ടിരിക്കുന്നു. ഇപ്പോഴും.

അതുപോലെ 12 പൈതങ്ങളുടെ നേർച്ച എന്നൊന്നു തെക്കെങ്ങും ഇല്ലായിരുന്നു. വർഷത്തിൽ ഒരിക്കൽ വടക്കർ അവരുടെ വീടുകളിൽ വളരെ പണം ചെലവഴിച്ച് സദ്യയും പുര കൂദാശയും നടത്തും. കല്യാണത്തിനു അല്ലെങ്കിൽ മറ്റ് അടിയന്തിരത്തിനു വിളിക്കുന്നതുപോലെ അയൽക്കാരേയും ഇടവകക്കാരേയും അന്നു വീട്ടിൽ വിളിച്ചുവരുത്തി സദ്യ. കന്നുകാലികളെ അറുത്തു വളരെ കേമമായി നടത്തും.

മിക്കവരും അന്നത്തെ പരിപാടി കാനായിലെ കല്യാണംപോലെയാണ് നടത്തിയിരിക്കുന്നത്. കാനായിലെ വിഭവങ്ങൾ എല്ലാം ഉണ്ടായിരിക്കും. വടക്കൻ പ്രദേശത്തുള്ള അച്ചന്മാർ ഈ പരിപാടിയിൽ എല്ലാ വിഭവങ്ങളിലും പങ്കുചേരുമായിരുന്നു.

യേശുവും ശിഷ്യന്മാരും കാനായിലെ കല്യാണത്തിനു സംബന്ധിച്ചിരുന്നല്ലോ. വീഞ്ഞു പോരാതെ വന്നപ്പോൾ കർത്താവല്ലേ ഇത് വർദ്ധിപ്പിച്ചു കൊടുക്കുന്നത്. നിർദ്ദോഷമായ ഒരു പരിപാടി എന്നു പറയാം.

നേരത്തേ എഴുതിയിട്ടുണ്ടെന്നു തോന്നുന്നു. നേർച്ച സദ്യ കഴിഞ്ഞ് ഒരിക്കൽ വീട്ടുകാർ ഭവ്യമായി ബീഡിയും തീപ്പെട്ടിയും എന്റെ മുമ്പിൽ മേശയിൽ കൊണ്ടുവയ്ക്കും. ഞാൻ സ്നേഹപൂർവ്വം അതു നിരസിക്കും.

കറികളുടെ കാര്യത്തിലും തെക്കരുടേതും വടക്കരുടേതും തമ്മിലും ഒത്തിരി വ്യത്യാസം ഉണ്ടായിരുന്നു. എന്നാൽ ഇന്ന് എല്ലാ കറികളും തെക്കൻ രീതിയിൽ തന്നെ ആയി മാറിക്കഴിഞ്ഞു. ഇലയുടെ കാര്യത്തിലും കമഴ്ത്തി ഇടുകയില്ല.

എനിക്ക് ആദ്യം കിട്ടിയ നാലു പള്ളികളിൽ ഇടക്കരപള്ളിയും മാമാങ്കാര പള്ളിയിലും ഉള്ളവർ ബഹുഭൂരിപക്ഷവും വടക്കരായിരുന്നു.

എന്നാൽ ചുങ്കത്തറയും പനമണ്ണ പള്ളിയിലുള്ളവർ മുഴുവനും തന്നെ തെക്കർ ആയിരുന്നു.

ഞാൻ തെക്കൻ ആയിരുന്നെങ്കിലും വടക്കരുടെ സംസ്കാരത്തോടും രീതിയോടും സഹകരിച്ചു പ്രവർത്തിച്ചു പോന്നു. എന്നു

വച്ച് കുടിക്കാനോ ബീഡിവലിക്കാനോ ഞാൻ അന്നും ഇന്നും പോയിട്ടില്ല.

നിലമ്പൂർ മേഖല പൊതുവേ ഫലപുഷ്ടിയുള്ള പ്രദേശമായിരുന്നു. കൃഷിസ്ഥലത്തു തന്നെയായിരുന്നു അവർ താമസിച്ചിരുന്നത്. മരച്ചീനി, നെല്ല്, തെങ്ങ്, കാച്ചിൽ, ചേന എന്നുവേണ്ട എല്ലാ കൃഷികളും അവർ ചെയ്തിരുന്നു.

തെക്കരും വടക്കരും എന്നും സഭയിൽ ഒരു ചേരിതിരിവ് സമുദായം രണ്ടായി തിരിഞ്ഞതു മുതൽ ബുദ്ധിയാന്മാർ ആരോ ഈ തെക്കർ - വടക്കർ പ്രയോഗത്തിന് വലിയ പ്രാധാന്യം കൊടുത്തിരുന്നു.

വടക്കർ ബാവാ കക്ഷിക്കാരും, തെക്കർ മെത്രാൻ കക്ഷിക്കാരുമായി അറിയപ്പെട്ടു. ബാവാക്കക്ഷി എന്നാൽ പാത്രിയർക്കീസ് ബാവായുടെ കൂടെ നിൽക്കുന്നവർ എന്നും മെത്രാൻ കക്ഷി എന്നാൽ വട്ടശ്ശേരിൽ മാർ ദിവന്നാസിയോസ് മെത്രാന്റെ കൂടെ നിൽക്കുന്നവരും. അങ്ങനെയാണ് ബാവാ കക്ഷി, മെത്രാൻ കക്ഷി എന്നു പേരു നസ്രാണികൾ സമ്പാദിച്ചത്. പണ്ട് പഴയ കൂറ്റുകാരും പുതിയ കൂറ്റുകാരും എന്നപോലെ പഴയ കൂറ്റുകാർ പോർട്ടുഗീസ്കാരുടെ ഒപ്പം നിന്നവരും പുതിയ കൂറ്റുകാർ അർക്കദിയാക്കോന്റെ കൂടെ നിന്നവരും. എന്തൊരു വിരോധാഭാസം!

മേൽപ്പറഞ്ഞ പുത്തൻ കൂറ്റുകാരാണ് ബാവാകക്ഷിയും മെത്രാൻ കക്ഷിയുമായി മാറിയത്.

എന്നാൽ 1958-ൽ ഇവർ പരസ്പരം സ്വീകരിച്ച് രമ്യമായ കാലമായിരുന്നതിനാൽ കക്ഷിവഴക്ക് ഞാൻ നിലമ്പൂർ ഉണ്ടായിരുന്ന 10 വർഷക്കാലം ഇല്ലായിരുന്നു എന്നത് വളരെ ആശ്വാസകരമായിരുന്നു. അന്നു സഭയിൽ ഭിന്നതയില്ലാതിരുന്നതിനാൽ മറ്റു സഭകളുടെ കടന്നുകയറ്റവും ഇല്ലാതിരുന്നു എന്നു പറയാം. നിലമ്പൂർ പ്രദേശത്ത് ഇടക്കര മുപ്പിനി എന്ന സ്ഥലത്തു മാത്രമാണ് ഒരു മലങ്കര കത്തോലിക്കാ പള്ളി ഉണ്ടായിരുന്നത്.

ഞാൻ അടുത്ത കാലത്തു മാമാങ്കരയിലും എരുമുണ്ടയിലെയും എന്റെ പഴയ ഇടവകകൾ സന്ദർശിച്ചപ്പോൾ 100 വീട്ടുകാരോളം ഇടവകക്കാർ ഉള്ള ഒരു മലങ്കര കത്തോലിക്കാ പള്ളിയിലാണ് ഞാൻ അറിയാതെ ചെന്നത്. മാമാങ്കര ഓർത്തഡോക്സ് പള്ളി (അതാ

യത് ഞാൻ 50 വർഷം മുമ്പ് ഇരുന്ന) ആയിരിക്കും എന്നാണ് ഞാൻ ധരിച്ചത്. വികാരി അച്ചനുമായി സംസാരിച്ചപ്പോൾ ആണ് തെറ്റു മനസ്സിലായത്.

ഞാൻ അന്തംവിട്ടുപോയി. സഭാ സ്നേഹികളായ എന്റെ പഴയ ഇടവകക്കാർ സഭ മാറി റോമാ സഭയെ ആലിംഗനം ചെയ്തതെന്തിനായിരുന്നു എന്നായിരുന്നു എന്റെ മനസ്സിൽ. അവരുടെ ഒരു ഹൈസ്കൂളും പള്ളിയോടു ചേർന്നുണ്ട്.

ഞാൻ അതുകഴിഞ്ഞ് എന്റെ പഴയ ഓർത്തഡോക്സ് പള്ളി സന്ദർശിക്കുന്നതിനു മുമ്പ് പഴയ ഓർത്തഡോക്സ് പള്ളിയുടെ സ്ഥാപകരിൽ പ്രമുഖനായിരുന്ന ആലമ്പള്ളി പാപ്പച്ചന്റെ മകൻ മാത്തുക്കുട്ടിയെ അന്വേഷിച്ചപ്പോൾ അവർ പെന്തക്കോസ്തിൽ പോയി എന്നു മനസ്സിലായി. എങ്കിലും ഞാൻ മാത്തുക്കുട്ടിയുടെ വീട്ടിൽപോയി മാത്തുക്കുട്ടിയെ കൂട്ടിക്കൊണ്ടാണ് എന്റെ പഴയ ഓർത്തഡോക്സ് പള്ളിയിൽ പോയത്. ഞാൻ വന്നതനുസരിച്ച് എന്നേക്കുറിച്ച് കേട്ടിട്ടുള്ളവർ ഒക്കെ ഓടിക്കൂടി. മാത്തുക്കുട്ടിയും പള്ളിയിൽ വന്നു. കഴിഞ്ഞ 50 വർഷത്തെ കഥകളും മറ്റും സംസാരിച്ചു.

മാമാങ്കര ഓർത്തഡോക്സു പള്ളിയുടെ നേരെ മുമ്പിൽ പടിഞ്ഞാറേ പള്ളിമുറ്റം തീരെ ഇല്ലെന്നു തന്നെ പറയാം. പടിഞ്ഞാറേ സ്ഥലം മുഴുവൻ മുസ്ലീം പള്ളിക്കാരുടെ കൈവശം 1961-ൽ മാമാങ്കര മുഴുവൻ പ്രദേശങ്ങളും അക്കാലങ്ങളിൽ ഓർത്തഡോക്സുകാരുടെ ഒരു സാമ്രാജ്യം ആയിരുന്നു.

ഇന്ന് ഓർത്തഡോക്സ് ഇടവക അഭിവൃദ്ധിയിൽ തന്നെ എങ്കിലും ഞാൻ അവിടെ വിട്ടുപോന്നതിനുശേഷം സഭാനേതൃത്വം ഉത്തരവാദിത്വത്തോടുകൂടി നേതൃത്വം കൊടുത്തിരുന്നെങ്കിൽ സുൽത്താൻ ബത്തേരി പോലെ ഓാർത്തഡോക്സ് സഭയുടെ ആളുകൾ ഈ വിധത്തിൽ ചിതറിപ്പോകുമായിരുന്നില്ല എന്നുള്ള കാര്യം ഓർക്കുമ്പോൾ ദുഃഖം തോന്നാതിരിക്കുമോ?

ഞാൻ 1961-ൽ അതിന്റെ വികാരിയായി ചുമതലയേറ്റ സമയത്താണ് അവിടെ വെറും ഒരു ഷെഡ്ഡായിരുന്ന സ്ഥലത്തു ഒരു പുതിയ പള്ളിക്ക് നിലമ്പൂർ പ്രദേശത്ത് ആദ്യമായി പണി ആരംഭിച്ചത്. അവിടെ സമാധാനമായി പ്രവർത്തിക്കുന്നതിന് എനിക്ക് സഭാനേതൃത്വം അവസരം തന്നിരുന്നെങ്കിൽ ഈ ഇടവക ഈവിധം

ആകുമായിരുന്നില്ല എന്നുള്ള കാര്യത്തിൽ യാതൊരു സംശയവു മില്ല. എന്നാൽ സഭാനേതൃത്വത്തിന്റെ പിടിപ്പുകേടുകൊണ്ടാണ് ഇതൊക്കെ സംഭവിച്ചത് എന്ന് എനിക്ക് ഉത്തമ ബോദ്ധ്യമുണ്ട്.

നേരത്തേ ഞാൻ എഴുതിയിട്ടുള്ളതുപോലെ എരുമമുണ്ടയിൽ 1969-70 ൽ ഞാൻ പോയി അന്നു അവരെ സംഘടിപ്പിച്ചു അവിടെ ഒരു സ്വതന്ത്ര ഇടവക രൂപീകരിച്ചു പള്ളി സ്ഥാപിച്ചു ആരാധന ആരംഭിച്ചില്ലായിരുന്നെങ്കിൽ ഇവരെ മുഴുവൻ മറ്റു സഭക്കാർ തട്ടി ക്കൊണ്ടുപോകുമായിരുന്നു. ഇന്ന് സഭയ്ക്ക് അഭിമാനിക്കാനുള്ള വക അവിടെയുണ്ട്. മനോഹരമായ ഒരു കൂറ്റൻ പള്ളിയും നൂറിനു മേൽ വീട്ടുകാരുമുള്ള ഒരു ഇടവകയും അവിടെ ഉണ്ട്. അതിൽ ഞാൻ അഭിമാനിക്കുന്നു. ഇതുപോലെതന്നെ പാലക്കാട്ടു പ്രദേ ശത്തു വളരെ വൈകിയെങ്കിലും എം. എം. ഏബ്രഹാം അച്ചന്റെയും ആൻഡ്രൂസ് അച്ചന്റെയും നേതൃത്വം ഇല്ലാതിരുന്നു എങ്കിൽ അവി ടെയും മാമാങ്കരയിൽ സംഭവിച്ചതുതന്നെ സംഭവിക്കുമായിരുന്നു. എന്റെ അഭിപ്രായവും അനുഭവവും എന്റെ ജീവചരിത്രത്തിൽ ഞാൻ എഴുതുന്നതിന് ആർക്കെങ്കിലും പരിഭവം തോന്നുന്നു എങ്കിൽ എന്നോടു ക്ഷമിക്കണമെന്നു ഈ അവസരത്തിൽ പറഞ്ഞുകൊ ള്ളട്ടെ.

സൗത്തു കാനറായിൽ ഇതിനേക്കാൾ വലിയ പിഴവാണ് സഭാ നേതൃത്വത്തിനു സംഭവിച്ചത്. സൗത്തു കാനറായിലെ കുടിയേറ്റ ക്കാരുടെ സ്ഥിതിവിവരക്കണക്കു ഞാൻ എടുത്ത് ഒരു പുസ്തകം കുടിയേറ്റ കുടുംബങ്ങൾ എന്ന പേരിൽ പ്രസിദ്ധീകരിച്ചിട്ടുണ്ട്. മല ങ്കര കത്തോലിക്കാ ഇടവകകൾ കുടിയേറ്റ കാലത്തു ഉണ്ടായിട്ടുണ്ട്. അവരിൽ 90% ആളുകളും ഓർത്തഡോക്സുകാരാണ് എന്നുള്ളത് ഒരു സത്യമാണ്. എന്റെ കയ്യിൽ കണക്ക് വച്ചുകൊണ്ടാണ് ഞാൻ എഴുതുന്നത്.

സൗത്തു കാനറായിലെ കുടിയേറ്റക്കാരുടെ ദാരിദ്ര്യം മുതലെടു ത്തുകൊണ്ട് അവർ പ്രവർത്തിച്ചു. അവരുടെ ബഥനി സന്യാസ പ്രസ്ഥാനക്കാർക്ക് 20 വർഷത്തേക്ക് സൗത്തു കാനറാ വിട്ടു കൊടുത്തു. അവർ അവിടം ഏറ്റെടുത്തുകൊണ്ട് വിദ്യാഭ്യാസസ്ഥാ പനങ്ങൾ ഉണ്ടാക്കി ദരിദ്രരായവർക്ക് അല്പം ചില സഹായങ്ങൾ കൂടാതെ അമേരിക്കൻ ഗോതമ്പും പാൽപ്പൊടിയും ഒക്കെ കൊടുത്തു അന്നത്തെ ചുറ്റുപാടിൽ കുറേപേർ അവരുടെ പ്രലോഭ നങ്ങളിലായി. അങ്ങനെ പല ഇടവകകളും അവർ അവിടെ രൂപീക

രിച്ചു. ഈ സമയത്തൊന്നും സഭാനേതൃത്വം സൗത്തുകാനറായിലെ സ്ഥിതിഗതികൾ കണ്ടുകൊണ്ടിരുന്നു, കാണാതിരുന്നില്ല. പോകുന്നവർ പോകട്ടെ എന്നുള്ള കമന്റാണ് സഭാനേതൃത്വം പറഞ്ഞുകൊണ്ടിരുന്നത്.

അഖില ലോകസഭയെന്നു അവകാശപ്പെടുന്ന ഓർത്തഡോക്സ് സഭ കോട്ടയത്തിനു പുറത്ത് എന്തെങ്കിലും ഒരു കാര്യം ചെയ്യുന്നതിനു വിമുഖത ഇന്നും കാട്ടിക്കൊണ്ടിരിക്കുന്നു എന്നുള്ളതിനു തെളിവാണ് സൗത്തുകാനറായിലും കൂർഗിലും വാങ്ങിയിട്ടിരിക്കുന്ന സ്ഥലങ്ങൾ അനാഥമായിക്കിടക്കുന്നത്.

നമ്മുടെ ഇവിടുത്തെ ചിന്താവിഷയം നിലമ്പൂർ കുടിയേറ്റ മേഖലയെ സംബന്ധിച്ചാണല്ലോ.

# 33

# മാമാങ്കരപള്ളി

1961 ജൂണിൽ ഈ പള്ളിയുടെ വികാരിയായി ഞാൻ ചാർജ്ജ് ഏറ്റെടുത്തു. വി. കുർബാന അർപ്പിച്ചത് മുളക്കൂട്ട് ഷെഡ്ഡിൽ ആയിരുന്നു. മുള കൊണ്ടുള്ള മറയും ചാണകം മെഴുകിയ തറയുമായിരുന്നു. മേൽക്കൂര കച്ചി വിരിച്ചത്.

പുതിയ ഒരു ദേവാലയം ആവശ്യമായിരുന്നു. പൊതുയോഗം വിളിച്ചുകൂട്ടി ആലോചിച്ചു. സാമ്പത്തികസഹകരണം ഇടവകക്കാർ വാഗ്ദാനം ചെയ്തു. മാസത്തിന്റെ ഒന്നാം ഞായറാഴ്ചകളിൽ കൃത്യമായി കുർബാന നടന്നുകൊണ്ടിരുന്നു. പള്ളി ട്രസ്റ്റിയായി കാവിൽ തോമസിനെയും സെക്രട്ടറിയായി ആലമ്പള്ളിൽ മാത്തുക്കുട്ടിയെയും തെരഞ്ഞെടുത്തു. ഏഴംഗ മാനേജിംഗ് കമ്മിറ്റിയും നിലവിൽ വന്നു. പിടിയരി, മാസവരി എന്നിവയായിരുന്നു പ്രാരംഭത്തിലെ പള്ളി വരുമാന മാർഗ്ഗങ്ങൾ.

ഇടവകയിലുള്ള എല്ലാ വീട്ടുകാരും എന്റെ കാലയളവിൽ ഏകോദര സഹോദരങ്ങളെപ്പോലെ ഐക്യതയോടെയാണ് വർത്തിച്ചുകൊണ്ടിരുന്നത്.

ഇടവകയിൽ നിന്നും പുതിയ പള്ളിക്കുവേണ്ടി പിരിവ് നടത്തി അടിത്തറ കെട്ടി.

പള്ളിപ്പണിക്കുള്ള പണസമാഹരണത്തിനായി യുവാക്കളുടെ മേൽനോട്ടത്തിൽ ഒരു നാടകം നടത്തി ടിക്കറ്റു വച്ച്. നാടിന്റെ നാനാഭാഗത്തുനിന്നും പണംപിരിച്ച് നല്ല ഒരു തുക സംഭരിച്ചു. ടിക്കറ്റുള്ളവർക്കു മാത്രം പ്രവേശനം. പഞ്ചായത്തു എക്സിക്യൂട്ടീവ് ഓഫീസർ നാടകം നടത്താൻ പാടില്ല എന്നു പറഞ്ഞു തടഞ്ഞു. നാടകം കാണാൻ വന്നവരെയെല്ലാം പ്രവേശിപ്പിച്ചു കഴിഞ്ഞപ്പോൾ, ടിക്കറ്റുള്ളവർക്കും ഇല്ലാത്തവർക്കും നാടകം കാണാനുള്ള അനുവാദം കൊടുത്തു. ആ വിവരം എക്സിക്യൂട്ടീവ് ഓഫീസറെ അറിയിച്ചു. പഞ്ചായത്തു ടാക്സ് കൊടുക്കാതെ ടിക്കറ്റു വച്ച് നാടകം നടത്തി

യാൽ അതു ക്രിമിനൽ കുറ്റമായിരുന്നു എന്ന് അറിയാമായിരുന്നു. അതുകൊണ്ടാണ് അവസാന നിമിഷം എല്ലാവർക്കും പ്രവേശനാനുമതി കൊടുത്തത്.

പള്ളിപ്പണി പുരോഗമിച്ചുകൊണ്ടിരുന്ന കാലയളവിലാണ് അപ്രതീക്ഷിതമായി എന്നെ ആ ഇടവകയിൽനിന്നും സ്ഥലംമാറ്റിയത്. അതിൽ അല്പം രാഷ്ട്രീയം ഉണ്ടായിരുന്നു. ഞാൻ മനസ്സില്ലാതെ, വളരെ ദുഃഖത്തോടെ അവിടെനിന്ന് പോകേണ്ടിവന്നു. ഇടവകക്കാർക്കും എനിക്കും ആ സ്ഥലംമാറ്റം ഹൃദയഭേദകമായിരുന്നു. ഞാൻ അക്കാലത്ത് ഇടക്കരപള്ളി വികാരിയും കൂടി ആയിരുന്നു. ഈ പുതിയ പള്ളിയുടെ കൂദാശാകർമ്മം ഇടവക മെത്രാപ്പൊലീത്താ തോമസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്തായുടെ കാർമ്മികത്വത്തിൽ 1967-ൽ നടന്നു.

# 34

# ഇടക്കര സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ

1961-ൽ തന്നെ മറ്റു മൂന്നു പള്ളികൾക്കൊപ്പം ഇടക്കര സെന്റ് മേരീസ് പള്ളിയിലും ഞാൻ സേവനം നടത്തി.

ഞാനെത്തുന്നതിനു മുമ്പ് അവിടെ ശനിയാഴ്ച മാത്രമായിരുന്നു കുർബാന ഉണ്ടായിരുന്നത്. ആ സമ്പ്രദായം മാറ്റി എല്ലാ മാസത്തിലെയും രണ്ടാം ഞായറാഴ്ച കുർബാന അർപ്പണം തുടങ്ങി. വേദപാഠക്ലാസ്സുകൾ ആരംഭിച്ചു. സ്ത്രീകൾക്കുവേണ്ടിയുള്ള മർത്തമറിയം സമാജം രൂപീകരിച്ചു.

പള്ളിക്കു സമീപം കോഴിക്കോട്-ഊട്ടി റോഡരികിൽ ഒരു കുരിശിൻതൊട്ടി സ്ഥാപിക്കുന്നതിന് ഞാൻ മുൻകൈ എടുത്തു. ആ കുരിശിൻതൊട്ടി ഇപ്പോഴും അവിടെ നിലനിൽക്കുന്നുണ്ടെങ്കിലും പള്ളിയുടെ സ്ഥാനം മാറി.

1962-ൽ ചുങ്കത്തറയിൽ ആരംഭിച്ച മലബാർ സിറിയൻ കൺവൻഷൻ 1963-ലും 64-ലും 65-ലും ഇടക്കരയിൽ തുടരാനും ഞാൻ നേതൃത്വം നൽകിയെന്ന് അഭിമാനത്തോടെ ഓർക്കുന്നു. പ്രശസ്ത പ്രഭാഷകരായ കെ. ടി. സക്കറിയാ കത്തനാർ, ഫാദർ എം. വി. ജോർജ് (പിൽക്കാലത്ത് ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ), വി. ടി. ചാക്കോ മാസ്റ്റർ, എം. ഐ. ജോർജ്, ഈപ്പൻ കോശി തുടങ്ങിയവർ കൺവൻഷനെ അഭിസംബോധന ചെയ്തിരുന്നു.

നിലമ്പൂർ പ്രദേശത്തെ പള്ളികളിലെ സൺഡേസ്കൂളുകളുടെ ഒരു അസോസിയേഷൻ രൂപീകരിച്ച് ഇടക്കര കേന്ദ്രീകരിച്ച് സമ്മേളനം സംഘടിപ്പിച്ചു. അഖില മലങ്കര സൺഡേസ്കൂൾ ഡയറക്ടർ ഡേവിഡ് കോർഎപ്പിസ്കോപ്പായാണ് സമ്മേളനം ഉദ്ഘാടനം ചെയ്തത്.

മലബാർ ഭദ്രാസനത്തിന്റെ പുതിയ മെത്രാപ്പോലിത്തയായി വാഴിക്കപ്പെട്ട തോമസ് മാർ തിമോത്തിയോസിന് ഇടക്കര ഇടവകയുടെ ആഭിമുഖ്യത്തിൽ ഒരു ഗംഭീര സ്വീകരണം സംഘടിപ്പിച്ചു.

1966–ൽ വികാരിയായി വീണ്ടും ചുങ്കത്തറയിലേക്ക്.

# 35

# എരുമമുണ്ട സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളി

എരുമമുണ്ടയിൽ ഒരു പള്ളി പണിയാൻ ഇടവക മെത്രാപ്പൊലീത്താ അഭിവന്ദ്യ തിമോത്തിയോസ് തിരുമേനിയിൽനിന്നും ഞാൻ അനുവാദം വാങ്ങി. ഉടനെത്തന്നെ ഞാൻ ആളുകളെക്കൂട്ടി ആലോചിച്ചു. എല്ലാവർക്കും ആഹ്ലാദം. പള്ളി വെയ്ക്കാൻ തന്നെ തീരുമാനം എടുത്തു. അത് 1969-ൽ ആയിരുന്നു.

ഞാൻ ചുങ്കത്തറ വികാരി ആയിരുന്നപ്പോഴും എരുമമുണ്ട പ്രദേശത്തെ വിശ്വാസികളുടെ ആത്മീയകാര്യങ്ങൾ നോക്കിയിരുന്നതു ഞാൻ തന്നെയാണ്.

പള്ളി വെയ്ക്കാൻ ഒരു സ്ഥലം കണ്ടുപിടിച്ചത് ഒരു കുന്നിൻമുകളിൽ ആയിരുന്നു. സ്ഥലം ഉടമ പൗലോസും ഞാനും കൂടി, പറിക്കാൻ പാകമായി നിൽക്കുന്ന കപ്പയുടെ കീഴെക്കൂടി കുനിഞ്ഞു കുനിഞ്ഞു നടന്ന് അവിടെത്തി. "ഇവിടെ രണ്ടേക്കർ സ്ഥലം സമുദായത്തിന് എഴുതിത്തന്നാൽ ഒരു പള്ളിവെയ്ക്കാൻ സൗകര്യപ്പെടുത്താം" എന്നു ഞാൻ പറഞ്ഞു. അദ്ദേഹം സ്ഥലം തരാമെന്ന് സമ്മതിച്ചു.

അതിവേഗത്തിൽ തന്നെ ഒരു താൽക്കാലിക പള്ളിഷെഡ്ഡ് തീർത്തു.

വിശുദ്ധ കുർബ്ബാന അർപ്പിച്ചുതുടങ്ങി. എല്ലാ ഞായറാഴ്ചയും അതിരാവിലെ നാലു മണിക്ക് ചുങ്കത്തറ താമസിക്കുന്ന ഞാനും ശുശ്രൂഷയ്ക്കു കൂടാൻ മാത്യു ചേട്ടനും (കാലം ചെയ്ത സക്കറിയാ മാർ ദിവന്നാസിയോസ് തിരുമേനിയുടെ ജ്യേഷ്ഠൻ) പുറപ്പെടും. പത്തു കിലോമീറ്റർ നടന്ന് എട്ടു മണിയോടുകൂടി പള്ളിയിൽ എത്തിച്ചേരും. വി. കുർബാന കഴിഞ്ഞ് തിരിച്ചു ഉച്ചയോടുകൂടി വീണ്ടും നടക്കണം വീട്ടിലെത്താൻ. അന്നത്തെ നടപ്പ് ഇപ്പോൾ

ഓർത്തിട്ടു വിശ്വസിക്കാൻ കഴിയുന്നില്ല. കണ്ണൂരിലേക്ക് ഞാൻ സ്ഥലം മാറി പോകുന്നതുവരെ ആ പള്ളിയിൽ തന്നെ ശുശ്രൂഷ ചെയ്തു പോന്നു. ഈ ഇടവകയെ അനുഗ്രഹിച്ചു വളർത്തിയ ദൈവത്തിന് നന്ദി പറയുന്നു.

# 36

# ചളിക്കൽപൊട്ടി പള്ളി

ചുങ്കത്തറ പള്ളി വികാരി ആയിരിക്കുന്ന കാലത്ത് ചളിക്കൽപൊട്ടി പ്രാർത്ഥന യോഗത്തിൽ ഞാൻ പതിവായി പങ്കെടുക്കുമായിരുന്നു. അതു ക്രമേണ ഒരു ഇടവകയായി രൂപാന്തരപ്പെട്ടു.

കല്ലൂപ്പാറ വല്യപ്പൻ എന്നു വിളിക്കപ്പെടുന്ന തോമസ് മുതലായവരുടെ നേതൃത്വത്തിൽ ഒരു ഷെഡ് പണി കഴിപ്പിച്ചു. അവിടെ മാസത്തിൽ ഒരു കുർബ്ബാന അർപ്പിക്കുമായിരുന്നു.

ഈ ഷെഡാണ് പിൽക്കാലത്ത് സെന്റ് തോമസ് ദേവാലയമായി മാറിയത്. ആ പള്ളിയിലെ സ്ഥാപക വികാരിയായി കുറേനാൾ ഞാൻ പ്രവർത്തിച്ചു.

അടുത്ത കാലത്തു ആ പള്ളിക്കാർ എന്നെ പുതിയ പള്ളിയുടെ കൂദാശയ്ക്ക് ക്ഷണിക്കയും ഞാൻ അവരുടെ ക്ഷണം സ്വീകരിച്ചു. അവർ എന്നെ സ്ഥാപക വികാരി എന്ന നിലയിൽ ആദരിച്ച് എന്റെ ഫോട്ടോയും പള്ളിയുടെ ഫോട്ടോയും ഉള്ള ഒരു മെമന്റോ ഇടവക മെത്രാപ്പൊലീത്താ തരികയും ചെയ്തു.

# 37

# പനമണ്ണ ഓർത്തഡോക്സ് പള്ളി

1961 മുതൽ തന്നെ ഞാൻ മറ്റു പള്ളികളോടൊപ്പം ഈ പള്ളിയിലും വികാരിയായി സേവനം അനുഷ്ഠിച്ചിട്ടുണ്ട്. ഓർത്തഡോക്സുകാരും ക്നാനായക്കാരും ചേർന്നുള്ള ഒരു ഇടവകയായിരുന്നു പനമണ്ണ ഓർത്തഡോക്സു ഇടവക.

## പനമണ്ണയിൽ ഒരു ക്നാനായ പള്ളി

ക്നാനായക്കാർ പൊതുവേ അച്ചന്മാരോടും സഭയോടും പ്രത്യേകം കൂറുള്ളവരാണ്. ക്നാനായക്കാരുടെ നിറം പൊതുവേ വെളുപ്പാണ്. ഞാനും വെളുത്ത ആൾ. അവരുമായി വളരെ സ്നേഹബന്ധത്തിലായിരുന്നു ഞാൻ. മാസത്തിൽ ഒരു ഞായറാഴ്ച മാത്രമേ അവിടെ കുർബാന ഉണ്ടായിരുന്നുള്ളൂ. ക്നാനായക്കാർ പിന്നീട് 1969 കാലഘട്ടമായതോടുകൂടി ക്നാനായ ഭദ്രാസനത്തിന്റെ കീഴിൽ പള്ളി വച്ച് മാറി. ആ പള്ളിയുടെ ആദ്യ വികാരി ഞാനായിരുന്നു. ഒരു കഷ്ടാനുഭവാഴ്ച ഈ പള്ളിയിൽ ശുശ്രൂഷ നടത്തിയിട്ടും ഉണ്ട്. ഇടവകക്കാർ പൊതുവേ ദരിദ്രരായ കർഷകരായിരുന്നു.

അന്നത്തെ ഒരു സംഭവം ഞാൻ ഇവിടെ ഉദ്ധരിക്കട്ടെ.

## ഒരു ക്നാനായക്കാരനും ഞാനും

ചുങ്കത്തറ നിന്നും ഞാൻ ബസ്സിൽ കയറി അധികം ദൂരം അല്ലാത്ത മുട്ടിക്കടവിൽ ഇറങ്ങി കടത്തുകടന്ന് പള്ളിയിലേക്ക് നടന്നുപോകുകയാണ്. ഒരു നടപ്പാതയിൽക്കൂടി നടന്നു കുർബാനയ്ക്കു പോകുമ്പോൾ ക്നാനായക്കാരനായ എനിക്ക് ഏറ്റവും അടുത്ത ഒരു അപ്പച്ചൻ എനിക്കെതിരെ നടന്നുവരുന്നു. ഞാൻ അദ്ദേഹത്തെ കണ്ട ഭാവം നടിക്കാതെ നടന്നു പള്ളിയിലേക്കു പോയി. കുറേനാൾ കഴിഞ്ഞപ്പോൾ ഇടവക മെത്രാപ്പോലീത്താ എന്നോടു ചോദിക്കുകയാണ് “ഇടവകക്കാരെ വഴിയിൽവച്ചു കണ്ടാൽ ഒന്നുരിയാടിക്കൂടെ.’ കാര്യം എനിക്ക് പിടികിട്ടി, ഇതു മുട്ടിക്കടവിൽ വച്ച് കണ്ട അപ്പച്ചന്റെ പരാതിയാണെന്നും ഞാൻ മനസ്സിലാക്കി.

“തിരുമേനി, ഞാൻ കുർബാനയ്ക്കല്ലേ പോകുന്നത്, കുർബാനയ്ക്കു മുമ്പ് ഞാൻ ആരോടും സംസാരിക്കാറില്ല. ഞാൻ കല്ലാശ്ശേരി ബാവായിൽ നിന്നും പഠിച്ചതാണ് ഈ സമ്പ്രദായം. ബസിൽ കയറിയാൽ ടിക്കറ്റെടുക്കണം. ടിക്കറ്റിനുള്ള ശരിയായ പണം ഞാനും കണക്കാക്കി കണ്ടക്ടറുടെ കൈയ്യിൽ കൊടുക്കും. ആംഗ്യം കാട്ടി ബസ് നിർത്തിക്കും. അവരെന്നെ ഒരു തരത്തിലും ബുദ്ധിമുട്ടിച്ചിട്ടില്ല, ആരോടും സംസാരിക്കാതെ ഞാൻ പള്ളിയിൽ എത്തും. പള്ളിയിൽ ചെന്നാൽ ശുശ്രൂഷകനോടോ, മറ്റുള്ളവരോടോ ഞാൻ ഉരിയാടാറില്ല.” തിരുമേനി പിന്നീട് ഒരക്ഷരവും പറഞ്ഞില്ല.

## കുർബാനയ്ക്കുമുമ്പ് തലേ ദിവസം മുതലുള്ള ഒരുക്കം

ഞായറാഴ്ച കുർബാനയ്ക്കു മുമ്പ് തലേദിവസം മുതൽ എനിക്ക് ഒരുക്കമാണ്, ശനിയാഴ്ച ഞാൻ യാത്ര ചെയ്യാറില്ല. രാത്രിയിൽ പത്തു മണിക്ക് മുമ്പുതന്നെ ഞാൻ ഭക്ഷണം കഴിച്ചിരിക്കും. പിന്നീട് രാത്രിയിൽപോലും സംസാരം വിരളമാണ്. ഇപ്പോഴും ഞാൻ അങ്ങനെ തന്നെ.പഴയ തലമുറയിൽപ്പെട്ട ഞാൻ ഇതു പഠിച്ചത് എന്റെ ഗുരുക്കന്മാരിൽ നിന്നാണ്. ഗുരുക്കന്മാർ ആരാണെന്നോ - കല്ലാശ്ശേരി ബാവാ, ഔഗേൻ ബാവാ, മാരേട്ട് തോമ്മസ് റമ്പാൻ.

ഇന്നത്തെ തലമുറ എത്ര മാറിപ്പോയി. ഈ ചിട്ട പാലിക്കുന്ന എത്ര പേർ ഇന്നുണ്ട്. സെമ്മനാരി പരിശീലനം കഴിഞ്ഞവർ ഇതു പാലിക്കുന്നുണ്ടോ?

കോട്ടയത്തുനിന്നും മദ്രാസിൽ നിന്നും മറ്റും ശനിയാഴ്ച വൈകുന്നേരം പലരും ട്രെയിൻ കയറും. ബാംഗ്ലൂരിൽ രാവിലെ എത്തും. കുർബാന ചൊല്ലും. ക്ഷമിക്കണെ, വിമർശനമല്ലേ.

ഒരിക്കൽ ഒരാൾ ശനിയാഴ്ച രാത്രിയിൽ ട്രെയിനിൽ യാത്ര ചെയ്യുകയാണ്. ഒരു മലയാളി പയ്യൻ സഹയാത്രികനായിട്ടുണ്ടായിരുന്നു. നേരം വെളുക്കുന്നതുവരെ അദ്ദേഹം ലാപ്ടോപ്പ് വച്ച് സിനിമ കണ്ടുകൊണ്ടിരുന്നു. ഈ യുവാവ് പിറ്റേ ദിവസം പള്ളിയിൽ ചെന്നപ്പോൾ കുർബാന ചൊല്ലുന്ന ആളിനെ കണ്ടു അന്ധാളിച്ചുപോയി, ആ ആൾ. യുവാവ് ഇക്കാര്യം ഓർത്തഡോക്സുകാരനായ അതേ ഇടവകയിൽപെട്ട ഒരു ഡോക്ടറോടു പറഞ്ഞു. നീ ഇത് മറ്റാരോടും പറയണ്ട. ളോഹ ഇടാതെ ഇക്കാലത്തു യാത്ര ചെയ്യാനുള്ള മൗനാനുവാദം ഉണ്ടെന്നിരിക്കെ നമ്മളെ മറ്റുള്ളവർ ശ്രദ്ധിക്കുമെന്നുള്ളതു മനസ്സിലാക്കുന്നതു നന്നായിരിക്കും. ഒരു സിനിമ കണ്ടതുകൊണ്ട്

നരകത്തിൽ പോകും എന്നു ഞാൻ വിധിക്കുകയില്ല. എന്നാൽ മേൽപ്പറഞ്ഞ, കുർബാന ചൊല്ലുന്നതിനുള്ള ഒരുക്കം തലേ രാത്രിയിൽ പ്രത്യേകിച്ചു വേണമെന്നുള്ളത് പ്രാവർത്തികമാക്കാത്തത് പഠിപ്പിച്ചവരുടെയോ പഠിച്ചവരുടെയോ പോരായ്മ അല്ലേ. നേരേമറിച്ചു കൂടുതൽ വൈദികരും ഇത്തരക്കാരല്ലെന്നു എനിക്ക് ഉത്തമ ബോദ്ധ്യം ഉണ്ട്. ട്രെയിനിൽ ആയാലും കാറിലായാലും യാത്ര ചെയ്യുമ്പോൾ എന്റെ ഗുരുക്കന്മാർ കല്ലാശ്ശേരി ബാവാ മുതൽ ഔഗേൻ ബാവ, മാത്യൂസ് ദ്വിതീയൻ ബാവ ഇന്നും ഒട്ടുമിക്ക തിരുമേനിമാരും അതാതു യാമങ്ങളിൽ പ്രാർത്ഥന മുടക്കാറില്ല എന്നും എനിക്കറിയാം.

കാലക്രമത്തിൽ പനമണ്ണ ഓർത്തഡോക്സ് പള്ളിയിൽനിന്നും പനമണ്ണ ക്നാനായ പള്ളിയിൽ നിന്നും വികാരി സ്ഥാനത്തുനിന്നും ഞാൻ മാറി.

# 38

# വടപുറം (നിലമ്പൂർ)
## സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളി

1965-ന് അടുത്താണെന്നു തോന്നുന്നു. കുറേക്കാലം ഞാൻ ഈ പള്ളിയിൽ വികാരിയായി സേവനം അനുഷ്ഠിച്ചിട്ടുണ്ട്. പള്ളിയുടെ മുൻവശത്തു റോഡ്സൈഡിൽ കാണുന്ന കുരിശിൻതൊട്ടി എന്റെ ഉത്സാഹത്തിലും നേതൃത്വത്തിലും പണി കഴിപ്പിച്ചതാണെന്നുള്ളത് ഞാൻ അഭിമാനപൂർവ്വം ഓർമ്മിപ്പിക്കുന്നു. അതിന്റെ പണിപൂർത്തിയാക്കി ഞാൻ തന്നെയാണ് അത് കൂദാശ ചെയ്തത്. അതിന്റെ പണിക്കുവേണ്ടി ഒരു ലോട്ടറി തുടങ്ങുകയും അതിൽനിന്നും കിട്ടിയ പണവും എന്റെ പള്ളിയിൽ നിന്നുള്ള ശമ്പളവും ചേർത്താണ് കുരിശുപണിക്കുവേണ്ടി ചെലവിട്ടത്.

അടുത്ത സമയത്ത് ഞാൻ വടപുറം പള്ളിയിൽ ചെന്നപ്പോൾ ഞാനാണ് ഇതു പണികഴിപ്പിച്ചത് എന്നു പറഞ്ഞപ്പോൾ വികാരി അച്ചൻ പറഞ്ഞത് ഇതൊന്നും ആർക്കും ഇപ്പോൾ അറിയുകയില്ല എന്നാണ്. ചരിത്രം രേഖപ്പെടുത്താത്തതിന്റെ ഭവിഷ്യത്താണ് ഇതെന്നു ഞാൻ പറയുകയുമുണ്ടായി. കുരിശുകൂദാശ കഴിഞ്ഞ് അധികകാലം ഞാൻ അവിടെ തുടർന്നില്ല.

# 39

# പെരുന്തൽമണ്ണ സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളി

ഞാൻ ഈ പള്ളിയിൽ 1961 മുതൽ വികാരിയായി സേവനം അനുഷ്ഠിച്ചിട്ടുണ്ട്. പെരുന്തൽമണ്ണയിൽ ഒരു കുരിശടി. റോഡരുകിൽ എന്റെ ഉത്സാഹത്തിലും പരിശ്രമത്തിലും ഒരു കുരിശു പണിതു. ഔഗേൻ ബാവായെക്കൊണ്ട് കൂദാശ കഴിപ്പിക്കുന്നതിന് എല്ലാ ഒരുക്കങ്ങളും നടത്തി. മാർപാപ്പാ ബോംബെയിൽ ആ സമയത്താണ് വന്നത്. അദ്ദേഹത്തിന്റെ ക്ഷണം സ്വീകരിച്ച് ഔഗേൻ ബാവായ്ക്ക് പോകേണ്ടതുകൊണ്ട് കൂദാശ ചെയ്യുന്നതിന് ക്നാനായ ഭദ്രാസനത്തിന്റെ ക്ലീമിസ് തിരുമേനിയെ ചുമതലപ്പെടുത്തിയതനുസരിച്ച് അദ്ദേഹമാണ് ഈ കുരിശടി കൂദാശ ചെയ്തത്.

ഈ കുരിശു പണിയുന്നതിന് ഇടവകയിൽ പണം ഇല്ലായിരുന്നു.

കുരിശു പണിയുന്നതിനുള്ള ഫണ്ട് പിരിവിന് ട്രസ്റ്റിയെയും സെക്രട്ടറിയേയും കൂടെക്കൂട്ടി ഞാൻ നേരിട്ടിറങ്ങി ഏതാനും ചിലരെ കണ്ടു. അവിടെ ഒരു തോട്ടം ഉടമ ഉണ്ടായിരുന്നു. കോട്ടയംകാരൻ കല്ലൂപ്പറമ്പിൽ ഹാലിച്ചൻ. അദ്ദേഹത്തിന്റെ മഹാമനസ്കത കൊണ്ടാണ് ഉദ്ദേശിച്ച സമയത്തുതന്നെ പണിപൂർത്തിയാക്കാൻ കഴിഞ്ഞത്. അങ്ങന എന്റെ മൂന്നാമത്തെ കുരിശുംതൊട്ടിയും അത്ഭുതകരമായി പണിതീർന്നു.

നിലമ്പൂർ പ്രദേശത്ത് അന്നു പ്രവർത്തിച്ചുകൊണ്ടിരുന്ന റ്റി. ജി. കുറിയാക്കോസ് അച്ചൻ എനിക്കെഴുതി: “അച്ചൻ യഥാർത്ഥ കർമ്മയോഗി ആണ്.” എന്നാൽ എന്റെ അഭിലാഷം ഒരു നല്ല പള്ളി പണിയണമെന്നായിരുന്നു. ദൈവം രണ്ടു പള്ളികൾ ഒരേസമയത്തു പണിയാൻ എനിക്ക് അവസരം തന്നു. വടക്കൻ പുതുപ്പള്ളി, ഒരു തീർത്ഥാടനകേന്ദ്രം ആയി മാറിയ സൗത്തുകാനറായിലെ ഇച്ചിലംപാടി സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളിയാണ് അത്. രണ്ടാമത്തേത് സമ്പിയാടി സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയും. സൗത്തുകാനറായിലെ കുടിയേറ്റ മേഖലയിലെ ഏറ്റവും വലിയ ഇടവക. രണ്ടു

പള്ളികളും ഒരേസമയത്ത് കൂദാശയോടെ അനുബന്ധിച്ചു എന്റെ സപ്തതിയും പ. ബാവാ തിരുമേനിയുടെ അദ്ധ്യക്ഷതയിൽ നടന്നു. തുടർന്നു എന്നെ കോർ എപ്പിസ്കോപ്പായായി മാത്യൂസ് ദ്വിതീയൻ ബാവാ ബാംഗ്ലൂരിൽ വച്ച് വാഴിച്ചു. എനിക്ക് കോർ എപ്പിസ്കോപ്പാ സ്ഥാനം തീരെ ഇഷ്ടമില്ലാതിരുന്നെങ്കിലും സഭയുടെ താല്പര്യം മാനിച്ചു ഞാൻ അതിനു വഴങ്ങുകയായിരുന്നു. അല്ലെങ്കിൽ ധിക്കാരം എന്നു ചിന്തിച്ചെങ്കിലോ എന്നു കരുതി മാത്രം.

കുരിശുപണി പൂർത്തിയായി. ഞാൻ പെരുന്തൽമണ്ണയിൽനിന്നും വിട വാങ്ങി.

# 40

# മഞ്ചേരിയിൽ ഒരു ഓർത്തഡോക്സ് പള്ളി

നിലമ്പൂർ പ്രദേശത്തിന്റെ താലൂക്ക് തലസ്ഥാനമായ മഞ്ചേരിയിൽ അക്കാലത്തു കുറേ മലയാളി ഉദ്യോഗസ്ഥന്മാർ ഉണ്ടായിരുന്നു. അവിടെ ഒരു ഇടവക രൂപീകരിക്കണമെന്നുള്ളതും എന്റെ ആഗ്രഹമായിരുന്നു. കാലഘട്ടം കൃത്യമായി എനിക്ക് ഓർമ്മയില്ല. ഞാൻ അവിടെയുള്ള ആളുകളെ സംഘടിപ്പിച്ചു മഞ്ചേരിയിൽ ഒരു താല്ക്കാലിക പള്ളിയിൽ ആദ്യ കുർബാന അർപ്പിച്ചു. 1970 കാലഘട്ടത്തിൽ ആയിരുന്നു എന്നാണ് എന്റെ ഓർമ്മ. ഞാൻ നിലമ്പൂർ പ്രദേശത്തോടു യാത്ര പറഞ്ഞതും ഈ കാലഘട്ടത്തിലാണ്. അതുകൊണ്ട് എനിക്ക് അവിടെ തുടരാൻ കഴിഞ്ഞില്ല. എം. എം. എബ്രഹാം അച്ചനാണെന്നു തോന്നുന്നു പിന്നീട് മഞ്ചേരി പള്ളിയുടെ ചുമതല ഏറ്റെടുത്തത്. ഇന്ന് മഞ്ചേരി പള്ളി നല്ല നിലയിൽ നടന്നുപോകുന്നതായിട്ടാണ് അറിവ്.

# 41

# തലശ്ശേരി പള്ളിയിൽ

കുറേക്കാലം ഞാൻ തലശ്ശേരിയിൽ ഒരു ഇംഗ്ലീഷ് ചർച്ചിൽ കുർബാന അർപ്പിച്ചിട്ടുണ്ട്. മനോഹരമായ ഒരു കൊച്ചു ദേവാലയം. തലശ്ശേരി കടൽതീരത്ത് അതിന്റെ മദ്ബഹായുടെ ജന്നൽചില്ലുകൾ ഇപ്പോഴും മനസ്സിൽ ഉണ്ട്. കുർബാന ചൊല്ലുമ്പോൾ നേരേ മുമ്പിൽ ഉള്ള ജനൽചില്ലുകളിൽ ആലേഖനം ചെയ്തിട്ടുള്ള കർത്താവിന്റെയും മറ്റു ശിഷ്യന്മാരുടെയും ചിത്രങ്ങൾ കാണാം. വിദേശ രാജ്യങ്ങളിൽ എവിടെയോ നിന്ന് കൊണ്ടുവന്നതാണ് അത്. ഗ്ലാസ്സിൽ വരച്ചുവച്ച പടങ്ങൾ എന്നെ വളരെ ആകർഷിച്ചു എങ്കിലും എനിക്ക് ഇച്ചിലംപാടി, സമ്പിയാടി എന്നീ പള്ളികൾ പണിചെയ്യിച്ചപ്പോൾ അതേപോലെ ഗ്ലാസ്സിൽ ചെയ്യുന്നതിന് ബാംഗ്ലൂരിലും മംഗലാപുരത്തും ഒക്കെ ഞാൻ അന്വേഷിച്ചുനോക്കിയെങ്കിലും നമ്മുടെ നാട്ടിൽ അതേ രീതിയിൽ ചെയ്തെടുക്കാൻ കഴിയുകയില്ല എന്നു എനിക്ക് ബോദ്ധ്യപ്പെട്ടതുകൊണ്ട് ഞാൻ വളരെ നിരാശനായി തീർന്നു.

തലശ്ശേരിയിൽ കടൽത്തീരത്ത് മനോഹരമായ ആ പള്ളി ബ്രിട്ടീഷുകാരുടെ കാലത്ത് നടന്നിരുന്നതാണ്. എന്നാൽ അതു യഥായോഗ്യം ഏറ്റെടുത്തു നടത്താനുള്ള ആളുകൾ ഇല്ലാതെപോയി. അതുകൊണ്ടാണല്ലോ ഇംഗ്ലീഷുകാരുടെ ആ പള്ളിയിൽ ഓർത്തഡോക്സുകാർക്ക് കുർബാന ചൊല്ലാൻ അവസരം ലഭിച്ചത്. വി. ഐ. തോമസ് അച്ചന്റെ ശ്രമഫലമായിട്ടാണ് അതിനു സാധിച്ചത്. പള്ളിയുടെ മുറ്റം മുതൽ പരിസരം മുഴുവനും ഇന്നു ശവപ്പറമ്പായി മാറിയിരിക്കയാണ്. എത്ര മനോഹരമായ പള്ളിയും പരിസരവും ഇന്നു വൃത്തിഹീനമായി ഭീകരാന്തരീക്ഷത്തിൽ കിടക്കുന്നു. ബ്രിട്ടീഷുകാർ ഇട്ടിട്ടുപോയ എത്രയെത്ര പള്ളികൾ ഇന്ന് ഏറ്റെടുത്തു നടത്തുവാൻ പ്രാപ്തിയില്ലാത്ത അവസ്ഥയിലാണ്. കണ്ണൂരിലെ സ്ഥിതിയും വ്യത്യസ്തമല്ല. കണ്ണൂരിലുള്ള സി.എസ്.ഐ. പള്ളി ഒന്നു കാണേണ്ടതുതന്നെയാണ്. അതിന്റെ അറ്റകുറ്റപ്പണികൾക്ക്

ഈ ലേഖകനും പണം കൊടുത്തിട്ടുണ്ട് (ഞാൻ കണ്ണൂരിൽ ഉണ്ടായിരുന്ന സമയത്ത്). തലശ്ശേരിയിൽനിന്നും കുറേനാൾ കഴിഞ്ഞ് ഞാൻ കണ്ണൂരിലേക്ക് മാറി.

# 42

# കരുവാരകുണ്ട് പള്ളി

കരുവാരകുണ്ട് പള്ളിയിലും ഞാൻ കുറച്ചു നാൾ സേവനം അനുഷ്ഠിച്ചിട്ടുണ്ട്. പാത്രിയർക്കീസ് പക്ഷക്കാർ സ്ഥാപിച്ച പള്ളിയാണ് കരുവാരകുണ്ട്. ദാനിയേൽ അച്ചൻ ഈ ഇടവകക്കാരനാണ്. സഭാസമാധാനം 1958-ൽ ഉണ്ടായതിനുശേഷം മലബാർ ഭദ്രാസനത്തിന്റെ കീഴിൽ ആയിത്തീർന്നു ആ പള്ളി.

## തോട്ടാമറ്റം ദാനിയേൽ ഒരു നല്ല ശമരിയാക്കാരൻ

ഞാൻ അവിടെ സേവനം അനുഷ്ഠിച്ചിരുന്ന കാലത്ത് നടന്ന ഒരു സംഭവം വിവരിക്കാം.

ഇടവകക്കാർ എല്ലാംതന്നെ എറണാകുളം ജില്ലയിലെ പിറവംകാരാണെന്നാണ് എനിക്ക് മനസ്സിലായത്. ഒരു പുരുഷൻ അക്കാലത്തു ആത്മഹത്യ ചെയ്തു. എന്നെ ശവസംസ്കാരത്തിനുവേണ്ടി ക്ഷണിച്ചു. ഞാൻ പള്ളിയിൽ വന്നു. ഉച്ചകഴിഞ്ഞായിരുന്നു ഞാൻ എത്തിച്ചേർന്നത്. ഞാൻ കൂടുതലൊന്നും നിയമവശങ്ങൾ ചിന്തിക്കാതെ രാത്രിയോടുകൂടി സെമിത്തേരിയിൽ ശവം അടക്കി, അന്നുതന്നെ തിരിച്ചു പോകാൻ മാർഗ്ഗമില്ലാത്തതിനാൽ അവർ എന്നെ പള്ളിയിൽ താമസിക്കാൻ നിർബന്ധിച്ചു. ഗത്യന്തരമില്ലാതെ ഞാൻ പള്ളിയുടെ കെട്ടിടത്തിൽ താമസിക്കേണ്ടിവന്നു. ആത്മഹത്യ ചെയ്ത ഒരുവനെ രാത്രിയിൽ അടക്കിയതിനുശേഷം ഒറ്റയ്ക്കു അവിടെ താമസിക്കുന്ന കാര്യം എനിക്ക് ഓർക്കാൻ പോലും കഴിയുമായിരുന്നില്ല. എന്റെ ശരീരം വിറയ്ക്കുന്നുണ്ട്. അന്നും ഇന്നും ഞാൻ ഒറ്റയ്ക്കു പള്ളിയിലോ പള്ളിക്കെട്ടിടത്തിലോ താമസിച്ചു പരിചയമുള്ള ആളുമല്ല. ശവം അടക്കുന്ന സമയങ്ങളിൽ ആ കാലങ്ങളിൽ മരിച്ച ആളിന്റെ മുഖത്ത് ഞാൻ നോക്കാറില്ല. അത്രമാത്രം എനിക്ക് മരിച്ചവരെ പേടിയായിരുന്നു. അക്കാലങ്ങളിൽ ഞാൻ ഒരു പുരോഹിതനാണെങ്കിലും എന്റെ അവസ്ഥ അന്നൊക്കെ അങ്ങനെ ആയിരുന്നു.

കരുവാരകുണ്ട് അന്ന് ഭീകരമായ അന്തരീക്ഷമായിരുന്നു. ഇല

ക്ട്രിസിറ്റിയില്ല. കൂരിരുട്ട്. ഇങ്ങനെ ഞാൻ പേടിച്ചരണ്ട് ഇരിക്കുമ്പോൾ ഒരു മനുഷ്യൻ കയറിവരുന്നു. അപരിചിതൻ. പേരു പറഞ്ഞപ്പോൾ എനിക്ക് ആളിനെ മനസ്സിലായി. നേരത്തെ ഞാൻ എഴുതിയിരിക്കുന്ന ദാനിയേലച്ചന്റെ അപ്പൻ. കരുവാരകുണ്ടിലെ പ്രമാണിയും ആ ഇടവകക്കാരനുമാണ്. “അച്ചാ വീട്ടിൽ പോകാം. അച്ചൻ ഇവിടെ ഒറ്റയ്ക്കു കിടക്കണ്ട.” എനിക്ക് ആശ്വാസമായി എന്നു പ്രത്യേകം പറയേണ്ട കാര്യമില്ലല്ലോ. രാത്രിയിൽ പത്തു മണിയെങ്കിലും കഴിഞ്ഞിരിക്കും. പിറവംകാരൻ തോട്ടാമറ്റം ദാനിയേൽ, ഞാൻ കേട്ടിട്ടുണ്ട്. ഞങ്ങൾ രണ്ടുപേർക്കും പരസ്പരം അറിയാം. കണ്ടിട്ടില്ല. റാന്തൽവിളക്കിന്റെ വെളിച്ചത്തിൽ അദ്ദേഹത്തിന്റെ വീട്ടിൽ എത്തി. എനിക്ക് കുളിക്കാൻ ചൂടുവെള്ളം, കിടക്കാൻ അദ്ദേഹത്തിന്റെ കട്ടിലും മുറിയും. രാജകീയമായ താമസം. വീട്ടുകാരത്തിയെ വിളിച്ചുപറയുന്നത് അപ്പോഴാണ്. അച്ചന് ചോറു കൊടുക്കണം. പെട്ടെന്നു ഒരു കോഴിക്കുഞ്ഞിനെ കൂട്ടിൽപ്പോയി പിടിച്ചുകൊണ്ടു വന്നു കറിയുണ്ടാക്കി. എല്ലാം വളരെ വേഗത്തിൽ. ഞാൻ കോഴിക്കറി ചൂടോടെ കൂട്ടി ഊണു തുടങ്ങി.

ഇതെങ്ങനെയാണ് ഇത്രവേഗത്തിൽ ഊണും കറിയും തയ്യാറാക്കിയത് ഞാൻ ചോദിച്ചു. മുൻകൂട്ടി ഒരറിയിപ്പും ഇല്ലാതെ അച്ചന്റെ അമ്മ അതായത് ദാനിയേലിന്റെ ഭാര്യ ഇതെല്ലാം വേഗത്തിൽ തയ്യാറാക്കിയത്. അതിന് ദാനിയേലാണ് മറുപടി പറഞ്ഞത്. അച്ചാ, മറ്റു കറികളൊക്കെ ഉണ്ടാക്കാനാണ് താമസം. കോഴിക്കറി ഉണ്ടാക്കാനാണ് ഏറ്റവും എളുപ്പം എന്നോടു പറഞ്ഞു. ഒരു കോഴിക്കുഞ്ഞിനെ പിടിച്ചു കൊന്ന് നിമിഷനേരംകൊണ്ട് തൊലി ഉരിച്ചു നാലു കഷണമാക്കി മസാല ചേർത്തു രണ്ട് തിള കഴിഞ്ഞാൽ കോഴിക്കറിയാകുമെന്നോടു പറഞ്ഞു. ഞാൻ ആർത്തിയോടെ ഭക്ഷണം കഴിച്ചു.

ഒരിക്കലും എനിക്കു തോട്ടാമറ്റം ദാനിയേലിനെ മറക്കാൻ കഴിയുകയില്ല. പ്രതിസന്ധി സമയത്ത് എനിക്ക് താമസിക്കാൻ സൗകര്യപ്പെടുത്തിത്തന്നതും ഒരു നേരത്തെ ഭക്ഷണവും. എനിക്ക് ദൈവം അയച്ചുതന്ന ദൂതനായിരുന്നു തോട്ടാമറ്റം ദാനിയേൽ. ഇന്നു തോട്ടാമറ്റം ദാനിയേലും ഭാര്യയും ജീവനോടിരിപ്പില്ലായിരിക്കും. മകൻ അച്ചൻ ഉണ്ടെന്നാണ് എനിക്ക് തോന്നുന്നത്. അച്ചൻ എന്റെ ആത്മാർത്ഥ സ്നേഹിതനുമാണ്. അധികകാലം ഞാൻ അവിടെ സേവനം അനുഷ്ഠിച്ചില്ല.

# 43

# ചുങ്കത്തറ ഓർത്തഡോക്സ് പള്ളിയും ഞാനും

എം.പി.എം. ഹൈസ്കൂളിൽ പഠിച്ചുകൊണ്ടിരുന്ന ഓർത്തഡോക്സ് വിദ്യാർത്ഥികൾക്ക് ആരാധനാ പരിശീലനവും ധ്യാനപ്രസംഗങ്ങളും ചുങ്കത്തറ പള്ളിയിൽവച്ച് എല്ലാ വെള്ളിയാഴ്ചകളിലും നടത്തുവാൻ ആരംഭിച്ചതും മറ്റൊരു പ്രധാനപ്പെട്ട സംഭവമാണ്. യാക്കോബ് തൃതീയൻ പാത്രിയർക്കീസ് ബാവയ്ക്ക് ചുങ്കത്തറയിൽ വെച്ച് ഇടവകയുടെ ആഭിമുഖ്യത്തിൽ സ്വീകരണം നല്കി. മലബാർ ഭദ്രാസനത്തിനുവേണ്ടി ചുങ്കത്തറ പള്ളിയിൽവെച്ച് ഭദ്രാസന മെത്രാപ്പോലീത്താ തോമസ് മാർ തിമോത്തിയോസ് തിരുമേനിക്ക് സ്വീകരണവും തലശ്ശേരി ബിഷപ്പ് സെബാസ്റ്റ്യൻ വള്ളോപ്പിള്ളിയുടെ അദ്ധ്യക്ഷതയിൽ പൊതുസമ്മേളനവും നടത്തുന്നതിനും സാധിച്ചു. നിലമ്പൂർ സെന്റർ മർത്തമറിയം സമാജവും നിലമ്പൂർ ഗ്രൂപ്പ് സൺഡേസ്കൂളും ചുങ്കത്തറ പള്ളിയിൽവെച്ച് നടത്തുവാൻ ആരംഭിച്ചു. ചുങ്കത്തറ ഇടവകയിൽപ്പെട്ടവർക്കായി അവരുടെ സൗകര്യാർത്ഥം ചളിക്കപ്പൊട്ടി, പുളിക്കക്കാട് എന്നീ ഇടവകകൾ രൂപീകരിച്ചു പള്ളി സ്ഥാപിച്ചു ആരാധന നടത്തിയതും ഓർക്കുന്നു.

പഴയപള്ളിയുടെ അറ്റകുറ്റപ്പണികൾ പൂർത്തിയാക്കി മദ്ബഹായോട് ചേർത്ത് ഒരു മുറി പണിയുകയും കോമ്പൗണ്ട്വോൾ കെട്ടി മുൻപിൽ ഗേറ്റ് വയ്ക്കുകയും ചെയ്തു. ഇടവകയെ അഞ്ചായി തിരിച്ചു പ്രാർത്ഥനായോഗങ്ങൾ രൂപീകരിച്ച് ക്രമമായി നടത്തിക്കൊണ്ടിരുന്നു. 1970-ൽ ഇപ്പോഴത്തെ പള്ളി പണിയുന്നതിനുള്ള പ്രാരംഭ പ്രവർത്തനങ്ങൾ ചെയ്ത് ഇടവക മെത്രാപൊലീത്ത ശിലാസ്ഥാപനം നടത്തി. അതിനെക്കുറിച്ചുള്ള റിപ്പോർട്ട് മലയാള മനോരമ 1970 ഫെബ്രുവരി 15 ഞായറാഴ്ച പ്രാധാന്യത്തോടെ പ്രസിദ്ധീകരിക്കുകയുണ്ടായി.

മാതൃഭൂമി പത്രവും മുൻപേജിൽ തന്നെ ഏറ്റവും മുകളിൽ ഫോട്ടോ സഹിതം ഈ വാർത്ത പ്രസിദ്ധീകരിച്ചു. 1961 മുതൽ ഈ

പള്ളിയുടെ അസി. വികാരിയായി ഞാൻ ചുമതല ഏറ്റെടുത്തത്. 1966 മുതൽ വികാരി ആയും.

പള്ളിച്ചുമർ പ്ലാസ്റ്റർ ചെയ്ത് പഴയ ത്രോണോസിന് പകരം ഒരു പുതിയ ത്രോണോസ് നിർമ്മിച്ചു. മദ്ബഹാ പ്രത്യേകം തിരിച്ചറിയത്തക്കവിധത്തിൽ ആർച്ച് ഉണ്ടാക്കി മനോഹരമാക്കി. മദ്ബഹായുടെ വടക്ക് ഭാഗത്ത് ഒരു മുറി പണിയിച്ചു. കൺവൻഷൻ നടത്താൻ സൗകര്യമായി പള്ളിയുടെ മുൻഭാഗം മരങ്ങൾ മുറിച്ചുകളഞ്ഞ് സ്ഥലം നിരത്തി ക്രമീകരിച്ചെടുത്തു.

## ആധുനിക രീതിയിൽ ഒരു പുതിയ പള്ളി

എന്നാൽ എന്റെ ലക്ഷ്യം ആധുനിക രീതിയിൽ ഒരു പുതിയ പള്ളി പണിയണമെന്നുള്ളതായിരുന്നു. എന്റെ ലക്ഷ്യത്തോട് ഇടവകയിൽ ഒരു ചെറിയ വിഭാഗത്തിന് അഭിപ്രായ വ്യത്യാസമുണ്ടായിരുന്നു. പഴയപള്ളി പൊളിച്ചു കളയുന്നതിനെ എതിർത്ത് ചുരുക്കം ചിലർ. പുതിയ പള്ളി പണി തുടങ്ങിയാൽ സാമ്പത്തിക സഹായം കൊടുക്കേണ്ടിവരുമെന്നു മറ്റു ചിലർ. എന്നാൽ ഞാൻ ഇതുകൊണ്ടൊന്നും നിരാശനായില്ല. എന്റെ മുദ്രാവാക്യം പുതിയ പള്ളി. എന്നോടൊത്തു ഇടവകയിലെ ഭൂരിപക്ഷവും ഉണ്ട്. എങ്കിലും രംഗത്തിറങ്ങാൻ ഏതാനും ചിലർ മാത്രം. ഞാൻ ഈ അവസരത്തിൽ ചിലരെ പേരെടുത്തു പറയാം. കെ. ഐ. മത്തായി (മത്തായിച്ചൻ), കെ. ഒ. ഫിലിപ്പോസ് (ഫിലിപ്പ് സാർ), ഹെഡ്മാസ്റ്റർ മത്തായി സാർ അതും കൂടാതെ മറ്റു ചിലരും - ഈ അവസരത്തിൽ അവരോട് പ്രത്യേകിച്ച് നന്ദി രേഖപ്പെടുത്തട്ടെ.

ഇതോടുകൂടിതന്നെ എനിക്കെതിരായി ഒരു വിഭാഗം പരാതിയുമായി (എന്നെ സ്ഥലംമാറ്റിക്കിട്ടാൻ) മെത്രാപ്പോലീത്തായെ സമീപിച്ചു. അദ്ദേഹം ധർമ്മസങ്കടത്തിലായി. തിരുമേനിയുടെ അവസ്ഥ ഞാൻ മനസ്സിലാക്കി. എന്നെ ഒഴിവാക്കിത്തരാൻ ഞാൻ അപേക്ഷിക്കുകയും എന്റെ അപേക്ഷപ്രകാരം അദ്ദേഹം എന്നെ ഒഴിവാക്കിത്തരികയും ചെയ്തു.

എനിക്ക് മറ്റൊരു ഇടവക തരാമെന്നു തിരുമേനി കല്പിച്ചെങ്കിലും മറ്റൊരു ഇടവക ഏറ്റെടുക്കാൻ എന്റെ മാനസികാവസ്ഥ എന്നെ അനുവദിച്ചില്ല. എങ്കിലും മറ്റു രണ്ടു പള്ളി കൂടി പണിയാൻ ദൈവം എന്നെ കുറേ കാലത്തിനുശേഷം നിയോഗിച്ചു.

കോർപ്പറേറ്റ് മാനേജ്മെന്റ് സ്കൂളിൽ നിന്ന് ചുങ്കത്തറ എം.പി.എം.

സ്കൂളിൽ നിയമിക്കപ്പെട്ടത് നിലമ്പൂർ പ്രദേശത്തിലെ ഓർത്ത ഡോക്സ് പള്ളികളിൽ പ്രവർത്തിക്കുന്നതിനുവേണ്ടിയായിരുന്നു. അന്നത്തെ കുടിയേറ്റക്കാരുടെ ദുരിതം പറഞ്ഞു മനസ്സിലാക്കാൻ പ്രയാസമാണ്.

## പള്ളികളിൽ നിന്നും ശമ്പളം വേണ്ട – തീരുമാനിച്ചു

ഇടവകകളുടെ ദുരിതപൂരിതമായ ശോചനീയ അവസ്ഥ കണ്ട പ്പോൾ ഞാൻ പള്ളികളിൽനിന്നും ഉള്ള ശമ്പളം വേണ്ട എന്നു തീരുമാനിച്ചു. എന്നാൽ അന്നത്തെ തുച്ഛമായ ശമ്പളമെങ്കിലും വാങ്ങണം എന്ന് വികാരി ജനറാളായിരുന്ന ഫാ. വി. ഐ. തോമസ് അച്ചൻ ചുങ്കത്തറ പള്ളിയുടെ പൊതുയോഗത്തിൽ വച്ച് നിർബ ന്ധിച്ചു. അതുകൊണ്ടാണ് മാസം 15 രൂപാ ശമ്പളം വാങ്ങാൻ തുട ങ്ങിയത്. 1966–ൽ സ്കൂൾ ജോലി ഞാൻ ഉപേക്ഷിക്കുകയും മുഴു വൻ സമയം ഇടവകയുടെ ഭരണത്തിൽ മുഴുകുകയും ചെയ്തു.

## 1962–ൽ മലബാർ സിറിയൻ കൺവൻഷൻ

സംയുക്ത കൺവെൻഷൻ എന്റെ ഒരു ലക്ഷ്യം ആയിരുന്നു. ആദ്യ കൺവെൻഷൻ ചുങ്കത്തറ പള്ളിമുറ്റത്തുവെച്ച് 1962–ൽ നടത്തി. നില മ്പൂർ പ്രദേശത്തുള്ള ആദ്യ കൺവെൻഷൻ അതായിരുന്നു. കൺ വെൻഷന്റെ പേര് മലബാർ സിറിയൻ കൺവെൻഷൻ എന്നായി രുന്നു. മലയാള മനോരമ വളരെ പ്രാധാന്യം കൊടുത്ത് കൺവെൻ ഷൻ റിപ്പോർട്ടു ചെയ്തുകൊണ്ടിരുന്നു.

## ഇന്നത്തെ ചുങ്കത്തറ കൺവെൻഷൻ ഇതിന്റെ തുടർച്ചയാണ്

ഇന്നത്തെ ചുങ്കത്തറ കൺവെൻഷൻ ഇതിന്റെ തുടർച്ച മാത്ര മാണ്. ഇടക്കാലത്ത് ഒന്നു രണ്ടു വർഷം ചില കാരണങ്ങളാൽ അത് നടക്കാതെ പോയെന്നു മാത്രം.

യാക്കോബ് തൃതീയൻ പാത്രിയർക്കീസ് ബാവായ്ക്കുള്ള സ്വീക രണമാണ് മറ്റൊരു സംഭവം. സ്വീകരണ പരിപാടികൾക്ക് എന്നോ ടൊത്തു പ്രവർത്തിച്ചതിൽ ആൻഡ്രൂസ് എബ്രഹാം, കെ. ഐ. മത്തായി എന്നിവരുടെ പേരുകൾ എടുത്തുപറയത്തക്കതാണ്. കൂടാതെ വളരെയധികം ആളുകൾ എന്നോടു സഹകരിക്കുകയും എന്നെ സഹായിക്കുകയും ചെയ്തിട്ടുണ്ട്.

## ചുങ്കത്തറയിൽ

ചുങ്കത്തറ സെന്റ് ജോർജ്ജ് ഓർത്തഡോക്സ് സുറിയാനി പള്ളി

യിൽ 1961 ജൂണിൽ അസിസ്റ്റന്റ് വികാരിയായി. വികാരിയായിരുന്ന എം. എം. തോമസ് അച്ചനോടൊപ്പം. മാസത്തിൽ ഒരു കുർബാന മാത്രമേ അന്ന് അവിടെ ഉണ്ടായിരുന്നുള്ളൂ. എന്നെക്കൂടി നിയമിച്ചതു മുതൽ മാസത്തിൽ രണ്ടു തവണ. അന്നത്തെ പള്ളി ഏകഹാൾ, ഒരടി പൊക്കത്തിലെ മദ്ബഹാ ഉൾപ്പെടെ. നല്ല ത്രോണോസില്ല. പള്ളി വെട്ടുകല്ലുകൊണ്ട് കെട്ടിയെന്നു മാത്രം. അകവും പുറവും തേച്ചിട്ടില്ല. ആദ്യമായി ഞാൻ മദ്ബഹാ തറ അല്പം കൂടി ഉയർത്തി പുതിയ ഒരു ത്രോണോസ് കെട്ടിച്ചു. മരംകൊണ്ട് മദ്ബഹാ ആർച്ചു കെട്ടി തിരിച്ചു. മദ്ബഹായും പള്ളിയുടെ ഉൾഭാഗവും തേച്ചു വൈറ്റ്വാഷ് ചെയ്യിച്ചു. ചുങ്കത്തറ എട്ടുനോമ്പിന് ആരംഭം കുറിച്ചു. എട്ടു ദിവസങ്ങളിലും കുർബാനയും ധ്യാനപ്രസംഗങ്ങളും. ഇടവകയിലേയും മറ്റു ഇടവകകളിലേയും ആളുകളും മറ്റു സഭാംഗങ്ങളും പതിവായി പങ്കെടുത്തു.

ചുങ്കത്തറ കൺവൻഷനിലേക്ക് ഇടവക മെത്രാപൊലീത്തായെ ക്ഷണിച്ചിരുന്നു. എന്നാൽ അദ്ദേഹത്തിന്റെ ആശംസാനുഗ്രഹ കല്പന മാത്രം ലഭിച്ചു. മറ്റ് ഏതെങ്കിലും ഒരു മെത്രാപ്പോലീത്തായെ കൊണ്ടുവരുന്നതിന് പരിശ്രമിച്ചെങ്കിലും സാധിച്ചില്ല. അതുകൊണ്ട് ടി. എസ്. ഏബ്രഹാം കോർഎപ്പിസ്കോപ്പയെ കൺവെൻഷന്റെ അദ്ധ്യക്ഷനാക്കി. ഒരാഴ്ച ഗംഭീരമായി കൺവെൻഷൻ നടത്തി. ആരക്കുന്നം കെ. ടി. സ്കറിയാ അച്ചൻ, എം. ഐ. ജോർജ്ജ് സാർ, ഈപ്പൻ കോശി, ചാക്കോ മാസ്റ്റർ എന്നിവർ പ്രസംഗകരായിരുന്നു.

ചില പ്രത്യേക കാരണങ്ങളാൽ അടുത്ത വർഷം ഇടക്കര പള്ളി അങ്കണത്തിൽ വച്ചാണ് കൺവെൻഷൻ നടന്നത്. അന്നത്തെ പ്രധാന പ്രസംഗകൻ ഫാദർ എം. വി. ജോർജ് (പിൽക്കാലത്തെ ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലിത്താ) ആയിരുന്നു.

ഞാൻ ഇടക്കര പള്ളി അസിസ്റ്റന്റ് വികാരി കൂടിയായിരുന്നു. അതുകൊണ്ട് കൂടിയാണ് ഇടക്കര വച്ചു നടത്തിയത്. ആ കൺവെൻഷനിലും എല്ലാ ഇടവകാംഗങ്ങളും സഹകരിച്ചു. ചുങ്കത്തറയിലെപോലെ ഇടക്കരയും വികാരി എം. പി. തോമസ് അച്ചൻ തന്നെ ആയിരുന്നു. എങ്കിലും രണ്ടു പള്ളികളിലും എന്റെ നേതൃത്വത്തിലാണ് കൺവെൻഷൻ നടത്തിപ്പ്. 1963, 1964, 1965 – വർഷങ്ങളിൽ ഇടക്കരവച്ച് കൺവെൻഷൻ നടന്നു. എന്നാൽ 1966–ൽ ചുങ്കത്തറയിലാണ് കൺവെൻഷൻ നടന്നത്. ആ വർഷത്തെ മുഖ്യപ്രഭാഷകൻ എം. വി. ജോർജ്ജ് അച്ചനായിരുന്നു.

1967-ലെ കൺവെൻഷന് ഇടവക മെത്രാപൊലീത്താ തോമസ് മാർ തിമോത്തിയൊസ് തിരുമേനിയാണ് എല്ലാ ദിവസവും ആദ്ധ്യക്ഷം വഹിച്ചത്. അതിനുശേഷം കൺവെൻഷൻ മുടങ്ങാതെ മുമ്പോട്ടു പൊയ്ക്കൊണ്ടിരുന്നു. *ഈ വക കാര്യങ്ങൾ യാഥാർത്ഥ്യ മായിരിക്കെ കൺവെൻഷൻ 1974-ലാണ് ആരംഭിച്ചത് എന്ന് തെറ്റായി പ്രചരിപ്പിക്കുന്നത് സഭയോടും ചരിത്രത്തോടും പള്ളിയോടും ചെയ്യുന്ന അപരാധം അല്ലേ?* ഒന്നോ രണ്ടോ വർഷം ചില സാങ്കേ തിക കാരണങ്ങളാൽ കൺവെൻഷൻ നടക്കാതെ പോയെങ്കിൽ ഈ വിധത്തിൽ ചരിത്രം തെറ്റായി രേഖപ്പെടുത്തുന്നത് ശരിയാണോ എന്നു ചിന്തിച്ചു തെറ്റു തിരുത്തുന്നതിന് ഉത്തരവാദിത്വപ്പെട്ടവർ ശ്രമിക്കേണ്ടതാണ്.

മലബാർ സിറിയൻ കൺവെൻഷൻ 1962-ൽ തുടങ്ങി. മാർതോമ്മാ കൺവെൻഷൻ ചുങ്കത്തറയിൽ 1963-ലാണ് ആരംഭിച്ചത്.

## എന്റെ ഔദ്യോഗിക ജീവിതത്തിലെ ചില പ്രാധന നാഴികക്കല്ലുകൾ

1961 ജൂൺ - ചുങ്കത്തറയിൽ നിയമനം.

1962 - കൺവെൻഷൻ, 1964 - പാത്രിയർക്കീസ് - സ്വീകരണം.

1966 - തോമസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്തായ്ക്ക് സ്വീകരണം.

1966 - സ്കൂളിൽ നിന്നു വിരമിച്ചു.

1967- ൽ കാൽകഴുകൽ ശുശ്രൂഷ - കൺവെൻഷൻ.

1968-1969 കൺവെൻഷൻ.

## 1970- ഫെബ്രുവരി 15-ന് ചുങ്കത്തറയിൽ പുതിയ ദേവാലയത്തിന് കല്ലിട്ടു

ഒരു വിഭാഗം പാത്രിയർക്കീസ് പക്ഷത്തുള്ള ആളുകൾ ആയിരു ന്നെങ്കിലും എന്നെ പ്രാണനു തുല്യം സ്നേഹിച്ചു. ഞാൻ അവ രെയും. അക്കാലത്തുള്ള വടക്കൻ തിരുവിതാംകൂറുകാരുടെ ഭക്ഷ ണസമ്പ്രദായം എനിക്ക് ഒരു പുതുമയായി തോന്നി. ഇല കമഴ്ത്തി യിട്ട് ആയിരുന്നു അവർ ഭക്ഷണം വിളമ്പിയിരുന്നത്. അച്ചന്മാരെ ദൈവതുല്യം സ്നേഹിച്ചിരുന്നു. മദ്ധ്യസ്ഥ പ്രാർത്ഥന ഞാൻ അവി ടെച്ചെന്നാണ് നടത്താൻ പഠിച്ചത്. എല്ലാ ഞായറാഴ്ചയും മദ്ധ്യസ്ഥ പ്രാർത്ഥന നിർബന്ധമായിരുന്നു. വീടുകളിൽ നേർച്ച പതിവാ യിരുന്നു.

## ഇടക്കര ഇടവകയിൽ ഒരനുഭവം ബീഡിയും തീപ്പെട്ടിയും

കല്യാണത്തിനോ നേർച്ചയ്ക്കോ വീട്ടിൽ ചെന്നാൽ ഊണു കഴിച്ചു കഴിയുമ്പോൾ ബഹുമാനപുരസ്സരം ഭവ്യമായി വണക്കത്തോടെ ബീഡിയും തീപ്പെട്ടിയും മുമ്പിൽ കൊണ്ടുവയ്ക്കും. ആദ്യമായി ഇതു കണ്ടപ്പോൾ ഞാൻ അമ്പരന്നുപോയി. ഞാൻ സ്നേഹപുരസ്സരം നിരസിച്ചിരുന്നു. പിന്നീട് അതാവർത്തിച്ചില്ല.

ഞാനെത്തുന്നതിനു മുമ്പ് അവിടെ ശനിയാഴ്ച മാത്രമായിരുന്നു കുർബാന ഉണ്ടായിരുന്നത്. ആ സമ്പ്രദായം മാറ്റി എല്ലാ മാസത്തിലെയും രണ്ടാം ഞായറാഴ്ച കുർബാന അർപ്പണം തുടങ്ങി. വേദപാഠ ക്ലാസ്സുകൾ ആരംഭിച്ചു. സ്ത്രീകൾക്കുവേണ്ടിയുള്ള മർത്തമറിയം സമാജം രൂപീകരിച്ചു.

## ഇടക്കര കുരിശിൻതൊട്ടി പണിയുന്നു

പള്ളിക്കു സമീപം കോഴിക്കോട് - ഊട്ടി റോഡരുകിൽ ഒരു കുരിശിൻതൊട്ടി സ്ഥാപിക്കുന്നതിന് ഞാൻ മുൻകൈ എടുത്തു. ആ കുരിശിൻതൊട്ടി ഇപ്പോഴും അവിടെ നിലനിൽക്കുന്നുണ്ടെങ്കിലും പള്ളിയുടെ സ്ഥാനം മാറി.

നിലമ്പൂർ പ്രദേശത്തെ പള്ളികളിലെ സൺഡേ സ്കൂളുകളുടെ ഒരു അസോസിയേഷൻ രൂപീകരിച്ച് ഇടക്കര കേന്ദ്രീകരിച്ച് സമ്മേളനം സംഘടിപ്പിച്ചു. അഖില മലങ്കര സൺഡേ സ്കൂൾ ഡയറക്ടർ ഡേവിഡ് കോർഎപ്പിസ്കോപ്പായാണ് സമ്മേളനം ഉദ്ഘാടനം ചെയ്തത്.

മലബാർ ഭദ്രാസനത്തിന്റെ പുതിയ മെത്രാപ്പോലിത്തയായി വാഴിക്കപ്പെട്ട തോമസ് മാർ തിമോത്തിയോസിന് ഇടക്കര ഇടവകയുടെ ആഭിമുഖ്യത്തിൽ ഒരു ഗംഭീര സ്വീകരണം സംഘടിപ്പിച്ചു.

*1966-ൽ വികാരിയായി വീണ്ടും ചുങ്കത്തറയിലേക്ക്.*

# 44

# നിലമ്പൂർ പ്രദേശത്തെ
## എന്റെ സേവനവും ചില പ്രതിഫലങ്ങളും

### ചുങ്കത്തറ സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളി – 1970

നിലമ്പൂർ മേഖലയിൽ നമുക്ക് ഒറ്റ പള്ളിപോലും പള്ളിയുടെ രൂപത്തിൽ ഇല്ലായിരുന്നു. ഒറ്റ ഹോളിനുള്ളിൽതന്നെ മദ്ബഹാ പ്രത്യേകം തിരിക്കാതെ ആ ഹാളിൽ തന്നെ പച്ച ഇഷ്ടികകൊണ്ടും കല്ലുകൊണ്ടും കെട്ടിയതും പ്ലാസ്റ്റർ പോലും ചെയ്യാത്തതുമായ രൂപത്തിൽ കുർബാന ചൊല്ലുന്നതിനുള്ള ഷെഡ്ഡുകൾ എന്നും അതിനു പേരു പറയാം. കാരണം കുടിയേറ്റക്കാർ താമസിക്കുന്നതും താല്ക്കാലിക ഷെഡ്ഡുകളിലായിരുന്നു. പള്ളിയും അങ്ങനെ തന്നെ. ഈ പരിതഃസ്ഥിതിയിൽ കുടിയേറ്റക്കാരുടെ അന്നത്തെ കേന്ദ്രസ്ഥാനമായിരുന്നു ചുങ്കത്തറ. ചുങ്കത്തറയാണല്ലോ സഭയുടെ വക സ്കൂളും ഉണ്ടായിരുന്നത്. ഞാനും അവിടെയാണ് അദ്ധ്യാപനം നടത്തിക്കൊണ്ടിരുന്നതും താമസിച്ചിരുന്നതും. ആദ്യം നിയമനം കിട്ടിയത് ആ പള്ളിയിലേക്കും ആയിരുന്നു. എനിക്ക് അവിടെ മനോഹരമായ ഒരു ദേവാലയം പണിയണമെന്ന് വലിയ ആഗ്രഹമായിരുന്നു. ഞാൻ ആരംഭിച്ച കൺവൻഷനും അവിടെ വച്ചാണല്ലോ നടത്തിക്കൊണ്ടിരുന്നത്.

1961–ൽ ഞാൻ ആ പള്ളിയിൽ അസിസ്റ്റന്റ് വികാരിയായിട്ടാണ് നിയമിതനായത്. 1966 മുതൽ വികാരിയായും അന്നത്തെ വികാരിക്ക് ഇക്കാര്യത്തിൽ ഒന്നും വലിയ താല്പര്യം ഇല്ലായിരുന്നു.

### സ്നേഹത്തിൽ കാലുവാരുന്നു

പുതിയ പള്ളി പണിയാൻ ഞാൻ ഇടവകക്കാരെക്കൊണ്ടു സമ്മതിപ്പിച്ചെടുക്കാൻ വളരെ പാടുപെട്ടു. പൂർണ്ണമായി അക്കാര്യം വിജയിച്ചില്ല. എന്നാൽ ഒരു വിഭാഗം എന്നോടൊത്തുനിന്നു. പള്ളി പണിയണമെന്നുതന്നെ ഞാൻ തീരുമാനം എടുത്തു. പഴയ പള്ളി പണിതവർ സർവ്വശക്തിയും ഉപയോഗിച്ച് എന്നോടെതിർത്തു. ഞാൻ വിട്ടുകൊടുത്തില്ല. എന്നോടൊപ്പം വാസ്തവത്തിൽ ന്യൂനപക്ഷമേ

ഉണ്ടായിരുന്നുള്ളൂ. ഇടവക മെത്രാപ്പോലീത്താ എന്നോട് ആദ്യം അനുകൂലിച്ചുനിന്നു. ഇടവകയിൽ കലക്കവെള്ളത്തിൽ മീൻ പിടിക്കുന്നവർ ഒളിഞ്ഞും തെളിഞ്ഞും പ്രവർത്തിച്ചു തുടങ്ങി. ഒരു വിഭാഗം റീത്തുകാർ അന്ന് ചുങ്കത്തറ ഇടവകയിൽ കൂടി നടപ്പുണ്ടായിരുന്നു. അന്നത്തെ ഇടക്കര റീത്തുപള്ളിയിലെ വികാരി സക്കറിയാ അച്ചൻ എന്റെ ഒരു സ്നേഹിതനുമായിരുന്നു. അച്ചൻ ഈ അവസരം മുതലെടുപ്പു നടത്തി അവിടെയുണ്ടായിരുന്ന ഇടവകയിൽ കൂടി നടന്നിരുന്ന റീത്തുകാരെ സംഘടിപ്പിച്ച് മൈലാടുംപെട്ടിയിൽ ഒരു റീത്തുപള്ളി ഉണ്ടാക്കിക്കൊടുക്കാമെന്നു വാഗ്ദാനം ചെയ്തു. ഈ വാഗ്ദാനത്തിന്റെ പുറകെ മൈലാടുംപെട്ടിയിലുള്ളവർ ഞാൻ അറിയാതെതന്നെ പള്ളിപ്പണിക്കെതിരായി പ്രവർത്തിക്കാൻ തുടങ്ങി. പഴയ പള്ളി പണിത ഇടവകക്കാർ ഒരു വശത്ത്, മൈലാംപെട്ടിയിലുള്ളവർ മറുവശത്തും. അങ്ങനെ പള്ളിപ്പണിക്കാര്യത്തിൽ ജനങ്ങൾ വിവിധ ചേരിയിൽ ആയിത്തീർന്നു.

## പുതിയ പള്ളിക്ക് തറക്കൽ ഇടുന്നു

ഞാൻ ഇടവക മെത്രാപ്പൊലീത്തായെ വരുത്തി 1970 ജനുവരി 15-ന് പുതിയ പള്ളിക്കുള്ള ശിലാസ്ഥാപനം നടത്തി. മലയാള മനോരമയിലും മാതൃഭൂമിയിലും മുൻ പേജിൽ വാർത്തയും ഫോട്ടോയും വന്നു.

ഈ പള്ളിക്കുള്ള പ്ലാൻ വരച്ചുതന്നത് കോലഞ്ചേരി ചെറിയ പത്രോസിന്റെ അനുജൻ. എൻജിനീയറായിരുന്നു. അത് ചെയ്യിച്ചുതന്നത് ചെറിയ പത്രോസും.

## ഒരു ലക്ഷം = ഒന്നരക്കോടി

ഒരു ലക്ഷം രൂപാ ചെലവിലാണ് പള്ളി പണിയാൻ എസ്റ്റിമേറ്റ് തയ്യാറാക്കിയിരിക്കുന്നത്. ഇന്നു ഒരു ലക്ഷം രൂപാ എന്നുകേട്ടാൽ എന്തു തോന്നും. അന്നത്തെ ഒരു ലക്ഷം രൂപായുടെ മൂല്യം ഒന്നരക്കോടിയാണ്. കണക്കുകൂട്ടാൻ പ്രയാസമില്ല. അന്നു പവന്റെ വില കേൾക്കണോ. 70 രൂപ. ഇന്ന് പവന് 20,000 രൂപായ്ക്കു മേൽ. കണക്കുകൂട്ടിനോക്കിക്കോ. അന്നത്തെ ഒരു ലക്ഷം രൂപായുടെ മൂല്യം ഇന്നത്തെ ഒന്നരക്കോടി രൂപയാണ്. അന്ന് ഇത്രയും ചെലവാക്കി ഒരു പള്ളി പണിയാൻ പണമെവിടെ. അതായിരുന്നു ഇടവകയിലെ ഭിന്നതയുടെ കാരണം.

ഇടവകയെ ഞാൻ മൂന്നു തട്ടായി സാമ്പത്തികമായി തിരിച്ചു.

ഒന്നാമത്തേത് 50 × 5 = 250 രൂപ. രൂപ അഞ്ചുകൊല്ലംകൊണ്ട് തന്നാൽമതി.

രണ്ടാമത്തേത് 100 × 5 = 500 രൂപ തന്നാൽ മതി.

മൂന്നാമത്തേത് 150 × 5 = 750 രൂപാ അഞ്ചു വർഷംകൊണ്ട്

## ഇതു പൊതുയോഗ തീരുമാനമായിരുന്നു.

പള്ളിയുടെ അടിത്തറ കെട്ടി. ബെയിസ്മെന്റ് പണിനടന്നുകൊണ്ടിരിക്കുന്നു. ഇടവകയിൽ നിന്നും എന്റെ അടുത്തുനിന്ന സ്നേഹിതന്മാർ ഉൾപ്പെടെ ഞാൻ അറിയാതെ തിരുമേനിയെ കണ്ട് എന്നെ മാറ്റിത്തരണമെന്ന് ആവശ്യപ്പെട്ടു. തിരുമേനി ധർമ്മസങ്കടത്തിലായി.

## രാജിവയ്ക്കാൻ എന്നെ ഉപദേശിക്കുന്നു

രാജിവച്ചുകൊള്ളാൻ തിരുമേനി എന്നെ ഉപദേശിച്ചു. തിരുമേനി എന്നെ അവിടെനിന്നും വിടുർത്തി കല്പന തന്നാൽ മതി എന്നു ഞാൻ അദ്ദേഹത്തോടു മറുപടി പറഞ്ഞു.

വലിയ താമസം കൂടാതെ എന്നെ ചുങ്കത്തറയിൽനിന്നും വിടുർത്തി കല്പന പുറപ്പെടുവിച്ചു ഒരു നല്ല പള്ളിയിലേക്കു മാറ്റി. ഞാൻ സസന്തോഷം അതു നിരസിച്ചു. ഇനിയും പള്ളിഭരണം വേണ്ടാ എന്നു തീരുമാനിക്കുകയാണ് ഉണ്ടായത്. അങ്ങനെ ഞാൻ പള്ളികളുടെ ചുമതല ഇല്ലാത്തവനായി തീർന്നു. എന്റെ ആത്മാർത്ഥമായ കഠിനപ്രയത്നം അംഗീകരിക്കാതെ വന്നതാണ് എന്നെ വേദനിപ്പിച്ചത്.

## ഞാൻ തുടങ്ങിവച്ച പണി അവർ ഏറ്റെടുത്തു

ഞാൻ മാറി. പിന്നീട് വന്ന വികാരിമാരുടെ നേതൃത്വത്തിലും ഉത്സാഹത്തിലും ഞാൻ തുടങ്ങിവച്ച പണി അവർ തുടർന്ന് ഏറ്റെടുക്കേണ്ടി വന്നു. പത്തുകൊല്ലം കൊണ്ട് അവർ അതു പൂർത്തിയാക്കി. പത്താംവർഷം പള്ളിയുടെ മുഖവാരം ഇടിഞ്ഞു പള്ളി മുഴുവനും തകർന്നു. ഇത് ചുങ്കത്തറപള്ളിയുടെ ഓർമ്മ പുസ്തകത്തിൽ എഴുതിയിട്ടുണ്ട്. മുഖവാരവും പള്ളിയും വീണ്ടും പണിതു. അതാണ് ഇന്നു കാണുന്ന മനോഹരമായ ചുങ്കത്തറ സെന്റ് ജോർജ്ജ് പള്ളി. ഇടവകയ്ക്കും സഭയ്ക്കും അഭിമാനിക്കാവുന്ന ഒന്നായി പരിലസിക്കുന്നു. അന്ന് എന്നോടൊത്തു പള്ളി പണിയുന്നതിന് നേതൃത്വം കൊടുത്ത കെ. എ. മത്തായി (മത്തായിച്ചൻ)

യുടെ ചുമതലയിലാണ് അതിന്റെ പണി പൂർത്തിയാക്കിയത്. അദ്ദേഹം സമീപകാലത്ത് നിര്യാതനായി.

ഞാൻ വിതച്ച കൺവൻഷനും ഇന്ന് മുന്നൂറു മേനിയായി വിളഞ്ഞ് സഭയ്ക്കും ഇടവകയ്ക്കും അഭിമാനമായി വളർന്നു പന്തലിച്ചു നിൽക്കുന്നു.

## സ്കൂൾജോലി രാജിവയ്ക്കുന്നു

ഒരേ സമയത്തുതന്നെ അഞ്ചു ഇടവകകളുടെ ഉത്തരവാദിത്വം ഉണ്ടായിരുന്നതുകൊണ്ട് ഇടവകയിലെ ആവശ്യം പ്രമാണിച്ചു ഞാൻ കൂടുതൽ അവധി എടുക്കേണ്ടി വന്നതിനാൽ സ്കൂൾ മാനേജ്മെന്റിനു നീരസമായി തോന്നിത്തുടങ്ങി. അതിനാൽ അവരുമായി നീരസത്തിൽ സ്കൂൾ ജോലി തുടർന്നുകൊണ്ടുപോകുവാൻ എനിക്ക് വൈമനസ്യം തോന്നുകയും സ്കൂൾ ജോലിയിൽ നിന്നു ഞാൻ സ്വമേധയാ രാജിവെച്ച് ഒഴിയുകയുമാണ് ചെയ്തത്. 1966–ൽ ആയിരുന്നു ഞാൻ സ്കൂളിൽനിന്നും രാജിവച്ചതും ഫുൾടൈം സഭാ കാര്യങ്ങളിൽ പ്രവർത്തിക്കുകയും ചെയ്തത്.

ചുങ്കത്തറ പള്ളിപ്പണിക്കാര്യത്തിൽ ഉണ്ടായ സംഭവവികാസങ്ങളുടെ പേരിൽ ഞാൻ സഭാപ്രവർത്തനത്തിൽനിന്നും വിരമിക്കേണ്ട ഗതികേടിൽ എത്തിച്ചേർന്നിരിക്കുന്നു.

അങ്ങനെ എന്റെ സ്കൂൾ ജോലിയും സഭാപ്രവർത്തനത്തിൽ നിന്നും തല്ക്കാലം വിരമിക്കേണ്ടിയും വന്നു.

## പള്ളിഭരണത്തിൽ നിന്നും തൽക്കാലം ഒഴിഞ്ഞുനിൽക്കുന്നു

ഇടവകയിൽ നിന്നും വളരെ ചെറിയ ഒരു വിഭാഗം ഗൂഢമായി ചെയ്യുന്ന ചില തന്ത്രങ്ങൾ സഭാനേതൃത്വത്തിനു മനസ്സിലാകാതെ പോയതാണ് എനിക്ക് ഇതിൽനിന്നും പിൻമാറേണ്ടിവന്നത്. അത് സഭാനേതൃത്വത്തിനു സംഭവിച്ച ഒരു പാളിച്ച ആയിരുന്നു. അതു നിമിത്തം ഞാൻ ബലിയാടാകേണ്ടി വരികയും ചെയ്തു. ഞാൻ പതറിയില്ല. എന്നാൽ ഇതെല്ലാം ദൈവം എന്നെ നന്മയിലേക്ക് നയിക്കുകയായിരുന്നു - ചുങ്കത്തറ പള്ളി പണിയാൻ എനിക്കൊരവസരം കിട്ടാത്തതിന്റെ പേരിൽ ഞാൻ നിലമ്പൂർ മേഖലയിൽ തന്നെ എരുമമുണ്ട എന്ന സ്ഥലത്തെ കുടിയേറ്റ മേഖലയിൽ പ്രവർത്തിക്കുവാൻ തീരുമാനിച്ചു.

സ്കൂൾ ജോലി ഉപേക്ഷിച്ചതിനുശേഷം സാമ്പത്തികമായി എന്റെ വരുമാനം ഇല്ലാതെ വന്നതു കാരണം കുടുംബം പോറ്റാൻ എന്തെ

ങ്കിലും വഴി കണ്ടുപിടിച്ചേ മതിയാവൂ എന്നു എനിക്കു തോന്നിയതു കാരണം റബ്ബർ എവിടെയെങ്കിലും പ്ലാന്റ് ചെയ്യണമെന്ന് എനിക്ക് തോന്നുകയും ചുങ്കത്തറനിന്നും വടക്ക് പത്തു കിലോമീറ്റർ അകലെ കുറെ സ്ഥലം നിലമ്പൂർ കോവിലകം വക വെട്ടിപ്പിടിച്ചത് ചെറിയ തുകകൊടുത്ത് എഴുതിവാങ്ങി. വെറും വെള്ളക്കടലാസ്സിൽ ആധാരം എഴുതി വാങ്ങുന്ന പതിവ് ഞാൻ നേരത്തേ എഴുതിയിട്ടുണ്ടല്ലോ.

## ഞാൻ എരുമമുണ്ടയിൽ ഒരു ഇടവക രൂപീകരിച്ച് പള്ളിവയ്ക്കാൻ തീരുമാനിച്ചു

അവിടെ ഇരുപത്തഞ്ചോളം ഏക്കർ സ്ഥലം, അതിൽ പത്തേക്കർ സ്ഥലത്ത് ഞാൻ റബർ വെച്ചു, എന്റെ ഗുരു അതാണല്ലോ എന്നോട് ഉപദേശിച്ചിരുന്നത്. ഞാൻ ആ ഉപദേശം കേട്ടു. മനുഷ്യരെ സൂക്ഷിച്ചോണം എന്നും പാമ്പിനെപോലെ ബുദ്ധിയും പ്രാവിനെപ്പോലെ നിഷ്ക്കളങ്കതയും വേണമെന്നും എന്നെ ഓർമ്മിപ്പിച്ചിരുന്നു.

## പുതിയ സ്ഥലം, പുതിയ പള്ളി

ഞാൻ ഈ പുതിയ സ്ഥലത്തു ചെന്നതോടുകൂടിയും അതിനു മുമ്പും പിന്നിലുമായി ധാരാളം സുറിയാനി ക്രിസ്ത്യാനികൾ അവിടെ കുടിയേറാൻ തുടങ്ങി. അവരിൽ മിക്കവരും മൂവാറ്റുപുഴ, പിറവം മുതലായ സ്ഥലങ്ങളിലുള്ള വടക്കർ എന്നു വിളിക്കപ്പെടുന്നവരും മുൻ പാത്രിയർക്കിസ് കക്ഷിയിൽ പെട്ടവരുമായിരുന്നു. ഇവരുടെയെല്ലാം ആത്മിക കാര്യങ്ങൾ ഞാൻ ഇരുന്ന ചുങ്കത്തറപള്ളിയിലാണ് നിർവ്വഹിച്ചുപോരുന്നത്. ഏകദേശം അമ്പതോളം വീട്ടുകാർ ഏകദേശ കണക്ക്, അത്യദ്ധ്വാനികളായ ഇവർ മിക്കവാറും മദ്യത്തിന് അടിമകളായിരുന്നു. ഇവരെയെല്ലാം ഞാൻ സംഘടിപ്പിച്ച് അവിടെ ഒരു ഇടവക രൂപീകരിക്കുകയും പള്ളിക്കുവേണ്ടി രണ്ട് ഏക്കർ സ്ഥലം അവരിൽ ഒരാൾ തരാമെന്നു വാഗ്ദാനം ചെയ്യുകയും അതു കൈവശം വിട്ടുതരികയും ചെയ്തു. അവിടെ താല്ക്കാലികമായി ഒരു ഷെഡ്ഡു വച്ച് ഞാൻ നാലു ഞായറാഴ്ചകളിലും കുർബാന ചൊല്ലാനും തുടങ്ങി.

## പുതിയ പള്ളിയിൽ എല്ലാ ഞായറാഴ്ചയും കുർബാന

അങ്ങനെ എനിക്കു കുർബാന അർപ്പിക്കാൻ സ്വന്ത പ്രയത്നം കൊണ്ട് പള്ളി ആക്കി തീർത്തു ഇടവക മെത്രാപ്പോലീത്തായെ

ഈ സംഭവങ്ങൾ ഒന്നും അറിയിക്കാതെ – അനുവാദം ചോദിക്കാതെ – ചുങ്കത്തറ പള്ളി ആരുടെ നാമത്തിലാണോ അതേ നാമത്തിൽ ഗീവർഗ്ഗീസ് സഹദായുടെ പേരിലാണ് ഈ പള്ളി സ്ഥാപിച്ചത്. അത് എന്റെ ഒരു വാശി തന്നെയായിരുന്നു.

ഞാൻ ത്യാഗങ്ങൾ സഹിച്ച് ചുങ്കത്തറ ഒരു പ്രധാന കേന്ദ്രമാക്കി എടുക്കാനും പുതിയ പള്ളി പണിയാനും മലബാർ സിറിയൻ കൺവൻഷൻ നടത്താനും മറ്റും പ്രവർത്തിച്ചുകൊണ്ടിരുന്നപ്പോൾ എന്നെ അവിടെ തുടരാൻ അനുവദിക്കാത്തതിന്റെ മറുപടിയായിരുന്നു എരുമമുണ്ടപള്ളി.

## പത്തുകിലോമീറ്റർ അങ്ങോട്ട്, പത്തു കിലോമീറ്റർ ഇങ്ങോട്ട് നടപ്പ്

പത്തു കിലോമീറ്റർ അങ്ങോട്ടും പത്തു കിലോമീറ്റർ തിരിച്ചും ഉപവാസപൂർവ്വം ഉമിനീരുപോലും ഇറക്കാതെയുള്ള ഈ തീർത്ഥയാത്ര കുറെ ആയപ്പോൾ ഞാൻ നടന്നു നടന്നു ക്ഷീണിച്ചു. എന്റെ തോട്ടം വിൽക്കാനും ആ പള്ളി മറ്റാരെയെങ്കിലും ഏല്പിക്കുവാനും തീരുമാനിച്ചു.

## തലശ്ശേരിയിലും കണ്ണൂരിലും

ഇതിനിടയിൽ തന്നെ ഞാൻ എരുമമുണ്ട പള്ളിക്കാർ അറിയാതെ ചില തവണകൾ മുടക്കി തലശ്ശേരിയിലും കണ്ണൂരിലും പോയി കുർബാന ചൊല്ലാൻ തുടങ്ങി. ഇത് എരുമമുണ്ട പള്ളിക്കാർക്ക് തീരെ രസിച്ചില്ല. എന്റെ ലക്ഷ്യം സൗത്തു കാനറാ തന്നെ ആയിരുന്നു. അതുകൊണ്ടുതന്നെയാണ് അടുത്ത ജില്ലയായ കണ്ണൂരിലേക്ക് മാറാൻ തീരുമാനിച്ചത്. കണ്ണൂർ പള്ളിയും തലശ്ശേരി പള്ളിയും നടത്തിക്കൊണ്ടിരുന്നത് വി. ഐ. തോമ്മസ് അച്ചനായിരുന്നു. ഈ രണ്ടു സ്ഥലങ്ങളിലും കോൺഗ്രിഗേഷനും പള്ളിയും മറ്റും ഉണ്ടാക്കിയത് അച്ചനായിരുന്നു. അച്ചനുമായി ഞാൻ ധാരണയിലെത്തി മെത്രാപ്പോലീത്തായുടെ അനുവാദവും കല്പനയുംപ്രകാരം കണ്ണൂരിലേക്ക് നിയമനം വാങ്ങി.

## പുതിയ പള്ളി മറ്റൊരു അച്ചനെ ഏൽപിക്കുന്നു

ഇതിനോടകം എരുമമുണ്ടപ്പള്ളി ഞാൻ ഒരു ബഹനാൻ അച്ചനെ ഏൽപ്പിച്ച് ഇടവകക്കാരോടു പറയാതെതന്നെ സ്ഥലംവിട്ടു. എന്റെ എരുമമുണ്ടയിലുള്ള തോട്ടം ഒരു പാർട്ടിക്ക് കൈമാറി. പിന്നീട് ഞാൻ എരുമമുണ്ടയിലേക്ക് കഴിഞ്ഞ ഏതാനും മാസങ്ങൾക്കു മുമ്പ് മാത്ര

മാണ്, ഒരു ഞായറാഴ്ച പള്ളിയിലേക്ക് പോയത്. 42 വർഷങ്ങൾക്കു ശേഷം അന്നത്തെ ഷെഡ്ഡിന്റെ സ്ഥാനത്ത് കൂറ്റൻ ഒരു പള്ളി പണിതിരിക്കുന്നു.

## മനോഹരമായ പുതിയ പള്ളി

ഈ പള്ളിയുടെ കൂദാശയ്ക്ക് എന്നെ ക്ഷണിച്ചിരുന്നു. എങ്കിലും എനിക്ക് പോകാൻ കഴിഞ്ഞില്ല. എന്റെ സാന്നിദ്ധ്യം അവർ ആഗ്രഹിച്ചിരുന്നു. എങ്കിലും പള്ളിയുടെ മുൻഭാഗത്തുതന്നെ ഫാ. വി. ഐ. മാത്യൂസ്, സ്ഥാപകൻ, ആദ്യ വികാരി എന്ന് മാർബിളിൽ കൊത്തിവച്ചിട്ടുണ്ട്. എന്നെ അവർ മറന്നില്ല എന്നുള്ളതിൽ എനിക്ക് ചാരിതാർത്ഥ്യമുണ്ട്. അന്നത്തെ വികാരി മാത്യൂസ് കോലമല അച്ചനും ഇടവകക്കാർക്കും നന്ദി. ഞാൻ വിതച്ച വിത്ത് മുന്നൂറു മേനി വിളഞ്ഞിരിക്കുന്നു. നിലമ്പൂർ പ്രദേശത്തു മൂന്നാമത്തെ നേട്ടം. ഒന്നാമത്തേത് ചുങ്കത്തറ പള്ളി പണിയും (2) മലബാർ സിറിയൻ കൺവൻഷനും (3) എരുമമുണ്ട ഗീവർഗീസ് സഹദായുടെ നാമത്തിലുള്ള പള്ളിയും ഇടവകയും. ഭദ്രാസനത്തിലെ ഏതാണ്ട് ഏറ്റവും വലിയ ഇടവക എന്നു വേണമെങ്കിൽ പറയാം. (4) നാലാമത്തെ വിത്തുവിതച്ചത് ചളിക്കപ്പൊട്ടി എന്ന സ്ഥലത്താണ്. ഈ ഇടവകയുടെ സ്ഥാപകൻ ഞാനാണ്, അതിനെക്കുറിച്ച് പള്ളികളുടെ വിവരണത്തിൽ എഴുതിച്ചേർത്തിട്ടുണ്ട്.

സഭയ്ക്ക് ഞാൻ ത്യാഗം ചെയ്ത് എരുമമുണ്ടയിൽ ഒരു മേൽവിലാസം ഉണ്ടാക്കി. അന്നു ഞാൻ എരുമമുണ്ടയിൽ പോയി ഇടവക രൂപീകരിച്ച് പള്ളി സ്ഥാപിച്ചില്ലായിരുന്നെങ്കിൽ ഓർത്തഡോക്സ് സഭയ്ക്ക് എരുമമുണ്ടായിൽ മേൽവിലാസം കാണുകില്ലായിരുന്നേനേ. മലങ്കര കത്തോലിക്കർ, ചുങ്കത്തറയിൽ പ്രശ്നം ഉണ്ടാക്കിയ എന്റെ സ്നേഹിതൻ അച്ചൻ, അതായത് ഇടക്കര പള്ളിവികാരി അവിടെ റീത്തു പള്ളി വയ്ക്കുന്ന പ്രവർത്തനങ്ങൾ നടത്തിക്കൊണ്ടിരുന്നു. ആ സമയത്താണ് ഞാൻ എരുമമുണ്ടയിൽ എത്തിപ്പെട്ടതും വളരെ ത്യാഗങ്ങൾ സഹിച്ച് ഓർത്തഡോക്സ് ഇടവക രൂപീകരിക്കാൻ എനിക്കു കഴിഞ്ഞതും.

ഞാൻ അവിടം വിട്ടു പോന്നതിനുശേഷം മലങ്കര കത്തോലിക്കർ വീണ്ടും പരിശ്രമിക്കുകയും കുറെ വീട്ടുകാരെ അവരുടെ കൂട്ടത്തിൽ ചേർത്ത് പള്ളി ഉണ്ടാക്കുകയും അവിടെ അവരുടെ ഒരു ഹൈസ്കൂൾ സ്ഥാപിക്കുകയും ചെയ്തു.

പാത്രിയർക്കീസ് കക്ഷിക്കാരും പിന്നീട് അവിടെ വന്നു ഈ ഇട വകയിൽ നിന്നും ചിലരെ അടർത്തിമാറ്റി പള്ളി സ്ഥാപിച്ചു.

ഈ രണ്ടു കൂട്ടരും അവിടെവന്നു ഏറെ പ്രയത്നങ്ങൾ ഒക്കെ നടത്തിയിട്ടും ഞാൻ പടുത്തുയർത്തിയ ഓർത്തഡോക്സ് ഇടവക പൂർവ്വാധികം ശക്തിയിൽതന്നെ തുടർന്നു അഭിവൃദ്ധി പ്രാപിച്ചു കൊണ്ടിരിക്കുന്നത് ഞാൻ കണ്ടറിഞ്ഞ സത്യമാണ്. അതിയായ സന്തോഷവും ആനന്ദവും അതിൽ എനിക്കുണ്ട്.

## നിലമ്പൂർ പ്രദേശത്തുള്ള എന്റെ പത്തുവർഷത്തെ ത്യാഗോജ്ജ്വലമായ ചില പ്രവർത്തന നേട്ടങ്ങൾ

* മലബാർ സിറിയൻ കൺവൻഷൻ 1962 മുതൽ. അത് ഇന്നും വളരെ അഭിവൃദ്ധിയിൽ ഭദ്രാസനം ഏറ്റെടുത്തു നടത്തുന്നു.
* ചുങ്കത്തറ സെന്റ് ജോർജ്ജ് പള്ളി 1970–ൽ പണി തുടങ്ങി.
* എരുമമുണ്ട ഓർത്തഡോക്സ് പള്ളി 1970.
* ചളിക്കൽപൊട്ടി ഓർത്തഡോക്സ് പള്ളി 1969.
* മാമാങ്കര പുതിയ പള്ളിക്ക് വേണ്ടിയുള്ള ആദ്യകാല പ്രവർത്തനം 1961–ൽ.
* മഞ്ചേരി പള്ളി സ്ഥാപനം. ആദ്യ കുർബാന നടത്തി.

നിലമ്പൂർ പ്രദേശത്ത് 1964–ൽ ആൻഡ്രൂസ് എന്ന ഒരു ചെറുപ്പ ക്കാരൻ എന്റെ വസതിയിൽ ഒരു ദിവസം വന്നു. എന്നെക്കൂടി അച്ചന്റെ കൂടെ താമസിക്കാൻ അനുവദിക്കുമോ എന്നയാൾ ചോദിച്ചു. എന്റെ രണ്ടാമത്തെ മകനെ പ്രസവിക്കുന്നതിനായി എന്റെ ഭാര്യ അച്ചാമ്മ നാട്ടിൽ പോയിരിക്കുന്ന അവസരമായിരുന്നു അത്. ഞാൻ സസന്തോഷം ഈ യുവാവിനെ എന്നോടൊത്തു താമസിക്കുവാൻ അനുവദിച്ചു. ഇദ്ദേഹം പള്ളികാര്യങ്ങളിൽ ശുഷ്കാന്തി ഉള്ളവനാ ണെന്നു ഞാൻ മനസ്സിലാക്കി. ശുശ്രൂഷയ്ക്കു കൂടാനും അല്പം പ്രസംഗിക്കാനും കഴിവുള്ളവനാണെന്നും ഞാൻ കണ്ടറിഞ്ഞു. എല്ലാ ഞായറാഴ്ചയും ഞാൻ പള്ളിയിൽ കുർബാനയ്ക്കു പോകു മ്പോഴും എന്റെ കൂടെ ശുശ്രൂഷയ്ക്കു കൂട്ടുകയും ചില അവസരങ്ങ ളിൽ പ്രസംഗിക്കുവാൻ ഞാൻ അനുവദിക്കുകയും ചെയ്തിരുന്നു. ക്രമേണ ഞങ്ങൾ രണ്ടുപേരും ഉറ്റസ്നേഹിതന്മാരായി മാറി. എന്റെ പ്രവർത്തനങ്ങൾക്ക് ആൻഡ്രൂസ് ഒരു കൈത്താങ്ങായിരുന്നു. കുറേ ക്കാലം കഴിഞ്ഞ് ആൻഡ്രൂസിന് മണിമൂളി സ്കൂളിൽ അദ്ധ്യാപക നായി ജോലി കിട്ടുകയും പൊന്നമ്മടീച്ചറെ വിവാഹം കഴിക്കുകയും

ചെയ്തു. ഞാൻ നിലമ്പൂർ പ്രദേശം വിട്ടുപോരുന്നതുവരെയും ആൻഡ്രൂസ് മാസ്റ്റർ എന്റെ വലംകൈ ആയി പ്രവർത്തിച്ചിരുന്നു. ഈ വ്യക്തിയാണ് പിന്നീട് ഫാ. ആൻഡ്രൂസ് ആയതും, കോർ എപ്പിസ്കോപ്പാ ആയതും. തീമോത്തിയോസ് തിരുമേനി മലബാർ ഭദ്രാസനം ഏറ്റെടുക്കുന്നതിനു മുമ്പ് അദ്ദേഹത്തിന് ചുങ്കത്തറ വച്ചു എന്റെ നേതൃത്വത്തിൽ വമ്പിച്ച സ്വീകരണം തലശ്ശേരി ബിഷപ്പ് വള്ളോപ്പിള്ളി തിരുമേനിയുടെ അദ്ധ്യക്ഷതയിൽ നൽകുന്നതിന് എന്നെ സഹായിച്ച പ്രധാന വ്യക്തി ആയിരുന്നു ആൻഡ്രൂസ് മാസ്റ്റർ. മറ്റൊരാൾ ചുങ്കത്തറ പള്ളിയുടെ പള്ളിക്ക് ആദ്യം എന്റെ കൂടെ സഹകരിച്ച ആളായിരുന്നു കളത്തിൽ ശ്രീ. മത്തായി കെ. എ. മറ്റു പലരും സഹായികളായി ഉണ്ടായിരുന്നു എന്നുള്ള കാര്യത്തിൽ തർക്കമില്ല. മരിച്ചുപോയ കീവറിച്ചൻ അതിൽ ഒരാളായിരുന്നു.

ഞാൻ 1970-ൽ നിലമ്പൂർ പ്രദേശത്തോട് യാത്ര പറഞ്ഞു. പത്തു വർഷത്തോളം കാലം യാതനയും വേദനയും അനുഭവിച്ചു ത്യാഗങ്ങൾ സഹിച്ചു ഇടവക ശുശ്രൂഷകൾ നടത്തി വടപുറം, പെരുന്തൽമണ്ണ, കരുവാരകുണ്ട്, ചുങ്കത്തറ, പനമണ്ണ, ഇടക്കര, മാമാങ്കര ഈ ഇടവകകൾ നടത്തുകയും എരുമമുണ്ട, ചളിക്കൽപൊട്ടി എന്നീ പള്ളികൾ സ്ഥാപിക്കുകയും 1962 മുതൽ മലബാർ സിറിയൻ കൺവൻഷൻ നടത്തുകയും ചുങ്കത്തറ പള്ളിക്ക് പണി ആരംഭിക്കുകയും ചെയ്തു എന്നുള്ള കാര്യം വീണ്ടും പ്രസ്താവിക്കുകയാണ്.

## യാത്രയയപ്പോ, പണക്കിഴിയോ വാങ്ങിയിട്ടില്ല

എന്റെ എല്ലാ വസ്തുവകകളും ഇട്ട് വീട് പൂട്ടിക്കെട്ടി ഞാനും കുടുംബവും കണ്ണൂരിലേക്ക് യാത്ര തിരിച്ചു. ഞാൻ പോരുന്നതിന് മുമ്പ് ഇവിടങ്ങളിൽ നിന്നൊന്നും ഒരു യാത്രഅയയപ്പോ, പണക്കിഴിയോ മറ്റൊ ഒരു ഇടവകയും എനിക്കു തന്നിട്ടില്ല എന്നു കാര്യം സസന്തോഷം ഇവിടെ പ്രസ്താവിച്ചുകൊള്ളട്ടെ.

## വിശ്രമമില്ലാതെ പണി ചെയ്തു

Work is worship - അതായിരുന്നു എന്റെ മുദ്രാവാക്യം. 30 വയസ്സു മുതൽ 40 വയസ്സുവരെ ഞാൻ നിലമ്പൂർ പ്രദേശങ്ങളിൽ ഓടിനടന്നു പ്രവർത്തിച്ചു. ആദ്യകാലങ്ങളിലെ ദാരിദ്ര്യവും നല്ലതുപോലെ അനുഭവിച്ചു. എല്ലാം ത്യജിച്ചു ഇടവകകൾക്കുവേണ്ടി പ്രവർത്തിച്ചു. എന്റെ ശരീരം വല്ലാതെ ക്ഷീണിച്ചു. എല്ലാ നോമ്പും നോക്കി. അക്കാലങ്ങളിൽ നോമ്പിൽ പാലോ, പാലിൽനിന്നുള്ള എന്തെങ്കിലുമോ,

മോരോ കഴിക്കുമായിരുന്നില്ല. അതികഠിനമായ ചൂട്. ഒരു പ്രാവശ്യം നാട്ടിൽചെന്ന സമയത്ത് ഒരു അച്ചൻ എന്നോടു പറഞ്ഞു ടി.ബി. ഉണ്ടോ എന്നു പരിശോധിച്ചു നോക്കണമെന്ന്. എന്റെ ശരീരം അത്ര മാത്രം ക്ഷീണിച്ചു. എന്റെ അത്യദ്ധ്വാനത്തിന്റെ ഫലമായിട്ടാണ് എന്റെ ശരീരം ക്ഷീണിച്ചത്. വിശ്രമം ഇല്ലാതെ ഞാൻ പണിയെടുത്തു പള്ളിക്കൂടത്തിലും ഇടവകയിലും അതുകൂടാതെ കൃഷിക്കാര്യങ്ങളിലും അത്യാവശ്യത്തിന്.

## അല്പം ഫ്ളാഷ്ബാക്ക് – പരുമല സെമിനാരിയെ പറ്റി

സൗത്തുകാനറായിൽ നിന്ന് 22 വയസ്സുള്ളപ്പോഴാണ് എന്നെ വൈദികനാക്കാൻ കേരളത്തിലേക്ക് തെരഞ്ഞെടുത്ത് അയച്ചത്. അവിടെ പരുമല സെമിനാരിയിൽ എനിക്ക് പരമാനന്ദ സുഖമായിരുന്നു. വയർ നിറയെ ചോറുകിട്ടിയിരുന്നില്ലെങ്കിലും നാഴി അരിയാണ് ഒരാൾക്ക് ചോറിനു കൊടുക്കുന്നത്. മാനേജർ അച്ചൻ ആളിന്റെ എണ്ണമനുസരിച്ച് സ്റ്റോറിൽനിന്ന് ഒരാൾക്ക് നാഴി അരി എന്നു കണക്കാക്കി കുശിനിക്കാരൻ അളന്നെടുക്കും. അച്ചനും ഞങ്ങൾ ശെമ്മാശന്മാരുമായി ഒന്നിച്ചിരുന്നാണ് ഭക്ഷണം കഴിക്കുന്നത്.

അച്ചന് ഒരു നല്ല കുഴിയുള്ള പ്ലേറ്റിൽ നിറച്ച് ചോറു കൊടുക്കും. ഞങ്ങൾക്ക് പരന്ന പ്ലേറ്റിൽ കുറച്ചു ചോറു വിളമ്പി പ്ലേറ്റിൽ പരത്തി വയ്ക്കും. 20, 21 വയസ്സു പ്രായമുള്ള ഞങ്ങൾക്ക് ഈ ചോറുണ്ടാൽ എന്താകാനാണ്. വിശപ്പ് അടക്കാനുള്ള ചോറ് അവർ തരികയില്ല. നാഴി അരിയുടെ ചോറു തന്നിരുന്നെങ്കിൽ ഞങ്ങൾക്കൊക്കെ വയർ നിറയുമായിരുന്നു. അച്ചൻ ഊണു കഴിച്ചാൽ പ്ലേറ്റിൽ മിച്ചം ചോറു കാണും. ഞങ്ങളുടെ പ്ലേറ്റ് വേഗത്തിൽ കാലിയാകും. കറിയുടെ കാര്യവും അങ്ങനെ തന്നെ.

രാത്രിയിൽ ഞാൻ വിശന്നു നിലവിളിച്ചിട്ടുണ്ട്. എന്തു ചെയ്യാം ചില രാത്രികളിൽ ഞങ്ങൾ ശെമ്മാശന്മാർ തെങ്ങിൽ കയറി കരിക്കിട്ടു തിന്നുമായിരുന്നു വിശപ്പടക്കാൻ. അത്രയ്ക്കു വിശപ്പായിരുന്നു. കുശിനിക്കാരൻ ആഴ്ചയിൽ ഒരിക്കൽ വലിയ ഒരു ഭാണ്ഡവുമായി വീട്ടിൽ പോകും. ഭാണ്ഡമെന്താണെന്നോ? ഞങ്ങളെ പട്ടിണിയിട്ടു മിച്ചം വയ്ക്കുന്ന അരിയും മറ്റു സാധനങ്ങളും.

ഒരിക്കൽ ഞാൻ അവനെ പിടിച്ച് അടിച്ചു. മാനേജർ അച്ചൻ ഇതെല്ലാം കണ്ടുകൊണ്ടാണ് ഇരിക്കുന്നത്. അച്ചൻ പ്രതികരിച്ചില്ല.

ഞാൻ ശെമ്മാശനായി കഴിഞ്ഞപ്പോൾ ബാവാ തിരുമേനിയുടെ കൂടെ താമസിക്കുന്ന കാലത്ത് കാര്യങ്ങളുടെ കിടപ്പെല്ലാം മാറി രാജകീയ ഭക്ഷണം. അവിടെ രണ്ടു കുശിനിക്കാർ ഉണ്ടായിരുന്നു. വയർ നിറച്ചു ഭക്ഷണം കിട്ടുമായിരുന്നു. ആവശ്യത്തിന് കറികളും.

ഞാൻ പരുമല സെമിനാരിയിൽ താമസിക്കുന്ന കാലത്ത് പരുമല തിരുമേനിയുടെ കബർമുറിയോട് ചേർന്നുള്ള മുറിയിലാണ് താമസിച്ചുകൊണ്ടിരുന്നത്. സിംഗിൾ റൂമിൽ ഒറ്റയ്ക്ക്. ആദ്യകാലങ്ങളിൽ ഒറ്റയ്ക്കു കിടക്കാൻ പേടി ഉണ്ടായിരുന്നു. രണ്ടു കബറുകൾ അടുത്ത്. ഒന്ന് പരുമല തിരുമേനിയുടേതും മറ്റേത് കണ്ടാനാടു ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്താ ആയിരുന്ന യൂയാക്കീം മാർ ഈവാനിയോസ് തിരുമേനിയുടേത്. തൊട്ടടുത്ത മുറിയിൽ പരുമല തിരുമേനി കിടന്നിരുന്ന കട്ടിലും പുലിത്തോലും തലയണയും.

## പരുമലതിരുമേനിയുടെ കട്ടിലും പുലിത്തോലും

അക്കാലങ്ങളിൽ വളരെക്കുറച്ചു ആളുകൾ മാത്രമേ പരുമല വരാറുള്ളായിരുന്നു. മുളന്തുരുത്തിയിൽ നിന്നും വിരലിൽ എണ്ണാവുന്ന തിരുമേനിയുടെ കുടുംബക്കാർ മാത്രം. പെരുന്നാളിന്റെ തലേ രാത്രിയിലും മറ്റും കൂടുതൽ ആളുകളൊന്നും ഇല്ല.

## പെരുന്നാൾ വരുമാനം 2000 രൂപാ മാത്രം

പെരുന്നാൾ വരുമാനം എല്ലാംകൂടി രണ്ടായിരും രൂപാ മാത്രം. കുർബാന ചൊല്ലിക്കുന്നവർ മുളന്തുരുത്തിയിൽ നിന്നും വരുന്നവർ മാത്രം. തെക്കർക്ക് അങ്ങനെയുള്ള പതിവുകൾ ഒന്നും ഇല്ലായിരുന്നു.

എന്റെ സെമിനാരി പരിശീലനം മാരേട്ട് തോമ്മസ് റമ്പാച്ചന്റെ നേതൃത്വത്തിലായിരുന്നു. ഞങ്ങൾ അഞ്ചാറു ശെമ്മാശന്മാർ മാത്രം. അത്മായക്കാരു പിള്ളാരും ഉണ്ടായിരുന്നു. സന്ധ്യയ്ക്കും പ്രഭാതത്തിലും നമസ്കാരത്തിൽ കൂടണം. ശുശ്രൂഷക്കാരൻ ഉണ്ടെങ്കിലും ധൂപം വീശുന്നത് ഞങ്ങൾ ശെമ്മാശന്മാരാണ്. കബറിങ്കൽ അച്ചന്മാരാണ് ധൂപം വീശുന്നത്. നമസ്കാരം എല്ലാം സുറിയാനിയിൽതന്നെ. ഒരു വാക്കുപോലും മലയാളത്തിൽ പറയുകയില്ല പാടുകയും ഇല്ല.

## ശീമാനമസ്കാരം – എട്ടുനിറം

നമസ്കാരം, ശീമാ നമസ്കാരം എന്നാണ് പറയുന്നത്. ശീമാ എന്നു പറയുന്നത് പാത്രിയർക്കീസ് താമസിക്കുന്ന പ്രദേശത്തിന്റെ പേരാണ്. പാത്രീയർക്കീസ് ശീമക്കാരനാണല്ലോ. വേഷവും ആരാധനയും എല്ലാം ശീമക്കാരന്റേത്. നാട്ടുകാരന്റെ ഒരു ആചാരവും ഇല്ല.

നമസ്കാരം ഓരോ ദിവസം ഓരോ നിറത്തിലാണ്. എല്ലാ ഗാനങ്ങളും എട്ടു രാഗത്തിൽ ചൊല്ലാം. രാഗത്തിന് നിറം എന്നാണ് പറയുന്നത്. ഒരു ദിവസം ഒന്നാം നിറമാണെങ്കിൽ പിറ്റേ ദിവസം രണ്ടാം നിറം, പിന്നെ മൂന്നാം നിറം, അങ്ങനെ എട്ടു നിറങ്ങളിൽ ഇങ്ങനെ ഞാൻ എല്ലാ നിറങ്ങളും പഠിച്ചു. എക്കാറാ എന്നാണ് നിറങ്ങൾ മാറി മാറി ചൊല്ലുന്ന രീതിക്ക് പറയുന്നത്. അങ്ങനെ എക്കാറാ വരെ പഠിച്ചു. സുറിയാനി നോക്കി മലയാളത്തിൽ ഏവൻഗേലിയോൻ വായിക്കാൻ വരെ പഠിച്ചു. പക്ഷെ ഇന്നത്തെ സ്ഥിതി കഷ്ടിച്ചു സുറിയാനി നേരെ ചൊവ്വേ വായിക്കുവാൻ പോലും അറിയത്തില്ല. ഉപയോഗിക്കാതിരുന്നതിനാൽ ഉണ്ടായ അനുഭവമാണ്. ആദ്യകാലത്ത് വീട്ടിൽപോലും ഞാൻ സുറിയാനി ശീമനമസ്കാരമാണ് രണ്ടുനേരവും നടത്തിക്കൊണ്ടിരുന്നത്. ക്രമേണ ക്രമേണ മലയാളം തർജ്ജമ പുസ്തകങ്ങൾ ഇറങ്ങുകയും പൂർണ്ണമായി ഇപ്പോൾ മലയാളത്തിൽ ആയിത്തീരുകയും ചെയ്തു.

പരുമല സെമിനാരിയിൽ താമസിച്ചുകൊണ്ടിരുന്ന കാലഘട്ടത്തിൽ സഭയുടെ തലവൻ കാതോലിക്കാബാവാ ഉൾപ്പെടെ എല്ലാ തിരുമേനിമാരും പരുമല വരികയും താമസിക്കുകയും കുർബാന ചൊല്ലുകയും ചെയ്യുമായിരുന്നു. അന്നത്തെ സീനിയർമോസ്റ്റ് ശെമ്മാശൻ ഞാനായിരുന്നു. മറ്റു ശെമ്മാശന്മാർ ഒക്കെയും വന്നും പോയ്ക്കൊണ്ടുമിരുന്നു. എനിക്ക് തിരുമേനിമാരൊക്കെയായി പരിചയപ്പെടുന്നതിന് ഇങ്ങനെ സാധിച്ചു. കൂടാതെ സഭയിൽ പലരും അവിടെ സന്ദർശിക്കുമായിരുന്നു. അവരുമായി ഒക്കെ പരിചയപ്പെട്ടു.

ഞാൻ ദേവലോകത്തേക്ക് ബാവാതിരുമേനിയുടെ സെക്രട്ടറി ആയി താമസം തുടങ്ങിയപ്പോൾ മുതൽ കൂടുതൽ തീരുമേനിമാരുമായും സഭയിലെ പ്രമുഖരുമായി പരിചയപ്പെടാനും ബാവായുടെ കൂടെ യാത്ര ചെയ്യാനും സഭയിലെ പല പള്ളികളും അദ്ദേഹത്തോടൊപ്പം സന്ദർശിക്കാനും കഴിഞ്ഞു. അതെല്ലാം എന്റെ പരിശീലനത്തിന്റെ ഭാഗം കൂടിയായിരുന്നു. പള്ളികൾക്കും അച്ചന്മാർക്കും മറ്റും

കല്പന എഴുതാനുമുള്ള അവസരങ്ങളും എനിക്ക് ലഭിച്ചു. ബാവായുടെ കൂടെ കുർബാനയ്ക്കു കൂടാനും, നമസ്കാരങ്ങളിൽ മൂന്നു നേരവും സംബന്ധിക്കുവാനും ബാവായെ വേദപുസ്തകം വായിച്ചു കേൾപ്പിക്കാനും പത്രം വായിച്ചു കേൾപ്പിക്കാനും എന്നുവേണ്ട ശുശ്രൂഷിക്കാനും അവസരം ലഭിച്ചു. ദേവലോകത്ത് പഴയ അരമനയിൽ ബാവായുടെ തൊട്ടടുത്ത മുറിയിലാണ് ഞാൻ താമസിച്ചു കൊണ്ടിരുന്നത്. ഇന്ന് ആ മുറിയിൽ മെത്രാന്മാരാണ് താമസിക്കുന്നത്. ചില രാത്രിയിൽ ബാവായുടെ അതേ മുറിയിൽ തന്നെ കിടന്നുറങ്ങുന്നതിനും സാധിച്ചിട്ടുണ്ട്. അക്കാലത്ത് ദേവലോകത്തും ബാവായുടെ അടുത്തും എനിക്കു വളരെ സ്വാധീനം ഉണ്ടായിരുന്നു. ഞാൻ ആവശ്യപ്പെട്ടാൽ എനിക്ക് ആവശ്യമുള്ളത് ബാവാ അത് സാധിച്ചു തരുമായിരുന്നു. പണം ചോദിച്ചിട്ടില്ല. അങ്ങനെയാണല്ലോ എനിക്കും എന്റെ ഭാര്യക്കും ഒരേ സമയത്ത് സഭ വക സ്കൂളിൽ ജോലികിട്ടിയത്. സഭയുടെ പല പ്രമുഖന്മാരും ആ ജോലി ആവശ്യപ്പെട്ടിരുന്നെങ്കിലും ഞങ്ങൾക്കാണ് അത് തന്നത്. കല്പന എന്നെക്കൊണ്ടുതന്നെയാണ് എഴുതിച്ചുകൊണ്ടിരുന്നത്. കോട്ടയം ഭദ്രാസനത്തിൽ ബാവായ്ക്ക് ചില പള്ളികളുടെ ചുമതല ഉണ്ട്. എനിക്ക് പൗരോഹിത്യപട്ടം തന്ന് അവിടെ എന്നെ നിയമിച്ചുകൊള്ളാമെന്ന് ഒരിക്കൽ എന്നോടു ബാവാ പറഞ്ഞിട്ടുണ്ട് സൗത്തുകാനറായിലേക്ക് പോകേണ്ട. അവിടേയ്ക്ക് മറ്റാരെയങ്കിലും വിട്ടേക്കാം എന്നും. ഞാൻ ഈ സൗഭാഗ്യങ്ങളൊക്കെ നിഷേധിച്ചാണ് മലബാർ ഭദ്രാസനത്തിൽ സേവനം അനുഷ്ഠിക്കാൻ പോയത്. അങ്ങനെയാണ് 1961 മുതൽ ഞാൻ നിലമ്പൂർ പ്രദേശത്ത് ബാവായുടെ അനുവാദപ്രകാരം സേവനം അനുഷ്ഠിക്കാൻ വന്നത്.

# 45

# കണ്ണൂരിലേക്ക്

നിലമ്പൂർ പ്രദേശത്തുള്ള മിക്ക പള്ളികളിലും എന്റെ പ്രവർത്തനം പൂർത്തിയായി. ചുങ്കത്തറയിൽ ഒന്നുമില്ലായ്മയിൽനിന്ന് ആധുനിക രീതിയിൽ ഒരു പള്ളി പണിയുന്നതിന് ഞാൻ ആത്മാർത്ഥമായി പ്രവർത്തിച്ചുകൊണ്ടിരുന്നു. എന്നാൽ അടിസ്ഥാന ശില സ്ഥാപിച്ച് ആദ്യ പണികൾ നടത്തിയതിനിടയിൽ ചില ഭിന്നത കാരണം എനിക്ക് അത് തുടരാൻ കഴിയാതെ വന്നു. അങ്ങനെ ഞാൻ അവിടെനിന്ന് സ്ഥലംമാറ്റം വാങ്ങാൻ നിർബന്ധിതനായി. എന്നാൽ എരുമമുണ്ട എന്ന സ്ഥലത്ത് ഒരു പള്ളി സ്ഥാപിക്കാനുള്ള സാഹചര്യം എനിക്ക് ലഭിച്ചതുകൊണ്ടാണ് സെന്റ് ജോർജ്ജിന്റെ നാമത്തിൽതന്നെ അവിടെ ഒരു പള്ളി പണിയിക്കുന്നതിനു നേതൃത്വം നൽകിയത്.

എരുമമുണ്ടയിൽ എനിക്ക് ഒരു റബ്ബർതോട്ടവും ഉണ്ടായിരുന്നു. പത്തു കിലോമീറ്റർ കാൽനടയായി അതിരാവിലെ കുർബാനയ്ക്ക് പൊയ്ക്കൊണ്ടിരുന്നു. ശാരീരികമായി വലിയ ക്ലേശമായിരുന്നതിനാൽ എന്റെ തോട്ടം ഞാൻ വില്ക്കുകയും ഞാൻ സ്ഥാപിച്ച പള്ളി മറ്റൊരു അച്ചനെ ഏല്പിക്കുകയും ചെയ്തിട്ട് ഞാൻ കണ്ണൂരിലേക്ക് മാറിപ്പോകാൻ തീരുമാനിക്കുകയായിരുന്നു. എന്റെ വീടും നിലവും മറ്റു പറമ്പുകളും എല്ലാം ചിലരെ ഏല്പിച്ചിട്ട് കണ്ണൂരിലേയ്ക്ക് പോരുകയാണ് ഉണ്ടായത്. സൗത്ത് കാനറായിലെത്തണമെന്ന എന്റെ ലക്ഷ്യം എളുപ്പമാക്കാനായിരുന്നു കണ്ണൂർ തെരഞ്ഞെടുത്തത്. എന്റെ ഭാര്യ അച്ചാമ്മയ്ക്ക് ഞാൻ കണ്ണൂരിലെ ഒരു സ്കൂളിലേക്ക് സ്ഥലം മാറ്റം സംഘടിപ്പിച്ചു.

കണ്ണൂർ പള്ളി ഇടവകയിൽ 200 രൂപ മാത്രമായിരുന്നു മാസശമ്പളമായി കൊടുത്തിരുന്നത്. രണ്ടു ഞായറാഴ്ച മാത്രം കുർബാന. അപ്പോൾ ശമ്പളം 100 രൂപാ മാത്രം ആയി കുറഞ്ഞു. ഒരു പ്രിന്റിംഗ് പ്രസ് തുടങ്ങുക. അതായിരുന്നു എനിക്ക് തോന്നിയ ഒരു വരുമാന മാർഗ്ഗം. മഞ്ചേരിയിൽ നിന്നും ഒരു പ്രസ് ഞാൻ വിലയ്ക്കു വാങ്ങി.

അത് കണ്ണൂരിലെ ഗോപാൽ സ്ട്രീറ്റിലുള്ള ഒരു കെട്ടിടത്തിൽ സ്ഥാപിച്ചു. താമസവും അവിടെത്തന്നെ ആയിരുന്നു. വളരെയേറെ അസൗകര്യങ്ങളുള്ള ആ സ്ഥലത്ത് 18 വർഷം ജീവിച്ചു. ആകെ യുള്ള സഹായി ഇടവക ട്രസ്റ്റി പി. കെ. ലസ്‌ലി ആയിരുന്നു.

എന്റെ ചുങ്കത്തറയുള്ള വീടും വസ്തുക്കളും ചിലരെ ഏല്പി ച്ചിരിക്കുകയായിരുന്നു.

## കണ്ണൂർ സെന്റ് തോമസ് ഓർത്തഡോക്സ് പള്ളിയെക്കുറിച്ച്:

കണ്ണൂരിൽ ബർണശ്ശേരി എന്ന സ്ഥലം ക്രിസ്ത്യാനികളുടെ കോള നിയാണ്. നൂറുകണക്കിന് ക്രിസ്ത്യാനികൾ മാത്രം താമസിക്കുന്ന ലൈയിൻ വീടുകൾ. ഇവിടെ ഒരു കെട്ടിടം (അത് ഒരു ബേക്കറിയോ മറ്റോ ആയിരുന്ന) വാങ്ങി പള്ളിയുടെ രൂപത്തിലാക്കിത്തീർത്തു.

ഓർത്തഡോക്സുകാരായി പറയത്തക്ക അധികം പേരില്ലായി രുന്നു കണ്ണൂരിൽ. ഒരേ ഒരു കുടുംബം. കോട്ടയം പ്ലാക്കൽ കുര്യൻ എന്ന ആളും മക്കളും മാത്രം. കുര്യൻ മേസ്തിരി എന്നാണ് അദ്ദേ ഹത്തെ വിളിക്കുന്നത്. മേസ്തിരിയുടെ ചെറുപ്പകാലത്ത് എങ്ങ നെയോ കണ്ണൂരിൽ എത്തിച്ചേർന്നതാണ്. കൈത്തറി കേന്ദ്രങ്ങളിൽ പണിയെടുത്തു. കൈത്തറി നിർമ്മാണം പഠിച്ചു. ക്രമേണ ജോൺ വീവിംഗ് മിൽ എന്ന പേരിൽ ഒരു തുണിമില്ല് സ്ഥാപിച്ച് നല്ല പണ ക്കാരനായിത്തീർന്നു. അക്കാലത്തുതന്നെ പാപ്പിനിശ്ശേരിൽ മറ്റൊരു ഓർത്തഡോക്സുകാരൻ - കുന്നംകുളം സ്വദേശി “ഉക്രു” ഉണ്ടായി രുന്നു. ഉക്രു മാസ്റ്റർ എന്നാണ് വിളിക്കുന്നത്. അദ്ദേഹവും വീവിം ഗ്മിൽ സ്ഥാപിച്ച് നല്ല പണക്കാരനായി മാറിക്കഴിഞ്ഞു. ഇവർ രണ്ടു കുടുംബങ്ങളാണ് കണ്ണൂർ പള്ളിയുടെ സ്ഥാപക അംഗങ്ങൾ.

വറുഗീസ് വൈദ്യൻ (തേവലക്കര) കോൺട്രാക്ടറായി കണ്ണൂരിൽ വന്ന കാലം. വളപട്ടണം പ്ലൈവുഡ് ഫാക്ടറി സെക്രട്ടറി പി. പി. ജോർജും, മിസിസ് പി. പി. ജോർജും അവിടെ ഉണ്ടായിരുന്നു.

വി. ഐ. തോമസ് അച്ചൻ മലബാർ ഭദ്രാസനത്തിന്റെ വികാരി ജനറൽ ആയി വന്ന കാലമായിരുന്നു അത്. ഇവരെയെല്ലാം സംഘ ടിപ്പിച്ച് കണ്ണൂർ പള്ളിക്കും ഇടവക രൂപീകരണത്തിനും പരിശ്രമിച്ചു. ഞാൻ ചെല്ലുന്ന 1970-ൽ കുര്യൻ മേസ്തിരിയുടെ ഇളയമകൻ പി. കെ. ലസ്‌ലിയുടെ മേൽനോട്ടത്തിലായിരുന്നു പള്ളിക്കാര്യങ്ങൾ. ആ കുടുംബം പള്ളിക്കുവേണ്ടി സാമ്പത്തികമായി പല സഹായ ങ്ങളും ചെയ്തിട്ടുണ്ട്.

മുഴുവൻ സമയ പള്ളിസേവനം ആരംഭിച്ചപ്പോൾ എനിക്കു കിട്ടിയിരുന്ന മാസ ശമ്പളം 275 രൂപയായിരുന്നു. പിന്നെയുള്ള വരുമാനം ഭാര്യയുടെ ശമ്പളം. ഇതുകൊണ്ടൊന്നും വീട്ടുകാര്യങ്ങൾ നടത്തിക്കൊണ്ടുപോകാൻ പറ്റുമായിരുന്നില്ല. അതുകൊണ്ടാണ് പ്രസ്സിനെക്കുറിച്ച് ചിന്തിച്ചത്. അത്യദ്ധ്വാനം കൊണ്ട് അതൊരു വൻവിജയമാക്കാൻ കഴിഞ്ഞു. അങ്ങനെ വരുമാനം വർദ്ധിച്ചപ്പോൾ രണ്ടു മക്കളെയും മെഡിസിൻ പഠനത്തിന് അയയ്ക്കാൻ സാധിച്ചു.

മൂന്നു തവണ വിദ്യാഭ്യാസം മുടങ്ങിയതിന്റെ വേദനയും പേറി നടന്ന ഞാൻ കണ്ണൂരിൽ സഭാസേവനം നടത്തുമ്പോൾ ഒരു തീരുമാനം ചെയ്തു. വിദ്യാഭ്യാസം തുടരുക.

അമേരിക്കൻ സന്ദർശനം കഴിഞ്ഞ് മടങ്ങിയെത്തിയ സന്ദർഭം. കാലിക്കറ്റ് യൂണിവേഴ്സിറ്റിയിൽ നിന്നു ബി.എ. യും മൈസൂർ യൂണിവേഴ്സിറ്റിയിൽനിന്ന് എം.എ. യും പാസ്സായി. ചരിത്രം ആയിരുന്നു ഐച്ഛിക വിഷയം 1979-ലാണ് എനിക്ക് എം.എ. ബിരുദം കിട്ടിയത്.

ദിവസത്തിൽ അഞ്ചു മണിക്കൂർ മാത്രം ഉറങ്ങിയിരുന്ന ഞാൻ പള്ളിഭരണത്തിനും കുടുംബ കാര്യങ്ങൾക്കും ഒപ്പം ചരിത്രഗ്രന്ഥങ്ങൾ വാങ്ങി വായിച്ചുകൊണ്ടിരുന്നു.

(ഒരു അസാധാരണ അവസ്ഥ. കുടുംബത്തിലെ രണ്ടു തലമുറയിൽപ്പെടുന്ന മൂന്നു പേർ 'വിദ്യാർത്ഥികൾ'. ഒന്നു ഞാൻ. മറ്റു രണ്ടു പേർ എന്റെ മക്കൾ. ഇരുവരും എം.ബി.ബി.എസ്സിനു പഠിക്കുന്നു. ഭാര്യ അദ്ധ്യാപിക എന്ന നിലയിൽ തിരക്കിലും.)

സ്വയം വിദ്യാഭ്യാസം നേടുന്നതിനൊപ്പം മറ്റുള്ളവരെയും വിദ്യ അഭ്യസിപ്പിക്കുക എന്റെ ഒരു വ്രതമായിരുന്നു. അതുകൊണ്ട് കണ്ണൂർ കളക്ട്രേറ്റിനടുത്ത് തെക്കീബസാറിൽ ഒരു കെട്ടിടം വാടകയ്ക്കെടുത്ത് അവിടെ ഒരു പ്രൈവറ്റ് ജൂണിയർ കോളജ് ആരംഭിച്ചു. വൻവിജയമായിരുന്നു ആ സംരംഭം. ആദ്യ വർഷം തന്നെ അഞ്ഞൂറിലേറെ വിദ്യാർത്ഥികൾ.

ആ വിജയത്തിന്റെ പ്രചോദനത്തിൽ അടുത്ത വർഷം ചെറുകുന്നിൽ മറ്റൊരു കോളജ് ആരംഭിച്ചു. രണ്ടു കോളജുകളുടെയും പേര് ഫാദർ മാത്യൂസ് കോളജ്.

(ബാംഗ്ലൂരിലെ എന്റെ നഴ്സിംഗ് കോളജിനും പേര് ഫാദർ മാത്യൂസ് കോളജ് ഓഫ് നഴ്സിംഗ് എന്നാണ്. ഇതു വായിക്കുന്നവ

രോട് വിനീതമായി ഒന്നു ചോദിച്ചോട്ടെ: എന്റെ അദ്ധ്വാനവും വിയർപ്പും പണവും വിനിയോഗിച്ച് ഞാൻ സ്ഥാപിക്കുന്ന സ്ഥാപനങ്ങൾക്ക് മറ്റാരുടെ പേരാണിടേണ്ടത്? ഞാനൊരു സ്വാർത്ഥനാണെന്ന് ആരോപിക്കുന്നവരോട് ദൈവം ക്ഷമിക്കും എന്നാണ് എന്റെ വിശ്വാസം.)

രണ്ടു കോളജുകളുടെ പ്രിൻസിപ്പൽ സ്ഥാനം ഒരേ കാലത്ത് വഹിച്ചവർ കേരളത്തിൽ അധികം ഇല്ലായിരുന്നു, അന്ന്. ഇന്നും ഇല്ല.

ഈ കോളജുകൾ തമ്മിലുള്ള അകലം ഇരുപതു കിലോമീറ്റർ. ഞാൻ സ്വയം കാറോടിച്ച് രണ്ടിടങ്ങളിലും എത്തും ദിനവും. ഇതൊക്കെ ഭൗതികജീവിതത്തിന്റെ ഭാഗമാണെങ്കിലും എന്റെ ആത്മീയ ജീവിതത്തിന്റെ, അതായത് സഭാസേവനത്തിന്റെ, ഉത്തരവാദിത്വത്തിൽ ഞാൻ ഒരു വീഴ്ചയും വരുത്തിയിരുന്നില്ല. എല്ലാ ഞായറാഴ്ചയും  കുർബാന. ഒപ്പം പ്രസംഗം. പലരും എന്റെ പ്രസംഗത്തെ വിമർശിക്കാറുണ്ട്. എന്റെ മകൻ ഡോ. രഞ്ജി ഐസക് മാത്യു പറയുന്നത് പ്രസംഗം തുടങ്ങിയാൽ എനിക്ക് 'ബ്രേക്ക്' ഇല്ല എന്നാണ്. പക്ഷെ കണ്ണൂർ ജില്ലാ മെഡിക്കൽ ഓഫീസർ (ഡി.എം.ഒ.) ആയിരുന്ന ഡോ. മാത്യു എന്നോട് പറഞ്ഞത്, അദ്ദേഹം എന്റെ പ്രസംഗം ആസ്വദിക്കാറുണ്ടായിരുന്നുവെന്നും ഒരു ക്രിസ്ത്യൻ വിശ്വാസി ഗ്രഹിക്കേണ്ട കാര്യങ്ങൾ പ്രസംഗങ്ങളിൽ ഉണ്ടായിരുന്നുവെന്നുമാണ്. അതെന്തും ആകട്ടെ.

കണ്ണൂരിലെ സെന്റ് തോമസ് പള്ളിക്കുവേണ്ടി ഞാൻ നടത്തിയ പ്രയത്നങ്ങൾ കുറിക്കാതെ പോയാൽ അതൊരു കുറവാകും. പള്ളിയോടുചേർന്ന് ചെറിയ വീടുകളുടെ ഒരു നീണ്ട നിരയുണ്ടായിരുന്നു. അവിടെ ആളുകൾ വാടകയ്ക്കു തിങ്ങി താമസിച്ചുകൊണ്ടിരുന്നു. ആരാധന നടക്കുന്ന ഞായറാഴ്ചകളിൽ ഈ വീടുകളിൽ വലിയ ഒച്ചപ്പാടും ഉരലിൽ ധാന്യങ്ങൾ ഇട്ടു ഇടിക്കലും ഉച്ചത്തിലുള്ള റേഡിയോ പാട്ടുകളും അസഹനീയമായിരുന്നു. ഇവരെ ഒഴിവാക്കിയെങ്കിൽ മാത്രമേ ആരാധന ഭംഗിയായി നടത്താൻ കഴിയൂ എന്ന അവസ്ഥ. നാല്പതും അമ്പതും വർഷങ്ങളായി താമസിച്ചു കൊണ്ടിരിക്കുന്ന ഇവരെ അവിടെനിന്ന് ഇറക്കിവിടുന്ന കാര്യം ചിന്തിക്കാൻപോലും  കഴിയുമായിരുന്നില്ല. പക്ഷെ ഞാൻ ചില പദ്ധതികൾ ആസൂത്രണം ചെയ്തു. പള്ളി പുതുക്കി പണിയാൻ ഫണ്ടു ശേഖരണം ആരംഭിച്ചു. ആ പണം ബാങ്കിൽ നിക്ഷേപിച്ചുകൊണ്ടിരുന്നു. ഇടവകാംഗങ്ങളും സഹകരിച്ചു. ഞാൻ ഒറ്റയ്ക്കു ഒരു

മാസക്കാലം കേരളത്തിന്റെ നാനാഭാഗത്തും ബാംഗ്ലൂരിലും പല പള്ളികളിലും കുർബാന ചൊല്ലിയും വീടുകളിൽ കയറിയിറങ്ങിയും ചെറിയ തുകകൾ സമാഹരിച്ചു. അങ്ങനെ ഞാൻ പിരിച്ച തുകയും ഇടവകക്കാർ പിരിച്ചെടുത്ത തുകയും ചർച്ച് കൺസ്ട്രക്ഷൻ ഫണ്ട് എന്ന പേരിൽ ബാങ്കിൽ നിക്ഷേപിച്ചു.

ഇടവകക്കാർ ആരും അറിയാതെ ചെറുവീടുകളുടെ ഉടമസ്ഥനെ (ഒരു മുസ്ലീം) ഞാൻ രഹസ്യമായി കണ്ട് പള്ളിയുടെ അസൗകര്യങ്ങൾ വിവരിച്ചു. ദൈവകൃപ എന്നു പറഞ്ഞാൽ മതിയല്ലോ, അയാൾ അത് പള്ളിക്കെഴുതിത്തരാമെന്ന് സമ്മതിച്ചു. ഒരു വക്കീലിനെ കണ്ട് നിയമാനുസൃതമായി വീടുകൾ കാതോലിക്കാബാവായുടെ പേരിൽ വാങ്ങി. ഒട്ടും താമസിയാതെ ഞാൻ അവരോട് വാടക പിരിക്കാൻ തുടങ്ങി. അപ്പോൾ മാത്രമാണ് അവർ അറിഞ്ഞത്. പ്രതിഷേധം ആരംഭിച്ചു. അതിനിടയിൽ താമസക്കാരനായ ഒരു രാമകൃഷ്ണൻ ഹിന്ദുദൈവങ്ങളുടെ പ്രതിമകൾവച്ച് ആരാധന ചെയ്യുന്ന സ്ഥലമായി ഒരു മുറി രൂപാന്തരപ്പെടുത്തി. ഞാൻ ഇവരോടെല്ലാം നല്ല ബന്ധം സ്ഥാപിച്ചുകൊണ്ടിരുന്നു. രാമകൃഷ്ണനോടും നല്ല ബന്ധം. ചില വീട്ടുകാർ ഓരോന്നായി ഒഴിഞ്ഞുതുടങ്ങി. ചിലർ മരിച്ചു. ഒഴിഞ്ഞ മുറികൾ കൈവശമാക്കി. പടിഞ്ഞാറും വടക്കുപടിഞ്ഞാറും രണ്ടു മുറികൾ പൊളിച്ച് വടക്കു പടിഞ്ഞാറ് ഭാഗത്ത് പള്ളിയിലേക്ക് കയറാനുള്ള എൻട്രൻസ് ആക്കിയെടുത്ത് ഗേറ്റ് വച്ചു: ഇത്രയും ആയപ്പോൾ എനിക്ക് സൗത്ത് കാനറായിലേക്ക് പോകാനുള്ള നിയോഗം ഉണ്ടായി. എന്റെ ചിരകാലാഭിലാഷമായിരുന്നു ആ ദൗത്യം. എന്റെ കണ്ണൂരിലെ ദൗത്യം പൂർത്തിയായിരിക്കുന്നു എന്ന് ഇടവക മെത്രാപ്പോലീത്താ തോമസ് മാർ തിമോത്തിയോസ് തിരുമേനിയെ അറിയിച്ചു. തിരുമേനിയിൽനിന്നും ഒരു പ്രതികരണവും ഉണ്ടായില്ല. എന്നെ അവിടെനിന്നും മാറ്റി കല്പന തന്നില്ല. എങ്കിലും സൗത്തു കാനറായിക്ക് ഞാൻ പോയി.

എന്റെ ഭാര്യ അച്ചാമ്മയെ voluntary Retirement എടുപ്പിച്ചു. സൗത്ത് കാനറാ സേവനത്തിനായി പോയെങ്കിലും ഞാൻ ഞായറാഴ്ചകളിൽ കുർബാനയ്ക്ക് കണ്ണൂരിലേക്ക് പൊയ്ക്കൊണ്ടിരുന്നു. എന്നെ ഒഴിവാക്കിയുള്ള കല്പന ലഭിക്കാതെ വന്നപ്പോൾ ഒരു ഞായറാഴ്ച കുർബാന കഴിഞ്ഞ് ഞാൻ തന്നെ പള്ളിയിൽ വിളിച്ചു പറഞ്ഞു: 'അടുത്ത ഞായറാഴ്ച മുതൽ ഞാൻ വരികയില്ലെന്ന്.' തിരുമേനിയേയും വിവരം അറിയിച്ചു.

## എട്ടുനോമ്പ് ആചരണം

1962-ൽ ചുങ്കത്തറ പള്ളിയിൽ എട്ടുനോമ്പ് ആരംഭിച്ചതുപോലെ തന്നെ എട്ടു ദിവസങ്ങളിലും കുർബാനയും ധ്യാനപ്രസംഗങ്ങളും കണ്ണൂർ പള്ളിയിലും ആരംഭിച്ചു. 8-ാം ദിവസം മദ്രാസ് ഭദ്രാസന മെത്രാപ്പോലീത്താ ദീവന്നാസിയോസ് തിരുമേനിയുടെ നേതൃത്വത്തിൽ പെരുന്നാൾ ആഘോഷപൂർവ്വം നടത്തി. ബർണശ്ശേരി ചുറ്റിറാസയും ഉണ്ടായിരുന്നു. ഒരു നമ്പൂതിരിയെക്കൊണ്ട് (ശബരിമല മോഡൽ) പായസം തയ്യാറാക്കിച്ചു. പ്രസാദംപോലെ അതു വിതരണം ചെയ്തു. ഇരുപതു വർഷത്തിനുശേഷം ഇന്ന് ദീപാവലിപോലെ ദീപാലങ്കാരത്തോടു കൂടി ബർണശ്ശേരിക്കാർ ഈ പെരുന്നാളിൽ സഹകരിക്കുന്നു എന്നറിയുന്നതിൽ ദൈവത്തിനു സ്തുതി ചൊല്ലുന്നു.

1962-ൽ ഞാൻ തുടങ്ങിവച്ചതും തുടർന്നു നടത്തിക്കൊണ്ടിരിക്കുന്നതുമായ ചുങ്കത്തറ കൺവെൻഷൻ വളർന്നു വലുതായതുപോലെ ഈ എട്ടുനോമ്പു പെരുന്നാൾ വളർന്നുവലുതായത് ഓർക്കുമ്പോൾ ദൈവത്തെ എത്ര സ്തുതിച്ചാലും മതിയാകയില്ല.

എന്റെ സഹധർമ്മിണിയെ കൊണ്ട് ചുങ്കത്തറ നിന്നും കണ്ണൂരിലെ ചാലാട് ഉള്ള പ്രൈമറി സ്കൂളിലേക്ക് (ചാലാട് വെസ്റ്റ്) ട്രാൻസ്ഫർ വാങ്ങിപ്പിച്ചു.

അച്ചാമ്മ ഇളയ മകനുമായി സ്കൂളിൽ പോകും. അവനും പഠിക്കുന്നത് അമ്മയുടെ സ്കൂളിൽതന്നെ. മൂത്ത മകൻ രൻജി കണ്ണൂർ എം.ടി.എം. ഹൈസ്കൂളിൽ. ഞായറാഴ്ച കുർബാന കഴിഞ്ഞാൽ മറ്റ് ഇടവക പ്രവർത്തനങ്ങൾ ഒന്നും ഇല്ല. മിക്കവാറും എല്ലാവരും തന്നെ ഉദ്യോഗസ്ഥന്മാരും കച്ചവടക്കാരുമാണല്ലോ. അവരെ ഒന്നും സന്ദർശിക്കാൻ പോകുന്ന പതിവൊന്നും ഇല്ല.

പ്രിന്റിംഗ് പ്രസ്സിനെക്കുറിച്ച് എനിക്കൊന്നും അറിയില്ലായിരുന്നു. വർക്ക് പിടിച്ചെങ്കിൽ മാത്രമേ പണിയുള്ളു. ഞാൻ ടൗണിൽ ഇടയ്ക്കിടയ്ക്ക് കടകളിലൊക്കെ കയറിയിറങ്ങും. അങ്ങനെ കുറേശ്ശെ പണി കിട്ടിത്തുടങ്ങി. ക്രമേണ ഉത്തര മലബാറിലുള്ള മിക്ക കോളജുകളും സന്ദർശിച്ചു പ്രിൻസിപ്പൽമാരുമായി പരിചയപ്പെട്ടു. കോളജ് മാഗസിൻ, കലണ്ടർ, വീക്ക്‌ലികൾ, ചോദ്യക്കടലാസ്സുകൾ (അസോസ്സിയേഷൻ വക) - എനിക്ക് ധാരാളം വർക്കു കിട്ടി. കളക്ട്രേറ്റിൽ നിന്നും മറ്റും പല വർക്കുകളും വന്നു. നല്ല വരുമാനം കിട്ടിത്തുടങ്ങി. ഒരു വൈദികന്റെ സ്റ്റാൻഡേർഡ് കളയാത്ത രീതിയിൽ

ഡീസന്റായിട്ടാണ് പ്രിൻസിപ്പൽമാരും അദ്ധ്യാപകരും മറ്റുമായി ഞാൻ സമ്പർക്കം പുലർത്തിയിരുന്നത്.

ചുങ്കത്തറയുള്ള എന്റെ വീടും സ്ഥലവും വിറ്റുകിട്ടിയ പണം ഉപയോഗിച്ചു ഒരു പുതിയ അംബാസിഡർ കാർ വാങ്ങി. അന്നു വില 23,000 രൂപ. ഞാൻ ഡ്രൈവിംഗ് പഠിച്ചു. രണ്ടു പീക്രി പിള്ളാരു മക്കൾ. അവർ എന്നെക്കാൾ നല്ല ഡ്രൈവർമാരായി. കണ്ണൂർ ടൗണിൽക്കൂടി കുപ്പായം ഇട്ടു കാർ ഓടിക്കുന്ന ഒരു വൈദികനായി ഞാൻ.

ചില സീസണിൽ പ്രിന്റിംഗ് മെഷീൻ നിർത്താതെ 24 മണിക്കൂറിലും വർക്ക്. സ്കൂളിൽ നിന്നും അച്ചാമ്മയും മക്കളും വന്നാൽ ഞാൻ ഉൾപ്പെടെ എല്ലാവരും പ്രസ്സിൽ പണി എടുക്കും. ബില്ലിൽ നമ്പർ അടിക്കുക, പേപ്പർ കട്ടിംഗ്, പേപ്പർ വർക്കുകൾ എന്നിവയായിരുന്നു ഞങ്ങളുടെ വിഭാഗം.

മെരിറ്റിലാണ് രൻജിക്ക് എം.ബി.ബി.എസ്സിന് അഡ്മിഷൻ കിട്ടിയത്. രണ്ടാമൻ മെരിറ്റിൽ കുറച്ച് മാർക്കു പോയതു കാരണം ക്യാപ്പിറ്റേഷൻ ഫീ കൊടുത്താണ് ബാംഗ്ലൂരിൽ എം. എസ്. രാമയ്യ മെഡിക്കൽ കോളജിൽ ചേർന്നത്. 1984-ൽ മൂത്ത മകൻ രൻജി എം.ബി. ബി.എസ്സ്. പാസ്സായി. രണ്ടാമൻ പഠിച്ചുകൊണ്ടിരുന്നു.

1977 മുതൽ എനിക്ക് യൂണിവേഴ്സിറ്റിയിൽ ക്ലാസ്സുകൾ ഉണ്ടായിരുന്നു. ഞാൻ ആരെയും അറിയിക്കാതെയാണ് എം.എ. യ്ക്കുള്ള ക്ലാസ്സിനു പൊയ്ക്കൊണ്ടിരുന്നത്.

എം.എ. പ്രീവിയസ് ക്ലാസ്സ് കഴിഞ്ഞ് (1977-78) റിസൾട്ട് വന്നു. വിജയിച്ചിരിക്കുന്നു. പിന്നീട് എം.എ. ഫൈനൽ (1978-79) ക്ലാസ്സിനു പൊയ്ക്കൊണ്ടിരുന്നു. 1979-ൽ ഫൈനലിലും ഞാൻ പാസ്സായി. ഞാൻ ആർത്തുവിളിച്ചു സന്തോഷിച്ചു. എനിക്ക് പോസ്റ്റ് ഗ്രാജുവേഷൻ കിട്ടിയ വിവരം ഞാൻ ഇടവകയിൽ അറിയിച്ചു. 1980 ജനുവരിയിൽ സർട്ടിഫിക്കറ്റ് കിട്ടി.

ഒരു പ്രൈവറ്റ് ജൂനിയർ കോളജായിരുന്നു ലക്ഷ്യം. പ്രീ-ഡിഗ്രി മാത്രം. 1981-ൽ കോളജ് ആരംഭിച്ചു. കണ്ണൂരിൽ തെക്കീബസാറിൽ ഒരു ബിൽഡിംഗ് കിട്ടി. ഫർണീച്ചർ മുഴുവനും സൗത്ത് കാനറായിൽ നിന്നും പണി കഴിപ്പിച്ചു ലോറി മാർഗ്ഗം കൊണ്ടുവന്നു.

കൊമേഴ്സ് ആന്റ് എക്കണോമിക്സ് ബാച്ച് മാത്രം. ഒന്നാം വർഷം 500-ന് മേൽ സ്റ്റുഡൻസ്. ഓരോ ക്ലാസ്സിലും 80-ൽ കൂടുതൽ കുട്ടികൾ.

ഞാൻ അതിന്റെ പ്രിൻസിപ്പൽ ആയി. ഞാൻ ക്ലാസ്സ് എടുക്കാനും തുടങ്ങി. എന്റെ സബ്ജക്ട് ഹിസ്റ്ററി ആണെങ്കിലും എനിക്ക് ഇംഗ്ലീഷ് ക്ലാസ്സ് എടുക്കാനായിരുന്നു താല്പര്യം.

കമലാദാസിന്റെ പൊയട്രി ഒക്കെ പഠിപ്പിച്ചു. ഞാൻ അവരുടെ ഒരു ആരാധകൻ ആയിരുന്നു. എനിക്ക് പ്രിന്റിംഗ് പ്രസ്സിൽ നിന്നും ഉള്ള വരുമാനത്തേക്കാൾ കൂടിയ വരുമാനം കോളജിൽ നിന്നും കിട്ടിത്തുടങ്ങി. കണ്ണൂർ ടൗണിൽനിന്നും 20 കിലോമീറ്റർ അകലെ വരെയുള്ള കുട്ടികളും കോളജിൽ പഠിക്കാൻ വന്നു തുടങ്ങി. കട ങ്ങൾ എല്ലാം വീട്ടിക്കൊണ്ടിരുന്നു. അപ്പോഴും മക്കൾ രണ്ടു പേരും പഠിച്ചുകൊണ്ടിരുന്നു. 1984-ൽ രൻജി എം.ബി.ബി.എസ്. എടുത്തു. 1986-ൽ അവന്റെ വിവാഹം നടന്നു. മുളന്തുരുത്തി കൊച്ചുപറമ്പിൽ കെ. ടി. കുര്യച്ചന്റെ മകൾ അന്നക്കുട്ടി എം.ബി.ബി.എസ്സിനെ വിവാഹം കഴിച്ചു. എറണാകുളത്തു ബോട്ടുജട്ടി പള്ളിയിൽ വച്ചാ യിരുന്നു വിവാഹം. തോമസ് മാർ തിമോത്തിയോസ് തിരുമേനി പ്രധാന കാർമ്മികൻ. കുര്യച്ചൻ അന്ന് ഹൈദ്രാബാദിൽ ഡെപ്യൂട്ടി കളക്ടർ ആയിരുന്നു. ഒരു നല്ല മനുഷ്യന്റെ മകൾ. എന്റെ മരുമകൾ. അവൾക്ക് ഞാൻ കാലിക്കറ്റ് മെഡിക്കൽ കോളജിലേക്കു ട്രാൻസ്ഫർ വാങ്ങി. ഹൗസ് സർജൻ.

സൗത്ത് കാനറാ ഉൾപ്പെടുന്ന മദ്രാസ് ഭദ്രാസനാധിപൻ എന്റെ എട്ടുനോമ്പു പെരുന്നാളിനു വന്ന അവസരത്തിൽ എന്നെ അങ്ങോട്ട് ക്ഷണിച്ചു. അവിടുത്തെ സഭാപ്രവർത്തനം ഏറ്റെടുക്കണമെന്നു പറ ഞ്ഞു. പ്രത്യേകിച്ച് ഇച്ചിലംപാടിയെ അവഗണിക്കാൻ പറ്റില്ലെന്നും അദ്ദേഹം ഓർമ്മിപ്പിച്ചു. മകനും മരുമകളും ഡോക്ടർമാർ ആയപ്പോൾ എന്റെ ആഗ്രഹം സൗത്ത് കാനറായിൽ ആതുരസേവനം നടത്താൻ അവരെ പ്രയോജനപ്പെടുത്തണമെന്നായിരുന്നു. സാമ്പത്തികമായി ബുദ്ധിമുട്ടിയിരുന്ന ആ അവസരത്തിൽ ഞാൻ സൗത്ത് കാനറാ യിലെ നെല്ലിയാടിയിൽ പോയി ഒരു ഹോസ്പിറ്റൽ ആരംഭിച്ചു.

# 46

# വീണ്ടും സൗത്തു കാനറായിലേക്ക്
## 1987 മുതൽ 2007 വരെ (20 വർഷം)

എന്റെ ജീവിതാഭിലാഷം ആയിരുന്നു സൗത്തുകാനറാ എന്ന പുതിയ ഭൂമിയിൽ പോയി ഒരു വൈദികനായി സേവനം അനുഷ്ഠിക്കണമെന്നുള്ളത്. അതിനു ഞാൻ തന്നെ കളമൊരുക്കിക്കൊണ്ടിരുന്നു. കണ്ണൂർ പള്ളിയിലെ എന്റെ ദൗത്യം നിറവേറ്റി കഴിഞ്ഞതായി എനിക്ക് ബോദ്ധ്യം വന്നപ്പോൾ ഞാൻ ഇടവക മെത്രാപ്പോലീത്താ തിമോത്തിയോസ് തിരുമേനിയോട് പറഞ്ഞു. എന്റെ കണ്ണൂർ ദൗത്യം പൂർത്തിയായി എന്നെ ഇനിയും ഇവിടെനിന്ന് ഒഴിവാക്കിത്തരണമെന്ന്. തിരുമേനി അതിനും മറുപടി പറഞ്ഞില്ല.

എന്റെ തീരുമാനം എത്രയുംവേഗത്തിൽ സൗത്തുകാനറായിൽ എത്തണമെന്നുള്ളതായിരുന്നു. അതനുസരിച്ച് മദ്രാസ് ഭദ്രാസനാധിപൻ സക്കറിയാ മാർ ദിവന്നാസിയോസ് തിരുമേനിയുമായി ബന്ധപ്പെടുകയും മംഗലാപുരം പള്ളിയിലേക്ക് എന്നെ വികാരിയായി നിയമിക്കുകയും ചെയ്തെങ്കിലും കണ്ണൂർ നിന്നും എന്നെ വിടുർത്തിയില്ല. കണ്ണൂരിലേക്ക് എനിക്ക് ഒരു അസിസ്റ്റന്റിനെ നിയമിക്കുകയും ഞാൻ ഇല്ലാത്ത തവണ അദ്ദേഹം നടത്തുകയും ചെയ്തു. അങ്ങനെ ഞാൻ സൗത്തു കാനറായിലേക്ക് പ്രവേശിച്ചു കഴിഞ്ഞു.

### സൗത്തുകാനറായിൽ നെല്ലിയാടിയിൽ ആശുപത്രി തുടങ്ങുന്നു

തുടർന്നു ഞാൻ നെല്ലിയാടിയിൽ ആതുരസേവനാർത്ഥം ഒരു ആശുപത്രി കുടിയേറ്റക്കാരെ ഉദ്ദേശിച്ചു തുടങ്ങുന്നതിനുള്ള പ്രാരംഭ പ്രവർത്തനങ്ങൾ ആരംഭിച്ചു. അപ്പോൾ എന്റെ മൂത്തമകൻ റൻജി എം.ബി.ബി.എസ്. പാസ്സായി കഴിഞ്ഞിരുന്നു. പുതുപ്പാടിയിലുള്ള സഭ വക ആശുപത്രിയിൽ പ്രവർത്തിച്ചുകൊണ്ടിരിക്കെ ആയിരുന്നു. ഡോ. രൻജിയും ഭാര്യയും ഡോ. അന്നക്കുട്ടിയും സൗത്തുകാനറയിൽ നിന്നും വെറുംകയ്യോടെ പോയ എനിക്ക് തിരിച്ചു വരുന്ന സമയത്ത് രണ്ടു ഡോക്ടർമാരെ ദൈവം തന്നതിനാൽ ഇവരെ ഇവിടെ വരുത്തി കുടിയേറ്റക്കാരുടെ ഇടയിൽ സേവനം അനുഷ്ഠി

പ്പിക്കണമെന്നത് എന്റെ ആഗ്രഹമായിരുന്നു. എന്റെ രണ്ടു മക്കളെ മെഡിസിനു പഠിപ്പിച്ചുകൊണ്ടിരുന്ന അക്കാലത്ത് സാമ്പത്തികമായി വട്ടപൂജ്യമായിരുന്ന കാലഘട്ടത്തിലാണ് ഈ ആതുരസേവനത്തിനുവേണ്ടി ഞാൻ ഇറങ്ങിത്തിരിച്ചതെന്നും ഓർക്കണം. എന്റെ എല്ലാ പ്രവർത്തനങ്ങൾക്കും ഞാൻ പണം ഒരു അവിഭാജ്യ ഘടകമായി കണക്കാക്കിയിരുന്നില്ല.

നടപ്പിലാക്കാൻ ഉദ്ദേശിക്കുന്ന കാര്യത്തിന് എടുത്തുചാടുക അതാണ് ഞാൻ ചെയ്യുന്നത്. കണ്ണൂർനിന്നും പോരുന്ന സമയത്തു കുറെ രൂപാ ഉണ്ടായിരുന്നതും കണ്ണൂരിൽനിന്നും ഏലിക്കുട്ടി ടീച്ചറിന്റെ ബാങ്കിൽ കിടന്ന രൂപാ കടമായി വാങ്ങി കിട്ടിയതുമായ ഒരു തുക ഈ ആശുപത്രി സ്ഥാപനത്തിനുവേണ്ടി വിനിയോഗിച്ചു.

മൂന്നു കെട്ടിടങ്ങളാണ് ഇതിനുവേണ്ടി വാടകയ്ക്ക് എടുത്തത്. ഒരു കെട്ടിടം ക്ലിനിക്കിന്. ഒരു കെട്ടിടം ആശുപത്രിക്ക്. ഒരു കെട്ടിടം ഞങ്ങൾക്കു താമസിക്കാൻ. ഇവയ്ക്കെല്ലാം ഡെപ്പോസിറ്റ് കൊടുക്കണം. ആശുപത്രിക്കുള്ള ഉപകരണങ്ങളും മറ്റു കാര്യങ്ങളും നടത്തുന്നതിനുള്ള പണം വേണം. ഇതെല്ലാം ഞാൻ സംഘടിപ്പിച്ചു. ആശുപത്രിയുടെ ഉദ്ഘാടനം അന്നത്തെ പുത്തൂർ എം.എൽ.എ. ആയിരുന്ന വിനയകുമാർ സൊരക്കെയെക്കൊണ്ട് ചെയ്യിച്ചു. അന്നത്തെ എന്റെ സ്വാഗതപ്രസംഗത്തിൽ കർണ്ണാടകയിലെ ഒരു മന്ത്രിയായിത്തീരട്ടെ എന്ന് എം.എൽ.എ.യെ ഞാൻ ആശംസിച്ചു, അനുഗ്രഹിച്ചു. എല്ലാവരും കരഘോഷത്തോടുകൂടി അത് ശരിവച്ചു. ഇന്നു വിനയകുമാർ സൊരക്കെ കർണ്ണാടകയിലെ ഒരു ക്യാബിനറ്റു മന്ത്രിയാണെന്നുള്ള കാര്യം പ്രസ്താവിച്ചുകൊള്ളട്ടെ.

ആശുപത്രി വൻ വിജയമായിരുന്നു. രാവിലെ 9 മണി മുതൽ വൈകുന്നേരം 6 മണി വരെ രോഗികളുടെ നീണ്ടു ക്യൂ ആയിരുന്നു. ഡോക്ടർമാരുടെ കൺസൾട്ടിംഗ് ഉൾപ്പെടെ മരുന്നിന് എത്ര വിലയായാലും പത്തു രൂപാ മാത്രം ബിൽ. വളരെ അകലെ നിന്നു പോലും ക്ലിനിക്കിൽ രോഗികളെ കൊണ്ടുവരുമായിരുന്നു.

ഹോസ്പിറ്റൽ വൻ വിജയത്തിൽ തന്നെ. എന്റെ ദൗത്യം വിജയിച്ചിരുന്നു. സൗത്തു കാനറായിലേയ്ക്കുള്ള എന്റെ രംഗപ്രവേശം വമ്പിച്ച വിജയം. Operation success but patient died എന്ന പഴഞ്ചൊല്ല് അന്വർത്ഥമായിരിക്കുന്നു. ഇവിടെ ഒരു രോഗി പോലും മരിച്ചില്ല. അതല്ല വിഷയം. മൂന്നു ബിൽഡിംഗിന് വാടക, മരുന്നിന്റെ വില ഇവയ്ക്കെല്ലാം വൻ തുക വേണം. രോഗികൾ ധാരാളം ഉണ്ടെ

ങ്കിലും വരുമാനം വളരെ തുച്ഛം. പണമില്ലാതെ എത്രകാലം പിടിച്ചുനിൽക്കും. മിഷൻ ആശുപത്രിയാണ്. എവിടെനിന്നെങ്കിലും സഹായം കിട്ടുന്നില്ലെങ്കിൽ ഒരു മിഷൻ ആശുപത്രിയും വിജയിക്കുകയില്ല. ഒരിക്കൽ സൗത്തുകാനറായിലെ ആദ്യ കുടിയേറ്റക്കാൻ ഒരു റബർ തോട്ടക്കാരൻ മുതലാളി ആശുപത്രിയിൽ വന്നു ചികിത്സയ്ക്കായി. ആളിനെ പരിശോധിച്ചു. പത്തു രൂപാ ബിൽ മരുന്നുൾപ്പെടെ. "പത്തു രൂപായോ?, ഇതെന്തു ബില്ലാണ് - ഡോക്ടർ കൊടുത്ത മരുന്നിന്റെ വില വായിച്ചു നോക്കാൻ പറഞ്ഞു. കഥാനായകൻ വായിച്ചു നോക്കി. 8 രൂപ 75 പൈസ. എന്നാൽ കുഴപ്പമില്ലെന്ന് ആ മഹാൻ മറുപടി പറഞ്ഞു.

അന്ന് അക്കാലത്ത് ഒരു ജനാർദ്ദനൻ ഡോക്ടറും ഭാര്യയും ഇതുപോലെ കടബായിൽ പ്രാക്ടീസ് ചെയ്തുകൊണ്ടിരുന്നു. ഒരു ദിവസം ഞാനും അദ്ദേഹവും കൂടി മംഗലാപുരത്തേക്ക് അദ്ദേഹത്തിന്റെ കൂടെ യാത്ര ചെയ്യുന്ന അവസരത്തിൽ ഈ സംഭവം ഞാൻ പറഞ്ഞു. അപ്പോൾ അദ്ദേഹത്തിന്റെ മറുപടി അതിലും രസാവഹമായിരുന്നു. മരുന്നിന്റെ വില 8 രൂപയല്ലേ ആയുള്ളൂ. ബാക്കി ഒന്നേകാൽ രൂപാ എടുത്തത് എന്തിനാണെന്ന് അച്ചന്റെ ആളുകൾ കണക്കു പറയും. ഇവിടെ ഇതൊന്നും നടത്താൻ ഇവർ അനുവദിക്കുകയില്ല എന്ന് അദ്ദേഹം പറഞ്ഞു.

കുറേക്കാലം കഴിഞ്ഞ് നാട്ടുകാർ അതായത് കുടിയേറ്റക്കാരിൽ ചിലർ ഈ പ്രസ്ഥാനത്തിനെതിരായി പ്രവർത്തിക്കാൻ തുടങ്ങി. ക്രമേണ ആശുപത്രി നിർത്തിവയ്ക്കേണ്ടി വരികയും എന്റെ മകനും മരുമകളും കൂടി തിരികെ പഴയ ആശുപത്രിയിലേക്ക് തന്നെ കോഴിക്കോട്ടേക്കു പോകുകയും അവർ പിന്നീട് സൗദിയിലേക്ക് ഗവൺമെന്റ് സർവ്വീസിൽ പ്രവേശിക്കുകയും ചെയ്തു. അക്കാലത്ത് അവർക്ക് ഓരോ ലക്ഷം രൂപാ പ്രതിമാസം ശമ്പളം കിട്ടിയിരുന്നു. ഇത് ഉപേക്ഷിച്ചാണ് ഞാൻ ഇവരെ ആതുരസേവനത്തിന് സൗത്തുകാനറായിൽ കൊണ്ടുവന്നത്. ഇനിയും ഇവിടെ നിന്നാൽ ഉടുതുണി അഴിച്ചു വിൽക്കേണ്ടി വരും എന്ന് എന്റെ മരുമകൾ പറഞ്ഞതായി ഞാൻ അറിഞ്ഞു. ഞാൻ അവിടെ നെല്ലിയാടിയിൽ ചെലവഴിച്ച എന്റെ പണം മുഴുവൻ നഷ്ടപ്പെട്ടു. ചെലവഴിച്ച തുക മുഴുവൻതന്നെ പോയി. എന്റെ ആശുപത്രി പരാജയത്തിൽ കലാശിച്ചു. ദൈവം എന്റെ മനസ്സ് അറിയുകയും അവർ രക്ഷപ്പെടുകയും ചെയ്തെങ്കിലും ഞാൻ സൗത്തു കാനറായിൽ എന്റെ സഭാസേവനം അടിപതറാതെ ഏറ്റെടുത്തു. അത് വമ്പിച്ച വിജയമായിരുന്നു.

# 47

# ഞാൻ ഇച്ചിലംപാടി പള്ളിപ്പെരുന്നാളിൽ

1987-ൽ ഇച്ചിലംപാടി പള്ളിപ്പെരുന്നാളിന് (മേയ് 5, 6 തീയതികളിൽ) എന്നെ ക്ഷണിച്ചിരുന്നു. പെരുന്നാളിന് കുർബാന ചൊല്ലിയതും പെരുന്നാളിനും റാസയ്ക്കും നേതൃത്വം കൊടുത്തതും ഞാനായിരുന്നു. പഴയ പള്ളിയിൽ പെരുന്നാളിന് മദ്ബഹായിൽ അച്ചൻമാരായി മറ്റാരും ഇല്ലായിരുന്നു. സാധാരണയിൽ കവിഞ്ഞ് അധികം ആളുകൾ ഒന്നുംതന്നെയില്ല. ഇടവകയ്ക്കു പുറത്തുനിന്നും അധികം ആളുകൾ ഒന്നും ഇല്ല. കുർബാന ശുശ്രൂഷയ്ക്ക് കല്ലുറുമ്പിൽ ജോണിയും കുഞ്ഞപ്പനും, പള്ളിയിലെ ശുശ്രൂഷകൻ ബേബിയും മാത്രം. പള്ളിയുടെ മുൻഭാഗത്ത് ഒരു ചെറിയ കെട്ടിടത്തിന്റെ വരാന്തയിൽ ഒരു കിടക്കപ്പായിൽ, വരാന്തയിൽ പടിഞ്ഞാറു ചേർന്ന് കുറുകെ വിരിച്ചിരിക്കുന്ന അതിൽ കഷ്ടിച്ചു 200, 250 അപ്പം കൂട്ടിവച്ചിരിക്കുന്നത് എന്റെ ശ്രദ്ധയിൽപെട്ടു. വലിയ ആരവങ്ങളോ, പെരുന്നാളിന്റെ പ്രൗഢിയോ ഒന്നും ഞാൻ കണ്ടില്ല. പള്ളിമുറ്റത്തു വലിയ ആൾക്കൂട്ടവും കാണാനില്ലായിരുന്നു. നാല്പതോളം ഇടവകക്കാർ മാത്രമേ ഇടവകയിൽ ഉണ്ടായിരുന്നുള്ളൂ. അവരുടെ വീടുകളിൽ നിന്നും നേർച്ചയായി കൊണ്ടുവരുന്ന അപ്പമാണ് അവിടെ കണ്ടത്. ഇടവകയിൽനിന്നും നേർച്ചയായി കോഴിയേയും കൊണ്ടുവരുമായിരുന്നു മറ്റു പള്ളികളിലെ പെരുന്നാൾപോലെ. പുറത്തുനിന്നും അധികംപേരൊന്നും നേർച്ചക്കാഴ്ചകൾ കൊണ്ടുവന്നിരുന്നില്ല. നേർച്ച വിളമ്പിനൊന്നും ഞാൻ നിന്നില്ല. എന്നോടു പറഞ്ഞതുമില്ല. പള്ളിമുറ്റത്തു തന്നെയായിരുന്നു എന്റെ കാർ കിടന്നിരുന്നത്. ഞാൻ തന്നെയായിരുന്നു ഡ്രൈവ് ചെയ്തു വന്നതും. ഞാൻ യാത്ര പറഞ്ഞ് വണ്ടിയിൽ കയറാൻ തുടങ്ങിയപ്പോൾ വികാരി അച്ചൻ ഒരു നൂറു രൂപാ കയ്യിൽ കൊണ്ടുതന്നു. വളരെ പ്രാരാബ്ധങ്ങളൊക്കെ പറഞ്ഞാണ് ഈ രൂപാ എന്റെ കയ്യിൽ തന്നത്. ഞാൻ സന്തോഷപൂർവ്വം അത് വാങ്ങി അച്ചന്റെ കയ്യിൽ തിരികെ ഏല്പിച്ചു. അച്ചൻ വളരെ സന്തോഷമായി എന്നിൽനിന്നും അത്

തിരികെ വാങ്ങി. വേണ്ടാ എന്നൊരു വാക്കു പോലും അച്ചൻ ഉരിയാടിയില്ല. ഞാൻ എന്റെ കാർ ഓടിച്ചു തിരികെ എന്റെ വീട്ടിലേക്ക് മണിക്കളത്തേക്കു പോരുകയും ചെയ്തു. അന്നത്തെ വികാരി വി. മാത്യൂസ് അച്ചനായിരുന്നു (ജോയി അച്ചൻ എന്നാണ് അച്ചനെ എല്ലാവരും വിളിച്ചുകൊണ്ടിരുന്നത്).

അന്നത്തെ എന്റെ രൂപത്തെ സംബന്ധിച്ച് പല പ്രാവശ്യം തിരുത്തടുപ്പിൽ റോയി പറയാറുണ്ട്. പുലിപോലൊരച്ചൻ മണിക്കളത്തിൽ അച്ചൻ. അന്ന് എനിക്ക് വയസ്സ് 54. ഇന്ന് ഞാൻ ആകെ മാറിപ്പോയി എന്നു റോയി പറയും. ഇന്ന് 83 വയസ്സ്. താടിയെല്ലാം വെളുത്ത് താടി കുറെ കട്ടുചെയ്തു രൂപമെല്ലാം മാറി എന്നാണ്.

പെരുന്നാൾ കഴിഞ്ഞ് ഞാൻ സന്തോഷമായിട്ടാണ് പള്ളിയിൽ നിന്നും മടങ്ങിപ്പോരുന്നത്. ഒരു പ്രത്യേക സാഹചര്യത്തിൽ ഈ പള്ളിയുടെ പേരു പറഞ്ഞാണ് എനിക്ക് മലങ്കര ഓർത്തഡോക്സു സഭയിലെ പരമോന്നതൻ എനിക്ക് ആചാര്യത്വ ശുശ്രൂഷാ നൽവരം നല്കിയത്. അത് ഒരു അവിചാരിത സംഭവമായിരുന്നു. അത് എവിടെയോ സൂചിപ്പിച്ചിട്ടുണ്ടെന്നു തോന്നുന്നു. അങ്ങനെ എനിക്ക് ഇച്ചിലംപാടി പള്ളിയോട് ഒരു അനിഷേധ്യ ആത്മബന്ധമുണ്ടായിരുന്നു. ഈ പള്ളിയിൽ പ്രവർത്തിച്ച് എന്റെ പരമാവധി പ്രവർത്തനങ്ങൾ ഇവിടെ കേന്ദ്രീകരിച്ച് പ്രവർത്തിച്ചാൽ ഇത് ഒരു വലിയ പ്രസ്ഥാനമാക്കി എടുക്കാൻ കഴിയുമെന്ന് എന്റെ മനസ്സ് എന്നോടു പറയുമായിരുന്നു. അത് മനസ്സിൽ ആരോടും പറയാതെ കൊണ്ടുനടന്നിരുന്നു. ഇപ്പോൾ അവിടെ ഇരിക്കുന്ന അച്ചനെ കണ്ണൂർ പള്ളിയുടെ ചുമതല ഏല്പിച്ചിട്ട് എനിക്ക് ഈ പള്ളിയുടെ ചുമതല ഏറ്റെടുക്കണമെന്നു ഞാൻ ചിന്തിച്ചു. ഇതിന്റെ പേരിൽ സാമ്പത്തിക നേട്ടമല്ല ഞാൻ ഉദ്ദേശിച്ചത്. അച്ചൻ മംഗലാപുരത്താണ് താമസിച്ചുകൊണ്ടിരുന്നത്. അച്ചനു കണ്ണൂർ സൗകര്യപ്രദവും ആയിരുന്നു. എന്നാൽ അച്ചന് അതിനോട് താല്പര്യമില്ല എന്നാണ് പിന്നീട് മനസ്സിലായത്. എട്ടു വർഷമായി ഇച്ചിലംപാടിയിൽ വികാരിയായിരിക്കുന്നു. മെത്രാപ്പോലീത്തായിക്ക് അച്ചനെ അവിടെനിന്നു മാറ്റണമെന്ന് താല്പര്യമുണ്ടായിരുന്നു. അങ്ങനെ മാറ്റുന്നെങ്കിൽ എനിക്ക് ഇച്ചിലംപാടി ഏറ്റെടുത്ത് എന്തെങ്കിലും ചെയ്യണമെന്നുള്ള ആഗ്രഹമുണ്ടായിരുന്നു.

ആ വർഷം സെപ്റ്റംബർ മുതൽ ഞാൻ കണ്ണൂർ പള്ളിയിൽ പുതുതായി എട്ടുനോമ്പ് ആരംഭിച്ചു. 8-ാം തീയതി ഒരു മെത്രാപ്പോലീ

ത്തായെ കൊണ്ടുവരണമെന്നു ഞാൻ ചിന്തിക്കയും സൗത്തുകാന റായുടെ മെത്രാപ്പൊലീത്തായെ (മദ്രാസ്) ക്ഷണിക്കുകയും ചെയ്തു. അദ്ദേഹം എന്റെ ക്ഷണം സ്വീകരിച്ചു കണ്ണൂരിൽ വരികയും അദ്ദേ ഹത്തിന് റെയിൽവേ സ്റ്റേഷൻ മുതൽ പള്ളിവരെ ഒരു സ്വീകരണം സംഘടിപ്പിക്കുകയും, പെരുന്നാളിന് അദ്ദേഹം നേതൃത്വം കൊടു ക്കുകയും ചെയ്തു. അദ്ദേഹം കണ്ണൂർ ഉള്ള സമയത്ത് ഞാൻ അദ്ദേ ഹത്തോട് പറഞ്ഞു ഇച്ചിലംപാടി അവഗണിക്കാൻ പാടില്ലാത്ത പള്ളിയാണ്. അവിടെ എന്തെങ്കിലും പ്രവർത്തിച്ചാൽ അത് വളർത്തി യെടുക്കുന്നതിന് കഴിയും അത് സഭയ്ക്ക് ഒരു നേട്ടമായിരിക്കുമെന്ന് ഓർമ്മിപ്പിച്ചു. തിരുമേനി ശരിയാണ് എന്ന് സമ്മതിച്ചു. അച്ചൻ അങ്ങോട്ടുവരുന്നെങ്കിൽ അച്ചനെ തന്നെ അത് ഏല്പിക്കാം എന്ന് തിരുമേനി എന്നോടു കല്പിക്കുകയും ചെയ്തു. എനിക്ക് അത് പ്രവർത്തിക്കുന്നത് സന്തോഷവുമായിരുന്നു. ഞാൻ സൗത്തുകാന റായ്ക്ക് മാറാൻ തീരുമാനിച്ചപ്പോൾ, എന്നാൽ അദ്ദേഹം എനിക്ക് ആദ്യം തന്നത് മംഗലാപുരം പള്ളിയായിരുന്നു. ഇച്ചിലംപാടി തരാൻ പിന്നെയും വൈകി. ജോയി അച്ചന് അടുത്ത പെരുന്നാൾവരെ ഇരി ക്കണമെന്നാഗ്രഹം പ്രകടിപ്പിച്ചതായിരുന്നു എന്നെ അവിടെ നിയ മിക്കാൻ കാരണമായത്.

ഞാൻ കണ്ണൂർ വിട്ട് സൗത്തുകാനറായിൽ ആശുപത്രി തുടങ്ങി. തിരുമേനി തന്നെ ഉദ്ഘാടനം ചെയ്തു. എം.എൽ.എ.യോടു ചേർന്നു എന്റെ വീട്ടിൽ, മണിക്കളത്തു ഞാൻ താമസവും തുടങ്ങി.

ഇവിടെ വന്നെങ്കിലും എനിക്ക് പള്ളിയില്ല, കണ്ണൂർ നിന്നും എന്നെ വിടുവിക്കുന്നുമില്ല. സൗത്തുകാനറായിൽ നിന്നും കുർബാനയ്ക്കു ഞാൻ ബദ്ധപ്പെട്ട് പോയ്ക്കൊണ്ടിരുന്നു. കുറച്ചുകൂടി ത്യാഗം സഹി ക്കണം എന്ന് തിരുമേനി എന്നോടു പറഞ്ഞു. എനിക്ക് കാര്യം മന സ്സിലായി. ഇച്ചിലംപാടിയിൽ എന്നെ നിയമിക്കുന്നതിന് കുറേക്കൂടി സമയം വേണമെന്നാണ് അദ്ദേഹത്തിന്റെ ത്യാഗം ചെയ്യണമെന്ന തിന്റെ ചുരുക്കമെന്ന് എനിക്കു മനസ്സിലായി.

ത്യാഗം ചെയ്യാൻ ഞാൻ തയ്യാറായി. കണ്ണൂർക്ക് പൊയ്ക്കൊ ണ്ടിരുന്നെങ്കിലും കുടിയേറ്റ മേഖലയിലുള്ള എല്ലാ വീടുകളും ഞാൻ സന്ദർശിച്ചുകൊണ്ടിരുന്നു ഇച്ചിലമ്പാടി ഇടവക ഉൾപ്പെടെ. എനിക്ക് സൗത്തു കാനറാ ഒരു ഹരമായിരുന്നു. ഓരോ മണൽത്തരിയേയും വരെ ഞാൻ സ്നേഹിച്ചിരുന്നു. സൗത്തുകാനറായിലേക്ക് ഞാൻ വളരെ വൈകിയാണ് വന്നതെങ്കിലും മലബാർ കണ്ണൂർ പ്രദേശം

ഈ ഭദ്രാസനത്തിന്റെ ഭാഗമായിരുന്നല്ലോ. എങ്കിലും ഞാൻ ഇവിടെ വന്ന് ത്യാഗം ചെയ്യുന്നതിന് കാത്തുകാത്ത് ഇരുന്നു. അത് ഞാൻ പ്രാവർത്തികമാക്കിക്കൊണ്ടിരിക്കുകയാണ്. ഞാൻ കണ്ണൂരിൽനിന്ന് പൂർണ്ണമായി മാറാൻ തീരുമാനിച്ചു. പള്ളിയിൽ വിളിച്ചു പറഞ്ഞു. അവരുടെ അനുവാദം ചോദിച്ചുകൊണ്ടു യാത്ര പറഞ്ഞു ഒരു യാത്ര അയപ്പും തന്നു. കണ്ണൂർനിന്നും പൂർണ്ണമായി വിട്ടശേഷം സൗത്തു കാനറായിൽ പല പള്ളികളും സന്ദർശിക്കുകയും കുർബാന ചൊല്ലുകയും വീടുകൾ സന്ദർശിക്കുകയും ചെയ്തുകൊണ്ടിരുന്നു. ഇച്ചിലംപാടിയിലും ഇടയ്ക്കു ഞായറാഴ്ച കുർബാന ചൊല്ലി.

# 48

# മംഗലാപുരം പള്ളിയിൽ വികാരിയായി

ജീവിതത്തിലെ ഒരു “സൈക്കിൾ” പൂർത്തിയായതുപോലെ 37 വർഷത്തിനുശേഷം മംഗലാപുരത്തു തിരിച്ചെത്തി, സെന്റ് ഗ്രിഗോറിയോസ് പള്ളി വികാരി എന്ന നിലയിൽ. ഈ നീണ്ട കാലയളവിൽ ഇടയ്ക്കിടെ ഈ പ്രദേശത്തെ പള്ളികളും പള്ളിക്കാരെയും സന്ദർശിച്ചിരുന്നു.

മംഗലാപുരത്ത് സ്ഥിരമായ ഒരു പള്ളിക്കെട്ടിടം ഇല്ലായിരുന്നതുകൊണ്ട് ഒരു പുതിയ പള്ളി പണികഴിപ്പിക്കുന്നതിനുള്ള ശ്രമവും ഫണ്ടു ശേഖരണവും നടക്കുന്ന അവസരമായിരുന്നു. മാംഗ്ലൂർ ഫിഷറീസ് കോളേജ് പ്രിൻസിപ്പൽ ഡോ. വർഗ്ഗീസ്, കറുകയിൽ അലക്സ്, പി. സി. തോമസ്, എം. സി. ഏബ്രഹാം (മാംഗ്ലൂർ കെമിക്കൽസ് ആന്റ് ഫെർട്ടിലൈസേഴ്സ് മാനേജർ), പ്രൊഫ. ജോർജ്ജ് മുതലായ പ്രമുഖരുടെ നേതൃത്വത്തിലായിരുന്നു ശ്രമങ്ങൾ.

ഞാൻ ചാർജ്ജ് എടുത്തതിനു ശേഷം മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ, നിയുക്ത കാതോലിക്ക തോമസ് മാർ തിമോത്തിയോസ് ഇടവക മെത്രാപ്പോലീത്ത സക്കറിയ മാർ ദിവന്നാസിയോസ് എന്നിവർക്ക് ഒരു സ്വീകരണം നൽകുകയുണ്ടായി. പുതിയ പള്ളി സ്ഥലം അവർ സന്ദർശിക്കുകയും ആശീർവദിക്കുകയും ചെയ്തു.

പള്ളിപ്പണിക്കുള്ള സാമ്പത്തിക ബുദ്ധിമുട്ട്, സ്വാഗത പ്രസംഗത്തിൽ ഞാൻ തിരുമേനിമാരുടെ ശ്രദ്ധയിൽ പെടുത്തി. മറുപടി പ്രസംഗത്തിൽ കാതോലിക്കാ ബാവാ ഒരു പ്രഖ്യാപനം നടത്തി - നാട്ടിൽ നിന്ന് ഒരു ഫണ്ട് സ്വരൂപിച്ച് അയച്ചുതരാമെന്ന്. ഒരു നല്ല തുക അയച്ചു തരികയും ചെയ്തു.

ഈ അവസരത്തിൽ മണിക്കളത്തെ കുടുംബവീട്ടിൽ പിതാവിനോടും അനുജനോടും കുടുംബത്തോടും ഒപ്പമാണ് ഞാനും ഭാര്യയും താമസിച്ചിരുന്നത്.

1987-ൽ നെല്ലിയാടിയിൽ ഒരു ആശുപത്രി ആരംഭിച്ചു. എന്റെ മകൻ ഡോ. രഞ്ജിയും അദ്ദേഹത്തിന്റെ ഭാര്യ ഡോ. അന്നക്കുട്ടിയും ചുമതലയേറ്റു. ഏതു രോഗി ആയാലും കൺസൾട്ടേഷനും മരുന്നിനുമായി വെറും പത്തു രൂപ മാത്രം നൽകിയാൽ മതിയായിരുന്നു. പ്രസവത്തിനും ചികിത്സക്കുമായി അടയ്ക്കേണ്ടിയിരുന്ന തുക 200 രൂപയും.

ഒരു കുടിയേറ്റക്കാരനായി അവിടെ വർഷങ്ങൾക്കു മുമ്പ് എത്തിപ്പെട്ട വി. ഐ. മത്തായി എന്ന ഞാൻ രണ്ടു ഡോക്ടർമാരുമായി മടങ്ങി എത്തി ആശുപത്രി സ്ഥാപിച്ച് ആതുരസേവനം നടത്തിയ സംഭവം ഓർക്കുമ്പോൾ അഭിമാനം തോന്നുന്നു (രണ്ടാമത്തെ മകൻ രജി മാത്യൂസ് ബാംഗ്ലൂരിൽ മെഡിസിനു പഠിക്കുകയായിരുന്നു).

# 49

# സൗത്ത് കാനറായെകുറിച്ച് അല്പം ചരിത്രം

വിവിധ ഹിന്ദു വിഭാഗങ്ങൾ സൗത്തുകാനറായിൽ അധിവസിക്കുന്നു. അവരിൽ വളരെപ്പേർ ഭൂതത്തെ ആരാധിക്കുന്നവരാണ്. ഓരോ കുടുംബത്തിലും ഒരോതരം ഭൂതം ഉണ്ടായിരിക്കും. ദൈവത്തെ അല്ല അവർ ഭൂതത്തെയാണ് ആരാധിക്കുന്നത്. ഗ്രാമത്തിനു പൊതുവായി ഭൂതങ്ങൾ ഉണ്ട്. ഭൂതാരാധന വീടുകളോടു ചേർന്നുള്ള സ്ഥലത്ത് നിത്യവും നടത്താറുണ്ട്.

മരിച്ചവരെ ഓർക്കാറുണ്ട് വർഷത്തിൽ ഒരിക്കൽ. അവർക്കുവേണ്ടി പ്രത്യേകം ചടങ്ങുകൾ നടത്തും. കള്ളും മറ്റു നിവേദ്യങ്ങളും അവർക്ക് സമർപ്പിച്ചശേഷം അതിൽ സംബന്ധിക്കുന്നവർ ചേർന്നു ഭക്ഷിക്കുകയും കുടിക്കുകയും ചെയ്യും.

മലയാളി കുടിയേറ്റക്കാർ വന്നതിനുശേഷം അവരവരുടെ ഇടങ്ങളിലുള്ള ഭൂതപുരകളും കാവുകളും നാഗാരാധനാ കേന്ദ്രങ്ങളും നശിപ്പിച്ചു കൃഷി ചെയ്തു തുടങ്ങി. സർപ്പാരാധന നടന്ന സ്ഥലങ്ങൾ വെട്ടിത്തെളിച്ചു. വീടു വച്ചു. ഇതുമൂലം ചില പ്രതിബന്ധങ്ങൾ സംഭവിച്ചിരുന്നു. ജനങ്ങൾ പൊതുവെ ശാന്തശീലരാണ്. കള്ളുകുടിയും ചാരായം വാറ്റും മറ്റും ഉണ്ടെങ്കിലും. മദ്യനിരോധന കാലത്ത് കള്ളച്ചാരായം വാറ്റു കൂടുതലായിരുന്നു. ആദ്യകാലങ്ങളിൽ വിദ്യാഭ്യാസ സ്ഥാപനങ്ങൾ ഇല്ലായിരുന്നു. കുട്ടികളെ സ്കൂളിൽ വിടുന്ന പതിവും.

കുടിയേറ്റക്കാർ കൂടുതലും ക്രിസ്ത്യാനികൾ. അവർ പള്ളികളും പള്ളിക്കൂടങ്ങളും സ്ഥാപിച്ചു. തരിശുഭൂമി എന്ന ഒന്ന് ഇല്ലാതായി. 1950 കാലഘട്ടത്തിൽ റവന്യൂ വനങ്ങൾ കാടുപിടിച്ചു കിടക്കയായിരുന്നു. കന്നുകാലികളെ കൂട്ടത്തോടെ അഴിച്ചു വിട്ടു മേയിക്കുമായിരുന്നു. ഇന്ന് ആ സമ്പ്രദായം ഇല്ല. എല്ലാം വേലികെട്ടി കൃഷിചെയ്യുന്നു. റബ്ബർ കൃഷിയാണ് കൂടുതലും. നാട്ടുകാരും നല്ല റബ്ബർ കൃഷിക്കാരാണ്.

വയലുകളിൽ കവുങ്ങു കൃഷിയാണ് കൂടുതലും. പുത്തൂർ താലൂക്ക് അടയ്ക്കാ കൃഷിക്ക് പ്രശസ്തമാണ്. കന്നുകാലി വളർത്തലും. പാൽ സൊസൈറ്റി സർവ്വസാധാരണം. നാട്ടുകാരായ സ്ത്രീകൾ വീടുകളിൽ ഇരുന്ന് ബീഡി തെറുക്കുന്നു. അതിനു വലിയ ബീഡിക്കമ്പനികൾ ഇലയും പുകയിലയും വിതരണം ചെയ്യും. ബോണസ്സും ആഴ്ചയിൽ കൂലിയും ഓരോ വീട്ടുകാർക്കും കിട്ടുന്നുണ്ട്.

പക്ഷെ ബീഡിപ്പണി ആരോഗ്യത്തിന് ഹാനികരമായി തീർന്നിരിക്കുന്നു. ഏറെക്കുറെ എല്ലാ വീടുകളിലും റബ്ബർ വെട്ടാനുണ്ട്. റബ്ബർബോർഡിന്റെ സേവനം ലഭ്യമാണ്. പുത്തൂർ താലൂക്കിൽ 40 വർഷത്തിനു മുമ്പ് റബ്ബർബോർഡുകാരെ കോട്ടയത്തുനിന്ന് ഈ ലേഖകനാണ് കൊണ്ടുവന്നത്.

1950 കാലഘട്ടത്തിലാണല്ലോ, എന്റെ പിതാവ് പുത്തൂർ താലൂക്കിൽ ഉള്ള കുന്തുർ എന്ന ഗ്രാമത്തിൽ സ്ഥലം വിലയ്ക്കു വാങ്ങിയത്. അമ്മ വീട്ടുകാരും കൂടെ ഉണ്ടായിരുന്നു. കന്നുകാലി ശല്യവും കാട്ടുപന്നി ശല്യവും നിമിത്തം ആദ്യകാലങ്ങളിൽ കൃഷി ചെയ്യുവാൻ പ്രയാസമായിരുന്നു. നെൽപ്പാടത്തുപോലും കാട്ടുപന്നിയും കാട്ടുപോത്തും കൃഷിനശിപ്പിച്ചുകൊണ്ടിരുന്നു.

1950-നു ശേഷവും പുത്തൂർ പ്രദേശത്ത് കുടിയേറ്റക്കാരായി തിരുവിതാംകൂറിന്റെ വടക്കൻ പ്രദേശങ്ങളിൽനിന്നും ആളുകൾ വന്നുകൊണ്ടിരുന്നു. ഇവരിൽ ഭൂരിഭാഗവും റവന്യൂ ഭൂമികൾ കൈവശപ്പെടുത്തി, സർക്കാർ ഉദ്യോഗസ്ഥന്മാരുടെ ഒത്താശയോടുകൂടി കാടു വെട്ടിത്തെളിച്ച് കൃഷിചെയ്യാൻ തുടങ്ങി. റവന്യൂ ഭൂമിയിൽ മരങ്ങൾ ഇടതിങ്ങി നിന്നിരുന്നു. വലിയ മരങ്ങൾ എല്ലാം വെട്ടിമറിച്ച് തീ ഇട്ട് കത്തിച്ചാണ് കൃഷിയോഗ്യമാക്കി തീർത്തത്. ആ കാലഘട്ടത്തിൽ ഇതിനെതിരായി ഒരു നടപടിയും ഗവൺമെന്റിന്റെ ഭാഗത്തുനിന്നും ഉണ്ടായില്ല. സൗത്തുകാനറാ ജില്ല മദ്രാസ് പ്രസിഡൻസിയുടെ കീഴിൽ ആയിരുന്നു. അന്നത്തെ ഡിസ്ട്രിക്ട് കളക്ടർ ഒരു ക്രിസ്ത്യാനിയും തമിഴ്നാട്ടുകാരനുമായ രാജരത്നം ആയിരുന്നു. അദ്ദേഹം മലയാളികളോട് അനുകമ്പാപൂർവ്വം പെരുമാറിയിരുന്നു. കൂടാതെ മരങ്ങൾ കത്തിച്ച് കൃഷി ചെയ്യുന്ന സ്ഥലങ്ങൾ സന്ദർശിക്കുക പതിവായിരുന്നു. അതുകൊണ്ട് റവന്യൂ ഉദ്യോഗസ്ഥർക്ക് നടപടി എടുക്കാൻ കഴിയുമായിരുന്നില്ല. കൂടാതെ തിരുവിതാംകൂറുകാരുടെ ഈ വരവ് റവന്യൂ ഉദ്യോഗസ്ഥർക്ക് ഒരു വരുമാനം കൂടി

ആയിരുന്നു. റവന്യൂ സ്ഥലങ്ങൾ കാണിച്ചു കൊടുക്കുക, സ്ഥലം അളന്നു കൊടുക്കുക മുതലായ കാര്യങ്ങൾ ചെയ്തു കൊടുക്കുന്നതിന് പലരും പണം വാങ്ങുമായിരുന്നു. ഇന്നു സ്വന്തം പട്ടയ സ്ഥലത്തു നിന്നു പോലും ഒരു മരം മുറിക്കണമെങ്കിൽ മുൻകൂട്ടി അനുവാദം വാങ്ങണമല്ലൊ.

കർണ്ണാടക സംസ്ഥാന രൂപീകരണത്തിനുശേഷം സൗത്തു കാനറാ ദക്ഷിണ കന്നട എന്ന പേരിൽ ആയിതീരുകയും നിയമം മാറി വരികയും ചെയ്തു. അതുമൂലം ഇഷ്ടാനുസരണം സ്ഥലം കൈയേറാനും മരം മുറിക്കാനും കഴിയാതെയായി.

പക്ഷെ, പുത്തൂർ പ്രദേശത്തുള്ള റവന്യൂ വനങ്ങൾ മിക്കതും തിരുവിതാംകൂറുകാരുടെ കൈവശമായി മാറിക്കഴിഞ്ഞു. ഇപ്പോൾ കൈയേറി കൈവശം കിട്ടിയ സ്ഥലങ്ങളെല്ലാം തന്നെ കയ്യേറ്റക്കാരുടെ പേരിൽ പതിച്ചു കൊടുത്തുകഴിഞ്ഞു. എന്നാൽ റിസേർവ്ഡ് വനം വകുപ്പിന്റെ എതിർപ്പു നിമിത്തവും സുപ്രീംകോടതി വിധിപ്രകാരവും അനധികൃത കൈവശ ഭൂമിയിൽ നിന്ന് ഒഴിഞ്ഞു പോകാൻ നോട്ടീസ് കൊടുത്തു തുടങ്ങിയിരിക്കുന്നു.

# 50

# സൗത്ത് കാനറാ ഇടവകകൾ

**(മലങ്കര ഓർത്തഡോക്സ് സഭയുടെ മുഖപത്രമായ 'മലങ്കര സഭാ മാസിക' യുടെ 1954 മെയ് ലക്കത്തിൽ അന്ന് ഡീക്കൻ ആയിരുന്ന വി. ഐ. മാത്യൂസ് എഴുതിയ ലേഖനം)**

"നീ നിന്റെ ദേശത്തേയും ചാർച്ചക്കാരേയും പിതൃഭവനത്തേയും വിട്ട് ഞാൻ നിന്നേ കാണിപ്പാൻ ഇരിക്കുന്ന ദേശത്തേക്ക് പോക. ഞാൻ നിന്നെ വലിയ ഒരു ജാതിയാക്കും. നിന്നെ അനുഗ്രഹിച്ചു നിന്റെ പേർ വലുതാക്കും. നീ ഒരു അനുഗ്രഹമായിത്തീരും..." (ഉല്പ: 121.3).

സൗത്ത് കാനറായിൽ പുത്തൂർ താലൂക്കിൽ (മംഗലാപുരത്തു നിന്നും 40 മൈൽ കിഴക്ക്) കുന്തൂർ തുടങ്ങി ഹെസ്മട്ട, കുട്ടൂർ പാടി, ശിരാടി തുടങ്ങിയ ഗ്രാമങ്ങളിൽ മൂന്നു വർഷമായി തിരുവി താംകൂറിൽനിന്നും അനേകം ആളുകൾ കുടുംബസമ്മേതം വന്നു കൃഷിചെയ്തു താമസിച്ചു വരുന്നു. ഇതിൽ ഏകദേശം 100 വീട്ടു കാർ ഓർത്തഡോക്സ് (യാക്കോബായ) സുറിയാനിക്കാരാണ്. അത്രയും തന്നെ റോമൻ കത്തോലിക്കരും ഉണ്ട്. റോമൻ കത്തോ ലിക്കർക്ക് അവരുടെ ആവശ്യങ്ങൾക്കായി കൊങ്കണി കത്തോലിക്കാ പള്ളികൾ ഉണ്ട്.

അക്കാലത്ത് ഓർത്തഡോക്സ് സഭയിൽപ്പെട്ട ഒരു സ്ത്രീ മരിച്ചു. ഞങ്ങൾക്ക് പള്ളിയോ പട്ടക്കാരോ ഇല്ലാത്തതിനാൽ കടബാ കൊങ്കണി പള്ളിയിൽ ശവസംസ്ക്കാരം ചില നിബന്ധനകൾക്ക് വിധേയമായി നടത്തേണ്ടിവന്നു. മേലാൽ ഇത് അനുവദിക്കയില്ല എന്ന് പുരോഹിതൻ താക്കീതും തന്നു. വേണമെങ്കിൽ സഭാപരി വർത്തനം ചെയ്യണം എന്ന നിർദ്ദേശവും. അത് ഓർക്കാൻ തന്നെ പ്രയാസമുള്ള കാര്യമായിരുന്നു.

ആ ചുറ്റുപാടിൽ സുറിയാനിക്കാർക്ക് ഒരു പള്ളി സ്ഥാപിക്കണ മെന്ന ആഗ്രഹം ഉണ്ടായി. ആ സന്ദർഭത്തിൽ മല്ലപ്പള്ളി വടക്കേടത്ത് തോമസ് കത്തനാർ വരികയും കടബായിൽ ടി.ബി.യിൽ വെച്ച് വി.

കുർബാന അർപ്പിക്കുകയും ചെയ്തു. ഇത് ഞങ്ങളെ സംബന്ധിച്ചിടത്തോളം അതിപ്രധാനമായ സംഭവമായിരുന്നു. അന്ന് ഒരു ആലോചനായോഗം ചേർന്നു. ബെല്ല്യാ, കടബാ, കുട്ടൂർപാടി, ശിരാടി എന്നീ സ്ഥലങ്ങളിൽ ഓരോ ചാപ്പൽ സ്ഥാപിക്കണമെന്ന് യോഗം തീരുമാനിച്ചു. ആദ്യം ബല്ല്യാഗ്രാമത്തിൽ ഉപ്പിനംഗാടി സുബ്രഹ്മണ്യറോഡ് 14-ാം മൈലിൽ 5 ഏക്കർ സ്ഥലം (റവന്യൂ) കാതോലിക്കാബാവായുടെ പേരിൽ അനുവദിച്ച് കിട്ടുകയും അവിടെ കുന്നിൻമുകളിൽ ഒരു താല്ക്കാലിക ഷെഡ്ഡ് ഉണ്ടാക്കി പള്ളിയായി ഉപയോഗിക്കുകയും ചെയ്തു. അത് 1952-ൽ ആയിരുന്നു. ഈ ചാപ്പലിൽ വി. ഐ. തോമസ് അച്ചൻ ആദ്യമായി കുർബാന അർപ്പിച്ചു. അച്ചൻ ഇടയ്ക്കിടെ നാട്ടിൽനിന്നും വരുമ്പോൾ കുർബാന ചൊല്ലുകയും വികാരിയായി ചാർജ്ജ് എടുക്കുകയും ആത്മീയ കാര്യങ്ങൾ നടത്തിത്തരികയും ചെയ്തുകൊണ്ടിരുന്നു. കാലക്രമത്തിൽ ഈ ഇടവക വിഭജിച്ച് കുട്ടൂർപാടി, മർദ്ദാള, ഇച്ചിലംപാടി, ശിരാടി, കുന്തൂർ ആറളം സമ്പിയാടി എന്നീ ഇടവകകൾ രൂപപ്പെട്ടു. ഇവിടെയെല്ലാം തിരുവിതാംകൂറിൽനിന്നും വന്ന പട്ടക്കാർ വല്ലപ്പോഴും ഒക്കെ കുർബാന ചെല്ലുവാൻ വന്നുകൊണ്ടിരുന്നു. ഓർത്തഡോക്സ്, പാത്രിയർക്കിസ് എന്നു രണ്ടു പക്ഷമായി സഭ നിന്നിരുന്നു എങ്കിലും വലിയ പക്ഷംപിടിക്കൽ ഒന്നും ഇല്ലാതെയാണ് കാര്യങ്ങൾ നീങ്ങിക്കൊണ്ടിരുന്നത്. ശിരാടി വിഭാഗങ്ങളിൽ പള്ളിച്ചിറ അച്ചനും ഇച്ചിലംപാടി ഭാഗങ്ങളിൽ വി. ഐ. തോമസ് അച്ചനും പള്ളികളിൽ കുർബാന ചൊല്ലിക്കൊണ്ടിരുന്നു.

1952-ൽ ബല്ല്യായിൽ ആദ്യ പള്ളി സ്ഥാപിച്ചു എങ്കിലും 1953 ഓടുകൂടി കുർട്ടൂർ പാടി, മർദാളം ഇച്ചിലംപാടി, ശീരാടി, സമ്പിയാടി, ആറളം എന്നീ ഇടവകകൾ ആയി മാറിപ്പോയപ്പോൾ പതാവിൽ ഉള്ള ഇടവകക്കാർ മാത്രമായി ബല്ല്യ ഇടവകയിൽ അവശേഷിച്ചു. 1954-ൽ ഈ പള്ളികളുടെ എല്ലാം വികാരിയായി ചുമതലയേറ്റ പി. കെ. സ്കറിയാ അച്ചൻ പതാവുകാരുടെ ആവശ്യപ്രകാരം ബല്ല്യാഗ്രാമത്തിലുള്ള പള്ളി പൊളിച്ച് എന്റെ പിതാവും അമ്മയുടെ പിതാവും സഭയ്ക്ക് വിലയ്ക്ക് എഴുതിക്കൊടുത്ത പതാവിലുള്ള സ്ഥലത്തേയ്ക്ക് പള്ളി മാറ്റി സ്ഥാപിച്ചു. സെന്റ് മേരീസ് എന്ന പേരു മാറ്റി മാർ ഗീവർഗ്ഗീസ് സഹദായുടെ നാമത്തിൽ ആയിരുന്നു ആ പള്ളി. അത് എന്റെ പിതാവിന്റെ ആഗ്രഹപ്രകാരമായിരുന്നു. എന്റെ പിതാവിന്റെ ഇഷ്ട സഹദാ ആയിരുന്നു വി. ഗീവർഗീസ് സഹദാ. തിരുവല്ലാ വളഞ്ഞവട്ടം (പടിഞ്ഞാറുത്തു) കുടുംബപള്ളി ഗീവർഗ്ഗീ

സിന്റെ നാമത്തിൽ ആയിരുന്നു.

താഴെപ്പറയുന്ന ഏഴു ഇടവകകൾ ആണ് രൂപംകൊണ്ടത്.

1. 1952 – ബല്ല്യ സെന്റ്മേരീസ്.
2. 1953 – കുട്ടൂർപാടി സെന്റ് തോമസ്.
3. 1953 – മർദാളം സെന്റ് മേരീസ്.
4. 1953 – ഇച്ചിലംപാടി സെന്റ് ജോർജ്ജ്.
5. 1953 – ശീരാടി പള്ളി.
6. 1954 – സമ്പിയാടി സെന്റ് മേരീസ്.
7. 1954 – നെല്ലിയാടി.

ഈ ഏഴു പള്ളികളിൽ ബല്ല്യാഗ്രാമത്തിൽ സ്ഥാപിച്ച ആദ്യ പള്ളി 1954–ൽ പതാവിലേക്ക് സെന്റ് ജോർജ്ജിന്റെ പേരിൽ മാറ്റി സ്ഥാപിച്ചു.

ആദ്യകാലങ്ങളിൽ ശീരാടി, നെല്ലിയാടി പള്ളികൾ പള്ളിച്ചിറ അച്ചന്റെയും ബാക്കി 5 പള്ളികൾ പി.കെ. സ്കറിയാച്ചന്റെയും ചുമതലയിൽ ആയിരുന്നു.

ഈ ഇടവകകൾ രൂപപ്പെട്ടു എങ്കിലും സ്ഥിരമായി പട്ടക്കാരില്ലാത്ത വിഷമസ്ഥിതി ഉണ്ടായിരുന്നു. 1953–ൽ ഒരു പൊതു പ്രാർത്ഥനാ യോഗം ഹൊസമട്ടയിൽ വച്ചു കൂടി ഒരു പ്രമേയം പാസ്സാക്കി. സൗത്ത് കാനറായിൽ സ്ഥിരമായി ഒരു പട്ടക്കാരൻ ഉണ്ടാകണമെന്ന്, അതിൻപ്രകാരം പതാവ് (കുന്തൂർ) വലിയപറമ്പിൽ വി.ഐ. ഐസക്കിന്റെ മകൻ വി.ഐ. മത്തായിയെ (അതായത് എന്നെ) പട്ടത്വത്തിനു പഠിപ്പിക്കണമെന്ന് നിശ്ചയിക്കുകയും ഒരു യോഗക്കുറി എഴുതി എല്ലാ കുടിയേറ്റക്കാരും അതിൽ ഒപ്പിട്ട് പ. ബാവാ തിരുമേനിക്കു സമർപ്പിക്കാൻ വി. ഐ. തോമസ് അച്ചനെ ചുമതലപ്പെടുത്തുകയും ചെയ്തു. പ. ബാവാ തിരുമേനിയുടെ അനുമതിപ്രകാരം ഇടവക മെത്രാപ്പൊലീത്താ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനി കല്പന അയയ്ക്കുകയും 1953 ഒക്ടോബർ 26–ാം തീയതി മുതൽ ഞാൻ പരുമല സെമിനാരിയിൽ വന്ദ്യ. മാരേട്ടു തോമസ് റമ്പാന്റെ ശിക്ഷണത്തിൽ പഠിക്കയും ചെയ്തു വരുന്നു.

1954 ജനുവരി 22–ാം തീയതി മാർ ഒസ്താത്തിയോസ് തിരുമേനി മേൽപ്പറഞ്ഞ ഇടവകകൾ സന്ദർശിച്ചപ്പോൾ ഇവിടെ പട്ടക്കാരില്ലാത്ത സ്ഥിതി മലസ്സിലാക്കി. തുടർന്ന് പി. കെ. സ്കറിയാ ശെമ്മാശനെ കശ്ശീശാപട്ടവും എനിക്ക് ശെമ്മാശപട്ടവും (കോറൂയാ) തന്നു. അത് ചെങ്ങന്നൂർ ബഥേൽ അരമനയിൽ വച്ച് 1954 ഫെബ്രുവരി

13-ാം തീയതി ആയിരുന്നു. അന്ന് തുമ്പമൺ മെത്രാസനത്തിന്റെ ചുമതലയുള്ള ഔഗേൻ മാർ തിമേത്തിയോസ് (പിന്നീട് കാതോലിക്കാബാവാ) തിരുമേനിയാണു പട്ടം നൽകിയത്.

പി. കെ. സ്കറിയാ അച്ചൻ സൗത്ത് കാനറായുടെ ചുമതല ഏറ്റെടുത്തതു മുതൽ ഒരു പുതുജീവൻ സൗത്ത് കാനറാ ഇടവകകൾക്ക് ലഭിച്ചുകൊണ്ടിരുന്നു.

ഞാൻ വർഷത്തിലൊരിക്കൽ എല്ലാ ഇടവകകളും സന്ദർശിക്കുകയും ആവശ്യമായ സേവനങ്ങൾ ചെയ്തു കൊടുക്കുകയും ചെയ്തിരുന്നു. സ്കറിയാ അച്ചൻ വളരെ യാതനയും വേദനയും സഹിച്ചു ഇടവകകളെ സ്നേഹിച്ചു വളർത്തിക്കൊ ണ്ടിരുന്നു.

അച്ചന്റെ കാലത്ത് വളരെ പ്രശ്നങ്ങൾ - കുടിയിറക്ക് ഭീഷണി ഉണ്ടായിട്ടുണ്ട്. അതിനുവേണ്ടി അച്ചൻ വളരെ ത്യാഗം അനുഭവിച്ചിട്ടുണ്ട് എന്നുള്ളതിന് തർക്കമില്ല.

1954 മുതൽ 1961 വരെ പി. കെ. സ്കറിയാ അച്ചൻ സ്തുത്യർഹമായ സേവനം ചെയ്തു എന്നുള്ള കാര്യം നന്ദിപൂർവ്വം ഓർമ്മിപ്പിക്കട്ടെ. 1961 ആയപ്പോഴേയ്ക്കും എ. ജേക്കബ് അച്ചനെ പി. കെ. സ്കറിയ അച്ചനു പകരമായി നിയമിച്ചു. ദീർഘകാലം അച്ചൻ ഈ പറഞ്ഞ എല്ലാ ഇടപാടുകളുടെയും ചുമതല ഏറ്റെടുത്തു. ഷെഡ്ഡുകൾ മാറ്റി - താല്ക്കാലിക പള്ളികൾ പണിയിക്കുന്നതിന് നേതൃത്വം കൊടുത്തു.

അച്ചന്റെ കാലത്താണ് ഇച്ചിലംപാടി, കുട്ടൂർപാടി പള്ളികൾ ഷെഡ്ഡ് മാറ്റി പണിതത്. ബാഹ്യകേരള ഭദ്രാസനത്തിന്റെ മെത്രാപ്പൊലീത്താ ആയിരുന്ന മാത്യൂസ് മാർ അത്താനാസ്യോസ് സൗത്ത് കാനറായിക്ക് വേണ്ടി ഒരു "പതിനായിരം രൂപാ ഫണ്ട്" ശേഖരിക്കുകയും ആ തുക ഉപയോഗിച്ച് പേരടുക്ക തോട്ടം വയ്ക്കുകയും പേരടുക്കപള്ളിയും, ഇച്ചിലംപാടി പള്ളിയും പച്ച ഇഷ്ടികകൊണ്ട് പണിയുകയും ചെയ്തു. എ. ജേക്കബ് അച്ചനും സൗത്തു കാനറായിൽ ഒത്തിരി കഷ്ടപ്പെട്ട ദേഹമായിരുന്നു.

അവസാന കാലഘട്ടം വളരെ പരിതാപകരമായിരുന്നു എന്നു പറയാതിരിക്കാൻ കഴിയില്ല.

പിന്നീട് 1975-നു ശേഷം എ. ജേക്കബ് അച്ചനോട് കൂടി സഹായത്തിന് വി. മാത്യൂസ് അച്ചന് സമ്പിയാടി, ഇച്ചിലംപാടി, പതാവ് എന്നീ പള്ളികളുടെ വികാരി സ്ഥാനം ഏറ്റെടുത്തു. അച്ചന്റെ

കാലത്ത് ഇച്ചിലംപാടി പള്ളിക്ക് കല്ലുകൊണ്ട് ഒരു മുഖവാരം പണിതു. പഴയ പള്ളി കുറെക്കൂടി മോടി കൂട്ടി. സമ്പിയാടിയിലും അച്ചൻ അഞ്ചെട്ടു കൊല്ലക്കാലം വളരെ ത്യാഗം സഹിച്ചു ഇടവക നടത്തി. പതാവിലും അച്ചന് വികാരിയായി ഇരുന്നിട്ടുണ്ട്. അക്കാലത്ത് അച്ചൻ ചെയ്ത സേവനവും മറക്കാവുന്നതല്ല.

1961 മുതൽ ഞാൻ കശ്ശിശ്ശാ ആകുകയും മലബാർ ഭദ്രാസനത്തിൽ നിലമ്പൂർ പ്രദേശത്തു നിയമിക്കപ്പെടുകയും ചെയ്തു. അന്ന് മലബാർ ഭദ്രാസനത്തിലായിരുന്നു സൗത്ത് കാനറായും. ഞാൻ പട്ടക്കാരൻ ആയതു മുതൽ സൗത്ത് കാനറായിലെ എല്ലാ പള്ളികളും സന്ദർശിക്കുകയും കുർബാന ചൊല്ലുകയും എന്നാൽ കഴിയുന്ന സേവനങ്ങൾ ചെയ്തുകൊടുക്കുകയും ഉണ്ടായി. കേരളത്തിൽ ആദ്യം നിയമിച്ചതുകൊണ്ടുള്ള ഭാഷാപ്രശ്നം ഉണ്ടായിരുന്നതിനാൽ മക്കളുടെ വിദ്യാഭ്യാസവും ഭാര്യയുടെ ജോലിയും കാരണമാണ് സൗത്ത് കാനറ ഏറ്റെടുക്കുവാൻ വൈകിയത്. മക്കളുടെ വിദ്യാഭ്യാസം പൂർത്തിയായപ്പോൾ - അവർ ഡോക്ടർമാർ ആയപ്പോൾ - സൗത്തു കാനറായിൽ ആതുരസേവനം ചെയ്യുന്നതിന് ഞാൻ അവരെ അങ്ങോട്ടു കൊണ്ടുവരികയും നെല്ലിയാടിയിൽ ഹോസ്പിറ്റൽ ആരംഭിക്കുകയും ചെയ്തു. അതോടുകൂടിത്തന്നെ എന്റെ ഭാര്യയുടെ ജോലി രാജിവയ്പിച്ച് എല്ലാം നഷ്ടപ്പെടുത്തിയാണ് സൗത്ത് കാനറായിൽ എത്തിയത്. റിട്ടയർമെന്റ് വരെ 19 വർഷം ഇവിടെ പ്രവർത്തിച്ചു. അതിനുശേഷവും എന്നാൽ കഴിയുന്ന സേവനം ചെയ്തുകൊണ്ടിരുന്നു. ഒരു വിദ്യാഭ്യാസസ്ഥാപനം നടത്തണമെന്ന് ആഗ്രഹം ഉണ്ടായിരുന്നെങ്കിലും അതു നടക്കാതെ പോയി. ഒരു നഴ്സിംഗ് കോളജ് സഭാ വകയായി നെല്ലിയാടിയിൽ നടത്തണമെന്ന് അഭിപ്രായപ്പെട്ടിരുന്നെങ്കിലും അതിന് സഭ അനുവാദം തരാഞ്ഞതുകൊണ്ടാണ് ബാംഗ്ലൂരിൽ അത് തുടങ്ങാനുണ്ടായ കാരണം എന്നു പറയട്ടെ.

1987 ആയപ്പോഴാണ് കണ്ണൂരിൽ നിന്നും എല്ലാം ഉപേക്ഷിച്ച് സൗത്ത് കാനറായിൽ എന്റെ ആഗ്രഹം നിറവേറ്റുന്നതിന് എത്തി. ഇച്ചിലംപാടി പള്ളിയിലേക്കാണ് എന്നെ നിയമിച്ചത്. മംഗലാപുരത്ത് നാലുവർഷക്കാലം ഉണ്ടായിരുന്ന സമയത്ത് പള്ളിപ്പണിക്കുവേണ്ടി കഴിയുന്നതെല്ലാം ഞാനും ചെയ്തിട്ടുണ്ട്.

### പതാവ് സെന്റ് ജോർജ്ജ് പള്ളി

പതാവിൽ നാലുവർഷക്കാലം ഞാൻ വികാരി ആയിരുന്നെ

ങ്കിലും കാര്യമായി ഒന്നുംതന്നെ അവിടെ ചെയ്യുവാൻ കഴിഞ്ഞില്ല എന്നുള്ളത് ഒരു ദുഃഖസത്യമാണ്, എനിക്ക് പതാവ് സ്വർഗ്ഗമാക്കണ മെന്നായിരുന്നു. നല്ല ഒരു പള്ളി ഒരു ഹൈസ്കൂൾ, ഒരു കോളജ് ഇവയൊക്കെ ആയിരുന്നു മോഹം. അതൊന്നും നടന്നില്ല. എങ്കിലും നല്ല ഒരു പള്ളി വളരെ വൈകിയാണെങ്കിലും പണിതു കൊണ്ടിരി ക്കുന്നു. എന്റെ പിതാവിന്റെ പേരിൽ പുതിയ പള്ളിക്കുവേണ്ടി ഞങ്ങൾ 18 ലക്ഷം രൂപാ കൊടുത്തു. എന്റെ പേരിലുള്ള 70 സെന്റ് സ്ഥലവും പള്ളിയുടെ കൈവശം ഉണ്ട്. 1992 മുതൽ ഞാൻ പതാവു പള്ളിയിൽനിന്നും സമ്പിയാടിയിലേക്ക് സ്ഥലം മാറിപ്പോകുകയാ യിരുന്നു, മെത്രാപ്പൊലീത്തായുടെ തീരുമാനപ്രകാരം.

## ഇച്ചിലംപാടി – സമ്പിയാടി പള്ളികൾ

1988 ജൂലായ് 1–ാം തീയതി മുതൽ ഇച്ചിലംപാടിയിലും 1992 ജൂൺ മുതൽ സമ്പിയാടി പള്ളിയിലും ഞാൻ വികാരിയായി ചുമ തലയേറ്റു. രണ്ടു പള്ളികളിലും പ്രവർത്തിക്കുന്നതിന് ഏറ്റവും അനു കൂലമായ സാഹചര്യമായിരുന്നു. രണ്ടു ഇടവകകളും ഒന്നിനൊന്ന് മെച്ചമായിരുന്നു. ഇടയനും ആടുകളും ഒരേ വഴിയിൽ – അവർ എന്നോട് ഇണങ്ങിച്ചേർന്നു. ഞാനും അവരും ഒരേവിധത്തിൽ ചിന്തിച്ചു നട്ടു നനച്ചു, ദൈവം വളർത്തി. ഇന്നു രണ്ടു ഇടവകകളും വളർന്നു വലുതായിക്കൊണ്ടിരിക്കുന്നു. ഞാൻ സംതൃപ്തനാണ്. അവർ എന്നെക്കാൾ സംതൃപ്തർ.

എന്നെ ആദരിക്കുന്നതിന് ചേർന്ന ഒരു യോഗത്തിൽ പ്രസം ഗിച്ച ഇടവക മെത്രാപ്പോലീത്താ യാക്കൂബ് മാർ ഐറേനിയോസ് തിരുമേനി ഇപ്രകാരം പറഞ്ഞു: “വി. ഐ. മാത്യൂസ് അച്ചൻ പണി കഴിപ്പിച്ച രണ്ടു ദേവാലയങ്ങൾ സൗത്തു കാനറായിൽ ശിരസ്സു യർത്തി നില്ക്കുന്നു. അവ സഭയ്ക്കു അഭിമാനമാണ്.”

ഞാൻ ചാർജ്ജെടുക്കുമ്പോൾ ഇച്ചിലംപാടിയിൽ പച്ച ഇഷ്ടിക കൊണ്ടും സമ്പിയാടിയിൽ കല്ലുകൊണ്ടും ഉള്ള ചെറിയ പള്ളികളാ യിരുന്നു. ഒരേ കൂരയിൽ മദ്ബഹാ ഉൾപ്പെടെയുള്ള പള്ളികൾ ആ സ്ഥാനങ്ങളിൽ മനോഹരമായ രണ്ടു ദേവാലയങ്ങൾ പണിയാൻ കഴിഞ്ഞത് ഓർക്കുമ്പോൾ, എന്നോടു സഹകരിച്ച ഇടവകജനങ്ങളെ ഓർത്തുപോകുന്നു. അവർക്കു നന്ദി പറയുന്നു. ദൈവത്തെ സ്തുതി ക്കുന്നു.

അതു രണ്ടും കൂദാശ ചെയ്യാൻ ദൈവം കൊണ്ടുവന്നത് ആരെ

യൊക്കെ എന്നറിയേണ്ടേ? അവരുടെ പേരുകൾ സമ്പിയാടി പള്ളിയുടെ ഭിത്തിയിലെ ഫലകത്തിൽ കൊത്തിവച്ചിട്ടുണ്ട്. സഭയുടെ പരമോന്നതൻ പരിശുദ്ധ കാതോലിക്കാബാവാ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയനും നിയുക്ത ബാവാ തോമസ് മാർ തിമോത്തിയോസ് മെത്രാപ്പൊലീത്താ, യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ എന്നിവർ. അടുത്തടുത്ത മൂന്നു ദിവസങ്ങളിലായി കൂദാശ. സൗത്തു കാനറാ അവരുടെ നായകനെ കണ്ട് രോമാഞ്ചം അണിഞ്ഞു. അവരെ പുണർന്നു ഹംസരഥത്തിൽ രണ്ടു പുതിയ ദേവാലയങ്ങളിലേക്ക് എതിരേറ്റു അവരുടെ മണവാളൻ അവരെ വന്നു കണ്ടു സന്തോഷിച്ചു അനുഗ്രഹിച്ചു.

“അച്ചൻ ഞങ്ങൾക്ക് പള്ളി പണിയിച്ചു തന്നതിന് ഉപരിയായി അത്യുന്നതനെ അവരുടെ വീട്ടുമുറ്റത്തു വരുത്തിയതിലാണ് ഞങ്ങൾക്ക് അച്ചനോടുള്ള ആദരവ്” - ഇടവകക്കാർ പറഞ്ഞു.

കർണ്ണാടകയുടെ മുൻ മുഖ്യമന്ത്രി മുതൽ, സ്വാമിമാർ, സമുദായ നേതാക്കന്മാർ, രാഷ്ട്രീയപ്രവർത്തകർ, സഭാപിതാക്കന്മാർ തുടങ്ങിയവർ പങ്കെടുത്തു.

# 51

# പത്തൊൻപത് വർഷം
## ഇച്ചിലംപാടി സെന്റ് ജോർജ്ജ് പള്ളിയിൽ
## (1.7.1988 മുതൽ 1.5.2007 വരെ)

1988 ജൂലൈ ഒന്നിന് ഞാൻ ഇച്ചിലംപാടി പള്ളിയിൽ വികാരി സ്ഥാനം ഏറ്റെടുത്തു. മംഗലാപുരത്തുള്ള ഓർത്തഡോക്സു പള്ളിയുടെയും ചുമതല എനിക്ക് ഉണ്ടായിരുന്നു. ഞാൻ ആരംഭിച്ച നെല്ലിയാടി ഹോസ്പിറ്റലും വിജയകരമായി നടന്നുകൊണ്ടിരുന്നു. എന്റെ കുടുംബവീടായ മണിക്കളത്തിലാണ് ഞാനും എന്റെ സഹധർമ്മിണിയും താമസിച്ചുകൊണ്ടിരുന്നതെങ്കിലും ബല്യാഗ്രാമത്തിൽ ഒരു പത്തേക്കർ സ്ഥലം വാങ്ങി ഞാൻ ഒരു ചെറിയ കുടിൽപോലെയുള്ള വീട്ടിലേക്ക് താമസം മാറി. അതിൽ ഒരു 500 ഓളം കായ്ക്കാറായ കവുങ്ങുകളും ഉണ്ടായിരുന്നെങ്കിലും ഒന്നിൽപോലും ഒറ്റ കവുങ്ങിൻ കുലകളും ഉണ്ടാകുന്നില്ലായിരുന്നു. ഞാൻ കാണിച്ച ഒരു വിഡ്ഢിത്തരമാണ് ആ തോട്ടം വാങ്ങിയതെന്നായിരുന്നു നാട്ടുകാരുടെ അഭിപ്രായം. പ്രായമായിട്ടും അടയ്ക്കാ ഉണ്ടാകാത്ത അടക്കാമരങ്ങൾ. അടയ്ക്കാ തൈയുടെ മോശമാണ് എന്നായിരുന്നു പൊതുജനസംസാരം.

എന്നാൽ എന്റെ തോട്ടം ആ ഗ്രാമത്തിലെ ഒന്നാന്തരം തോട്ടമാക്കി ഞാൻ മാറ്റിയെടുത്തു. അതിൽ ശരിക്കു പണിയെടുപ്പിച്ചു. മലമണ്ണ് തോട്ടത്തിൽ ഇറക്കി. പിറ്റേവർഷം മുതൽ അടയ്ക്കാ മരത്തിൽ അഞ്ചും ആറും കുലകൾ നിറയെ അടയ്ക്കായും. അടയ്ക്കായുടെ ഭാരംകൊണ്ട് കുലകൾ പലതും പറിഞ്ഞു താഴെ വീണുതുടങ്ങി. നാട്ടുകാർ ഒന്നാംനമ്പർ തോട്ടം എന്ന് വിധിയെഴുതി. അടയ്ക്കാതോട്ട കൃഷിയിൽ പ്രമുഖന്മാരായ പല പട്ടന്മാരും എന്റെ തോട്ടം കാണുവാൻ വന്നു തുടങ്ങി. ഇതിന്റെ രഹസ്യമെന്താണെന്നു എന്നോടു ചോദിച്ചുകൊണ്ടിരുന്നു. മണ്ണും വളവും വെള്ളവുമാണ് അതിന്റെ രഹസ്യമെന്ന് ഞാൻ കർണ്ണാടകത്തിലെ കൃഷിരാജാക്കന്മാരോടു പറഞ്ഞുകൊടുത്തു.

"എന്തിനാണധികം വലിയ തോട്ടം, ഇത്രയും മതി ജീവിക്കാൻ" എന്ന് അവർ എന്നോടു പറയുമായിരുന്നു. എന്റെ ചെറിയ തോട്ടത്തിനു മുകളിൽ അവർ കീഴടങ്ങി. അങ്ങനെ ഞാൻ അടയ്ക്കാ തോട്ടത്തിന്റെ കാര്യത്തിൽ ഒന്നാമനായി.

എന്റെ നാൾ രേവതിയാണ്. ജനനത്തീയതി 1.9.1931. രാശി VIRGO. എന്റെ നാളും കേരളാ മുഖ്യമന്ത്രിയായിരുന്ന ഇ.എം.എസ്സിന്റെ നാളും ഒന്നുതന്നെയായിരുന്നു. അദ്ദേഹം എല്ലാ കാര്യത്തിലും ഒന്നാമനായിരുന്നല്ലോ. ഒരു വിപ്ലവകാരിയും ആയിരുന്നല്ലോ. അദ്ദേഹത്തിന്റെ മുമ്പിൽ ഞാൻ ഒന്നുമല്ലെന്നെനിക്കറിയാം. എന്നാൽ എന്റെ വ്യക്തിത്വം മാത്രം മതി, എനിക്ക്. ഇ.എം.എസ്സിന്റെ വ്യക്തിത്വം വേണ്ട.

എനിക്ക് ഒരു കാര്യത്തിലും രണ്ടാമനാകാൻ ഇഷ്ടമില്ല. എനിക്ക് ചെറുതായി ചിന്തിക്കാൻ അറിയുകയില്ല. പണം അവിടെ എനിക്ക് പ്രശ്നമല്ല. ഞാൻ ഭാവനയിൽകൂടി മെനെഞ്ഞെടുക്കും. അതു കൺമുമ്പിൽ കണ്ടുകൊണ്ടിരുന്നാണ് ഞാൻ ഓരോന്നും ചെയ്യാൻ തുടങ്ങുന്നത്.

ഇച്ചിലംപാടി പള്ളി ഞാൻ ഏറ്റെടുത്തു. പണമില്ല അവിടെ എന്നെനിക്കറിയേണ്ട കാര്യമില്ല. എന്റെ ഭാവനയിൽ ഞാൻ വളരെ വലിയ കാര്യങ്ങൾ അവിടെ കണ്ടു. ഭാവിയിൽ നടക്കാൻ പോകുന്നതും ഞാൻ കണ്ടു. എന്തിന് എനിക്ക് പണം. എന്റെ ഭാവനയിൽക്കൂടി ചെയ്തുതീർക്കേണ്ട കാര്യം ഞാൻ കണ്ടുകൊണ്ടിരുന്നു.

പച്ചക്കട്ട കൊണ്ടു കെട്ടിയ ഒരു ചെറിയ പള്ളി അവിടെ ഉണ്ടായിരുന്നു. അതു പൊളിച്ചു കളയാൻ തന്നെ ഞാൻ തീരുമാനിച്ചു. ഉടനെയല്ല. ഞാൻ അതു പൊളിച്ചു കളയുകയും ചെയ്തു. സൗത്തു കാനറായിൽ ആദ്യമായി ഒരു വലിയ പള്ളി പണിതു. അതിന്റെ പിന്നാലെ മറ്റൊന്നും, സമ്പിയാടിയിൽ. അതിന്റെ കഥ അടുത്ത ലേഖനത്തിൽ.

## ഇച്ചിലംപാടിയെക്കുറിച്ച്

***1.7.1988 മുതൽ 30.4.2007 വരെ ഇച്ചിലംപാടി പള്ളിയിൽ വികാരിയായി സേവനം നടത്തുന്നു.***

***19 വർഷത്തിനു ഏതാനും ദിവസം മാത്രം കുറവ്***

ബാംഗ്ലൂർ റോഡിൽ 73-ാം മൈൽ മംഗലാപുരത്തുനിന്നു വരുമ്പോൾ നെല്ലിയാടി കഴിഞ്ഞ് പെരിയശാന്തി എന്നൊരു വന

പ്രദേശം. വൻ കാടുകളുടെ മദ്ധ്യേ കൂടിയാണ് റോഡ് ബാംഗ്ലൂരിലേക്ക് പോകുന്നത്. പെരിയ ശാന്തത തന്നെയാണ്. എന്നാൽ രാത്രിയിൽ ഭീകരാന്തരീക്ഷം. പല കൊലപാതകങ്ങളും അവിടെ നടന്നിട്ടുണ്ട്. കൊള്ളയും കൊള്ളയടിയും കൊലപാതകങ്ങളും. എന്തും അവിടെ നടക്കും.

## ധർമ്മസ്ഥല ക്ഷേത്രം

പെരിയശാന്തിയിൽനിന്ന് ഇടത്തോട്ടു 26 കിലോമീറ്റർ യാത്ര ചെയ്താൽ സുപ്രസിദ്ധ ധർമ്മസ്ഥലത്ത് എത്താം. ജൈന ക്ഷേത്രമാണെങ്കിലും ഹിന്ദു മതാരാധനയാണ്. മൂന്നു ദിവസം ആര് അവിടെ സന്ദർശിച്ചാലും "Free lodging and free food" ക്രിസ്ത്യാനികൾ കണ്ടു പഠിക്കേണ്ട ഒരു സമ്പ്രദായം. ക്രിസ്തു പഠിപ്പിച്ചു. നീ തിന്നില്ലെങ്കിലും മറ്റുള്ളവരെ തിന്നാൻ കൊടുക്കണം, നീ നഗ്നനായാലും മറ്റുള്ളവനെ ഉടുപ്പിക്കണം.

നമ്മുടെ പള്ളികളിൽ ചെന്നാൽ ഒരു നേരത്തെ ഭക്ഷണം കൊടുക്കാൻ സംവിധാനം ഉണ്ടോ? ഏതെങ്കിലും മിഷൻ ആശുപത്രികളിൽ പാവപ്പെട്ടവനു ചികിത്സ ലഭിക്കുമോ? ക്രിസ്ത്യാനികളുടെ വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ പാവപ്പെട്ടവന്റെ മക്കളെ പഠിപ്പിക്കുമോ?

## ഇച്ചിലംപാടി പള്ളി

ഇതല്ലല്ലോ നമ്മുടെ വിഷയം. കുറച്ചുകൂടി മുമ്പോട്ട് നടന്നാൽ നേരെ തെക്കോട്ട് ഒരു റോഡ് ഉണ്ട്. അതിലെ 5 കിലോമീറ്റർ പോയാൽ നേത്രാവതിയുടെ തീരത്ത് ഒരു സ്ഥലത്ത് ഇപ്പോൾ ഒരു മനോഹരമായ ദേവാലയം കാണാം. വിശാലമായ പരിസരവും പതിനായിരക്കണക്കിന് ജനങ്ങൾക്ക് വന്നു കൂടാനുള്ള സ്ഥലസൗകര്യം. ദേവാലയത്തിനു കിഴക്കുകൂടി വടക്കു തെക്കായി നേത്രാവതി ഒഴുകുന്നു.

ഇന്നത് നാനാജാതി മതസ്ഥർക്കും ഇതൊരു തീർത്ഥാടനകേന്ദ്രമായി തീർന്നിരിക്കുന്നു.

1988 ജൂലൈ ഒന്നാം തീയതി വികാരിയായി ചുമതല ഏറ്റെടുക്കുമ്പോൾ സത്യസന്ധമായി ഞാൻ മനസ്സുകൊണ്ടു കണ്ട കാഴ്ചയാണ് ഇന്നവിടെ കാണുന്നത്.

ബാങ്കിൽ പള്ളി വക 5000 രൂപ ഉണ്ടായിരുന്നു. നാല്പതോളം

ഇടവകക്കാർ അന്നു കഴിഞ്ഞുകൂടാൻ അദ്ധ്വാനിക്കുന്നവർ. സാമ്പത്തികശേഷി ആർക്കുംതന്നെ ഇല്ലെന്നു പറയാം. ഇരുപത്തിയഞ്ചു മുപ്പതു വർഷം മുമ്പ് തരിശ്ശായി കിടന്നിരുന്ന സ്ഥലത്തു വന്നു വിലയ്ക്കു വാങ്ങിയും കൈവശപ്പെടുത്തിയും കയ്യേറിയും വന്നു താമസിക്കുന്ന തിരുവിതാംകൂറിലെ വിവിധ പ്രദേശത്തുള്ളവർ. സ്വന്തമായി കൂടുതൽ പേരും താല്ക്കാലിക വീടുകൾ ഉണ്ടാക്കി കന്നുകാലി വളർത്തിയും കൃഷിചെയ്തും ഉപജീവനം നടത്തുന്നവർ. ഇന്നു സ്ഥിതി കുറെയൊക്കെ മാറി എന്നു മാത്രം. സാമ്പത്തികമായി പിന്നോക്കം ആയിരുന്ന ഈ ഇടവകക്കാർ ഒരു കാര്യത്തിൽ സമ്പന്നനായിരുന്നു. പള്ളിക്കാര്യത്തിൽ അതീവ ആത്മാർത്ഥതയുള്ളവരും നല്ലവരുമായിരുന്നു. അവർ പത്തൊമ്പതുകൊല്ലക്കാലം എന്നോടൊത്തു സഹകരിച്ചു പ്രവർത്തിച്ചതിന്റെ പ്രതീകമാണ് ഇന്നത്തെ ഇച്ചിലംപാടി പള്ളി എന്നു എനിക്കു പറയാൻ വളരെ സന്തോഷമുണ്ട്. ഇത് എഴുതുന്ന സമയത്തു ഏഴു വർഷമായി ഞാൻ പള്ളിയിൽനിന്നും വികാരി സ്ഥാനം ഒഴിഞ്ഞിട്ട്. ഇന്നും അവർ എന്നോടുകൂടി സഹകരിച്ചു പ്രവർത്തിക്കുന്നു. വികാരിയാണെങ്കിലും അല്ലെങ്കിലും ഞാനും അവരോടൊത്തു പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു.

പള്ളിപണി പൂർത്തിയാക്കാൻ 12 വർഷം എടുത്തു എന്നുള്ളതു പരമാർത്ഥമാണ്. അഞ്ചപ്പംകൊണ്ട് അയ്യായിരം പേരെ പോഷിപ്പിച്ചു എന്ന പോലെ ഇവിടെ “അയ്യായിരംകൊണ്ട് അമ്പതുലക്ഷ”മോ അതിലധികമോ ആയിത്തീർന്നിരിക്കയാണ്. ഇന്നു ഓരോ വർഷവും ഈ തുക വന്നുകൊണ്ടിരിക്കുന്നു. മഹാ അത്ഭുതമല്ലേ നടന്നുകൊണ്ടിരിക്കുന്നത്. ഇച്ചിലംപാടി അനുദിനം അഭിവൃദ്ധി പ്രാപിച്ചുകൊണ്ടിരിക്കുന്നു.

എന്റെ ആഗ്രഹമായിരുന്നു ധർമ്മസ്ഥലത്തെപ്പോലെ ഭക്ഷണം പെരുന്നാളിനെങ്കിലും കൊടുക്കണമെന്ന്. ഞാൻ വളരെക്കാലമായി അത് നടപ്പാക്കണമെന്ന് ആഗ്രഹിച്ചിരുന്നെങ്കിലും ചില തടസ്സവാദങ്ങൾ ഇടവക പൊതുയോഗത്തിൽ ഉണ്ടായതിനാൽ അത് നടക്കാതെ പോയി. ജനങ്ങളല്ലേ. പൊതുജനം പലവിധമാണെന്നല്ലേ പഴഞ്ചൊല്ല്. എന്നാൽ ഒരു പൊതുയോഗം എന്റെ അഭിപ്രായത്തോട് യോജിക്കുകയും പള്ളിക്കു ബാദ്ധ്യതയില്ലാതെ നടത്തിക്കൊള്ളുവാൻ എന്നെ അനുവദിക്കുകയും ചെയ്തു. പള്ളിബാദ്ധ്യത ഇല്ലാതെ ഞാൻ എന്റെ ചെലവിൽ നടത്തിക്കൊള്ളാം എന്നു സമ്മ

തിക്കുകയും അതു അനുഗ്രഹകരമായി ആദ്യമായി എന്റെ ചെല വിൽ നടത്തുകയും ചെയ്തു.

അത് വളരെ വിജയകരമായി നടത്താൻ കഴിഞ്ഞു എന്നു ഇടവ കയിൽ ഉള്ളവർക്കു ബോദ്ധ്യപ്പെട്ടപ്പോൾ എല്ലാ വർഷവും പള്ളി ച്ചെലവിൽ ഭക്ഷണം പെരുന്നാളിന് സൗജന്യമായി കൊടുക്കാൻ തീരുമാനിക്കുകയും ചെയ്തു. ഇന്ന് ഈ അന്നദാനം എല്ലാവർഷവും വിജയകരമായി നടന്നുകൊണ്ടിരിക്കുന്നു. എന്റെ ആഗ്രഹം വിജ യിച്ചതിനാൽ ഞാൻ അതീവ സന്തുഷ്ടനാണെന്നു പറയട്ടെ.

ഇന്ന് ഈ സൗജന്യ ഭക്ഷണം പള്ളിക്ക് ലാഭമായിത്തീർന്നിരി ക്കുകയാണ്. ഭക്തജനങ്ങൾ നേർച്ചയായി അരിയും പണവും നിർലോപം കൊടുത്തുകൊണ്ടിരിക്കുന്നു. ഒന്നാമത്തെ വർഷം ഞാൻ കൊടുത്ത ഭക്ഷണത്തിന്റെ ചെലവ് എനിക്ക് 5000 രൂപ. വലിയ തുക 3 പണം കൊടുക്കാൻ നേർച്ച വരുന്നു. കൂടാതെ അരിയും. അതിപ്പോൾ 50,000, ലക്ഷങ്ങളുമായി മാറിയിരിക്കുന്നു. ഇതു നമ്മുടെ ക്രിസ്ത്യാനികൾ മനസ്സിലാക്കിയിരിക്കുന്നെങ്കിൽ എത്ര നന്നായി രുന്നു, ജനങ്ങൾക്ക് പ്രയോജനപ്രദമായിരുന്നു.

ഇച്ചിലംപാടി പള്ളിയുടെ വടക്കുഭാഗത്തു സുപ്രസിദ്ധ ധർമ്മ സ്ഥലക്ഷേത്രവും തെക്കുഭാഗത്ത് സുബ്രഹ്മണ്യക്ഷേത്രവുമാണല്ലോ. സുബ്രഹ്മണ്യക്ഷേത്രത്തിലെ ട്രസ്റ്റിയായിരുന്ന എന്റെ സ്നേഹിതൻ ഒരു ജന്മി പുള്ളണ്ണൻ എന്നോടു പറയുകയുണ്ടായി. ഫാദർ, സുബ്ര ഹ്മണ്യക്ഷേത്രത്തിലും അന്നദാനം നടക്കുന്നുണ്ട്. ഇതെങ്ങനെ യാണ് ഇത്രയും അനവധിപേർക്കു ദിവസവും കൊടുക്കാൻ കഴി യുന്നത് എന്നു ഞാൻ ചോദിച്ചു. അദ്ദേഹം ചിരിച്ചുകൊണ്ടു മറു പടി പറഞ്ഞു. ദേവസ്ഥാനത്തു വരുന്നവർക്ക് ഞങ്ങൾ അന്നദാനം ചെയ്യുന്നു. ഭക്തന്മാർ അതു ഭക്തിപൂർവ്വം ഭക്ഷിക്കുന്നു. അവർ എല്ലാ വരുംതന്നെ അതിന്റെ വിലയിൽ കുറയാത്ത പണം ഭണ്ഡാരത്തിൽ തീർച്ചയായും നിക്ഷേപിച്ചിട്ടേ പോകൂ. അതാണ് ഈ അന്നദാനം കൊടുക്കാൻ കഴിയുന്നതിന്റെ രഹസ്യം. കൊടുക്കുന്തോറും ഏറിടും എന്നാണല്ലോ പഴമൊഴി. ഇതാണ് ഞാൻ ഇച്ചിലംപാടി പള്ളിയിൽ പ്രാവർത്തികമാക്കി പരീക്ഷിച്ചത്. അത് എത്ര വിജയിച്ചിരിക്കുന്നു.

എത്രയോ പേർക്ക് അത് വിശക്കുന്നവർക്ക് ആശ്വാസകരമായി തീർന്നു. ഇച്ചിലംപാടിയിൽ വരുന്ന ഭക്തന്മാരായ അനേകായിരം ഹിന്ദുക്കൾ ഇതു നിങ്ങൾ ചെയ്യുന്നതിൽ ഏറ്റവും ഉത്തമമായ ഒന്നാണ് ഈ അന്നദാനം എന്ന് ചിലർ എന്നോട് നേരിട്ടു പറഞ്ഞി

ട്ടുണ്ട്. ക്രിസ്ത്യാനികളെക്കാൾ ഹിന്ദുക്കൾ ഭക്തിപൂർവ്വം പ്രസാദ മായി ഇത് വാങ്ങിക്കഴിക്കുന്നു.

1990-ൽ പള്ളിപണി ആരംഭിച്ചപ്പോൾ ആകെ ഉണ്ടായിരുന്ന മുതൽ 5000 രൂപ ആയിരുന്നല്ലോ. അക്കാലത്ത് ഒരു പള്ളിപണിക്ക് സൗത്തുകാനറാഭാഗത്ത് ഒരു എൻജിനീയറെയോ നല്ല പണിക്കാ രേയോ കിട്ടാനില്ലായിരുന്നു. ഒരു പള്ളി പണിയാനുള്ള അനുകൂല സാഹചര്യങ്ങൾ ഒന്നുംതന്നെയില്ല. പണമില്ല, പണിക്കാരില്ല, എൻജി നീയറില്ല.

## എൻജിനീയറെ കണ്ടുപിടിക്കുന്നു

ഞാൻ എന്തു ചെയ്യും, ആ സമയത്ത് മംഗലാപുരം പള്ളിയു ടെയും ചുമതല എനിക്കുണ്ടായിരുന്നല്ലോ. റിട്ടയർ ചെയ്ത്, മംഗ ലാപുരത്ത് സ്ഥിരതാമസമാക്കിയിരുന്ന ഒരു കെ.ഐ. ജോർജ്ജു മായി പരിചയപ്പെട്ടു. അദ്ദേഹം ഓർത്തഡോക്സുകാരനാണെങ്കിലും മംഗലാപുരം പള്ളിയുമായി സഹകരിച്ചിരുന്ന വ്യക്തിയല്ലായിരുന്നു. സി.എസ്.ഐ. പള്ളിയിലാണ് ആരാധനയ്ക്കു പൊയ്ക്കൊണ്ടിരു ന്നത്. അദ്ദേഹത്തിന്റെ കൺസൽറ്റിംഗ് ഓഫീസിൽ ഞാൻ പോയി അദ്ദേഹത്തെ കണ്ടു. ഒരു പള്ളിക്കുവേണ്ടി പ്ലാൻ വരച്ചു തരണ മെന്നു ഞാൻ ആവശ്യപ്പെട്ടു. മംഗലാപുരം ടൗൺ പ്ലാനർ ആയി റിട്ടയർ ചെയ്ത മനുഷ്യൻ. കിട്ടിയിരുന്ന പരിമിതമായ ശമ്പളം കൊണ്ടുമാത്രം ജീവിച്ചിരുന്ന ഈ മനുഷ്യന് മൂന്നു പെൺമക്കൾ മാത്രം. എല്ലാവരെയും വിദ്യാഭ്യാസം ചെയ്യിച്ചു. പ്രായപൂർത്തിയാ യിട്ടും കാതുകുത്തിയിട്ടില്ല. കാരണം ഞാൻ അന്വേഷിച്ചു. കാതു കുത്തിയാൽ കമ്മൽ ഇടണ്ടേ എന്ന് എന്നോടു അദ്ദേഹം ചോദി ക്കുകയാണ്. അന്നത്തെയും ഇന്നത്തെയും ടൗൺ പ്ലാനിംഗ് എൻജി നീയർമാർ ഉണ്ടാക്കുന്ന പണത്തിനു കണക്കുണ്ടോ? ആർ.ടി.ഒ. ഓഫീസർമാരെക്കാൾ പണം ഉണ്ടാക്കാൻ കഴിവുള്ള ഡിപ്പാർട്ടു മെന്റ്. എന്നാൽ വർഷങ്ങളായി ഈ ജോലിയിൽ മംഗലാപുരത്തു ഇരുന്നിട്ടും സ്വന്തമായി ഒരു കൂര ഉണ്ടാക്കാൻ കഴിയാത്ത മനുഷ്യൻ. അദ്ദേഹം താമസിക്കുന്ന വീട്ടിലും ഞാൻ പോയിട്ടുണ്ട്. വാടകവീട് - അത്ഭുതംതന്നെ. ഇതേപോലെയുള്ള മനുഷ്യർ ഇന്ന് എവിടെ യെങ്കിലും ഉണ്ടോ - ഒറ്റ ആളിനെ കണ്ടുപിടിക്കാൻ കഴിയുമോ? എന്നാൽ അക്കാലത്തു ഇതുപോലെയുള്ള സത്യസന്ധരായ നിര വധി ഉദ്യോഗസ്ഥന്മാർ ഗവൺമെന്റ് സർവീസിൽ ഉണ്ടായിരുന്നു. മറ്റൊരു മനുഷ്യനാണ് ഞാൻ മറ്റൊരു ഭാഗത്ത് പരാമർശിച്ചിട്ടുള്ള

കെ. എ. ജോസഫ്. തഹസീൽദാർ ആയിരുന്ന സമയത്താണ് ഞാൻ അദ്ദേഹത്തെ പരിചയപ്പെട്ടത്. എന്റെ അകന്ന ഒരു ബന്ധുവായിരുന്നു അദ്ദേഹം. അദ്ദേഹത്തിനും മൂന്നു പെൺമക്കൾ മാത്രം. എന്നെ ഒരിക്കൽ അദ്ദേഹത്തിന്റെ ബാങ്കിലുള്ള നിക്ഷേപം കാണിച്ചുതന്നു. അഞ്ചു രൂപാ ബാലൻസ്. ഈ മനുഷ്യനും താമസിച്ചിരുന്നത് ഒരു വാടകവീട്ടിൽ ആയിരുന്നു. അദ്ദേഹവും ഒരു ഓർത്തഡോക്സുകാരനായിരുന്നു. മക്കളെ കോളേജിൽ വിട്ടു പഠിപ്പിക്കാൻ ഈ തഹസീൽദാർക്ക് കഴിഞ്ഞിരുന്നില്ല. മെട്രിക്കുലേഷൻ കഴിഞ്ഞ് വിദ്യാഭ്യാസം നിർത്തേണ്ട ഗതികേടായിരുന്നു. കൈക്കൂലി വാങ്ങിയിരുന്നെങ്കിൽ ഈ ജോർജ്ജു സാറിനും, ജോസഫ്സാറിനും ലക്ഷങ്ങൾ അക്കാലത്ത് ഉണ്ടാക്കാമായിരുന്നു.

ജോർജ്ജ് സാർ ദേഷ്യക്കാരനായിരുന്നു. ആരെങ്കിലും കൈക്കൂലി കൊണ്ടുചെന്നാൽ വാങ്ങി അവന്റെ മുഖത്ത് എറിയുമായിരുന്നു. ഇതേപോലെ അക്കാലത്തുള്ള ചിലരുടെ കഥ എന്നോടു ജോർജ്ജു സാർ പറയുമായിരുന്നു. ഒരു ഉദ്യോഗസ്ഥൻ ബസിൽ യാത്ര ചെയ്യുന്നു. ഒരു ബസ്സ്റ്റോപ്പിൽ ബസ് നിർത്തി. അവിടെ ബസ് സ്റ്റാന്റിൽ പത്രം വില്ക്കുന്ന ബസ്സിൽ അദ്ദേഹം ഇരുന്നുകൊണ്ട് പരിചയക്കാരനാണോ എന്തോ ഒരു പത്രം വാങ്ങിത്തരാൻ ആവശ്യപ്പെട്ടു. സന്തോഷപൂർവ്വം പത്രം വാങ്ങിക്കൊടുത്തു. പത്രത്തിന്റെ വില കൊടുത്തപ്പോൾ അയാൾ വാങ്ങാൻ കൂട്ടാക്കിയില്ല. പത്രം എടുത്തു അയാളുടെ മുമ്പിലേക്ക് ഒരേറു കൊടുത്തു. ബസ് വിട്ടു പോവുകയും ചെയ്തു. അന്നത്തെ പല ഉദ്യോഗസ്ഥന്മാരും ഈ വിധക്കാരായിരുന്നു. ഇന്നത്തെ അവസ്ഥ ചിന്തിച്ചുനോക്കണം.

ജോർജ്ജുസാർ ഇച്ചിലംപാടി പള്ളിക്ക് പ്ലാൻ വരച്ചുതന്നു. ഞാൻ അദ്ദേഹത്തോടു പറഞ്ഞു. ഇതിന്റെ പണി ഏറ്റെടുക്കണം കമ്മീഷൻ വ്യവസ്ഥയിൽ. എൻജിനീയർമാർ അത് ചെയ്യാറുണ്ടല്ലോ. പ്രത്യേകിച്ച് റിട്ടയർമെന്റിനുശേഷം. അദ്ദേഹം സമ്മതിച്ചു. പണി അദ്ദേഹം ഏറ്റെടുത്തു. പന്ത്രണ്ടുവർഷം മംഗലാപുരത്തുനിന്നും സ്വന്തം ചെലവിൽ വന്നു പണിക്കു നേതൃത്വം കൊടുത്തുകൊണ്ടിരുന്നു. പള്ളിപ്പണിക്കാര്യത്തിൽ എന്റെ വിഷമസ്ഥിതിയിൽ ദൈവം നേരിട്ടിറങ്ങി മനുഷ്യരൂപത്തിൽ എന്റെ അടുത്തെത്തിയിരിക്കയാണ്. ജോർജ്ജുസാർ ഇച്ചിലംപാടി പള്ളിയുടെ പണി ഏറ്റെടുത്തു എന്നു മുൻ വികാരി ജോയി അച്ചനോട് സന്തോഷത്തോടു ഞാൻ പറഞ്ഞു. "അങ്ങനെയൊന്നും അടുക്കുന്ന ആളല്ലല്ലോ ആ മനുഷ്യൻ". ദൈവകൃപയെന്ന് അച്ചനോട് മറുപടി പറഞ്ഞു.

പള്ളിപ്പണിക്ക് പണം എവിടെ? ഇടവകയിൽ നിന്നു പിരിക്കാൻ ജനങ്ങൾ കഴിവുള്ളവരല്ല. അവർ പള്ളിപ്പണി വന്നു ചെയ്തുതരും. പള്ളിയിൽനിന്നും കിട്ടുന്ന വരുമാനങ്ങൾ വളരെ പരിമിതമായിരുന്നെങ്കിലും അതുകൊണ്ട് മെല്ലെ മെല്ലെ പണി ചെയ്തുകൊണ്ടിരുന്നു. മണൽ ഇറക്കി, കരിങ്കല്ലും ഇറക്കി. വാനം മാന്താൻ ജോർജ്ജ് സാർ വന്നു കുറ്റി അടിച്ചു. വാനം എടുക്കണം. ഓരോ പില്ലറിന്റെ ഇടയിലുള്ള ഭാഗങ്ങൾ ഞാൻ ഇടവകയിലുള്ളവർക്ക് വീതിച്ചുകൊടുത്തു. താഴത്തെ ത്രോണോസിന്റെ വടക്കുഭാഗത്തുള്ള രണ്ടു പില്ലറിന്റെ ഇട ഞാൻ ഏറ്റെടുത്തു. യാദൃശ്ചികമായിട്ടാണ് ഈ ഭാഗം എനിക്ക് കിട്ടിയത്. എല്ലാവരും പണി ആരംഭിച്ചു. ഞാനും കുന്താലിയും പിക്കാസും തൂമ്പായും ഉപയോഗിച്ചു പണിയാൻ തുടങ്ങി. ഞാൻ ഇതുപോലെ പണിയെടുക്കുമെന്ന് ആരും അറിഞ്ഞില്ല. എല്ലാവരും അവരവരുടെ ഭാഗങ്ങൾ ഉത്സാഹത്തിൽ പണിയുകയാണ്. അവരുടെ ഒപ്പത്തിനൊപ്പം ഞാനും പണിതുകൊണ്ടിരുന്നു. കുപ്പായം എല്ലാം ഊരി ഞാൻ വാനം എടുക്കുന്നതു കണ്ടപ്പോൾ ഇടവകക്കാരിൽ ഒരാൾ വന്നു എന്റെ തൂമ്പായ്ക്ക് പിടിച്ചു. വേണ്ട, അച്ചൻ മേൽനോട്ടം വഹിച്ചാൽ മാത്രം മതി. ഞാൻ തൂമ്പാ വിട്ടുകൊടുത്തില്ല. എന്റെ ഈ ഭാഗം ഞാൻ മറ്റാരെക്കൊണ്ടും പണി ചെയ്യാൻ അനുവദിച്ചില്ല. അവരോടൊപ്പം ഞാനും പണിയെടുത്തു. എന്റെ ഭാഗം ഞാൻ ഒറ്റയ്ക്കു പൂർത്തിയാക്കി. ഇതെങ്ങനെ എന്നെക്കൊണ്ടു കഴിഞ്ഞു എന്നു ഞാൻ അതിശയിച്ചുപോയി. എന്റെ നിശ്ചയദാർഢ്യം അതായിരുന്നു.

ഇനിയും തുണ്ടുകല്ലു (Granite) അതാതു സ്ഥലങ്ങളിൽ എത്തിക്കണം. ഞാൻ പോയി കല്ലെടുത്തു ചുമ്മാൻ തുടങ്ങി. അങ്ങനെ അവരോടൊപ്പം ഞാനും പണിയെടുത്തു. സ്ത്രീകൾ സിമന്റ് ചാക്കോടെ എടുത്തു തലയിൽ വച്ചു ചുമ്മാൻ തുടങ്ങി. ഇടവക ഒന്നടങ്കം വികാരി അച്ചൻ ഉൾപ്പെടെ പള്ളിപ്പണിയിൽ ഏർപ്പെട്ടിരിക്കുകയാണ്. എന്തൊരു ഒത്തൊരുമ, എത്ര സന്തോഷം, ഒന്നിച്ചിരുന്നുള്ള കഞ്ഞികുടി. പള്ളിപ്പണി പൂർത്തിയാകുന്നതുവരെയും വികാരി അച്ചനും (ഞാനും) ഇടവകക്കാരും ഒത്തൊരുമിച്ചു പണിയെടുത്തു. പള്ളിപ്പണി പന്ത്രണ്ടുകൊല്ലം കൊണ്ടു പൂർത്തിയായി.

1990-ൽ ഇടവക മെത്രാപ്പൊലീത്ത ദിവന്നാസ്യോസ് തിരുമേനിയെ ക്രിസ്തുമസ് ശുശ്രൂഷയ്ക്ക് ഇച്ചിലംപാടിയിൽ ഞാൻ ക്ഷണിച്ചുകൊണ്ടുവന്നു. ശുശ്രൂഷ കഴിഞ്ഞ് മദ്ബഹായിൽ വച്ച്

അടിസ്ഥാനകല്ല് വാഴ്ത്തി എന്നെ ഏല്പിച്ചു. അത് പള്ളിയുടെ വാനമെടുപ്പു പൂർത്തിയായപ്പോൾ ജനുവരിമാസം 16-ാം തീയതി ഞായറാഴ്ച ഞാൻ പള്ളിയുടെ തെക്കു പടിഞ്ഞാറേ മൂലയിൽ പ്രാർത്ഥിച്ചു ആ കല്ല് ഇട്ടു. അല്ലെങ്കിൽ ശിലാസ്ഥാപനം നടത്തി.

അറിഞ്ഞോ അറിയാതെയോ ആ ദിവസം പ്രാധാന്യമുള്ളതായിരുന്നു. ഇതൊന്നും മുൻകൂട്ടി പ്ലാൻ ചെയ്തതല്ല. വാനംമാന്തു കഴിഞ്ഞു. അടുത്തുവന്ന ഞായറാഴ്ച ആയിരുന്നു ആ ദിവസം. അത്ഭുതം എന്നു പറയട്ടെ. 1961 ജനുവരി 16-നായിരുന്നു എനിക്ക് കശീശ്ശാപട്ടം വലിയബാവാ ഗീവർഗ്ഗീസ് ദ്വിതീയൻ കോഴിക്കോട്ടു വച്ച് ഇച്ചിലംപാടി പള്ളിക്കുവേണ്ടി തന്നത്. ആ സമയത്ത് എന്റെ ഇടവകപള്ളി, പതാവ്പള്ളി കത്തിച്ചാമ്പലായി കിടക്കയായിരുന്നു. അങ്ങനെ ആ അവസ്ഥയിൽ ഞാൻ വി. ഐ. തോമ്മസ് അച്ചനോടു പറഞ്ഞു, പതാവ് പള്ളി ഇപ്പോൾ ഈ നിലയിലാണ്. അതുകൊണ്ട് ഇടവകപള്ളിയുടെ പേരിൽ വേണ്ടാ എന്നു ഞാൻ പറഞ്ഞപ്പോൾ അച്ചൻ തീരുമാനിച്ചതാണ്. ഇച്ചിലംപാടി പള്ളിയുടെ പേരു പറഞ്ഞ് പട്ടം കൊടുത്താൽ മതി എന്നു ബാവായെ ധരിപ്പിക്കയും അങ്ങനെ ഞാൻ ഇച്ചിലംപാടി പള്ളിയുടെ പേരിൽ പട്ടം ഏല്ക്കുകയും ചെയ്തു. ഈ പുതിയ പള്ളിയുടെ കല്ലിടീൽ ദിവസവും ഈ ദിവസവും കൃത്യമായി വന്നത് യാദൃശ്ചികമാകാം. എല്ലാം ദൈവനിശ്ചയം തന്നെയാണെന്നു കരുതാം. ആ കാലങ്ങളിൽ അച്ചന്മന്മാർക്ക് പട്ടം കൊടുക്കുന്നത് ഇടവകയ്ക്കുവേണ്ടിയായിരുന്നു. ഇപ്പോൾ ഭദ്രാസനത്തിനുവേണ്ടിയാക്കി മാറ്റിമറിച്ചു. ഇടവക പട്ടക്കാരന്റെ മാറ്റു കുറയ്ക്കാൻ സഭ ചെയ്തതാണ്.

പതാവ് എന്റെ ഇടവകയാണെങ്കിലും പതാവ് ഇടവകയുടെ പേരിൽ എനിക്ക് പട്ടം ഏല്ക്കാൻ കഴിയാതെ ഇച്ചിലംപാടി ഇടവകയുടെ പേരിൽ പട്ടം ഏറ്റതും ഒന്നും അറിഞ്ഞുകൊണ്ടു ചെയ്തതല്ലല്ലോ. ഞാൻ ഇപ്പോൾ ഇച്ചിലംപാടി ഇടവകക്കാരനായി മാറിയതും ദൈവനിശ്ചയമായിരിക്കാം.

എനിക്ക് പ്രവർത്തിക്കാൻ കഴിഞ്ഞ സ്ഥലത്തുതന്നെ മരണശേഷം സംസ്കാരം നടത്തുന്നതിനും ദൈവം നിശ്ചയിച്ചിരിക്കുന്നതും എനിക്ക് അനുഗ്രഹകരമായി തോന്നുകയാണ്.

എന്റെ മരണശേഷം എന്റെ ആത്മാവും ഇച്ചിലംപാടി പള്ളിയിൽ തന്നെ ആയിരിക്കും എന്നുള്ള കാര്യത്തിൽ എനിക്ക് സംശയമില്ല. ഞാൻ അതിൽ സന്തോഷിക്കുന്നു. ദൈവത്തിനു സ്തുതി, സ്തോത്രം.

ഇടവകക്കാരുടെ അകമഴിഞ്ഞ സഹകരണത്തിലും പരിശ്രമത്തിലും പള്ളിപണി പുരോഗമിച്ചുകൊണ്ടി രുന്നു. ജോർജ്ജ് സാർ ഇടയ്ക്കിടയ്ക്ക് വന്നു പള്ളി പണിക്ക് മേൽനോട്ടം വഹിക്കും. ഒരു തമിഴൻ പ്രസാദായിരുന്നു പണിക്കാരൻ. പള്ളിയിൽ വരുമാനം പറയത്തക്ക വിധത്തിൽ ഒന്നുംതന്നെയില്ല. എന്നാൽ പെരുന്നാൾ വരുമാനമാണ് ഈ പന്ത്രണ്ടു കൊല്ലവും പണി ചെയ്യുവാനുള്ള വഴിയായി തീർന്നത്. 12 വർഷമെടുത്തു പണി പൂർത്തിയാക്കാൻ.

ദൈവം വഴികാണിച്ചുതന്ന ഒരു വഴി പള്ളിപണി തീരുന്നതു വരെ ഓരോ പെരുന്നാളുകളും ചിലർ ഏറ്റെടുത്തു. അതുകൊണ്ട് പെരുന്നാൾ വരവു മുഴുവനും ഓരോ വർഷവും മിച്ചം കിട്ടി. ആ പണം മുഴുവൻ മറ്റു ദുർചെലവ് ചെയ്യാതെ പള്ളിപണിക്ക് ഉപയോഗിച്ചു.

## പെരുന്നാൾ ഏറ്റെടുത്തു നടത്തിയവർ

1. റബർ വർഗീസ് (രണ്ട് പെരുന്നാളുകൾ).
2. കുഞ്ഞുമോൾ (എന്റെ സഹോദരി, കാനഡ, രണ്ടു പെരുന്നാളുകൾ).
3. ഡോ. റജി മാത്യൂസ് (എന്റെ രണ്ടാമത്തെ മകൻ).
4. അഡ്വ. സണ്ണി ജോൺ (സമ്പിയാടി).
5. ശാന്തമ്മ (എന്റെ രണ്ടാമത്തെ സഹോദരി, അമേരിക്ക).
6. ലൈല (എന്റെ മൂന്നാമത്തെ സഹോദരി).
7. റോയി പതാവ് (എന്റെ അമ്മയുടെ അനുജത്തിയുടെ മകൻ).
8. ഡോ. റൻജി (എന്റെ മൂത്ത മകൻ).

അങ്ങനെ പള്ളി പണിക്കാലത്തു പത്തു പെരുന്നാളുകൾ ഏറ്റെടുത്തു നടത്താൻ ആളുകളെ ദൈവം മുന്നോട്ടു കൊണ്ടുവന്നു.

പള്ളിപണിക്ക് ഇതു കാരണം പത്തു വർഷത്തെ പെരുന്നാൾ വരുമാനം മുഴുവൻ ഉപയോഗിക്കാൻ കഴിഞ്ഞു. 2001 ഓടുകൂടി തന്നെ മുഖവാരം ഉൾപ്പെടെയുള്ള പണി പൂർത്തിയായി. മുഖവാരം കോഴിക്കോട്ട് ബിലാത്തിക്കുളം പള്ളിയുടെ മോഡൽ വേണമെന്നും എനിക്ക് നിർബന്ധമായിരുന്നു. അതിന്റെ പ്ലാൻ എടുക്കുന്നതിന് ഇടവകക്കാരനായ എൻജിനീയർ രാജുവിന്റെ നേതൃത്വത്തിൽ കെമ്പള റോയി മുതലായവർ പോയി പ്ലാൻ കൊണ്ടുവന്നു. ജോർജ്ജു സാറിന്റെ നിർദ്ദേശത്തിലും ഇടവക്കാരൻ എൻജിനീയർ രാജുവിന്റെ മേൽനോട്ടത്തിലും മുഖവാരം പണി പൂർത്തീകരിച്ചു. 2002 ഫെബ്രു

വരിമാസത്തിൽ കൂദാശ നടന്നു. അതിന്റെ വിശദവിവരങ്ങൾ പുസ്തകത്തിൽ ചേർത്തിട്ടുണ്ട്. കൂദാശയ്ക്കുശേഷം പള്ളി പരിസരം നിരപ്പാക്കുന്നു.

പള്ളി പരിസരം ചരിഞ്ഞു കിടക്കുകയായിരുന്നു. ഇന്നത്തെ രീതിയിൽ അത് മണ്ണ് എടുത്തുമാറ്റി നിരപ്പാക്കിയതാണ്. ഇന്നു പള്ളിക്കെട്ടിടം നിൽക്കുന്ന പ്രദേശം പത്തുപതിനഞ്ച് അടി ഉയരം ഉള്ള സ്ഥലമായിരുന്നു. മണ്ണെടുത്ത ഉയരം കാണാവുന്നതാണ്. അതു കൂടാതെ പള്ളിയുടെ റോഡു സൈഡും ഉയർന്നു നിന്നിരുന്നു. ഈ ഭാഗത്തുള്ള എല്ലാ ഉയർന്നപ്രദേശങ്ങളും രാപകൽ ജെ.സി. ബി. ഹിറ്റാച്ചി ഉപയോഗിച്ചു ലക്ഷങ്ങൾ ചെലവിട്ടാണ് ഇന്നത്തെ ഗ്രൗണ്ട് ആക്കിത്തീർത്തത്.

നമ്മുടെ പള്ളി പരിസരം നിരത്തിയ സ്ഥലത്ത് ഞാൻ അറിയാതെ നമ്മുടെ പള്ളി കമ്മറ്റിക്കാർ ഈ നിരത്തിയ സ്ഥലത്ത് മുഴുവൻ തെങ്ങിൻ തൈ കൊണ്ടു നട്ടു. ഞാൻ അമേരിക്കക്കോ മറ്റോ പോയി വന്നപ്പോൾ കണ്ട കാഴ്ചയാണ്. എന്തു ചെയ്യും ഞാൻ. തെങ്ങിൻതൈ മുഴുവൻ പറിപ്പിച്ച് പുഴയരുകിൽ നിരനിരയായി വയ്പിച്ചു. അത് ചെയ്യിച്ച ഒരാൾ അടുത്ത കാലത്ത് എന്നോടു പറഞ്ഞു ആ തെങ്ങിൻതൈ പറിച്ചതിന് എനിക്ക് അച്ചനോടു ദേഷ്യം ഉണ്ടായിരുന്നു എന്ന്. "അന്ന് എനിക്ക് മനസ്സിലായില്ല. ഇന്നാണ് സംഭവത്തിന്റെ പ്രാധാന്യം മനസ്സിലായത്. അവിടെയെല്ലാം ഇന്നു തെങ്ങിൻ തൈ നിന്നിരുന്നെങ്കിൽ പെരുന്നാളിനു വരുന്ന പതിനായിരക്കണക്കിന് ആളുകൾ എവിടെപ്പോയേനേ."

## പള്ളിക്കെട്ടിടം പണിയുന്നു

മണ്ണെല്ലാം നീക്കി നിരപ്പാക്കിയ ശേഷം പള്ളിയിൽ നിന്നും വളരെ ദൂരത്തിൽ വടക്കേ അതിർത്തിയിൽ ഒരു പത്തടിവിട്ട് ഒരു കെട്ടിടം പണി ആരംഭിച്ചു. അതും അതിവേഗത്തിൽ തന്നെ പണി തീർത്തു. ഈ കെട്ടിടവും അത്രയും ഒഴിവാക്കി വളരെ ദൂരത്തിൽ കൊണ്ടുവച്ചത് ഈ പെരുന്നാളിനു വന്നുകൊണ്ടിരിക്കുന്ന അല്ലെങ്കിൽ ഇനിയും വരാൻ പോകുന്ന ആളുകളെ ഉൾക്കൊള്ളിക്കാനാണ്. അതുകൊണ്ട് എന്റെ ഇടവക്കാരോട് എനിക്ക് അഭ്യർത്ഥിക്കാനുള്ളത് ആവശ്യമില്ലാത്തതൊന്നും ഈ പള്ളിപരിസരത്ത് പണിത് തീർത്ഥാടകർക്കു ബുദ്ധിമുട്ടുണ്ടാക്കരുത് എന്നാണ്.

മുമ്പു ഞാൻ പറഞ്ഞിരുന്നതുപോലെ ഇതെല്ലാം എന്റെ മനസ്സിൽ

കണ്ടുകൊണ്ടാണ് ചെയ്തത്. ഈ പള്ളിയുടെ വളർച്ച എനിക്ക് അറിയാമായിരുന്നു. ഇത്രയും വലിയ പള്ളി പണിതതും അതു കൊണ്ടുതന്നെയാണ്.

ബാംഗ്ലൂരിൽ നിന്നും വന്ന എന്റെ കോളേജിലെ പ്രിൻസിപ്പാളും സ്റ്റാഫും സ്റ്റുഡൻസും പെരുന്നാളിന് എല്ലാ വർഷവും വരുന്നുണ്ട്.

പള്ളിയുടെ അടുത്തുകൂടി പോകുന്ന നേത്രാവതി പുഴയെക്കുറിച്ച് എഴുതിയതു വായിച്ചിട്ടു എന്നോടു ചോദിക്കുകയാണ് അവിടെ നേത്രാവതിപുഴ എവിടെയാണെന്ന്. മനോഹരമായ ഈ നേത്രാവതി പുഴയുടെ തീരം ജനങ്ങൾക്ക് കാണത്തക്കരീതിയിൽ പുഴയുടെ തീരത്തുകൂടി ഭക്തജനങ്ങൾക്കു വിശ്രമിക്കുന്നതിനും കാണുന്നതിനും സന്തോഷിക്കുന്നതിനും ഉപയോഗപ്പെടുത്തിയിരുന്നെങ്കിൽ എത്ര നന്നായിരുന്നു. പെരുന്നാളിനു വരുന്നവർക്ക് വിശ്രമിക്കുന്നതിന് ഈ നേത്രാവതി പുഴയുടെ തീരം എത്ര സുഖപ്രദമായേനേ. ഈ പൊരിവെയിലിൽ അവർക്കൊരു കുളിർമ്മയും മോചനവും നൽകിയേനെ.

ഇപ്പോൾ അവിടെ നടക്കുന്നത് ആളുകൾ പെരുന്നാളിനു വരുന്നു. ഉടൻതന്നെ നേർച്ചയിട്ടു മടങ്ങുന്നു. ഇരിക്കാൻ സൗകര്യമില്ല. ഇതൊക്കെ മനസ്സിൽ വച്ചുകൊണ്ട് ഒരു മാസ്റ്റർ പ്ലാൻ തയ്യാറാക്കുന്നതു നന്നായിരിക്കും.

# 52

# ഞാൻ സമ്പിയാടി ഓർത്തഡോക്സ് പള്ളിയിലേക്ക് 1.6.1992–ൽ

ഞാൻ 1.6.1992 മുതൽ സമ്പിയാടി ഓർത്തഡോക്സ് പള്ളിയിൽ വികാരിയായി ചുമതലയേറ്റു. മദ്രാസ് ഭദ്രാസനത്തിന്റെ ഭാഗമായിരുന്നു അന്ന് ഈ ഇടവക. ഭദ്രാസനാധിപൻ സക്കറിയാ മാർ ദിവന്ന്യാസോസും.

അന്ന് അവിടെ പോയി ചാർജ്ജ് എടുക്കുന്നതിന് എനിക്ക് പ്രതികൂല സാഹചര്യമായിരുന്നു. എന്റെ സഹധർമ്മിണി അച്ചാമ്മ സുഖമില്ലാതെ കിടപ്പിലായിരുന്നതുകൊണ്ടും, യാത്രാ അസൗകര്യങ്ങൾ ഉള്ളതുകൊണ്ടും സൗത്തുകാനറായിലെ ഏറ്റവും വലിയ ഇടവകയായതിനാലും ഇടവക ജനങ്ങൾ ഗതാഗതയോഗ്യമല്ലാത്ത പ്രദേശങ്ങളിൽ പത്തുകിലോമീറ്റർ അകലെ വരെ താമസിക്കുന്നതിനാലും മറ്റും എന്റെ താമസസ്ഥലത്തുനിന്ന് ഏകദേശം 30 കിലോമീറ്റർ അകലെ ആദ്യത്തെ എട്ടുകിലോമീറ്റർ ബസ് സർവ്വീസ് ഇല്ല. പിന്നീട് ബസ് സർവ്വീസ് 17 കിലോമീറ്റർ, പിന്നീട് 5 കിലോമീറ്റർ ബസ് ഇല്ലാത്ത വഴി. സൗത്ത് കാനറയിൽ ചെന്നതിനുശേഷം ഞാൻ ബൈക്ക് ഓടിക്കാൻ പഠിച്ചു. ഒരിക്കൽ ഞാനും അച്ചാമ്മയും കൂടി കുർബാനയ്ക്ക് പതാവിൽ പള്ളിയിൽ പോയവഴി ബൈക്ക് മറിഞ്ഞു. തോളെല്ല് ഒടിഞ്ഞുപോയി. കുറേനാൾ കിടപ്പിലായിട്ടുമുണ്ട്. ഈ സാഹചര്യത്തിൽ ബൈക്ക് ഓടിക്കാനും വയ്യ. ഗത്യന്തരമില്ലാത്ത അവസ്ഥ. സമ്പിയാടിക്കാർക്ക് എന്നെ വേണ്ട എന്നു പറഞ്ഞ് ഞാൻ ഇടവക മെത്രാപ്പോലീത്തായ്ക്ക് പെറ്റീഷൻ അയപ്പിച്ചുനോക്കി. തിരുമേനി ഇതിൽ വഴങ്ങിയില്ല. ഒരു ഫോർവീലർ ഇല്ലാതെ പറ്റുകയില്ല. കാർ പോകുന്നതിനുപറ്റിയ വഴിയുമല്ല. എന്റെ മക്കൾ ഈ അവസ്ഥയിൽ ഒരു ജീപ്പു വാങ്ങാനുള്ള പണം തന്നു. എന്റെ അപ്പന്റെ ജീപ്പ് ഞാൻ വിലയ്ക്കു വാങ്ങി. ഞാൻ 20 കൊല്ലമായി കാർ ഓടിച്ചുകൊണ്ടിരുന്നെങ്കിലും ജീപ്പ് ഓടിച്ചിട്ടില്ല. ജീപ്പ് വാങ്ങി ഓടിക്കാൻ

തുടങ്ങി. അങ്ങനെ ഞാൻ സമ്പിയാടിയിലേക്ക് ഡ്രൈവ് ചെയ്തു കുർബാനയ്ക്ക് പോകാൻ തുടങ്ങി. ചാർജ്ജെടുക്കുന്നതിനു മുമ്പു തന്നെ ഞാൻ ഇടവക മുഴുവൻ സന്ദർശനം നടത്തി.

1992 ജൂൺ 14-ന് ഞായറാഴ്ച ആദ്യതവണ അവിടെ കുർബാന അർപ്പിച്ചു. അന്നുതന്നെ പൊതുയോഗത്തിനുള്ള നോട്ടീസ് പള്ളിയിൽ വിളിച്ചുപറഞ്ഞു. അടുത്തതവണയ്ക്കു തന്നെ പൊതുയോഗം കൂടുകയും ജീർണ്ണാവസ്ഥയിൽ ഇരിക്കുന്ന പള്ളി പൊളിച്ച് ഒരു പുതിയ പള്ളി പണിയേണ്ടതിന്റെ ആവശ്യം ഇടവകക്കാരെ ബോദ്ധ്യപ്പെടുത്തുകയും ചെയ്തു. അന്നു പൊതുയോഗത്തിൽ കൂടിയിരുന്ന എല്ലാ അംഗങ്ങളുടെ ഓരോരുത്തരുടേയും അഭിപ്രായങ്ങൾ ആരായുകയും എല്ലാവരുംതന്നെ പ്രത്യേകം പ്രത്യേകമായി പള്ളിപ്പണി അത്യാവശ്യമാണെന്ന് അംഗീകരിക്കുകയും ഓരോരുത്തരും അപ്പോൾത്തന്നെ ഓരോ ചെറിയ സംഖ്യ വാഗ്ദാനം ചെയ്യുകയും ചെയ്തു. മംഗലാപുരത്ത് റിട്ടയേർഡ് ടൗൺപ്ലാനിംഗ് എൻജിനീയും, കുന്നംകുളത്തുകാരനുമായ കെ. ഐ. ജോർജ്ജിനെ ഇക്കാര്യം ഞാൻ ധരിപ്പിക്കയും അദ്ദേഹം 100ണ്മ33 അടി വലിപ്പത്തിൽ ഒരു പള്ളിയുടെ പ്ലാൻ വരച്ചുതരികയും ചെയ്തു. എന്നാൽ ഇത്രയും വലിപ്പത്തിൽ ഒരു പള്ളിപണിയാനുള്ള സ്ഥലം ഈ കുന്നിൻമുകളിൽ ഇല്ല. എന്തു ചെയ്യും. പഴയപള്ളി പൊളിച്ചുകളഞ്ഞ് സ്ഥലം ഇടിച്ച് കുന്നിൻമുകളിലത്തെ മണ്ണു മാറ്റിയെങ്കിൽ മാത്രമേ ഇത്രയും വലിയ പള്ളിപണിയാൻ സ്ഥലം ഉണ്ടാക്കാൻ പറ്റുകയുള്ളൂ. ജെ.സി.ബി., ഹിറ്റാച്ചി എന്നൊക്കെ സിറ്റിയിൽ മറ്റും ഉള്ളതായി കേട്ടിട്ടേ ഉള്ളൂ. എന്തു ചെയ്യും?

ഞാൻ പ്ലാൻ ഇടവകക്കാരെ കാണിച്ചു. പലരും അന്ധാളിച്ചുനിന്നു. ഇത്ര വലിയ പള്ളിയോ? എവിടെ പണിയും, അതിനുള്ള പണം എവിടെ? ഇത്ര വലിയ പള്ളിയുടെ ആവശ്യം ഉണ്ടോ? പലരുടെയും മനസ്സിൽ. എനിക്കാണെങ്കിൽ ഇതിൽ ചെറിയ പള്ളി എന്ന് ചിന്തിക്കാൻപോലും കഴിയുകയില്ല. എന്റെ മനസ്സിൽ വലിയ പള്ളിതന്നെ പണിയണം. 100 വർഷക്കാലത്തേക്കുള്ള പള്ളി. പണത്തേക്കുറിച്ചു ഞാൻ ചിന്തിക്കുന്നേയില്ല.

14,000 രൂപ പള്ളിയിൽ നീക്കിയിരിപ്പുണ്ട്. അതുമാത്രം. എല്ലാവരും കൃഷിക്കാർ. മിക്കവരും സ്വയമായി റബർ വെട്ടി, ചെറിയ വരുമാനം. റബറിന് വിലയില്ലാത്ത കാലം. ചിലർക്കൊക്കെ അടയ്ക്കാമരം ഉണ്ട്.

ഞാൻ വലിയ പള്ളി മനസ്സിൽ കണ്ടുകഴിഞ്ഞു. ഒരു മാറ്റവും വരുത്താൻ എനിക്ക് കഴിയുകയില്ല. പുതിയ പള്ളി ഞാൻ മനസ്സിൽ കണ്ടുകൊണ്ടുതന്നെയാണ് ഇരിക്കുന്നത്. പള്ളിക്ക് 100 അടി നീളം. പക്ഷേ സ്ഥലത്തിന് 80 അടിപോലും നീളം ഇല്ല. എന്തു ചെയ്യും?

പഴയ പള്ളി അവിടെ തന്നെ നിർത്തിക്കൊണ്ട് പത്തടിയിൽ കുറയാതെ മണ്ണ് താഴ്ത്തണം. കിഴക്കും പടിഞ്ഞാറും ആയി ഈ മണ്ണിട്ട് സ്ഥലം ഉണ്ടാക്കണം. എന്തുചെയ്യും. ഞാൻ ആഹ്വാനം ചെയ്ത ഇടവകക്കാരോട് ഇപ്രകാരം ചെയ്തെങ്കിൽ മാത്രമേ പള്ളി പണിയാൻ കഴിയുകയുള്ളൂ. അത്യദ്ധ്വാനികളായ നൂറോളം ചെറുപ്പക്കാരും അവരുടെ ഭാര്യമാരും മലമറിക്കൽ പരിപാടി ആരംഭിച്ചുകഴിഞ്ഞു. ഹനുമാൻ മരുത്വാമല എടുത്തുമാറ്റിയതുപോലെ. രണ്ടാഴ്ചകൊണ്ട് മല എടുത്തു കിഴക്കോട്ടും പടിഞ്ഞാട്ടും മറിച്ചിട്ടു. ആ മണ്ണിട്ടിടം പള്ളി പണിയാനുള്ള സ്ഥലമായി സൃഷ്ടിച്ചെടുത്തു. എന്തത്ഭുതം. അടുത്ത തവണ ജൂൺ 26-ന് ഞായറാഴ്ച രാവിലെ ഞാൻ എത്തിയപ്പോൾ കണ്ട കാഴ്ച മലങ്കരസഭയിൽ ഇന്നുവരെ കണ്ടിട്ടില്ലാത്തതും കേട്ടിട്ടില്ലാത്തതുമായ ഒന്നാണ് കാണുന്നത്. മുൻപറഞ്ഞ തരത്തിൽ പഴയ പള്ളി പത്തടി ഉയരത്തിൽ പുതിയ പള്ളി പരിസരത്തുനിന്ന് ഉയർന്നു നിൽക്കുന്നു. ഗോവേണി വച്ചാണ് ഞാൻ പഴയ പള്ളിയിൽ കുർബാന ചൊല്ലാൻ കയറിയത്. ഇടവകക്കാർ അവർക്ക് ഗോവേണി ഒന്നും ആവശ്യമില്ല. അള്ളിപ്പിടിച്ചു കയറും ഈ മല്ലന്മാർ.

പത്തുപന്ത്രണ്ട് ദിവസംകൊണ്ട് പുതിയ പള്ളിക്ക് ആവശ്യത്തിന് കോമ്പൗണ്ട് ഉണ്ടാക്കിയെടുത്തിരിക്കുന്നു. ഇവരെ എത്ര അഭിനന്ദിച്ചാലും മതിയാകയില്ല. അവർ മൺവെട്ടി, കുന്താലി ഉപയോഗിച്ചു തലച്ചുമടായി ഈ മണ്ണുമാറ്റി മലനിരപ്പാക്കിയിരിക്കുന്നു. കുർബാന കഴിഞ്ഞ് കൈമുത്തിന് മുമ്പ് ഞാൻ ഇവരുടെ മുമ്പാകെ നമ്രശിരസ്കനായി എത്രനേരം നിന്നു എന്നെനിക്ക് ഓർമ്മയില്ല. എന്റെ പോക്കറ്റിൽ ഉണ്ടായിരുന്ന ആയിരം രൂപാ എടുത്തു ഇവർക്കു സമ്മാനമായി കാണിക്കപ്പാത്രത്തിൽ ഇട്ടു ഇവർക്ക് നന്ദി പറഞ്ഞു, ദൈവത്തെ സ്തുതിച്ചു.

പള്ളിപ്പണി ആരംഭിച്ചു. കുഞ്ഞുകുട്ടി ആബാലവൃദ്ധം സ്ത്രീപുരുഷന്മാർ ചുറുചുറുക്കായി വാനം മാന്താൻ തുടങ്ങി. കരിങ്കല്ല് ഇറക്കുന്നു, കെട്ടുന്നു, മണൽ ഇറക്കുന്നു. നല്ല ഒരു മേസ്തിരി കുഞ്ഞുരാമനാണ് പള്ളി പണിയാൻ ഏറ്റിരിക്കുന്നത്. ഇടവകക്കാർക്കൊത്ത

പണിക്കാരനെ ദൈവം തെരഞ്ഞെടുത്തു. ഇടവകജനങ്ങളെല്ലാം പള്ളിപ്പണിക്ക് സ്ത്രീയെന്നോ, പുരുഷനെന്നോ വ്യത്യാസമില്ലാതെ പണി ചെയ്യുകയാണ്. വെപ്പും കുടിയുമെല്ലാം അവിടെത്തന്നെ. പണത്തിന്റെ കാര്യം നിങ്ങൾ അറിയണ്ട എന്നാണ് എന്റെ പല്ലവി. പണമില്ലായെന്നു പറഞ്ഞു പണി ഇടയ്ക്കു നിർത്തരുതെന്നാണ് എന്റെ ഓർഡർ. 14,000 കഴിഞ്ഞിരിക്കുന്നു. എന്റെ വേദവാക്യം "5 അപ്പം കൊണ്ട് അയ്യായിരം." എല്ലാ ഞായറാഴ്ചയും ഇതു തന്നെ പ്രധാന പ്രസംഗവിഷയം. എന്റെ മക്കൾ രണ്ടുപേരും അക്കാലത്ത് 5000 വീതം കൊണ്ടുക്കൊടുത്തു. നിർബന്ധപ്പിരിവ് ഇല്ല. എല്ലാ ആഴ്ചയും ആലോചനായോഗം. കഴിവ് അനുസരിച്ച് പണം ട്രസ്റ്റിയെ ഏൽപ്പിച്ചുകൊണ്ടിരുന്നു. വിശ്വസ്തരായ ട്രസ്റ്റിമാർ. എല്ലാവർക്കും ഭക്ഷണം. പണി നടന്നുകൊണ്ടിരുന്നു. എല്ലാവരുടേയും ലക്ഷ്യം പള്ളിക്കു വേണ്ടി പണം ഉണ്ടാക്കണം. ഒരു മനുഷ്യരോടും പണം ആവശ്യപ്പെടാറില്ല. ഈ ദരിദ്ര ഇടവകയിൽനിന്നും അക്കാലത്തെ 30 ലക്ഷം രൂപ ഈ വിധത്തിൽ വീടുകളിൽ പണം പിരിക്കാൻ പോകാതെ പള്ളിയിൽ കൊണ്ടുത്തന്നു. അവർതന്നെ പണി എടുത്തു. കൂലിക്ക് ആരെയും തന്നെ വച്ചില്ല. പത്തോളം വർഷം. ഇന്നു കാണുന്ന പള്ളിക്കുവേണ്ടി ഇടവകയിൽനിന്നും മാത്രം സ്വമേധയാ ദാനമായി കിട്ടിയ പണംകൊണ്ട് പള്ളിപ്പണി പൂർത്തിയായി.

ദൈവാനുഗ്രഹം എന്നു പറയട്ടെ സഭയുടെ പരമാദ്ധ്യക്ഷൻ മാർ ത്തോമ്മാ മാത്യൂസ് ദ്വിതീയന്റെ പ്രധാന കാർമ്മികത്വത്തിൽ നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ്, ഇടവക മെത്രാപ്പോലീത്താ യാക്കോബ് മാർ ഐറേനിയോസ് എന്നിവരുടെ സഹകരണത്തിൽ 2002 ഫെബ്രുവരി 16, 17 തീയതികളിൽ വലിയ നോമ്പിൽ കൂദാശ നിർവ്വഹിക്കപ്പെട്ടു.

ഒന്നു രണ്ടു വർഷം കഴിഞ്ഞു കൃത്യമായി ഓർമ്മയില്ല, ഞാൻ ഇടവകയിൽ എല്ലാവർക്കും ഒരു സ്നേഹവിരുന്ന് നൽകി. പള്ളിയിൽ വിളിച്ചുപറഞ്ഞു യാത്ര പറഞ്ഞു. ഇച്ചിലംപാടിയിലേക്ക് നാലു തവണയ്ക്കുവേണ്ടി മാറി. ഞാൻ മാറിയതോടുകൂടി നാലു തവണയും ഒരച്ചനെ അവിടേയ്ക്ക് ഭദ്രാസനത്തിൽ നിന്നും നിയമിച്ചു. എനിക്ക് യാത്രയയപ്പോ, സ്വർണ്ണമാല ചാർത്തലോ ഒന്നും ഉണ്ടായില്ല. ഒരു പള്ളിയിൽ നിന്നും ഞാൻ ഇന്നുവരെ ഒന്നും വാങ്ങിയിട്ടുമില്ല.

# 53

# പള്ളികളുടെ കൂദാശയും എന്റെ സപ്തതിയും

ഞാൻ പണികഴിപ്പിച്ച ഇച്ചിലംപാടി, സമ്പിയാടി പള്ളികളുടെ കൂദാശയും എന്റെ സപ്തതി ആഘോഷവും അതിഗംഭീരമായി നടന്നു, 2002–ൽ. എന്റെ ജീവതത്തിലെ അവിസ്മരണീയമായ അനുഭവങ്ങളിൽ ചിലതാണ് അവ,

അതിന് ഒരു ഫ്ളാഷ്ബാക്കുണ്ട്. ഇച്ചിലംപാടി പള്ളിയിൽ ഞാൻ വികാരി ആയി നിയമിതനായത് 1988–ലാണ്. 2007 ഏപ്രിൽ 19–നാണു വിരമിച്ചത്. ആ കാലയളവിലായിരുന്നു എന്റെ ഷഷ്ട്യബ്ദപൂർത്തി. അതിനു കാതോലിക്കാബാവായെയും നിയുക്ത കാതോലിക്കയെയും ഇടവക മെത്രാപ്പോലീത്തയെയും ക്ഷണിച്ചുവരുത്തി ഒരു ചടങ്ങു നടത്തണമെന്ന് ഞാൻ ആഗ്രഹിച്ചിരുന്നു. അവിചാരിത കാരണങ്ങളാൽ അതു നടന്നില്ല.

പക്ഷേ ഷഷ്ട്യബ്ദപൂർത്തി നടക്കാതെ പോയതു പത്തു വർഷത്തിനുശേഷം സപ്തതിക്കു സംഭവിച്ചു. ദൈവഹിതം അതായിരുന്നു.

പള്ളി കൂദാശയ്ക്കു മൂന്നു മെത്രാപ്പോലീത്താമാർ വേണം. അതിന് നിയുക്ത ബാവാ തോമസ് മാർ തിമോത്തിയോസ്, ഇടവക മെത്രാപ്പോലീത്ത യാക്കോബ് മാർ ഐറേനിയോസ്, കുന്നംകുളം മെത്രാപ്പോലീത്ത മാർ മിലിത്തിയോസ് എന്നിവരെ ക്ഷണിച്ചിരുന്നു. എന്നാൽ നിശ്ചയിച്ച തീയതിക്ക് ഏതാനും ദിവസം മുമ്പ് മാർ മിലിത്തിയോസ് അദ്ദേഹത്തിന്റെ അസൗകര്യം അറിയിച്ചു. ഞാൻ അങ്കലാപ്പിലായി. ദേവലോകത്തേയ്ക്ക് ഓടി. മൂന്നാമതൊരു മെത്രാപ്പോലീത്തായെ കിട്ടാനായി. കാതോലിക്കാബാവ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ തിരുമേനിയെ കണ്ട് കാര്യങ്ങൾ വിശദീകരിച്ചു. നോട്ടീസുകൾ വായിച്ചു കേൾപ്പിച്ചു. അപ്പോൾ അദ്ദേഹത്തിന്റെ കമന്റ് “നോട്ടീസിലൊന്നും എന്റെ പേരില്ലല്ലോ?”

എന്തുപറയണമെന്നറിയാതെ ഞാൻ അന്ധാളിച്ചു നിൽക്കുമ്പോൾ അദ്ദേഹത്തിന്റെ ആശ്വാസവചനം: "നാട്ടിൻപുറമായതുകൊണ്ട് അവിടെ സൗകര്യങ്ങളൊക്കെ കുറവാണെന്ന് അറിയാം. എനിക്കു കിടക്കാൻ ഒരു മുറിയും അടുത്ത് ഒരു കുളിമുറിയും തന്നാൽ മതി. ഞാൻ വരാം."

എന്റെ സന്തോഷത്തിന് അതിരില്ലായിരുന്നു. ബാവാതിരുമേനിയുടെ സൗകര്യാർത്ഥം തീയതികൾ പുനഃക്രമീകരിച്ചു. അതു വലിയ നോമ്പുകാലമായിരുന്നു. പള്ളി കൂദാശയോടനുബന്ധിച്ചുള്ള പെരുന്നാൾ ആയതുകൊണ്ട് നോമ്പാചരണത്തിൽ ഒരു ദിവസത്തേയ്ക്ക് ഇളവ് അനുവദിക്കണമെന്ന് ഞാൻ അപേക്ഷിച്ചു. പക്ഷെ തിരുമേനി സമ്മതിച്ചില്ല.

പിന്നീടു സംഭവിച്ചതെന്തെന്ന് ഞാൻ വിശദീകരിക്കുന്നില്ല. 2002 ഫെബ്രുവരി 15 വെള്ളിയാഴ്ച മലയാള മനോരമ പ്രസിദ്ധീകരിച്ച റിപ്പോർട്ട് ചുവടെ ചേർക്കുന്നു.

## നെല്ലിയാടി (ദക്ഷിണ കർണ്ണാടക)

ഇച്ചിലംപാടി, സമ്പിയാടി പള്ളികളുടെ കൂദാശയ്ക്കായി പരിശുദ്ധ ബസേലിയസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്ക ബാവായും നിയുക്ത കാതോലിക്ക തോമസ് മാർ തിമോത്തിയോസും ഇന്നു കുടിയേറ്റ ഭൂമിയിലെത്തും. രാവിലെ മംഗലാപുരത്തെത്തുന്ന സഭാധിപന്മാരെ വൈകിട്ട് നാലു മണിക്ക് നെല്ലിയാടി മാർ ഗ്രിഗോറിയോസ് പള്ളിയിൽ നിന്നു ഹംസരഥത്തിൽ ഇച്ചിലംപാടിയിലേക്ക് ആനയിക്കും.

ഇച്ചിലംപാടിയിൽ സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളിയുടെയും സമ്പിയാടിയിൽ സെന്റ് മേരീസ് ഓർത്തഡോക്സ് ചർച്ചിന്റെയും കൂദാശയാണ് നടക്കുന്നത്. ഇന്നു വൈകിട്ട് ഏഴു മണിക്ക് ഇച്ചിലംപാടി പള്ളിയിൽ കൂദാശ ആരംഭിക്കും, നാളെ രാവിലെ 7.30-ന് പ്രഭാത നമസ്ക്കാരവും കൂദാശയും മൂന്നിന്മേൽ കുർബ്ബാനയും ആരംഭിക്കും. 12 മണിക്ക് സമൂഹസദ്യ നടക്കും. രണ്ടു മണിക്ക് ബാവയുടെ അദ്ധ്യക്ഷതയിൽ സാംസ്കാരിക സമ്മേളനം ആരംഭിക്കും. നിയുക്ത കാതോലിക്ക ഉദ്ഘാടനം നിർവ്വഹിക്കും. ഡോ. യാക്കൂബ് മാർ ഐറേനിയോസ്, സ്വാമി വിഖ്യാനന്ദ, എം. ഇബ്രാഹിം മുസലിയാർ, ഡോ. എൻ. ജെ. തോമസ് റമ്പാൻ, ഫാ. ഫിലിപ്പോസ് കോർ എപ്പിസ്കോപ്പ, ഫാ. ഗീവർഗ്ഗീസ് പൊന്നാല, ഫാ. ജോയി

ജോർജ്ജ് എന്നിവർ അനുഗ്രഹ പ്രഭാഷണം നിർവ്വഹിക്കും. കർണ്ണാടക മന്ത്രി രമാനാഥ റൈ, ടി. ജോൺ, വിനയകുമാർ സൊർക്കെ എം.പി., ഡി.വി. സദാനന്ദ ഗൗഡ എം.എൽ.എ മലനാട് ഡവലപ്മെന്റ് കോർപ്പറേഷൻ അംഗം കെ.പി. തോമസ്, റവ. ജോർജ്ജ് മാത്യു എന്നിവർ മുഖ്യാതിഥികളായിരിക്കും.

നാളെ വൈകിട്ട് അഞ്ചു മണിക്ക് സഭാധിപന്മാരെ ഇച്ചിലംപാടിയിൽ നിന്നു ഹംസരഥത്തിൽ സമ്പിയാടി സെന്റ് മേരീസ് പള്ളിയിലേക്ക് ആനയിക്കും. വൈകിട്ട് ഏഴു മണിക്ക് കൂദാശയുടെ ഒന്നാംഘട്ടം ആരംഭിക്കും. 17-ന് രാവിലെ ഏഴരയ്ക്ക് പ്രഭാത നമസ്ക്കാരവും മൂന്നിന്മേൽ കുർബാനയും കൂദാശയുടെ രണ്ടാംഘട്ടവും നടക്കും. 12 മണിക്ക് സമൂഹസദ്യ രണ്ടു മണിക്ക് ബാവയുടെ അദ്ധ്യക്ഷതയിൽ നിയുക്ത കാതോലിക്ക സാംസ്കാരിക സമ്മേളനം ഉദ്ഘാടനം ചെയ്യും. ഡോ. യാക്കൂബ് മാർ ഐറേനിയോസ്, സ്വാമി വിധ്യാനന്ദ, ഡോ. എൻ.ജെ. തോമസ് റമ്പാൻ, ഫാ. ഫിലിപ്പോസ് കോർഎപ്പിസ്കോപ്പ, ഫാ. ഗീവർഗ്ഗീസ് പൊന്നാല, ഫാ. ജോയി ജോർജ്ജ് എന്നിവർ അനുഗ്രഹ പ്രഭാഷണം നിർവ്വഹിക്കും. കർണ്ണാടക മന്ത്രി രമാനാഥ റൈ, ടി. ജോൺ, വിനയകുമാർ സൊർക്കെ എം.പി., ഡി.വി. സദാനന്ദഗൗഡ എം.എൽ.എ. മലനാട് ഡവലപ്മെന്റ് കോർപ്പറേഷൻ അംഗം കെ.പി. തോമസ്, ശീരാടി പഞ്ചായത്ത് മെമ്പർ എം.കെ. പൗലോസ് എന്നിവർ മുഖ്യാതിഥികളായിരിക്കും.

സഭാധിപന്മാരുടെ സന്ദർശനവും പള്ളികളുടെ കൂദാശയും കുടിയേറ്റ ജൂബിലിയുടെ ഭാഗമാണെന്ന് വികാരി വി. ഐ. മാത്യൂസ് മണിക്കളം അറിയിച്ചു. ദക്ഷിണ കർണ്ണാടകയിൽ പന്ത്രണ്ട് ഓർത്തഡോക്സ് പള്ളികളുണ്ട്. പതിനായിരം വിശ്വാസികൾ ഇവിടെയുണ്ടെന്നാണ് കണക്ക്.

## എന്റെ സപ്തതി ആഘോഷം

ഈ ചടങ്ങുകളോടനുബന്ധിച്ചായിരുന്നു എന്റെ സപ്തതി ആഘോഷം. പരിശുദ്ധ കാതോലിക്കബാവ തിരുമേനി എന്നെ പൊന്നാട അണിയിച്ചു, ഇരുകവിളുകളിലും ചുംബിച്ചു. ഞാൻ പള്ളി പണിയിച്ചതിന് ഇടവകക്കാർ എനിക്കു നൽകിയ ഉപഹാരമായ സ്വർണ്ണമാലയും തിരുമേനി എന്നെ അണിയിച്ചു.

ഞാൻ എഴുതിയ “കുടിയേറ്റ കുടുംബങ്ങൾ” എന്ന ഗ്രന്ഥത്തിന്റെ

പ്രകാശനവും അന്നുതന്നെ നടന്നു. പുസ്തകത്തിന്റെ കോപ്പി നിയുക്ത കാതോലിക്ക സദാനന്ദഗൗഡ എം.എൽ.എ. യ്ക്കു (പിൽക്കാലത്ത് കർണ്ണാടക മുഖ്യമന്ത്രി) നൽകി ആയിരുന്നു പ്രകാശനം.

# 54

# കോഴിവെട്ടിന്റെ ചരിത്രപശ്ചാത്തലം

ഗീവർഗ്ഗീസ് സഹദായുടെ പെരുന്നാളിനോടനുബന്ധിച്ച് പുതുപ്പള്ളി, ഇച്ചിലംപാടി മുതലായ അപൂർവ്വം ഓർത്തഡോക്സ് പള്ളികളിൽ നടക്കുന്ന 'കോഴിവെട്ടി'ന് ഒരു ചരിത്ര പശ്ചാത്തലമുണ്ട്. എ.ഡി. 340–ൽ കേരളത്തിലെ ആലങ്ങാട്ട് കുടിയേറിപ്പാർത്ത സുരയാനസ്രാണികൾ അവരുടെ പരമ്പരാഗത ആചാരമായ കോഴിവെട്ട് ഇവിടെയും തുടരുകയായിരുന്നു.

ഈ സമ്പ്രദായം ആയിരക്കണക്കിനു വർഷങ്ങൾ ബാബിലോണിയയിൽ നിലനിന്നിരുന്നതായി ചരിത്ര രേഖകളുണ്ട്. അതുപോലെ ജറുസലേമിലെ യഹൂദന്മാർക്കിടയിലും.

മെസ്സപ്പൊട്ടോമിയയിലെയും സിറിയയിലെയും പാലസ്തീനിയയിലേയും സെമെറ്റിക് വർഗ്ഗക്കാർ 'തമസ്' എന്ന ദേവനെ ആരാധിച്ചിരുന്നു. അതുപോലെ ഈജിപ്റ്റിൽ 'ഒറിറിസും' ഗ്രീസിൽ 'അസോണിസും,! എസേക്കിയലിന്റെ പുസ്തകം എട്ടാം അധ്യായം 14–ാം വാക്യം ഈ ദേവനെ പരാമർശിക്കുന്നു.

തമ്മസിന്റെ കാമുകി ആയിരുന്ന അസ്തോറേത്തിനെ സോളമൻ രാജാവു പോലും ആരാധിച്ചിരുന്നതായി ഒന്ന് രാജാക്കന്മാരിൽ പതിനൊന്നാം അധ്യായത്തിന്റെ അഞ്ചാം വാകൃത്തിൽ കാണാം.

ബാബിലോൺ, ലബനൻ, പാലസ്തീൻ തുടങ്ങിയ രാജ്യങ്ങളിൽ പക്ഷികളെയും മൃഗങ്ങളെയും 'തമ്മസ് ഉത്സവം' എന്നാണ് പറയുന്നത്.

ക്രിസ്താനികളെ പീഡിപ്പിക്കുന്നതിൽ നിന്ന് ഡയോക്ലീഷൻ ചക്രവർത്തിയെ പിന്തിരിപ്പിച്ചത് ഗീവർഗ്ഗീസ് സഹദാ ആയിരുന്നുവെന്ന വിശ്വാസത്തിൽ ബാബിലോൺ സഭ അദ്ദേഹത്തെ ആദരിച്ചിരുന്നു.

എന്നാൽ സഹദായുടെ രക്തസാക്ഷിത്വത്തെക്കുറിച്ച് ആധികാരിക രേഖകളൊന്നും ലഭ്യമല്ല.

സഹദായുടെ ഒരു ചിത്രത്തിൽ അദ്ദേഹം ഒരു കന്യകയെ (സഭയെ) സർപ്പത്തിൽ (പീഡനത്തിൽ) നിന്നു രക്ഷിക്കുന്നതായി വരച്ചിട്ടുണ്ട്. മുൻ യു.എസ്.എസ്. ആറിന്റെ ഭാഗമായിരുന്ന ജോർജ്ജിയയിലെ ഒരു മ്യൂസിയത്തിൽ സൂക്ഷിച്ചിരിക്കുന്ന സഹദായുടെ ഒരു ചിത്രത്തിൽ കുതിരപ്പുറത്തിരിക്കുന്ന അദ്ദേഹം ഒരു ഭരണാധികാരിയെ കുന്തംകൊണ്ട് കുത്തുന്നത് ചിത്രീകരിച്ചിരിക്കുന്നു.

കേരളത്തിലെ കാണൂർ, കരിങ്ങാച്ചിറ എന്നീ പള്ളികളിൽ സ്ഥാപിച്ചിരിക്കുന്ന ചിത്രങ്ങളിൽ ഭരണാധികാരിക്കു പകരം തറയിൽ കിടക്കുന്ന സർപ്പത്തെയാണ് കാണിക്കുന്നത്.

പതിനൊന്നാം നൂറ്റാണ്ടിലെ കുരിശു യുദ്ധങ്ങൾക്കുശേഷം മാത്രമേ കത്തോലിക്കാ സഭ സഹദായെ ആദരിച്ചുള്ളൂ. എ.ഡി 1086-ൽ അദ്ദേഹം ഇംഗ്ലണ്ടിന്റെ 'പേട്രൺ സെയിന്റ്' (വിശുദ്ധൻ) ആയി പ്രഖ്യാപിക്കപ്പെട്ടു.

# 55

# ഇച്ചിലംപാടി എന്ന തീർത്ഥാടനകേന്ദ്രത്തിൽ വി. ഐ. മാത്യൂസ് അച്ചനും ഞാനും

### പ്രത്യേക ലേഖകൻ

ഇച്ചിലംപാടി 7.5.2013 കേരളത്തിൽ കോട്ടയം ജില്ലയിലെ പുതുപ്പള്ളിയെപ്പോലെ കർണ്ണാടകത്തിൽ സൗത്ത് കന്നഡ ജില്ലയിൽ വിശുദ്ധ ഗീവർഗീസ് സഹദായുടെ ഒരു തീർത്ഥാടന കേന്ദ്രമുണ്ട്. സ്ഥലനാമം ഇച്ചിലംപാടി.

2013 മേയ് ആറിനും ഏഴിനും അവിടെ പെരുന്നാളായിരുന്നു. പെരുന്നാൾ എന്നു പറഞ്ഞുകൂടാ. അതു ക്രിസ്ത്യാനികളുടെ മാത്രമായ ഒരേർപ്പാടാണല്ലോ. ഇതു വേറിട്ടൊരു ആഘോഷമാണ്. കുടിയേറ്റ മേഖലയിലെ സകല ജാതിമതസ്ഥരുടെയും, പണ്ടിവിടെ ഉണ്ടായിരുന്നവരുടെയും കുടിയേറിയ കുടുംബങ്ങളുടെയും അനന്തര തലമുറകളുടെയും 'ദേശീയോത്സവം.'

മെയ് ഏഴിന് വി.ഐ. മാത്യൂസ് അച്ചനോടൊപ്പം ആ തീർത്ഥാടന കേന്ദ്രം സന്ദർശിക്കാൻ ഇടയായി.

ബാംഗ്ലൂർ - മംഗലാപുരം ദേശീയപാതയിൽനിന്ന് ഈ ദേവാലയത്തിലേക്ക് നീളുന്ന വീതിയുള്ള ടാറിട്ട വഴിയിൽ ഒരു കിലോമീറ്ററിലേറെ ദൂരം ഇരുവശത്തും കാർനിരകൾ. വരുകയും പോവുകയും ചെയ്യുന്ന മറ്റുവാഹനങ്ങൾ. ഒഴുകിയെത്തുന്ന ജനാവലി. വിശുദ്ധ ഗീവർഗ്ഗീസിന്റെ തീർത്ഥാടനകേന്ദ്രം എന്നു വിളംബരം ചെയ്യുന്ന വാതായനത്തിലൂടെ ജനക്കൂട്ടത്തിന്റെ ഇടയിലൂടെ ഇഴഞ്ഞ് ഞങ്ങളുടെ വാഹനം ഒരിടത്തുനിന്നു.

അതിവിശാലമായ പള്ളി അങ്കണം മുഴുവൻ മനോഹരമായി അലങ്കരിച്ച തുണിപ്പന്തൽ. ആയിരങ്ങൾ അകത്തും പുറത്തും. വിശുദ്ധ കുർബാന കഴിയാറായി.

മാത്യൂസ് അച്ചൻ കാറിൽ നിന്നിറങ്ങേണ്ട താമസം. ഇതാ, അദ്ദേഹത്തെ തിരിച്ചറിഞ്ഞ മുതിർന്ന സ്ത്രീ പുരുഷന്മാർ, പറഞ്ഞറിഞ്ഞ ഇളംതലമുറക്കാർ, കുട്ടികൾ, കൂട്ടത്തോടെ അച്ചന്റെ അടുത്തേക്ക്. കൈകൂപ്പി വണങ്ങുന്നവർ, കോർ എപ്പിസ്കോപ്പയുടെ കരം മുത്തുന്നവർ, ക്ഷേമം അന്വേഷിക്കുന്നവർ. ആകെ ബഹളം. താൻ നീണ്ട 19 വർഷം ഇവിടെ വികാരിയായിരുന്നപ്പോൾ മുതൽ അറിയാവുന്ന, വിവിധ മതസ്ഥരായ ആളുകളുടെ പേരുവിളിച്ച് അച്ചന്റെ കുശല പ്രശ്നം.

കുർബാന കഴിഞ്ഞു. മൈക്കിലൂടെ മലയാളത്തിലും കന്നടയിലും വിളംബരം – "വി. ഐ. മാത്യൂസ് കോർഎപ്പിസ്കോപ്പാ ആഗതനായിട്ടുണ്ട്. അദ്ദേഹത്തിന് ഊഷ്മളമായ സ്വാഗതം". അതോടെ അച്ചനെ കാണാനുള്ള തിരക്കേറി.

ഗീവർഗ്ഗീസ് സഹദായുടെ പെരുന്നാളിന്റെ ഏറ്റവും വലിയ പ്രത്യേകത 'നേർച്ചക്കോഴി വെട്ട്' ആണ്. പ്രദേശവാസികളും അയൽനാട്ടുകാരും കോഴികളുമായി വന്ന് പ്രത്യേകം തിരിച്ചിരിക്കുന്ന ഒരു പന്തലിൽ ഇടുന്നു. അവിടെനിന്ന് മരക്കൊമ്പുകളിൽ കെട്ടിത്തൂക്കി 'വെട്ടുകേന്ദ്ര'ത്തിൽ എത്തിക്കുന്നു. ഇവയുടെ ഇറച്ചിയും നേർച്ചയായി കിട്ടുന്നതും പള്ളിപ്പരിസരത്തു തന്നെ പാകം ചെയ്യുന്നതുമായ അപ്പവും വിതരണം ചെയ്യുന്നു. അതു വാങ്ങി ഭക്ഷിക്കുകയൊ വീടുകളിലേക്കു കൊണ്ടുപോവുകയോ ചെയ്യുന്നതോടെ കൃതാർത്ഥരാകുന്നു സഹദാ ഭക്തർ.

പെരുന്നാളിനെത്തുന്ന മുഴുവൻ ആളുകൾക്കും, അവർ എത്രായിരം ഉണ്ടെങ്കിൽപോലും ഉച്ചഭക്ഷണം നിർബന്ധമായും കൊടുക്കുന്നു. ആരും ഊണുകഴിക്കാതെ പോകരുതെന്ന് മലയാളത്തിലും കന്നടയിലും മൈക്കിലൂടെ ഇടയ്ക്കിടയ്ക്ക് ഓർമ്മപ്പെടുത്തൽ.

കൊട്ടും വാദ്യമേളങ്ങളുംകൊണ്ടു ശബ്ദമുഖരിതമെങ്കിലും ഭക്തിയുടെ ഈ അന്തരീക്ഷത്തിൽ ആയിരങ്ങളുടെ അച്ചടക്കത്തോടെയുള്ള പെരുമാറ്റം മാതൃകാപരമാണ്.

കുരിശുകളും ഏന്തിയുള്ള പ്രദക്ഷിണം, ഉരുളുനേർച്ച എന്നിവയും പ്രധാന ചടങ്ങുകളാണ്. ഇതിനിടയിൽ നേർച്ചയായി ലഭിക്കുന്ന ആടുമാടുകൾ, കോഴികൾ, ഫലവർഗ്ഗങ്ങൾ മറ്റു സാധനങ്ങൾ എന്നിവയുടെ ലേലം വിളി.

ഇടവക മെത്രാപ്പോലിത്ത യാക്കോബ് മാർ ഏലിയാസ് തിരുമേനിയുടെ സാന്നിദ്ധ്യം എടുത്തു പറയേണ്ടതാണ്. ഇപ്പോഴത്തെ

വികാരി ഫാദർ എൽദോയുടെ മേൽനോട്ടവും മറ്റു നിരവധി വൈദികരുടെ സഹകരണവും ആത്മീയ ചൈതന്യം പകരുന്നു.

മാത്യൂസ് അച്ചന്റെ പഴയകാല സഹപ്രവർത്തകരിൽ ചിലരെ സന്ധിക്കാൻ ഇടയായി. അവരിൽ എടുത്തു പറയേണ്ടവരാണ് റബ്ബർ മൊത്ത വ്യാപാരി വർഗീസ്, കോൺഗ്രസ് ബ്ലോക്ക് പ്രസിഡന്റ് പി. പി. വർഗീസ്, ബി.ജെ.പി. നേതാവ് ഭാസ്കരൻ എന്നിവർ. അവർക്കെല്ലാം പറയാൻ ഒന്നുമാത്രം. ഒന്നുമില്ലായ്മയിൽ നിന്ന് മാത്യൂസ് അച്ചൻ ആരംഭിച്ച ഈ പരിപാടി ഇന്നത്തെ ഔന്നത്യത്തിലേക്ക് എത്തിയത് അച്ചന്റെ സുമനസ്സും ജഗദീശ്വരന്റെ പരിപാലനവും സഹദായുടെ കടാക്ഷവും മൂലമാണ്.

കത്തോലിക്കനായ യു. പി. വർഗ്ഗീസിന്റേതായിരുന്നു പഴയ പള്ളിയുടെ തൊട്ടുമുമ്പിലുള്ള 20 സെന്റ് സ്ഥലം. അതു പള്ളിക്കു വിട്ടുകൊടുക്കാൻ അദ്ദേഹം ആദ്യം തയ്യാറായിരുന്നില്ല. "മാത്യൂസ് അച്ചന്റെ സ്നേഹപൂർവ്വമായ നിർബന്ധം കൊണ്ടു മാത്രമാണ് ആ സ്ഥലം പള്ളിക്കു വിൽക്കാൻ ഞാൻ തയ്യാറായത്. ഒരു രൂപ പോലും അഡ്വാൻസ് തരാതെ അച്ചൻ സ്ഥലം പള്ളിയുടെ പേരിൽ എഴുതി വാങ്ങുകയും ചെയ്തു" വർഗീസ് പറഞ്ഞു (ഇപ്പോൾ അവിടെ മനോഹരമായ ഒരു കുരിശുപള്ളിയുണ്ട്). പള്ളിയും കുരിശു പള്ളിയും പ്രധാന കവാടവും വികാരിക്കു വസിക്കാനും ആഫീസ് ആവശ്യങ്ങൾക്ക് ഉപയോഗിക്കാനുമുള്ള കെട്ടിടവും അടങ്ങുന്ന സമുച്ചയം ഗീവർഗ്ഗീസ് സഹദായുടെ പേരിലുള്ള ഒരു തീർത്ഥാടന കേന്ദ്രമായി ശിരസ്സുയർത്തി നിൽക്കുന്നു.

ഈ ഇടവകക്കാരനല്ലെങ്കിലും സുഹൃത്തുക്കൾ 'പി.പി.' എന്നു വിളിക്കുന്ന പി.പി. വർഗീസ്, മാത്യൂസ് അച്ചന്റെ വലംകൈ ആയിരുന്നു. "ഇച്ചിലംപാടി പള്ളിയുടെ ഏതു കാര്യങ്ങൾക്കും ഞാൻ മാത്യൂസ് അച്ചനോടൊപ്പം ഉണ്ടായിരുന്നു." അദ്ദേഹം പറഞ്ഞു.

സഭ ഏതെന്നോ ജാതിയും മതവും ഏതെന്നോ നോക്കാതെയാണ് അച്ചൻ പ്രവർത്തിച്ചിരുന്നത്. പുതിയ പള്ളിയുടെ മുൻവശത്തു പണിത കുരിശുപള്ളിയുടെ നിർമ്മാണച്ചെലവിലേക്ക് ആദ്യസംഭാവനയായി അച്ചനും അച്ചന്റെ മണിക്കളം കുടുംബാംഗങ്ങളും ചേർന്ന് ഒരു ലക്ഷം രൂപ കൊടുത്തത് വർഗീസ് അനുസ്മരിച്ചു.

മുൻ പഞ്ചായത്തു പ്രസിഡന്റും ഇപ്പോൾ പുത്തൂർ താലൂക്കു പഞ്ചായത്തു മെമ്പറും ബി.ജെ.പി.യുടെ നെല്ലിയാടി ബ്ലോക്ക് പ്രസിഡന്റും സർവ്വോപരി പൊതുപ്രവർത്തകനുമായ എസ്. ഭാസ്കര

ഗൗഡ 25 വർഷമായി മാത്യൂസ് അച്ചനെ അടുത്തറിയാവുന്ന ആളാണ്.

അദ്ദേഹം പറയുന്നു: മാത്യൂസ് അച്ചൻ ഇടവക വികാരിയായി വരുമ്പോൾ ഇവിടെ ഒരു ചെറിയ പള്ളി മാത്രമേ ഉണ്ടായിരുന്നുള്ളൂ. പള്ളിക്കു മുറ്റമോ പള്ളിയിലേക്കു കയറാൻ വഴിയോ ഉണ്ടായിരുന്നില്ല. ഒരു രൂപ പോലും പുറത്തുനിന്നു വാങ്ങാതെ സ്വന്തം പണവും കുടുംബക്കാരുടെ സംഭാവനയും കൊണ്ടാണ് അച്ചൻ പുതിയ പള്ളിയുടെ പണി ആരംഭിച്ചത്.

എല്ലാ ജാതി മതസ്ഥരുടെയും സഹകരണം അച്ചനുണ്ടായിരുന്നു. ഇപ്പോഴും അങ്ങനെതന്നെ. അച്ചൻ പത്രങ്ങളിൽ പരസ്യം കൊടുത്താണ് ആദ്യകാലങ്ങളിൽ ഗീവർഗീസ് സഹദായുടെ പെരുന്നാളിനു പ്രചരണം നടത്തിയത്. അതേ തുടർന്ന് കർണ്ണാടക, കേരളം, തമിഴ്നാട്, സംസ്ഥാനങ്ങളിൽ നിന്ന് ഓരോ വർഷവും പെരുന്നാളിന് ആയിരക്കണക്കിനാളുകൾ എത്തിത്തുടങ്ങി. അതോടൊപ്പം നേർച്ചയും മറ്റുമായി പണവും. ആ പണം മുഴുവൻ പള്ളിയുടെ വികസനത്തിനായി വിനിയോഗിക്കുന്നു.

നിരവധി വിദ്യാർത്ഥികൾക്ക് വിദ്യാഭ്യാസത്തിനായി ആയിരക്കണക്കിനു രൂപ അച്ചൻ ചെലവഴിച്ചുകൊണ്ടിരുന്നു. ആ സഹായം നേടിയ പലരും ഉന്നത നിലയിലാണ്. പലരും വിദേശത്തും.

അവിടെയും അച്ചന് ജാതി-മത വ്യത്യാസമില്ല. "എല്ലാവർക്കും വിദ്യാഭ്യാസം," അതാണ് അച്ചന്റെ മുദ്രാവാക്യം.

ഇതിനു പുറമെയാണ് പാവങ്ങൾക്ക് വീടുവെക്കാൻ സാമ്പത്തിക സഹായം നൽകിയത്.

ഇവിടെനിന്നു പോയിട്ടും പള്ളി ഭരണത്തിന്റെ കാര്യത്തിൽ അച്ചന് പങ്കാളിത്തമുണ്ട്.

അച്ചന്റെ സേവനങ്ങളെ മാനിക്കുന്ന മെത്രാപ്പോലീത്തമാരും വൈദികരും അച്ചന് നന്ദി പറയുന്നതു കേട്ടിട്ടുണ്ട്.

അച്ചന്റെ സഹധർമ്മിണി അച്ചാമ്മ മാത്യൂസിന്റെയും ഇളയ മകൻ ഡോ. റെജി മാത്യൂസിന്റെയും കല്ലറകളിൽ ദിവസവും ആരെങ്കിലും മെഴുകുതിരി കത്തിക്കുന്നത് സൂചിപ്പിക്കുന്നത്, ഇന്നാട്ടുകാർക്ക് അച്ചനും, കുടുംബവുമായിട്ടുള്ള ആത്മബന്ധം അല്ലാതെ മറ്റെന്താണ്.

ഇടവകപള്ളിയുടെ പൊതുയോഗത്തിന്റെ ഏകകണ്ഠമായ തീരു

മാനം അനുസരിച്ച് അച്ചന് അന്ത്യവിശ്രമത്തിനുള്ള കല്ലറ പണിയാൻ പള്ളിയോടു ചേർന്നു തന്നെ സ്ഥലം വേർതിരിച്ച് കല്ലുകെട്ടി വാർത്തിട്ടിരിക്കയാണ്.

പള്ളിക്കു മാത്രമല്ല, അമ്പലങ്ങൾക്കും സാമ്പത്തിക സഹായം നൽകാറുണ്ട് ഈ ഉദാരമനസ്കൻ.

# 56

# ഗീവർഗീസ് സഹദായുടെ നാമത്തിലെ പള്ളികൾ

മലബാറിൽ നിന്ന് തിരുവിതാംകൂറിലേക്കു കുടിയേറ്റം നടത്തിയ നസ്രാണികൾ തെക്ക് ചാത്തന്നൂർ മുതൽ വടക്ക് തിരുവല്ല വരെയുള്ള പ്രദേശങ്ങളിൽ താമസം ഉറപ്പിച്ചു. അവർ ചാത്തന്നൂർ, ചേപ്പാട്, പാലിയേക്കര (തിരുവല്ല) എന്നിവിടങ്ങളിൽ ഗീവർഗീസ് സഹദായുടെ നാമത്തിൽ പള്ളികൾ സ്ഥാപിച്ചു. ചേപ്പാട് പള്ളിയിൽ ബാബിലോണിയൻ കുരിശും മാമ്മൂദീസ തൊട്ടിയും ഇപ്പോഴും നിലനിൽക്കുന്നു.

ഈ മേഖലയിൽ ഇപ്പോൾ സഹദായുടെ നാമത്തിൽ 64 പള്ളികളുണ്ടെന്നാണു കണക്ക്.

പുരാതന കാലത്ത് തിരുവിതാംകൂറിലെ പള്ളികൾ പരിശുദ്ധ കന്യാമറിയത്തിന്റെയും വിശുദ്ധ തോമാശ്ലീഹായുടെയും പേരുകളിലായിരുന്നു.

എ.ഡി. 1757-ൽ മധ്യതിരുവിതാംകൂറിൽ പര്യടനം നടത്തിയ ഒരു ഫ്രഞ്ച് ചരിത്രകാരൻ ആ മേഖലയിലെ പള്ളികളുടെ ഒരു ലിസ്റ്റ് തയ്യാറാക്കിയിട്ടുണ്ട്. പക്ഷെ അതിൽ ഒന്നുപോലും ഗീവർഗ്ഗീസ് സഹദായുടെ പേരിൽ ആയിരുന്നില്ല.

ആ ചരിത്രകാരൻ, താഴെപ്പറയുന്ന വിവരണം നൽകുന്നു -

തെക്കൻകൂർ, ചെങ്ങന്നൂർ, നിരണം, കോഴഞ്ചേരി, മാരാമൺ, കല്ലിശ്ശേരി എന്നിവിടങ്ങളിലെ പള്ളികൾ എല്ലാം കന്യാമറിയത്തിന്റെ പേരിലാണ്.

കായംകുളം, പുതിയകാവ് (മാവേലിക്കര), ഹരിപ്പാട്, തുമ്പമൺ, ഓമല്ലൂർ, കല്ലറട, കുണ്ടറ, കൊട്ടാരക്കര എന്നീ പള്ളികളും മാതാവിന്റെ പേരിൽതന്നെ.

കാർത്തികപ്പള്ളി, വെൺമണി, കടമ്പനാട് എന്നിവ തോമാശ്ലീ

ഹായുടെ നാമത്തിലാണ്. പാലിയേക്കര, കണ്ണൻകോട് (അടൂർ), ചേപ്പാട് എന്നിവിടങ്ങളിലെ പള്ളികൾ ചരിത്രകാരന്റെ സന്ദർശന വേളയിൽ നിലവിലില്ലായിരുന്നു.

# 57

# യോർദാൻനദിയിൽ നിന്നും 12 കല്ലുകൾ ഞാൻ എടുത്തു

പശ്ചിമേഷ്യയിൽ ഇസ്രയേലിന്റെ കിഴക്കേ അതിർത്തി, അവരുടെ കൈവശം ഉള്ള West Bank, യോർദാന്റെ തെക്കേ അതിൽത്തി എന്നീ പ്രദേശങ്ങളിൽ കൂടി കടന്നുപോകുന്നു. ഇതിന്റെ നീളം 251 കിലോ മീറ്റർ. യോർദാൻ നദി പതിക്കുന്നത് ചാവുകടലിലാണ്.

യോർദാൻ നദി ലബനോൻ മലനിരകളിൽ നിന്നും പുറപ്പെട്ടു ഗലീലക്കടലിൽ വന്നു പതിക്കുകയും വീണ്ടും പുറപ്പെട്ടു ചാവുകട ലിൽ വന്നു പതിക്കുകയും ചെയ്യുന്നു.

വേദപുസ്തകപ്രകാരം ഈ നദിയിൽ വളരെ അത്ഭുതങ്ങൾ നട ന്നിട്ടുണ്ട്. ഇസ്രയേൽക്കാർ മെസ്രേമിൻ നിന്നും വന്നു യരിഹോവി ലേക്ക് പോയത് യോർദാൻ നദി കടന്നാണ്. (യേശുവ 3.:15–17). ഏലിയായും എലീശ്ശായും യോർദാൻ നദി കടന്ന സമയത്ത് വെള്ളം മാറിക്കൊടുക്കുകയുണ്ടായി. (2 രാജാ. 2:8, 2:14).

നയമാന്റെ കുഷ്ഠരോഗം ഈ നദിയിൽ മുങ്ങിക്കുളിച്ചപ്പോഴാണ് മാറിയത്.

യേശുക്രിസ്തു സ്നാപക യോഹന്നാനിൽനിന്നും സ്നാനം ഏറ്റത് യോർദാൻ നദിയിൽ വച്ചായിരുന്നുവല്ലോ. യോർദാൻ നദി, യേശു പലപ്രാവശ്യം കടന്നു യാത്ര ചെയ്തതായി പുതിയ നിയമ ത്തിൽ പറയുന്നു (Math. 19:01, Mark 10:1, Math. 4:25, Mark 3:7-8 John 10:39, 40).

യോഹന്നാന്റെ മാനസാന്തര സ്നാനം യോർദാൻ നദിയിൽ വച്ചാ യിരുന്നു. ക്രിസ്തുവിനു മുമ്പ് രണ്ടു നൂറ്റാണ്ടുകളിലായിട്ടെങ്കിലും ഏസ്സിൻകാർ യോർദാൻ നദിയുടെ പടിഞ്ഞാറേ തീരത്തായിരുന്നു സ്ഥിരമായി താമസിച്ചുകൊണ്ടിരുന്നത്.

യോർദാൻ നദിയിലെ വെള്ളം ലോകത്തിന്റെ നാനാഭാഗത്തും രാജാക്കന്മാരും പ്രഭുക്കന്മാരും മറ്റുള്ളവരും സ്നാനത്തിനുവേണ്ടി

കൊണ്ടുപോയിക്കൊണ്ടിരുന്നു. (ഒരു കുപ്പി യോർദാനിലെ വെള്ളം ഞാൻ കൊണ്ടുവരികയും എന്റെ ഇടവകക്കാർക്കും സ്നേഹിതന്മാർക്കും വീട്ടുകാർക്കും വിദ്യാർത്ഥികൾക്കും കുടിക്കാനായി കൊടുക്കുകയും ചെയ്തിട്ടുണ്ട്.)

യോർദാൻ നദിയിൽനിന്നും ഞാൻ 12 പാറക്കല്ലുകൾ പെറുക്കി എടുത്തു. അതിൽ ഒരു വലിയ കല്ല് നഴ്സിംഗ് കോളേജ് ചാപ്പലിൽ വച്ചിട്ടുണ്ട്.

# 58

# പത്രോസിന്റെ ഭവനം കണ്ട്
## ഗലീലക്കടലിലൂടെയുള്ള ഉല്ലാസയാത്ര

ഗലീലക്കടൽ, കിന്നരേത്ത്, ടൈബീരിയസ് എന്നീ പേരുകളിൽ അറിയപ്പെടുന്നു. ഇസ്രയേലിലെ ഏറ്റവും വലിയ ശുദ്ധജലതടാകമാണിത്. 21 കിലോമീറ്റർ നീളവും 13 കിലോമീറ്റർ വീതിയും ഉണ്ട്. വിശേഷപ്പെട്ട രണ്ടുതരം മീനുകൾ ധാരാളം. യേശുവിന്റെ ശിഷ്യന്മാരും ഗലീലക്കടലിൽനിന്ന് മീൻ പിടിച്ചാണ് ജീവിച്ചിരുന്നത്. കപ്പർന്നഹോം ഈ ഗലീലക്കടലിന്റെ വടക്കു പടിഞ്ഞാറുഭാഗത്താണ്. പത്രോസിന്റെ ഭവനം അവിടെയായിരുന്നു. യേശുവും അവിടെത്തന്നെ താമസിച്ചു പ്രവർത്തിച്ചുകൊണ്ടിരുന്നു. കപ്പർന്നഹോമിൽ ഒരു സിനഗോഗിന്റെ അവശിഷ്ടം ഇപ്പോഴും കാണാൻ കഴിയും. യേശു ഈ സിനഗോഗിലാണ് പ്രാർത്ഥനയ്ക്കും മറ്റും പൊയ്ക്കൊണ്ടിരുന്നത്.

ഞാൻ 2007 മെയ് മാസം ഈ സിനഗോഗും പത്രോസിന്റെ ഭവനവും പ്രദേശവും സന്ദർശിച്ചിട്ടുണ്ട്. ഗലീലക്കടലിൽക്കൂടി യാത്ര ചെയ്തിട്ടും ഉണ്ട്. യോർദ്ദാൻ നദി ഗലീലികടലിൽ പതിക്കുന്ന ഭാഗം കാണാൻ കഴിഞ്ഞു. ആ യാത്ര ജീവിതത്തിലെ ഒരു അവിസ്മരണീയ അനുഭവമാണ്.

അവിടുത്തെ വിശേഷപ്പെട്ട മത്സ്യം എണ്ണയില്ലാതെ വറുത്തത് വാങ്ങിക്കഴിക്കാനും കഴിഞ്ഞിട്ടുണ്ട്.

യോർദാൻ നദിയിൽ നിന്നും പതിക്കുന്ന വെള്ളമാണ് ഗലീലക്കടലിൽ. എന്നാൽ ഇതുകൂടാതെ ഭൂമിക്കടിയിൽകൂടി അനേകം പർവ്വത ശ്രോതസ്സുകളിൽനിന്ന് വെള്ളം സമൃദ്ധിയായി എപ്പോഴും കടലിൽ വന്നുകൊണ്ടിരിക്കുന്നതും അത്ഭുതാവഹമാണ്. ലോകത്തിലേക്കും ഏറ്റവും സമുദ്രനിരപ്പിൽനിന്നും താഴ്ന്ന ശുദ്ധജലതടാകമാണ് ഇത്. യേശു ഈ കടലിലാണ് വെള്ളത്തിൻമീതെ നടന്നത്.

പലസ്തീനിൽ കൃത്രിമത്വം ഇല്ലാതെ നാചറലായി കാണാനുള്ളത് ഗലീലിക്കടലും യോർദാൻ നദിയും ചാവുകടലും ചെങ്കടലും മാത്രമാണ്.

# 59

# ചാവുകടലിലെ കുളിയും ഒതളങ്ങാപോലെ മറിച്ചിലും

പലസ്തീനിലാണ് ചാവുകടൽ. ചാവുകടലിൽ ഞാൻ കുളിച്ചിട്ടുണ്ട്. കഴുത്തറ്റം വെള്ളത്തിൽ, അല്ലെങ്കിൽ നെഞ്ചുവരെ വെള്ളത്തിൽ നാം ചാവുകടലിൽ നിന്നാൽ നമ്മുടെ കാലുകൾ അറിയാതെതന്നെ ജലനിരപ്പിലേക്ക് പൊങ്ങിപ്പോകും. നമ്മൾ വെള്ളത്തിന്റെ ഉപരിതലത്തിൽ ഒതളങ്ങാപോലെ ഇളകിമറിയും. വീണ്ടും വെള്ളത്തിനടിയിലേക്ക് കാൽ കൊണ്ടുവരണമെങ്കിൽ വളരെ ശക്തിപ്രയോഗിക്കേണ്ടിവരും. അതുകൊണ്ട് നമുക്ക് എത്ര സമയത്തേക്കു വേണമെങ്കിലും വെള്ളത്തിൽ പൊങ്ങിക്കിടന്നുകൊണ്ടു പുസ്തകങ്ങളോ പത്രങ്ങളോ വായിക്കാൻ സാധിക്കും. എന്താണ് ഇതിനു കാരണം?

ചാവുകടലിലെ വെള്ളത്തിനു നമ്മുടെ ശരീരത്തിനെക്കാൾ സാന്ദ്രത കൂടുതലാണ്. ഇതെങ്ങനെ സംഭവിച്ചു?

**കാരണം:**

യോർദാൻ നദി പതിക്കുന്നത് ചാവുകടലിലാണ്. ഈ പതിക്കുന്ന വെള്ളവും, ചുറ്റുമുള്ള മലമ്പ്രദേശത്തു നിന്നും മഴമൂലം വരുന്ന വെള്ളവും ഈ കടലിൽ വന്നുചേർന്നശേഷം ഒഴുകിപ്പോകാൻ നിവൃത്തിയില്ലാത്തതിനാൽ സൂര്യപ്രകാശംമൂലം അതു വറ്റിവറ്റി കുറഞ്ഞുവരികയും മലമ്പ്രദേശത്തിലെ ലവണങ്ങൾ ഈ വെള്ളത്തിൽ അനേകം വർഷങ്ങളായി ലയിച്ചു കിടക്കുകയും ചെയ്യുന്നു. യോർദാനിലെ വെള്ളവും ലബനോൻ പർവ്വതപ്രദേശത്തുനിന്നുമാണ് വന്നുകൊണ്ടിരിക്കുന്നത്. ഇതു വറ്റിവറ്റി കുറുകി കുറുകിക്കൊണ്ടിരിക്കുന്നു. വെള്ളം വറ്റിവറ്റി വിസ്തൃതമായ ചാവുകടലിന്റെ വലിയ ഒരു ഭാഗം കരയായി മാറിക്കഴിഞ്ഞു. ഈ കടൽ ചുരുങ്ങി ചുരുങ്ങി ഇല്ലാതായിക്കൊണ്ടിരിക്കുന്നു.

ബൈബിളിൽ പറയുന്നത് പഴയ സോദോം ഗോമോറാപ്രദേശമാണ് ചാവുകടൽ എന്നാണ്.

# 60

## The Malankara Orthodox Syrian Church
### CATHOLICATE OF THE EAST

**Baselios Marthoma Didymus I**
Catholicos of
The Apostolic Throne of
St. Thomas
And Malankara Metropolitan

Catholicate Palace
Kottayam - 686 038
Kerala, India

നമ്പർ 225/07 19-09-2007

കർത്താവിൽ നമ്മുടെ സഹോദരൻ ഡോ. യാക്കോബ് മാർ ഐറേനിയസ് മെത്രാപ്പോലീത്താക്ക് സമാധാനം.

സ്നേഹമുള്ള ആബുനെ,

നമ്മുടെ മദ്രാസ് മെത്രാസനത്തിൽപ്പെട്ട് വന്ദ്യ വി. ഐ. മാത്യൂസ് കോർ എപ്പിസ്കോപ്പാ ദേഹവിയോഗാനന്തരം തന്റെ മൃതശരീരം കബറടക്കം ചെയ്യുന്നതിലേക്കായി ഇച്ചിലംപാടി സെന്റ് ജോർജ്ജ് ഓർത്തഡോക്സ് ദേവാലയത്തോടുചേർന്ന് വടക്കുവശത്ത് തയ്യാറാക്കിയിരിക്കുന്ന കല്ലറ സംബന്ധമായ പ്രശ്നം ഈ കല്പന ലഭിച്ച് 30 ദിവസങ്ങൾക്കകം രമ്യമായി പരിഹരിക്കുന്നതിന് ആബൂൻ ആവശ്യമായ നടപടികൾ സ്വീകരിക്കണമെന്ന് നാം സ്നേഹപൂർവ്വം താല്പര്യപ്പെടുന്നു. സൗത്ത് കാനറാ ഭാഗത്ത് നമ്മുടെ ആരാധനാലയങ്ങൾ ഇല്ലാതിരുന്ന സമയത്ത് ഇച്ചിലംപാടി പള്ളി ഉൾപ്പെടെയുള്ള നമ്മുടെ ദേവാലയങ്ങൾ സ്ഥാപിക്കുന്നതിന് കഠിനാദ്ധ്വാനം ചെയ്ത പുരോഹിതശ്രേഷ്ഠൻ എന്ന നിലയിൽ അദ്ദേഹത്തിന്റെ താല്പര്യവും ഇടവകയുടെ താല്പര്യവും സംരക്ഷിക്കുന്നതിന് ആബൂൻ ശ്രദ്ധിക്കുമല്ലോ. നമ്മുടെ 202/07-ാം നമ്പർ കല്പനയിൽ പറഞ്ഞിരിക്കുന്നപ്രകാരം എം.ഒ.സി. കോളജിനുവേണ്ടി നെല്ലിയാടിയിൽ വാങ്ങിയിരിക്കുന്ന എല്ലാ വസ്തുക്കളും പരിശുദ്ധ സഭയുടെ പേരിൽ സെപ്റ്റംബർ മാസം 30-നകം രേഖകൾ മാറ്റുന്നതിന് ആവശ്യമായ എല്ലാ നടപടികളും ചെയ്തുകൊള്ളാമെന്ന് അദ്ദേഹം നമുക്ക് ഉറപ്പു നൽകിയിട്ടുണ്ട്.

കർത്താവിൽ നമ്മുടെ സ്നേഹം



ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ

ശരിപകർപ്പ്: വന്ദ്യ വി. ഐ. മാത്യൂസ് കോർ-എപ്പിസ്ക്കോപ്പാ

# 61

## MALANKARA ORTHODOX SYRIAN CHURCH
### MADRAS DIOCESE

**Most Rev. Dr. Yakob Mar Irenaios**
Metropolitan

Bishop's House, 4/51, Rajeswary
Street, Mehta Nagar,
Chennai-600 029
Tel: (044) 64543128, 64543129

No. 126/07

നമുക്കെത്രയും സ്നേഹിക്കപ്പെട്ടിരിക്കുന്ന ഇച്ചിലംപാടി സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളി വികാരിയും ദേശത്തു പട്ടക്കാരും പള്ളി കൈക്കാരന്മാരും ശേഷം ജനങ്ങളും കൂടിക്കണ്ടെന്നാൽ നിങ്ങൾക്ക് വാഴ്വ്.

കർത്താവിൽ വാത്സല്യമുള്ളവരെ,

നമ്മുടെ കർത്താവിന്റെ രക്ഷാകരമായ ജനനപ്പെരുന്നാൾ ഈ വർഷം നിങ്ങളോടൊപ്പം ആ പള്ളിയിൽ ആചരിക്കുവാൻ ഇടയായതിൽ ദൈവത്തെ സ്തുതിക്കുകയും, നിങ്ങളുടെ സ്നേഹാദരവുകൾക്കും ആതിഥ്യത്തിനും നന്ദി പ്രകാശിപ്പിക്കുകയും ചെയ്യുന്നു. ഒരു പ്രത്യേക കാര്യം നിങ്ങളെ അറിയിക്കട്ടെ.

18 വർഷം ആ ഇടവക വികാരിയായിരുന്നശേഷം നമ്മുടെ ഭദ്രാസനത്തിലെ ശുശ്രൂഷയിൽ നിന്നും വിരമിച്ചിരിക്കുന്ന ബ. വി. ഐ. മാത്യൂസ് കോർഎപ്പിസ്കോപ്പായുടെ മരണശേഷം അദ്ദേഹത്തിന്റെ മൃതശരീരം അടക്കം ചെയ്യുന്നതിന് ഉദ്ദേശിച്ച്, ആ പള്ളിയുടെ വടക്കെവരാന്തയുടെ കിഴക്കേ അറ്റത്ത് ഒരു കുഴി തയ്യാറാക്കിയിട്ടുണ്ടല്ലോ. ഇതുസംബന്ധമായി 2004-ൽ ആ പള്ളിയിൽനിന്നും ഒരു അപേക്ഷ നമുക്ക് ലഭിച്ചിരുന്നു. എന്നാൽ അതിനെപ്പറ്റി ഒരു തീരുമാനം നാം എടുക്കുകയോ നിങ്ങളെ അറിയിക്കുകയോ ചെയ്തിരുന്നില്ല.

കഴിഞ്ഞ ദിവസങ്ങളിൽ നാം ആ പള്ളിയിൽ ആയിരിക്കുമ്പോൾ ബ. മാത്യൂസ് കോർഎപ്പിസ്കോപ്പായുമായി ഈ വിഷയം ചർച്ച ചെയ്യുകയുണ്ടായി. ഈ വിഷയത്തിൽ ആ ഇടവകക്കാരുടെ

താത്പര്യം നേരത്തെ നമ്മെ അറിയിച്ചിട്ടുള്ളതാണ്. വി. ഗീവർഗ്ഗീസ് സഹദായുടെ പെരുന്നാൾ സമയത്ത് ധാരാളം ആളുകൾ പള്ളിയിൽ കൂടുന്നതു മൂലവും മറ്റും പള്ളിവരാന്തയിൽ മൃതശരീരം അടക്കം ചെയ്താൽ ഉണ്ടാകാവുന്ന അസൗകര്യങ്ങളെപ്പറ്റി നാം ബ. അച്ചനെ ബോദ്ധ്യപ്പെടുത്തുകയുണ്ടായി. അതിന്റെ അടിസ്ഥാനത്തിൽ ബ. അച്ചന്റെ മരണാനന്തരം അദ്ദേഹത്തിന്റെ മൃതശരീരം സംസ്കരിക്കുന്നതിനുള്ള സ്ഥലം അദ്ദേഹത്തിന്റെ സാന്നിദ്ധ്യത്തിൽ നാം നിർദ്ദേശിക്കുകയും, അദ്ദേഹം അത് സന്തോഷപൂർവ്വം സ്വീകരിക്കുകയും ചെയ്തു. ഇക്കാര്യം ഇടവക വികാരി, കൈക്കാരൻ, സെക്രട്ടറി മുതലായവരെ വിളിച്ചുവരുത്തി നാം അറിയിക്കുകയും ചെയ്തിട്ടുള്ളതാകുന്നു.

പ്രധാന മദ്ബഹായ്ക്ക് വടക്കും തെക്കും പള്ളിസാധനങ്ങൾ സൂക്ഷിക്കുന്നതിന് ഓരോ ചെറിയ മുറി പണിയുവാൻ ഉദ്ദേശിക്കുന്നതായി വികാരിയും ഭരണസമിതിയും നമ്മെ അറിയിക്കുകയും ചെയ്തു. ഈ പശ്ചാത്തലത്തിൽ, പ്രധാന മദ്ബഹായ്ക്ക് വടക്ക് വശത്ത് പുതുതായി പണിയുന്ന മുറിയുടെ വെളിയിൽ വടക്കുഭാഗത്ത് പ്രധാന ത്രോണാസിനു നേർക്ക് വരത്തക്കവണ്ണം മരണാനന്തര സംസ്കാരത്തിനുള്ള സ്ഥലം നിശ്ചയിച്ച് വേർതിരിച്ചിരിക്കുന്ന വിവരം നിങ്ങളെ അറിയിക്കുന്നു. പ്രസ്തുത സ്ഥലത്ത് പള്ളിച്ചെലവിൽ കല്ലറ നിർമ്മിക്കേണ്ടതാണ്. അതോടൊപ്പം പള്ളിയുടെ വടക്കെ വരാന്തയുടെ കിഴക്കേയറ്റത്ത് ഇപ്പോഴുള്ള കുഴി മൂടി തറ ഉറപ്പിക്കേണ്ടതുമാണ്. പള്ളിയുടെ വടക്കും തെക്കും വരാന്ത ഇറക്കിയതിൽ, വടക്കെ വരാന്ത ബ. മാത്യൂസ് കോർഎപ്പിസ്കോപ്പ സ്വന്തം ചെലവിൽ നിർമ്മിച്ചതാണെന്ന് നമ്മെ അറിയിച്ചിട്ടുണ്ട്. രണ്ട് വരാന്തകളുടെയും പണി ഇനിയും പൂർണ്ണമായിട്ടില്ല. പണി തീർന്നിടത്തോളം വടക്കെ വരാന്തയുടെ നിർമ്മാണച്ചെലവ് ബ. മാത്യൂസ് കോർഎപ്പിസ്കോപ്പ വഹിച്ചുവെങ്കിലും ആയത് അദ്ദേഹം സ്വമനസ്സാലെ ഇടവകയ്ക്ക് ദാനമായി നൽകിയിരിക്കുന്നു എന്ന് നമ്മെ അറിയിച്ചിരിക്കുന്ന സംഗതിയും നിങ്ങളെ അറിയിക്കുന്നു. മേൽപ്പറഞ്ഞ കാര്യങ്ങൾ സംബന്ധമായി ഇനിമേൽ ആ ഇടവകയിൽ ചർച്ചകളോ അഭിപ്രായവ്യത്യാസമോ ഉണ്ടാകുവാൻ പാടില്ല. ഇക്കാര്യങ്ങൾ അന്തിമമായി തീർപ്പാക്കിയിരിക്കുന്നു എന്ന് എല്ലാവരും അറിഞ്ഞിരിക്കട്ടെ.

18 വർഷം ആ പള്ളി വികാരിയായി ശുശ്രൂഷിക്കയും ഇടവക

യ്ക്കുവേണ്ടി അദ്ധ്വാനിക്കുകയും ഇപ്പോൾ അവിടെയുള്ള ദേവാലയ നിർമ്മാണത്തിന് നേതൃത്വം നൽകുകയും ചെയ്ത ബ. മാത്യൂസ് കോർഎപ്പിസ്കോപ്പായുടെ സേവനങ്ങളെ നാം ആത്മാർത്ഥമായി മാനിക്കേണ്ടതാണ്. അദ്ദേഹത്തിന്റെ സേവനങ്ങൾക്ക് ദൈവം പ്രതിഫലം നൽകട്ടെ. നിങ്ങൾ എല്ലാവരും മേലിലും അദ്ദേഹത്തെ സ്ഥാനാർഹമായ ബഹുമാനത്തോടെ സ്വീകരിക്കണമെന്ന് നാം നിങ്ങളെ ഉദ്ബോധിപ്പിക്കുന്നു.

ശേഷം പിന്നാലെ,

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങളെല്ലാവരോടും കൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ.

2007 ഡിസംബർ മാസം 28-ാം തീയതി

വെല്ലൂർ സെന്റ് ലൂക്ക്സ് പള്ളിയിൽനിന്നും

# 62

## The Malankara Orthodox Syrian Church
### Catholicate of the East

**Baselios Marthoma Mathews II**
Catholicos of
The Apostolic Throne of
St. Thomas
And Malankara Metropolitan

Catholicate Palace
Kottayam - 686 038
Kerala, India

No. P. 85/2002

നമുക്കെത്രയും പ്രിയപ്പെട്ടിരിക്കുന്ന നമ്മുടെ ഇച്ചിലംപാടി, സമ്പിയാടി എന്നീ ഇടവകകളുടെ വികാരിയായ വി. ഐ. മാത്യൂസ് കത്തനാർക്ക് വാഴ്‌വ്.

കർത്താവിൽ പ്രിയനെ,

പ്രിയന്റെ സഭയിലുള്ള ശുശ്രൂഷകളെ പരിഗണിച്ചുകൊണ്ട് പ്രിയന് ബഹുമാനപൂർവ്വം കോർഎപ്പിസ്കോപ്പ സ്ഥാനം നല്കണമെന്ന് ആ മെത്രാസനത്തിന്റെ അഭിവന്ദ്യനായ യാക്കോബ് മാർ ഐറേനിയോസ് നമ്മെ അറിയിച്ചിരിക്കുന്നു. നമുക്കും അത് സന്തോഷകരമായി പരിശുദ്ധാത്മാവിൽ ബോദ്ധ്യമായിരിക്കുന്നു. അതനുസരിച്ച് ഈ വരുന്ന മെയ് മാസം 15-ാം തീയതി ബുധനാഴ്ച ബാംഗ്ലൂർ സെന്റ് ഗ്രിഗോറിയോസ് കത്തീഡ്രലിൽവച്ച് ആ സ്ഥാനാരോഹണം നടത്തുവാൻ നാം ആഗ്രഹിക്കുന്നു. പ്രാർത്ഥനയോടും, ഉപവാസത്തോടും പ്രിയൻ അതിന് കൂടുതൽ യോഗ്യനായിത്തീരുവാൻ തക്കവണ്ണം ഒരുങ്ങേണ്ടത് അത്യന്താപേക്ഷിതമാണ്. അംശവസ്ത്രങ്ങൾ, ഇടയന്റെ വടി തുടങ്ങി വേണ്ടുന്ന സന്നാഹങ്ങൾ മുൻകൂർതന്നെ ഒരുക്കിക്കൊള്ളണം. ഇന്നുമുതൽ പ്രത്യേകമായി പ്രാർത്ഥിച്ചുകൊള്ളണം. സ്ഥാനങ്ങളിൽ ഉയരുമ്പോൾ അതനുസരിച്ച് ഉത്തരവാദിത്വവും വർദ്ധിക്കുന്നതാണ്. അഞ്ചും രണ്ടും താലന്തുകാരോട് സത്യ ഇടയനായ യഹോവയായ ദൈവം അരുളിച്ചെയ്തതുപോലെ “നല്ലവനും വിശ്വസ്തനുമായ ദാസാ നിന്നെ ഏല്പിച്ചതിനൊക്കെയും നീ വിശ്വസ്തനായിരുന്നതിനാൽ നിന്നെ അധി

കത്തിന് വിചാരകനാക്കും. നിന്റെ യജമാനന്റെ (കർത്താവിന്റെ) സന്തോഷത്തിലേക്ക് പ്രവേശിക്കുക. ഈ അനുഗ്രഹസ്വരം കേൾക്കുവാൻ പ്രിയനും നമുക്കും ദൈവം സംഗതിയാക്കട്ടെ.

ശേഷം പിന്നാലെ

ദൈവം അനുഗ്രഹിക്കട്ടെ.



2002 ഏപ്രിൽ മാസം 5-ാം തീയതി

കോട്ടയം കാതോലിക്കേറ്റ് അരമനയിൽനിന്നും

63

**MALANKARA ORTHODOX SYRIAN CHURCH**
MADRAS DIOCESE

**Most Rev. Dr. Yakob Mar Irenaios**
Officiating Metropolitan

Bishop's House, 4/51,
Rajeswary Street,
Mehta Nagar,
Chennai-600 029
Tel: (044) 64543128, 64543129

# ആശംസ

ഇച്ചിലംപാടി-സാംബിയാടി പ്രദേശങ്ങളിലെ ഓർത്തഡോക്സ് സുറിയാനി സഭാംഗങ്ങൾക്ക് ഇത് തിരുവുത്സകാലം. അത്യുന്നതനായ ദൈവം മനുഷ്യ നിർമ്മിത ഭവനത്തിൽ ഒതുങ്ങുന്നില്ലെങ്കിലും. ദൈവ നിയോഗത്താൽ കൈപ്പണിയായ മന്ദിരത്തെ ദൈവഭവനമാക്കാൻ അദ്ദേഹം പ്രീതിപ്പെടുന്നു. ഇച്ചിലംപാടി-സാംബിയാടി മേഖലകളിൽ സകല ജാതികൾക്കും പ്രാർത്ഥനാലയമായി ദേവാലയങ്ങൾ ഉയർന്നുവന്നിരിക്കുന്നത് നാടിന് അനുഗ്രഹവും ജനഹൃദയത്തിന് ആനന്ദദായകവുമാണ്. ഇച്ചിലംപാടി ദേവാലയ പ്രതിഷ്ഠയ്ക്കനുബന്ധമായി ഒരു മംഗള സ്മരണിക തയ്യാറാക്കി പ്രകാശനം ചെയ്യുന്നത് ഉചിതം തന്നെ. അതോടൊപ്പം ഇക്കാര്യങ്ങൾക്കെല്ലാം **ഏറെനാളായി നിസ്വാർത്ഥവും ത്യാഗോജ്ജ്വലമായ നേതൃത്വം നൽകിവരുന്ന ബഹു. വി.ഐ. മാത്യൂസ് അച്ചന്റെ സപ്തതി ഹർഷ പൂരിതമായി പ്രഖ്യാപിക്കുന്നതും ശ്ലാഘനീയമായിരുന്നു അച്ചനും കുടുംബവും തെക്കൻ കർണ്ണാടക പ്രദേശങ്ങളിൽ അനുഷ്ഠിച്ചു വരുന്ന സേവനങ്ങൾ നിസ്തുലങ്ങളാണ്. അദ്ദേഹത്തിന്റെ ശുശ്രൂഷയെ പ്രതി ദൈവത്തെ സ്തുതിക്കുന്നു.**

ദേവാലയ നിർമ്മിതിയിൽ സഹകരിക്കുകയും, ധനം, സമയം, അദ്ധ്വാനം, പ്രാർത്ഥന എന്നിവയെല്ലാം ചെലവിട്ട് ദൈവഭവനം ഉയരുന്നതിന് പ്രതീക്ഷയോടെ കാത്തിരുന്ന അനേകരുണ്ട്. അങ്ങനെ, അവർക്കു നേതൃത്വം നൽകിയ വൈദിക ശ്രേഷ്ഠന് ഇത് കൃതാർത്ഥതയുടെയും സ്വപ്ന സാക്ഷാത്ക്കാരത്തിന്റെയും മുഹൂർത്തമാണ്.

ദൈവജനം ഒന്നടങ്കം സന്തോഷിക്കുന്ന ഈ അസുലഭ സന്ദർഭത്തിൽ ആരാധനാ സമൂഹത്തിന് സമസ്ത ദൈവാനുഗ്രഹങ്ങളും ലഭിക്കുന്നതിനായി പ്രാർത്ഥിക്കുന്നു. ഈ മംഗളവേള ജനങ്ങളുടെ വിശുദ്ധീകരണത്തിനും, മനസ്സുകളുടെ നിർമ്മാലീകരണത്തിനും. സ്നേഹം ആചരിക്കുന്നതിനും നിമിത്തമാകട്ടെ എന്നാശംസിക്കുന്നു. ദരിദ്രന്മാരോട് സുവിശേഷം അറിയിക്കുന്നു. ദൈവിക ചുമതലയിൽ നാം കൂടുതൽ ഉത്സുകരാകുന്നതിന് ഈ അനുഗ്രഹ സന്ദർഭം ഇടയാകട്ടെ!

**ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ**

# 64

## സമ്മതപത്രം

ഇച്ചിലംപാടി സെന്റ് ജോർജ്ജ് ഓർത്തഡോക്സ് ഇടവകാംഗമായ മണിക്കളം വലിയപറമ്പിൽ റവ. വി. ഐ. മാത്യൂസ് കോർഎപ്പിസ്കോപ്പാ ഇടവക വികാരി അച്ചനും, കമ്മിറ്റിക്കാർക്കും ഇടവകാംഗങ്ങൾക്കുമായി എഴുതിത്തരുന്ന സമ്മതപത്രം.

മദ്രാസ് ഭദ്രാസന മെത്രാപ്പോലീത്ത തിരുമേനിയുടെ 126/07-നമ്പർ കല്പനപ്രകാരം പ്രധാന ത്രോണോസിന് നേർക്ക് വടക്കു വശത്ത് പള്ളിച്ചിലവിൽ പണിതീർത്തിരിക്കുന്ന കല്ലറയിൽ എന്റെ മരണാനന്തരം എന്റെ മൃതശരീരം സംസ്കരിക്കുന്നതിന് ഞാൻ നിങ്ങളെ അധികാരപ്പെടുത്തുന്നു. അത് എന്റെ അതിയായ ആഗ്രഹവും, അനുഗ്രഹവുമാണെന്ന് ഞാൻ മനസ്സിലാക്കുന്നു. ദൈവം തീരുമാനിക്കുന്ന സമയത്ത് എന്റെ എല്ലാ അനന്തര ആവശ്യങ്ങളും കർമ്മങ്ങളും നടത്തുന്നതിന് നിങ്ങളുടെ വിലയേറിയ സഹകരണവും ഉണ്ടായിരിക്കേണ്ടതാണെന്നും ഞാൻ അഭ്യർത്ഥിക്കുന്നു. എന്റെ ഭാര്യ അച്ചാമ്മ മാത്യൂസിനെയും ഇളയ മകൻ ഡോ. റെജി മാത്യൂസിനെയും മരിച്ച് അടക്കംചെയ്തത് ഈ പള്ളിയിൽ തന്നെയാണല്ലോ.

എന്റെ മൂത്തമകൻ ഡോ. രഞ്ജി ഐസക് മാത്യൂസിന്റെ പൂർണ്ണ സമ്മതവും ഈ കാര്യത്തിൽ ഉണ്ട്. നിങ്ങളുടെ എല്ലാവരുടേയും ക്ഷേമത്തിനും അനുഗ്രഹത്തിനും ഐശ്വര്യത്തിനും വേണ്ടി പ്രാർത്ഥിക്കുന്നു.

സ്നേഹത്തിന്റെ ഐക്യതയിൽ വിശ്വാസപൂർവ്വം

ഒപ്പ്

Rev. V. I. Mathews Cor-Episcopa

ഈ കാര്യത്തിൽ എനിക്ക് പൂർണ്ണ സമ്മതമാണ്.

ഒപ്പ്

തീയതി: Dr. Renji Isac Mathews

# 65

# അവർ നിത്യതയിൽ

1. വി.ഐ. ജോസഫ് (എന്റെ നേരെ അനുജൻ)
   13.3.1981 സംസ്കാരം-പതാവ് പള്ളി
2. ദീനാമ്മ (എന്റെ അമ്മ) - 18.5.1982
   സംസ്കാരം - പതാവ് പള്ളി
3. അച്ചാമ്മ മാത്യൂസ് - 6.2.2003
   സംസ്കാരം - ഇച്ചിലംപാടി പള്ളി
4. റജി മാത്യൂസ് - 30.8.1996
   സംസ്കാരം - ഇച്ചിലംപാടി പള്ളി
5. ഐസക് എന്റെ പിതാവ് - 7.1.2006
   സംസ്കാരം - പതാവ് പള്ളി

എനിക്കു ജീവന്റെ ജീവനായിരുന്ന അഞ്ചുപേർ ഒന്നിനു പുറമെ ഒന്നായി എന്നെ വിട്ടുപിരിഞ്ഞു.

1980-ൽ അനുജൻ വി. ഐ. ജോസഫും അടുത്ത വർഷം അമ്മ ദീനാമ്മയും മരിച്ചു. രണ്ടു പേരെയും പതാവ് ഇടവകപ്പള്ളിയിലാണു സംസ്ക്കരിച്ചത്. അതിനേക്കാൾ കൂടുതൽ എന്നെ വേദനിപ്പിച്ചത് എന്റെ ഇളയ മകൻ ഡോ. റെജി മാത്യുസിന്റെ അകാലത്തുള്ള അപകട മരണമായിരുന്നു. അതിസമർത്ഥനായിരുന്ന എം.ബി.ബി.എസ്സുകാരൻ പൊലിഞ്ഞുപോയത് 1996 ആഗസ്റ്റ് 30-നാണ്, 33-ാം വയസ്സിൽ. അതൊരു കാറപകടമായിരുന്നു. രണ്ടു ദിവസത്തിനുശേഷം സെപ്റ്റംബർ ഒന്നിന് എന്റെ ജന്മദിനം ആഘോഷിക്കാൻ അവൻ ബില്യയിൽ വരാനിരുന്നതാണ്. അവനും അവന്റെ ഭാര്യ ബീനയും ഒപ്പിട്ട് അവസാനമായി എനിക്കയച്ച ജന്മദിനാശംസാകാർഡ് ഇന്നും ഞാൻ സൂക്ഷിക്കുന്നു. അതു വായിക്കുമ്പോഴൊക്കെ എന്റെ ഹൃദയം നുറുങ്ങാറുണ്ട്.

എന്റെ ഇടവകപ്പള്ളിയെക്കാൾ എനിക്കു പ്രിയപ്പെട്ടതും ഞാൻ പ്രവർത്തിച്ചതുമായ ഇച്ചിലംപാടി സെന്റ് ജോർജ്ജ് പള്ളിയിലാണ് അവനെ സംസ്ക്കരിച്ചത്.

**അച്ചാമ്മ മാത്യൂസ്:** ഏതു പുരുഷന്റെയും വിജയത്തിനു പിന്നിൽ ഒരു വനിത ഉണ്ടെന്ന സത്യം എന്റെ ജീവിതത്തിലും അന്വർത്ഥമാക്കിയ എന്റെ സഹധർമ്മിണി എന്നെ വിട്ടുപിരിഞ്ഞത് ഒരു സഭാസേവന പ്രവർത്തനത്തിനിടെയാണ്.

ഞാൻ അന്ന് സൗത്ത് കാനറയിലെ സമ്പിയാടി പള്ളിവികാരി. അവിടെ നിന്ന് 30 കിലോമീറ്റർ അകലെ ബില്യ എന്ന സ്ഥലത്താണ് ഞങ്ങൾ താമസിച്ചിരുന്നത്.

ഇടവക സന്ദർശനത്തിന് ഞാനും അച്ചാമ്മയും കാറിൽ പുറപ്പെട്ടു. ഞാൻ തന്നെയാണ് കാറോടിച്ചിരുന്നത്. പല വീടുകളും സന്ദർശിച്ചു. ഞങ്ങൾ ദീർഘദൂരം നടന്നു. അപ്പോഴൊക്കെ ഉല്ലാസവതി ആയിരുന്നു അച്ചാമ്മ, മുമ്പ് ഞങ്ങളിരുവരും അദ്ധ്യാപകരായിരുന്ന സ്കൂളിലേക്കു നടക്കുന്ന കാലംപോലെ.

നടത്തം അച്ചാമ്മയെ തളർത്തി. എങ്കിൽ ഇനി നടക്കേണ്ടതില്ലെന്ന് ഞാൻ ഉപദേശിച്ചു. അന്ന് ഒരു വീട്ടിൽ പ്രത്യേക പ്രാർത്ഥനയും നേർച്ചയും ഉണ്ടായിരുന്നു. അച്ചാമ്മയെ ഞാൻ കാറിൽ അയച്ചു.

മറ്റു വീടുകളിലെ സന്ദർശനത്തിനുശേഷം ഞാൻ ആ വീട്ടിലെത്തി. പ്രാർത്ഥനയും ശുശ്രൂഷയും നടന്നു. ആ സമയത്ത് അച്ചാമ്മയെ പുറത്തു കണ്ടില്ല. അകത്ത് ഒരു ഞരക്കം ഞാൻ കേട്ടിരുന്നു. അതത്ര ഗൗരവമായി എടുത്തില്ല.

നേർച്ചയുടെ ഭാഗമായ ഊണിന്റെ സമയത്തും അച്ചാമ്മ അകത്തുതന്നെ ആയിരുന്നു. എന്റെ പ്രേക്ഷിത പ്രവർത്തനങ്ങൾക്ക് എനിക്കു തുണയാവാൻ ആ 68–ാം വയസ്സിലും എന്നോടൊപ്പം കാടും മേടും കയറിയിറങ്ങി വീടുകൾ സന്ദർശിച്ചതിന്റെ അവശത അച്ചാമ്മയെ തളർത്തിയെന്ന് എനിക്കു മനസ്സിലായി. ഞാൻ അകത്തു ചെന്നു നോക്കി. തീർത്തും അവശയും അസ്വസ്ഥയുമായിരുന്നു.

വീട്ടിലെ പുരുഷന്മാരുടെയും സ്ത്രീകളുടെയും സഹായത്തോടെ അച്ചാമ്മയെ അടുത്തുള്ള ഒരു പ്രൈമറി ഹെൽത്ത് സെന്ററിൽ എത്തിച്ചു, ഞാൻ തന്നെ കാറോടിച്ചു. ഗുരുതരാവസ്ഥ മനസ്സിലാക്കിയ അവിടത്തെ ഡോക്ടർ ഉപദേശിച്ചു കൂടുതൽ വൈദ്യസഹായം ആവശ്യമായതിനാൽ ഒരാശുപത്രിയിലേക്കു കൊണ്ടുപോകാൻ. പോയി. കാറിന്റെ പിൻസീറ്റിൽ കിടത്തിയിരുന്ന അച്ചാമ്മയ്ക്ക് കൂടെയുള്ള സ്ത്രീകൾ വെള്ളം കൊടുക്കുന്നുണ്ടായിരുന്നു. ഇടയ്ക്കു കാർ നിർത്തി ഞാനും അതു ചെയ്തു.

ആശുപത്രിയുടെ മുമ്പിൽ കാർ നിർത്തി. ഡ്യൂട്ടിയിലുണ്ടായിരുന്ന ഡോക്ടർ കാറിന്റെ സമീപത്തുവന്ന് അച്ചാമ്മയെ പരിശോധിച്ചു. കഴിഞ്ഞു. എല്ലാം കഴിഞ്ഞു. എന്റെ അച്ചാമ്മ എന്നോടും ഈ ലോകത്തോടും വിടപറഞ്ഞ് സ്വർഗ്ഗസ്ഥനായ പിതാവിന്റെ ഭവനത്തിലേക്കു യാത്രയായിക്കഴിഞ്ഞിരുന്നു, അപ്പോഴേയ്ക്കും.

ആ ആഘാതം താങ്ങാനാവാത്തതായിരുന്നെങ്കിലും അക്ഷോഭ്യനായി ഞാൻ തന്നെ കാറോടിച്ച് മൃതദേഹം ഞങ്ങളുടെ വീട്ടിലെത്തിച്ചു. കയറ്റവും ഇറക്കവും വളവും തിരിവുമുള്ള കാട്ടുവഴിയിലൂടെ ഞാൻ കാറോടിക്കുമ്പോൾ എന്റെ പ്രിയതമയുടെ ജീവനറ്റ ദേഹം പിൻസീറ്റിൽ അന്ത്യവിശ്രമത്തിലായിരുന്നു.

ഇന്നും ഞാനോർക്കുന്നു: ഇടവക സന്ദർശനത്തിന് ഞങ്ങൾ ചിരിച്ച് ഉല്ലസിച്ച് കാറിൽ പോകുമ്പോൾ ഞാൻ അച്ചാമ്മയോടു പറഞ്ഞ ഒരു സംഭവം.

ഒരു ഹൈസ്കൂൾ ഹെഡ്മാസ്റ്ററും സുഹൃത്തും ഇതേ റോഡിൽ ബൈക്ക് യാത്ര ചെയ്തു ഒരാഴ്ച മുമ്പ്. ഇരുവരും സന്തുഷ്ടരായിരുന്നു. പക്ഷെ ആ യാത്ര അദ്ദേഹത്തിന്റെ അവസാനത്തേതായിരുന്നു. തിരിച്ചുകൊണ്ടുവന്നത് അദ്ദേഹത്തിന്റെ മൃതദേഹം.

അച്ചാമ്മ ആ സംഭവത്തോടു പ്രതികരിച്ചില്ല, എന്നു ഞാനോർക്കുന്നു. പക്ഷേ......

അച്ചാമ്മയേയും സംസ്ക്കരിച്ചത് ഇച്ചിലംപാടി പള്ളിയിൽതന്നെ. ഈ മരണങ്ങൾക്കൊക്കെ ദൃക്സാക്ഷിയായിരുന്ന എന്റെ പിതാവ് ഇട്ടിയവിര ഐസക് 96-ാം വയസ്സിൽ 2006-ൽ അന്തരിച്ചു.

# 66

# എന്റെ പിതാവ് ഇസഹാക്കിന്റെ ഇതിഹാസം

## My Family Tree

1. ചിറമേൽ അവിരാവൈദ്യൻ - 1675 - 1745 (75)
2. മുളനിൽക്കുന്നതിൽ ഇടിക്കുള - 1710 - 1785 (75)
3. വലിയപറമ്പിൽ ഗിവർഗ്ഗീസ് - 1755 - 1835 (80)
4. വലിയപറമ്പിൽ വടക്കേതിൽ ഇട്ടിയവര I - 1795 - 1845 (50)
5. വലിയപറമ്പിൽ വടക്കേതിൽ ഇക്ക - 1825 - 1895 (70)
6. വലിയപറമ്പിൽ വടക്കേതിൽ ഇട്ടിയവരാ II - 1868 1913 (45)
7. വലിയപറമ്പിൽ വടക്കേതിൽ ഐസക്ക് - 1910 - 2006 (96) (എന്റെ പിതാവ്)
8. വലിയപറമ്പിൽ വടക്കേതിൽ മത്തായി ഫാ. വി.ഐ. മാത്യൂസ് - 1931 - (ഞാൻ)

*N.B.* എന്റെ പിതാവ് ഐസക്കിനു മത്തായി, ഗീവർഗീസ്, ചാക്കോ എന്നു മൂന്നു സഹോദരങ്ങൾ.

എനിക്ക് ജോസഫ്, അബ്രാഹാം എന്നീ സഹോദരങ്ങളും കുഞ്ഞുമോൾ, ശാന്തമ്മ, ലൈല എന്നീ സഹോദരിമാരും ഉണ്ട്.

എന്റെ പിതാവിനു രണ്ടര വയസ്സുള്ളപ്പോൾ ഇട്ടിയവിരാ രണ്ടാമൻ 1913-ൽ ദിവംഗതനായി. 45-ാമത്തെ വയസ്സിൽ. അന്ന് ചാക്കോ അമ്മയുടെ വയറ്റിൽ ആറാം മാസം. വിധവയും അഞ്ചുമക്കളും. ചിട്ടിക്കടമോ ബാങ്കുകടമോ എന്തോ നിമിത്തം വലിയ ഒരു മാളിക വീടു ഉണ്ടായിരുന്നത് (വലിയപറമ്പിൽ വടക്കേതിൽ കുടുംബവീട്) കടക്കാർ പൊളിച്ചുകൊണ്ടുപോയി. തിരുവല്ലായിൽ ചന്തക്കടവിൽ നെൽപുര എന്നറിയപ്പെടുന്ന ഒരു വീട് ഞാൻ കണ്ടിട്ടുണ്ട്. അതായിരുന്നു ഞങ്ങളുടെ വീട് എന്നു പറഞ്ഞുകേട്ടിട്ടുണ്ട്. ആ വീട്ടിലാ

യിരുന്നു ദന്തവൈദ്യൻ ഡോ. കോവൂർ പ്രാക്ടീസ് ചെയ്തുകൊണ്ടിരുന്നത്. എന്റെ ദന്തചികിത്സയ്ക്ക് ഞാൻ അവിടെ പല പ്രാവശ്യം പോയിട്ടുണ്ട്.

തിരുവല്ല താലൂക്കിൽ വളഞ്ഞവട്ടത്ത് ഒരേക്കറോളം പറമ്പും രണ്ടേക്കറോളം കൃഷിസ്ഥലവും വീതംവച്ചു കിട്ടിയിരുന്നു. വലിയ പറമ്പിൽ വടക്കേതിൽ ഇട്ടിയവിരാ രണ്ടാമന്, അതായത് എന്റെ വലിയ അപ്പന്. അവിടുത്തെ ആദായം കൊണ്ട് വിധവയായ എന്റെ വലിയ അമ്മ (ഏലിയാമ്മ) മക്കളെ പോറ്റിവളർത്തി. വെളുത്ത് അതിസുന്ദരിയായിരുന്നു എന്റെ വലിയമ്മ, വലിയ ദൈവഭക്തയായിരുന്നു. അക്ഷരാഭ്യാസമില്ലാത്ത ഇവർ വേദപുസ്തകഭാഗങ്ങൾ കാണാതെ പറയുമായിരുന്നു.

ആ അമ്മയുടെ ശിക്ഷണത്തിൽ കൂടിയാണ് ഈ ആറു മക്കളും വളർന്നത്. ചെറുപ്പത്തിൽ തന്നെ പെൺമക്കളെ വിവാഹം കഴിപ്പിച്ചയച്ചു. മൂത്ത മകളെ അടുത്തുതന്നെ വടക്കേടത്തു പറമ്പിലും രണ്ടാമത്തെ ആളെ ഇടത്വായിലും വിവാഹം കഴിപ്പിച്ചു.

നാലു ആൺമക്കളുടെയും വിവാഹം കഴിഞ്ഞു. ഇവിടുത്തെ കഥാനായകൻ എന്റെ പിതാവ് ഐസക് ആണല്ലോ.

എന്റെ പിതാവ് 19-ാമത്തെ വയസ്സിൽ അമ്പലപ്പുഴ ചേന്നംകരി ചെറുകാട്ടുശ്ശേരിൽ കുടുംബത്തിൽ പൂച്ചാലിൽ ഇട്ടൻ കുഞ്ഞാണ്ടിയുടെ മകൾ ദിനാമ്മയെ (16 വയസ്സ്) വിവാഹം കഴിച്ചു.

എനിക്ക് 4 വയസ്സുള്ളപ്പോൾ എന്റെ പിതാവ് ഐസക്കിന് പ്രായം 26 വയസ്സ്. എന്റെ അമ്മ ദീനാമ്മയ്ക്ക് 23 വയസ്സും. ആ സമയത്താണ് ഐസക്കിന്റെ ആദ്യപ്രയാണം. തിരുവനന്തപുരത്തിനടുത്തുള്ള പൊൻമുടിമലയ്ക്ക്. സമീപത്ത് 25 ഏക്കർ സ്ഥലം പാട്ടത്തിന് ലഭിച്ചു. അതിൽ കരിമ്പു കൃഷിചെയ്തു. കൃഷി എല്ലാം വൻ വിജയമായിരുന്നു എങ്കിലും അവിടെ അക്കാലത്തു മലയാളവർഷം 1111-ൽ (1935-ൽ) മലേറിയബാധ ആരംഭിച്ച് നൂറുകണക്കിന് ആളുകൾ മരിച്ചുകൊണ്ടിരുന്നു. തദവസരത്തിൽ എനിക്ക് ഉൾപ്പെടെ എല്ലാവർക്കും മലേറിയ ബാധിച്ചതിനാൽ സകലതും ഉപേക്ഷിച്ചു തിരികെ പോന്നു. അന്നത്തെ പ്രയാണത്തിൽ അമ്മ വീട്ടുകാരും ഉണ്ടായിരുന്നു.

തിരികെവന്നു വളഞ്ഞവട്ടത്തു വീണ്ടും കുടുംബവീട്ടിൽ താമസമായി.

എന്റെ അമ്മവീടും എന്റെ പിതാവും തമ്മിൽ അഭേദ്യമായ ഒരു ബന്ധം ഉണ്ടായിരുന്നതുകൊണ്ട് എല്ലാ കാര്യങ്ങളും ഈ രണ്ടു വീട്ടുകാരും തമ്മിൽ ആലോചിച്ചേ മുമ്പോട്ടു പോയിരുന്നുള്ളൂ. ഗുണമായാലും ദോഷമായാലും അവർ പരസ്പരം പങ്കിടുമായിരുന്നു.

## അമ്മവീടിനെ സംബന്ധിച്ചു ഒരു വിവരണം.

ആലപ്പുഴ പട്ടണത്തിൽനിന്ന് അധികം അകലെയല്ലാതെ പമ്പയാറിന്റെ തീരത്തെ വലിയ പാടശേഖരങ്ങൾ ഉൾക്കൊള്ളുന്ന പ്രദേശം ചേന്നങ്കരി. അവിടെ ആയിരുന്നു അമ്മവീട്. പൂച്ചാലിൽ കുടുംബം. നെൽക്കൃഷി ചെയ്യുന്ന ഈ പാടം കൃഷി കഴിഞ്ഞാൽ വെള്ളം കയറി വലിയ കായൽ പോലെ വിസ്തൃതമായി കിടക്കും. ഈ പാടശേഖരത്തിൽ ഓരോ വീടും സ്വതന്ത്രമായ ഓരോ തുരുത്ത് അല്ലെങ്കിൽ ഒരേക്കറിൽ കുറയാതെയുള്ള ദ്വീപായിരിക്കും. ഇതുപോലെ ഈ പാടശേഖരത്ത് നൂറുകണക്കിന് തുരുത്തുകൾ ഉണ്ട്.

പാടശേഖരത്തിന്റെ അതിർത്തി വരമ്പുമാത്രമാണ് നടക്കുന്നതിന് റോഡായി ഉണ്ടായിരുന്നത്. ഈ തുരുത്തുകളിൽ താമസിക്കുന്നവർ പുറംലോകവുമായി ബന്ധപ്പെടുന്നതിന് ചെറുവള്ളങ്ങൾ മാത്രമാണ് ഉപയോഗിച്ചിരുന്നത്. നമ്മുടെ നാട്ടിൽ സൈക്കിൾ ഉപയോഗിക്കുന്നതുപോലെ ഒരാൾക്കു മാത്രം ഇരിക്കാവുന്ന കൊതുമ്പുവള്ളങ്ങൾ. ആണും പെണ്ണും ഒറ്റയ്ക്കാണ് ഈ കൊതുമ്പുവള്ളങ്ങളിൽ തുഴഞ്ഞു യാത്ര ചെയ്തുകൊണ്ടിരുന്നത്. ഈ കൊതുമ്പുവള്ളങ്ങളുടെ വക്ക് വെള്ളത്തിന്റെ നിരപ്പിൽനിന്നും ഒരിഞ്ചുവ്യത്യാസത്തിലാണ് ഉണ്ടായിരുന്നത്. സൈക്കിൾ യാത്രപോലെ ബാലൻസ് ഉണ്ടെങ്കിൽ മാത്രമേ ഇതിൽക്കൂടി തുഴഞ്ഞുപോകാൻ കഴിയുകയുള്ളൂ. അല്പംകൂടി വലിപ്പമുള്ള കൊതുമ്പുവള്ളത്തിൽ രണ്ടുപേർ അഭിമുഖമായി ബാലൻസ് പിടിച്ച് ഇരുന്നു. ഒരാൾ തുഴഞ്ഞുകൊണ്ടു യാത്രചെയ്യുകയും ചെയ്യുമായിരുന്നു. ഇതെല്ലാം കുട്ടനാട്ടുകാരായവർക്കു മാത്രമേ കഴിയുമായിരുന്നുള്ളൂ.

കൃഷി ഇറക്കുന്നതിനു മുമ്പ് ഈ വലിയ പാടശേഖരം മുഴുവൻ പമ്പുവച്ചു വെള്ളം വറ്റിക്കണം. അതിനും നൂറുകണക്കിന് പമ്പുസൈറ്റുകൾ ഓയിൽ എൻജിൻ വച്ചാണ് ഈ പമ്പുകൾ പ്രവർത്തിച്ചിരുന്നത്.

എന്റെ അമ്മാവന്മാർ എല്ലാവരും തന്നെ എൻജിനീയർമാരായിരുന്നു. അവർ എൻജിനീയറിംഗിന് കോളജിൽ പോയിട്ടേ ഇല്ല.

കോളജ് കണ്ടിട്ടും ഇല്ല. എങ്കിലും നല്ല ഒന്നാന്തരം മെക്കാനിക്കൽ എൻജിനീയേഴ്സ് ആയിരുന്നു. ഇവരുടെ ചെറുപ്പകാലത്തു പള്ളിക്കൂടത്തിൽ വിട്ടാൽ എൻജിൻ തറയിലായിരിക്കും വിദ്യാഭ്യാസം. അവിടെ വലവീശിയും തെറ്റാലി ഉപയോഗിച്ചും ചൂണ്ടയിട്ടും ധാരാളം മീൻപിടിച്ചും എൻജിൻതറയിൽ എന്നും അന്നത്തെ എൻജിനും മറ്റും റിപ്പയർ ചെയ്തും മറ്റും അവർ വലിയ എൻജിനീയർമാരായി മാറി. ആ കൂട്ടത്തിൽ എന്റെ പിതാവും അവരോടുകൂടി വലിയ മെക്കാനിക്കായി തീർന്നു. ആ കൂട്ടത്തിൽ എന്റെ അമ്മാച്ചന്മാരോടൊത്തു ബോട്ട് സർവ്വീസും നടത്തിയിരുന്നു.

ഒരു അമ്മാച്ചൻ പി. എ. ജോൺ കാറിന്റെയും പ്ലെയിനിന്റെ വരെ മെക്കാനിക്കായി തീർന്നു. മിലിട്ടറിയിൽ നിന്നാണ് പ്ലെയിൻ മെക്കാനിക് ട്രെയിനിംഗ് കിട്ടിയിരുന്നത്.

അങ്ങനെ എന്റെ അമ്മാവന്മാരും എന്റെ അപ്പനും നല്ല മെക്കാനിക്കായി തീർന്നു. ഏതു മെഷീനും എല്ലാ പാർട്സും അഴിച്ച് ഒരു വാച്ചു റിപ്പയർ പണിയെടുക്കുന്നതുപോലെ റിപ്പയർ ചെയ്തു തിരികെ ഫിറ്റു ചെയ്യുമായിരുന്നു. തൊണ്ണൂറു കഴിഞ്ഞിട്ടുപോലും എന്റെ അപ്പൻ സൗത്തു കാനറായിൽ വന്നശേഷം തന്റെ തോട്ടത്തിലെ 10 ഹോഴ്സ്പവ്വർ കിർലോസ്കർ എൻജിൻ അഴിച്ചു ഫിറ്റു ചെയ്യുകയും ഹാന്റിൽ കൊണ്ട് സ്റ്റാർട്ട് ചെയ്യുകയും ചെയ്തിരുന്നു.

തിരുവനന്തപുരം വിതുര പ്രസ്ഥാനം പരാജയപ്പെട്ടു മലേറിയാ പിടിപെട്ടു മടങ്ങിവന്നത് 27-ാമത്തെ വയസ്സിലായിരുന്നു. അപ്പോൾ എനിക്ക് അഞ്ചു വയസ്സു കഴിഞ്ഞിരിക്കുന്നു.

നാട്ടിൽ സ്വന്തമായ സ്ഥലത്തു കൃഷി ചെയ്തു പിന്നീട് കുറേക്കാലം ജീവിച്ചെങ്കിലും എന്റെ പിതാവിന്റെ മനസ്സിൽ നാടുപേക്ഷിച്ച് പുതിയ മേഖല കണ്ടെത്തണമെന്നുള്ളതായിരുന്നു. നാട്ടിലെ കൃഷി കഴിഞ്ഞു ഒഴിവു സമയങ്ങളിൽ മെക്കാനിക്കൽ ജോലിയും ചെയ്തു കൊണ്ടിരുന്നു.

പക്ഷെ ഇതുകൊണ്ടൊന്നും സംതൃപ്തി ഉണ്ടായിരുന്നില്ല. അധികം താമസിയാതെ തന്നെ ഐസക് ആരോടു പറയാതെ തന്നെ നാടുവിട്ടു.

ഞാനും അമ്മയും മാത്രം വീട്ടിൽ. എനിക്ക് ഇത് വളരെ മനോവിഷമമായി മാറി. അമ്മയ്ക്കും.

തെക്കേ ഇന്ത്യ മുഴുവൻതന്നെ നാടുചുറ്റി സഞ്ചരിച്ചു.

എന്തെങ്കിലും പുതിയ മേഖല കണ്ടുപിടിക്കാനുള്ള ശ്രമമായിരുന്നു. പക്ഷെ അതും വിജയിച്ചില്ല. എട്ടുമാസം കഴിഞ്ഞു നിരാശനായി മടങ്ങിയെത്തി.

അവസാനത്തെ യാത്രയായിരുന്നു സൗത്തു കാനറായ്ക്ക്. അമ്മ വീട്ടുകാരെയും കൂട്ടിക്കൊണ്ടായിരുന്നു ആ യാത്രയും. ആദ്യകാലത്ത് വളരെ ത്യാഗങ്ങൾ സഹിക്കേണ്ടിവന്നു എന്നാലും സൗത്തുകാനറാ ദൗത്യം എന്റെ പിതാവിന്റെ കാലത്തുതന്നെ വിജയം കണ്ടെത്തിയിരുന്നു.

2006 ജനുവരി 6-ന് ഒരു പ്രഭാതത്തിൽ ഭക്ഷണം കഴിഞ്ഞു അടുത്തുള്ള ഒരു സ്കൂളിനു ഒരു കമ്പ്യൂട്ടർ സംഭാവന ചെയ്യുവാൻ പോകുന്നതിനുവേണ്ടി ഡ്രസ്സുചെയ്തുകൊണ്ടിരിക്കുന്ന അവസരത്തിലാണ് നിൽക്കുന്ന നിൽപ്പിൽ എന്റെ പിതാവ് മറിഞ്ഞുവീണ് മരണമടഞ്ഞത്. ഹാർട്ട് അറ്റാക്ക് എന്നാണ് അറിഞ്ഞത്. നിമിഷനേരം കൊണ്ടുതന്നെ മരണം സംഭവിച്ചിരുന്നു. 96-ാം വയസ്സിലായിരുന്നു അന്ത്യം. ചിറമേൽ കുടുംബത്തിൽ ഇത്രയും വയസ്സുവരെ ജീവിച്ചിരുന്ന ആദ്യ വ്യക്തിയാണ് ഐസക്. ഇപ്പോൾ 94-ാം പിറന്നാൾ ആഘോഷിച്ചിരിക്കുന്ന മറ്റൊരു മഹാൻ ഉണ്ട് ചിറമേൽ കുടുംബത്തിൽ: ദിദിമോസ് ബാവാ. കോട്ടയത്ത് 'വലിയ ബാവാ' എന്ന പേരിൽ ദേവലോകത്തു വാണരുളുന്നു. എന്നാൽ അദ്ദേഹത്തിനു 90 കഴിഞ്ഞതു മുതൽ ഓർമ്മയെല്ലാം നഷ്ടപ്പെട്ടുപോയി. കൂടാതെ ഉറക്കവും ഇല്ല. ആരെയും കണ്ടാൽ തിരിച്ചറിയുന്നുമില്ല. അദ്ദേഹത്തിനു രാത്രിയിൽ ഉറക്കം ഇല്ലാത്തതുകൊണ്ട് ഒന്നാന്തരം പുത്തൻ ബൻസ് കാറിൽ മിക്കപ്പോഴും രാത്രിയിൽ കാറിൽ കൊണ്ടുനടന്ന് സമയം കളയുകയാണ്. അദ്ദേഹം ഈ സ്ഥിതിയിൽ കഴിഞ്ഞുകൂടുന്നു. ഓർത്തഡോക്സ് സഭയിലെ വലിയ ബാവാ എന്ന പേരിൽ.

എന്നാൽ എന്റെ പിതാവിന്റെ കാര്യമാണെങ്കിൽ മരിക്കുന്ന ദിവസവും രാവിലെ രണ്ടു മുട്ടയും പാലും അപ്പവും എല്ലാം കഴിച്ചതിനുശേഷമാണ് മരണം. അന്നേ ദിവസം വരെ സ്വന്തമായി, പരസഹായമില്ലാതെ യാത്ര ചെയ്യുമായിരുന്നു.

**ഭക്ഷണരീതിയും മറ്റു ചര്യകളും** എന്റെ പിതാവിനോട് ഒരു ദിവസം ഞാനും എന്റെ മകൻ ഡോക്ടർ റൻജിയും എന്റെ സഹോദരി ശാന്തമ്മയും ഒത്ത് അച്ചനോടു സംസാരിച്ചു. ഞാൻ പറഞ്ഞു "അച്ചായാ ഈ പ്രായത്തിൽ മുട്ട തീറ്റി കുറയ്ക്കണമെന്നും പാൽ അധികം കുടിക്കരുതെന്നും."

"ഈ പ്രായത്തിലാണ് ഇതൊക്കെ കഴിക്കേണ്ടത്" എന്ന് ഉടനെ പിതാവ് തിരിച്ചടിച്ചു. "ശരീരത്തിന്റെ മെക്കാനിസവും മറ്റും എനിക്ക് നല്ലതുപോലെ അറിയാം." എന്റെ അപ്പൻ മെക്കാനിക്കു കൂടിയാണല്ലോ അതുകൊണ്ടാണ് ഈ "മെക്കാനിസം" എന്ന വാക്കുപയോഗിച്ചത് എന്ന് തോന്നുന്നു. എല്ലാവരും ചിരിക്കുന്നു. അടുത്ത ചോദ്യം "ഈ ആരോഗ്യത്തിന്റെ ഗുട്ടൻസ് എന്താണ്?" അത് ഡോക്ടറാണ് ചോദിച്ചത്. മറുപടി "ചെറുപ്പത്തിൽ ഞാൻ നല്ലപോലെ ഒരു വിധം വിടലപ്രായമായ തേങ്ങ എന്നും തിന്നുമായിരുന്നു. അന്നത്തെ കാലമല്ലേ കുടുംബം വക പറമ്പിൽ ധാരാളം തെങ്ങുകൾ ഉണ്ടായിരുന്നു. ആഹാരത്തിനു ബുദ്ധിമുട്ടുള്ള കാലമായിരുന്നല്ലോ. കൂടാതെ തേങ്ങാ ആട്ടിച്ച് വെളിച്ചെണ്ണ ഒഴിച്ച് ചോറുണ്ണുമായിരുന്നു." ഇതു കേട്ടപ്പോൾ എന്റെ മകൻ ഡോക്ടർ രൻജി അമ്പരന്നുപോയി. ഇക്കാലത്തു ഡോക്ടർമാർ ഉപദേശിക്കുന്നത് തേങ്ങായും വെളിച്ചെണ്ണയും ഉപയോഗം നല്ലതല്ല എന്നാണ്. കൊളസ്ട്രോൾ ഉള്ളതുകൊണ്ട് പലരും വെളിച്ചെണ്ണയ്ക്കു പകരം മറ്റു ഓയിലുകൾ ഉപയോഗിക്കുന്നു. ഇവിടെ വെളിച്ചെണ്ണ കുടിക്കുന്നു. വിശപ്പടക്കാൻ തേങ്ങാ തിന്നുന്നു.

കൂടാതെ ജീവിതകാലം മുഴുവൻ വെളിച്ചെണ്ണ മാത്രമേ തലയിലും ദേഹത്തും പുരട്ടിയിരുന്നുള്ളു. എന്തൊരു വിരോധാഭാസം. ഈ വ്യക്തിയാണ് രണ്ടു മുട്ടയെങ്കിലും ദിവസവും കഴിച്ചിരുന്നത്. അതു പാടില്ല എന്നാണ് ഡോക്ടർമാർ പറയുന്നത്. മുട്ടയുടെ ഉണ്ണി കൊളസ്ട്രോൾ ഉണ്ടാക്കുന്നു.

ഇന്നത്തെക്കാലത്ത് മുട്ടയുടെ ഉണ്ണി പലരും പട്ടിക്കാണ് കൊടുക്കുന്നത്. പട്ടിയോടുള്ള സ്നേഹംകൊണ്ടല്ല. കൊളസ്ട്രോൾ ആണെന്നു പേടിച്ച്. എന്റെ അപ്പൻ കുറഞ്ഞത് രണ്ടു മുട്ട, ചിലപ്പോൾ ഇതിൽ കൂടുതലും കഴിക്കും.

പാൽ കാച്ചി മേശപ്പുറത്ത് ഫ്ളാസ്കിൽ വച്ചിരിക്കും. ദാഹത്തിന് കുടിക്കാൻ. അതും നിർബന്ധമായിരുന്നു. ഇതെന്തൊരു വിരോധാഭാസം. പാൽ, മുട്ട, വെളിച്ചെണ്ണ ഇതെല്ലാം കൊണ്ടുള്ള ഒരു കസർത്തായിരുന്നു. ഈ വ്യക്തിക്ക് യാതൊരു ഓർമ്മക്കുറവോ, ഉറക്കക്കുറവോ, വിശപ്പില്ലായ്മയോ, വാതസംബന്ധമായ എന്തെങ്കിലും രോഗമോ, കുടവയറോ മരിക്കുന്നതുവരെയും ഒട്ടിയ വയറായിരുന്നു. പറയത്തക്ക നരയും കണ്ടിരുന്നില്ല.

മദ്യപാനശീലവും പുകവലിയും ഇല്ലായിരുന്നു. പക്ഷെ അവ

സാനകാലങ്ങളിൽ ആവശ്യത്തിലധികം പണം ഉണ്ടായതോടുകൂടി അല്പം മദ്യം ഉപയോഗിക്കാൻ തുടങ്ങി. മക്കളും കൊച്ചുമക്കളും ഒക്കെ വാങ്ങിക്കൊണ്ടു കൊടുക്കുകയും ചെയ്തിരുന്നു. അമ്മയുടെ മരണത്തിനുശേഷമാണ് ഈ രീതി തുടങ്ങിയത്.

അതുവരെയും മദ്യപാനികളെ കണ്ടാൽ ചീത്തപറയുമായിരുന്നു. പെൺമക്കൾ എല്ലാംതന്നെ അമേരിക്കയിലായിരുന്നതുകൊണ്ട് വരുമ്പോൾ ഈ വസ്തുവകകൾ കൊണ്ടുക്കൊടുക്കുകയും ചെയ്തിരുന്നു. അങ്ങനെയൊക്കെയായിരിക്കാം ഈ ശീലം ആരംഭിച്ചത്.

## പതാവിൽ ഒരു പള്ളി

വലിയപറമ്പിൽ ഐസക്കും പൂച്ചാലിൽ കുഞ്ഞാണ്ടിയും കുടുംബവും സൗത്ത് കാനറായിൽ വന്നില്ലായിരുന്നെങ്കിൽ പതാവ് സെന്റ് ജോർജ്ജ് ഓർത്തഡോക്സു പള്ളി ഉണ്ടാകുമായിരുന്നില്ല.

ഇവരുടെ സ്വന്തം പേരിലുണ്ടായിരുന്ന പതാവിലുള്ള സ്ഥലം പ. കാതോലിക്കാ ബാവായ്ക്ക് വില വച്ച് എഴുതിക്കൊടുത്തത് പള്ളിയും സ്ഥലവും വെറുതെ എഴുതിക്കൊടുത്തു എന്ന പേരു വേണ്ടാ എന്നു വിചാരിച്ചു തന്നെയാണ് അമ്പതു രൂപാ വില വച്ചത്.

സൗത്തു കാനറായിൽ പുത്തൂർ താലൂക്കിൽ ആദ്യമായി ബല്ല്യാ ഗ്രാമത്തിൽ 14-ാം മൈൽ എന്ന സ്ഥലത്ത് ഒരു പള്ളി മാതാവിന്റെ നാമത്തിൽ വച്ചതിന് മുൻകൈ എടുത്തതും ഇവർതന്നെ ആയിരുന്നു. പിന്നീട്, ബല്ല്യായിൽ നിന്നും കുട്ടൂർപ്പാടി മർദാളം, ഇച്ചിലംപാടി എന്നിവിടങ്ങളിലേക്ക് ഇടവക രൂപീകരിച്ച് എല്ലാവരും മാറിപ്പോയപ്പോൾ അവശേഷിച്ചവർ പതാവിലേക്ക് പള്ളി മാറ്റിസ്ഥാപിക്കാൻ നേതൃത്വം കൊടുത്തതും ഐസക്കും കുഞ്ഞാണ്ടിയും മറ്റുള്ളവരുമായിരുന്നു.

അന്നു കൊടുത്ത സ്ഥലത്തിനു 50 രൂപാ വില വച്ചത് എന്തിനാണെന്നു ഞാൻ എന്റെ പിതാവിനോടു ചോദിച്ചപ്പോൾ എന്നോട് പറഞ്ഞ മറുപടി വിലവയ്ക്കാതെ വസ്തു എഴുതിയാൽ വിലച്ചീട്ടിനു ബലം ഇല്ലാതിരുന്നെങ്കിലോ എന്നു കരുതി. അന്നത്തെ വികാരി പി. കെ. സ്കറിയാ അച്ചന്റെ നിർബന്ധപ്രകാരമാണ് അങ്ങനെ ചെയ്തതെന്ന് എന്നാണ് എന്നോടു പറഞ്ഞത്. ആ അമ്പതു രൂപാ അന്നത്തെ ആധാരച്ചെലവിനും യാത്രയ്ക്കും മറ്റുമാണ് ഉപയോഗിച്ചത് എന്നും എന്നോടു പറഞ്ഞു. കൂടാതെ ഈ

അര ഏക്കർ സ്ഥലം കൂടാതെ എന്റെ പേരിൽ ഉള്ള 60 സെന്റ് സ്ഥലം കൂടി ആകെ ഇപ്പോൾ പള്ളിയുടെ കൈവശം ഒരേക്കർ പത്തു സെന്റ് സ്ഥലം ഉണ്ട്. ആ അറുപതു സെന്റാണ് ഇപ്പോൾ സെമിറ്ററി ആയി ഉപയോഗിച്ചുകൊണ്ടിരിക്കുന്നത്. ആ അറുപതു സെന്റിലാണ് എന്റെ പിതാവിനെയും മാതാവിനെയും ഉൾപ്പെടെ പതാവ് ഇടവകയിൽ മരിച്ച എല്ലാവരേയും സംസ്കരിച്ചിരിക്കുന്നത്.

ഇപ്പോഴത്തെ പള്ളി പണിയുന്നതിന് ശിലാസ്ഥാപനം നടത്തിയ അവസരത്തിൽ പതിനഞ്ചു ലക്ഷം രൂപാ ഐസക്കിന്റെ പേരിൽ വാഗ്ദാനം ചെയ്തെങ്കിലും 18 ലക്ഷം രൂപാ പള്ളിപ്പണിക്ക് ഞാൻ ഉൾപ്പെടെയുള്ള ഐസക്കിന്റെ ആൺമക്കളും പെൺമക്കളും കൊടുത്തിട്ടുണ്ടെന്നുള്ള കാര്യം കൂടി ഓർമ്മിപ്പിക്കുകയാണ്. ഇതിനെക്കുറിച്ചു കുറച്ചുകൂടി വിശദമായി മറ്റൊരു സ്ഥലത്തു എഴുതിയിട്ടുണ്ട്.

ഐസക് തന്റെ ഭാര്യാവീട്ടുകാരുമായി ഒന്നിച്ച് 1950-ൽ ഇവിടെ പതാവിൽ സൗത്തു കാനറായിൽ എത്തിച്ചേർന്നു. വിവാഹശേഷം ഐസക്ക് ഭാര്യാവീട്ടുകാരുമായി അവസാനം വരെ ഒത്തുചേർന്നു മാത്രമേ ഇരുന്നിട്ടുള്ളൂ.

ഇവിടെ വസ്തു വാങ്ങിയത് (മണിക്കളത്തും പതാവിലും) എന്റെ പിതാവ് ഐസക്കിന്റെ പേരിലും എന്റെ മാതാവിന്റെ പിതാവ് പൂച്ചാലിൽ കുഞ്ഞാണ്ടിയുടെ പേരിലുമായിരുന്നു. പിന്നീടാണ് എല്ലാം ഭാഗം ചെയ്തത്. മണിക്കളവും പതാവും ഭാഗം ചെയ്തു തിരിച്ചത് സർവ്വസമ്മതമായി എന്റെ ചുമതലയിൽ കുറിയിട്ടെടുത്തായിരുന്നു അവരവർക്കുള്ള സ്ഥലം കിട്ടിയത് എന്നുള്ളതും ഇവിടെ പ്രസ്താവിച്ചുകൊള്ളുന്നു. ആര് ആരെയും കളിപ്പിച്ചു എന്ന് പിന്നീട് തോന്നാതിരിക്കുന്നതിനുവേണ്ടി എ, ബി എന്ന് ചീട്ടിൽ എഴുതി നറുക്കിട്ടാണ് അവരവർക്ക് വീതം കിട്ടിയത്.

1960-ൽ അമ്മയുടെ അനുജത്തി മറിയക്കുട്ടിയും കുടുംബവും (ഊരുവീട്ടിൽ കൊച്ചുകുഞ്ഞ്) എത്തി.

മണിക്കളത്തിൽ ഞങ്ങളുടെ വീടിനും സ്ഥലത്തിനും തൊട്ടടുത്തുള്ള സ്ഥലമാണ് അവർ എടുത്തത്. ജ്യേഷ്ഠത്തിയും എന്റെ അമ്മയും അനുജത്തി മറിയക്കുട്ടിയും ഒന്നിച്ചു ചെറുപ്പത്തിൽ ജീവിച്ചവർ ഒന്നിക്കുന്നു. ജ്യേഷ്ഠത്തി, അനുജത്തിമാർ ഉണ്മയിലും ഇല്ലായ്മയിലും അവർ പങ്കുവെച്ചുസന്തോഷമായി അന്നു ജീവിച്ചു. പിന്നീട് അനുജത്തി മറിയക്കുട്ടിയുടെ റോയി ഒഴികെ മക്കൾ എല്ലാവരും തന്നെ അമേരിക്കയിൽ സ്ഥിരതാമസമാക്കിയിരിക്കയാണ്.

എല്ലാവരും തന്നെ നല്ലനിലയിലാണ്. റോയി മാത്രം സൗത്തു കാനറായിൽ എസ്റ്റേറ്റുമൊക്കെയായി രാഷ്ട്രീയക്കാരനായി കഴിയുന്നു.

അമ്മയുടെ അനുജത്തിമാർ കുഞ്ഞൂഞ്ഞമ്മയും സോഫിയും വിവാഹം ചെയ്തു മക്കളും കൊച്ചുമക്കളുമായി വലിയ നിലയിൽ കഴിഞ്ഞുകൂടുന്നു.

പൂച്ചാലിൽ കുഞ്ഞാണ്ടിയുടെ ആൺമക്കൾ പി.സി. ഏബ്രഹാം, പി.സി. സ്കറിയ, പി.സി. തോമസ് ഇവരുടെ മക്കളെല്ലാം തന്നെ പതാവിലും പരിസരങ്ങളിലുമായി സാമ്പത്തികമായി ഉയർന്നനിലയിൽ തന്നെ വിദേശത്തും ഇവിടെയുമായി നല്ല നിലവാരത്തിൽ ജീവിക്കുന്നു.

പതാവ് പുതിയപള്ളിക്ക് പി.സി. സ്കറിയായുടെ മക്കൾ അപ്പന്റെ പേരിൽ 8 ലക്ഷം രൂപാ പള്ളി പണിക്ക് കൊടുത്ത് രണ്ടാംസ്ഥാനം കരസ്ഥമാക്കി. എഴുതിവച്ചിട്ടുണ്ട് പള്ളിയുടെ ഭിത്തിയിൽ.

ഐസക്കിന്റെ നേരെ മുകളിലുള്ള സഹോദരൻ ഗീവർഗ്ഗീസും കുടുംബവും സൗത്തു കാനറായിൽ എത്തി 1968-ൽ. അവർക്ക് എന്റെ പിതാവിന്റെ മേൽനോട്ടത്തിൽ കടബായിൽ ആശാരിപാൽ എന്ന സ്ഥലത്ത് സ്ഥലം ഏർപ്പാടുചെയ്തു കൊടുത്തു. അവർ മുഴുവൻതന്നെ കുടുംബമായി ഇവിടെ  സ്ഥിരമായി താമസിക്കുന്നു. പതാവ് പള്ളി ഇടവകയിൽ ചേർന്നു നടക്കുന്നു.

അവരോടൊപ്പം തന്നെ പതാവിന്റെ മൂത്തസഹോദരൻ മത്തായിയുടെ മക്കൾ എല്ലാവരുംതന്നെ ഗീവറുഗീസിന്റെ മക്കളോടൊത്തു കടബായിൽതന്നെ ആശാരിപാൽ എന്ന സ്ഥലത്തു താമസിച്ചുവരുന്നു. മത്തായിയുടെയും ഗീവർഗ്ഗീസിന്റെയും മക്കളും കൊച്ചുമക്കളും എല്ലാവരും സാമ്പത്തികമായി ഉയർന്ന നിലയിലാണ്. അവരിൽ ചിലർ ഗവൺമെന്റ് സർവ്വീസിലും ഗൾഫിലും ജോലിയിലാണ്.

1978-ൽ ഏറ്റവും ഇളയ സഹോദരൻ ചാക്കോയും കുടുംബവും അവസാനമായി സൗത്തു കാനറായിൽ എത്തി. അവർ എല്ലാംതന്നെ മക്കൾ കൊച്ചുമക്കൾ സഹിതം പതാവിലും പരിസരത്തും ഒക്കെയായി ഉന്നതമായ നിലവാരം പുലർത്തി ജീവിക്കുന്നു. ഒന്നിനൊന്നു മെച്ചമായിതന്നെയാണ് ജീവിതം. ചാക്കോയുടെ ഒരു മകൻ ഏബ്രഹാം ജേക്കബ് അച്ചനാണ് ഇപ്പോൾ ചെന്നൈയിൽ താമസിക്കുന്നു. ഒരു മകൻ തോമസിന്റെ മകൻ സന്തോഷ് അച്ചനായി ബാഹ്യകേരള ഭദ്രാസനത്തിൽ സേവനം അനുഷ്ഠിക്കുന്നു.

ചുരുക്കിപ്പറഞ്ഞാൽ വലിയപറമ്പിൽ കുടുംബശാഖയായ വലിയപറമ്പിൽ വടക്കേതിൽ കുടുംബം മുഴുവൻ ഇന്നു വളഞ്ഞവട്ടത്തു നിന്നും വന്ന് ഇവിടെ സൗത്തു കാനറായിൽ പുത്തൂർ പതാവ് കുന്തൂർ, കടബാ മുതലായ സ്ഥലങ്ങളിൽ താമസിച്ച് പതാവ് ഇടവകയിൽ വളഞ്ഞവട്ടം വലിയ പറമ്പിൽ കുടുംബപള്ളി ആരുടെ നാമത്തിലാണോ അതേ ഗീവർഗ്ഗീസ് സഹദായുടെ നാമത്തിൽ ഒരു ഇടവകപള്ളിയിലെ അംഗങ്ങളായി സമ്പദ്സമൃദ്ധിയിൽ കഴിയുന്നു എന്നുള്ളത് ദൈവാനുഗ്രഹമല്ലേ. എന്റെ പിതാവ് ഐസക്കിന്റെ ചെറുപ്പം മുതലുള്ള വളർന്നു വലുതാകുന്നതിനുള്ള ദീർഘദൃഷ്ടിയുടെ ഫലമായിട്ടാണ് ഇതെല്ലാം സംഭവിച്ചത്. ഇതിനെല്ലാം ദൈവം അനുകൂലമായി പ്രവർത്തിക്കുകയും ചെയ്തു. ദൈവത്തിനു നന്ദി. സഹോദരന്മാർ ഒത്തൊരുമിച്ച് വസിക്കുന്നത് എത്ര ശുഭവും എത്ര മനോഹരവുമാകുന്നു. അവിടെയല്ലോ യോഹാവ അനുഗ്രഹവും ശാശ്വതമായുള്ള ജീവിതം കല്പിച്ചിരിക്കുന്നത് (സങ്കീ. 133). ഇതുപോലൊരു ചരിത്രസംഭവം രേഖപ്പെടുത്തിയില്ലെങ്കിൽ പിൻതലമുറയ്ക്കു മനസ്സിലാക്കാൻ കഴിയാതെ പോയാൽ അവരവരെ അറിയാതെ പോകേണ്ടിവരുമെന്നുള്ള കാര്യത്തിൽ തർക്കമില്ല. എബ്രായർ അവരുടെ ചരിത്രം എഴുതിയതുകൊണ്ടാണ് നമുക്ക് ഇന്നു അവരുടെ ചരിത്രം മനസ്സിലാക്കാൻ കഴിയുന്നത്. കൂടാതെ അവരുടെ ചരിത്രം അവർ മനസ്സിലാക്കിയതുകൊണ്ടാണ് അവർക്ക് ഇന്ന് ഒന്നിച്ചു നിൽക്കുവാൻ കഴിയുന്നതും. അവരവർ അവരവരുടെ ചരിത്രം മനസ്സിലാക്കേണ്ടത് ഒഴിച്ചുകൂടാൻ വയ്യാത്ത കാര്യമാണ്.

# 67

# എന്റെ മാതാവ് ദീനാ

യഹോവോ അബ്രഹാമിനോടു അരുളിച്ചെയ്തത് എന്തെന്നാൽ നീ നിന്റെ ദേശത്തേയും പിതൃഭവനത്തേയും വിട്ട് പുറപ്പെട്ടു ഞാൻ നിന്നെ കാണിപ്പാനിരിക്കുന്ന ദേശത്തേക്കു പോക. ഞാൻ നിന്നെ വലിയ ഒരു ജാതിയാക്കും.

അബ്രഹാം ചെയ്തതുപോലെ എന്റെ പിതാവ് ഇസഹാക്ക് ഭാര്യ യായ ദിനായെയും കുടുംബക്കാരേയും കൂട്ടിക്കൊണ്ട് സൗത്തു കാന റായിലുള്ള പുത്തൂർ താലൂക്കിൽ പതാവ് എന്ന മണിക്കളം പ്രദേ ശത്തേക്ക് കുടിയേറ്റം തുടങ്ങിവച്ചു.

പതാവു ഭാഗത്ത് ആദ്യമായി കുടിയേറിപ്പാർത്തത് എന്റെ പിതാവ് ഇസഹാക്കും മാതാവ് ദിനായുമായിരുന്നു. ഈ പ്രദേശത്തെ ആദ്യ കുടിയേറ്റക്കാർ ഇവർ രണ്ടുപേരും മാത്രമായിരുന്നു. പിന്നീടാണ് കുടുംബത്തിലും അമ്മവീട്ടിലുള്ളവരും വന്നു ചേർന്നത്.

### ഒന്നാം ദിവസം

അത്യാവശ്യത്തിന് അന്നത്തേയ്ക്കോ മറ്റോ മാത്രം വയ്ക്കുന്ന തിനുള്ള അരിയും ഉപ്പും ഒരു കറിക്കുള്ള സാധനങ്ങളും മാത്രമാ യിരുന്നു അവരുടെ കയ്യിൽ ഉണ്ടായിരുന്നത്. ഒരു കലവും ഉണ്ടാ യിരുന്നു. അന്ന് അവർ കഞ്ഞിവച്ചു. കറി എന്തെങ്കിലും വച്ചുകാ ണാൻ സാദ്ധ്യതയില്ല. അച്ചാറു വല്ലതും കരുതിക്കാണും. തണ്ടു ങ്ങോടുകൂടിയുള്ള ഒരു പാളയിലായിരുന്നു കഞ്ഞി ഒഴിച്ചു രണ്ടു പേരുംകൂടി കഴിച്ചത്. പാള മുറിച്ചെടുക്കാൻ കത്തി കൈവശമില്ലാ യിരുന്നു. രണ്ടുപേരുംകൂടി വാരിക്കുടിച്ചു. ഒന്നാം ദിവസം അങ്ങനെ ആയിരുന്നു.

ഒരു ചെറിയ മൺവീട് ഉണ്ടായിരുന്നതിനാൽ അന്ന് അവിടെ പാർത്തു. രാത്രിയിൽ തീകൂട്ടി അതിനരികിൽ കിടന്നുറങ്ങി. അവ രുടെ യാത്രയുടെ ആദ്യ ക്യാമ്പ് ഫയർ രാത്രി.

അബ്രഹാമിന്റെ കൂടെ കനാൻ നാട്ടിലേക്ക് ഭാര്യയായ സാറ പോയതുപോലെയാണ് എന്റെ അമ്മ ഭർത്താവായ ഇസഹാക്കിനൊടൊത്തു ഈ ത്യാഗനിർഭരമായ യാത്രയ്ക്കു പുറപ്പെട്ടത്.

എന്റെ അമ്മ ദിനായിക്ക് ഈ യാത്ര അത്ര പുതുമ ഒന്നും അല്ലായിരുന്നു. മുമ്പു എനിക്ക് നാലു വയസ്സുള്ളപ്പോൾ തിരുവനന്തപുരത്തിനടത്തു വിതുരയിലേക്ക് പോയി എങ്കിലും മലേറിയാ പിടിപെട്ടു പരാജയത്തിൽ മടങ്ങി എത്തിയ കഥ ഞാൻ മറ്റൊരു സ്ഥലത്തു എഴുതിയിട്ടുണ്ട്.

എന്റെ അമ്മയെക്കുറിച്ച് മാത്രമാണ് ഞാൻ ഇനിയും പറയുവാൻ ഉദ്ദേശിക്കുന്നത്.

എന്റെ അമ്മയുടെ പിതാവായ ചേന്നാംകരി ചെറുകാട്ടുശേരിൽ പൂച്ചാലിൽ ഇട്ടൻ കുഞ്ഞാണ്ടിക്ക് ആദ്യ ഭാര്യയിൽ രണ്ടു മക്കൾ. ഒന്ന് എന്റെ അമ്മ ദീനായും മറ്റേത് അബ്രഹാം എന്ന ഒരു മകനും. കുഞ്ഞാണ്ടിയുടെ ആദ്യ ഭാര്യ എന്റെ അമ്മയുടെ ജനനത്തിനുശേഷം അധികം താമസിയാതെ ഇഹലോകവാസം വെടിഞ്ഞു.

കുഞ്ഞാണ്ടിയുടെ രണ്ടാമത്തെ ഭാര്യ ഏലിയാമ്മയിൽ കുഞ്ഞാണ്ടിക്ക് ഏഴു മക്കൾ. സ്കറിയാ, വർഗ്ഗീസ്, അന്റണി, മറിയക്കുട്ടി, ഏലിയാമ്മ, സാറാമ്മ, തോമസ് എന്നിവർ.

ഇതുപോലെ രണ്ടു അമ്മമാരിലുള്ളവരാണ് എന്റെ അമ്മ ഉൾപ്പെടെയുള്ള 9 പേർ എന്ന് ഞാൻ വളരെ പ്രായമായശേഷം മാത്രമാണ് അറിഞ്ഞിട്ടുള്ളത്. ഈ രണ്ടു അമ്മമാരിലുള്ള മക്കൾ തമ്മിൽ തമ്മിൽ എന്തെങ്കിലും ഒരു വേർതിരിവ് എനിക്കു കാണാൻ കഴിഞ്ഞിട്ടില്ല.

കുഞ്ഞാണ്ടിയുടെ രണ്ടാം ഭാര്യക്കും മക്കൾക്കും എന്റെ അമ്മയെ ജീവനു തുല്യം സ്നേഹമായിരുന്നു. തിരിച്ചും എന്റെ അമ്മയ്ക്ക് അവരോടും വലിയ സ്നേഹമായിരുന്നു. രണ്ടമ്മയുടെ മക്കൾ ആണെന്ന് എന്റെ അമ്മ എന്നോട് ഒരിക്കലും പറഞ്ഞിരുന്നില്ല. മറ്റുള്ളവരും എന്നോടു പറഞ്ഞിരുന്നില്ല. അതുകൊണ്ട് ഇക്കാര്യം എനിക്ക് അറിയാമായിരുന്നില്ല. പെരുമാറ്റത്തിലോ പ്രവർത്തിയിലോ ഒരു വേർതിരിവ് ഞാൻ കണ്ടിരുന്നുമില്ല.

അതുകൊണ്ടുതന്നെയാണല്ലോ ആഴ്ചയിൽ രണ്ടു ദിവസം ഞാൻ അമ്മവീട്ടിൽ പൊയ്ക്കൊണ്ടിരുന്നത്. ഈ രണ്ടാനമ്മയ്ക്കും മക്കൾക്കും എന്നോടു പ്രത്യേക വാത്സല്യമായിരുന്നു. അവർ എന്റെ

വരവിനുവേണ്ടി കാത്തിരിക്കുകയായിരുന്നു. അവർ എന്റെ വരവ് കാത്തിരിക്കുകയും എനിക്ക് അവരെ കാണാതിരിക്കുവാനും കഴിയുകയില്ലായിരുന്നു. ഞാൻ അമ്മ വീട്ടിലെ ഒരു അംഗം തന്നെയായിരുന്നു. എന്റെ ചെറുപ്പകാലത്തെ അമ്മവീട്ടിലെ ജീവിതം ഒരു ആഘോഷമായിരുന്നു.

ഈ സ്നേഹബന്ധമായിരുന്നു എന്റെ പിതാവും അമ്മവീട്ടുകാരും ഒന്നിച്ചുതന്നെ പല സംരംഭങ്ങളും നടത്തിയതും. തിരുവനന്തപുരം കുടിയേറ്റവും സൗത്തുകാനറാ കുടിയേറ്റവും ഒന്നിച്ചു നടത്തിയത്. രണ്ടു സ്ഥലത്തും രണ്ടു കൂട്ടർക്കും കൂടി ഒന്നിച്ചു സ്ഥലം വാങ്ങിയതും പള്ളിവച്ചതും ഇന്നും ഒരേ ഇടവകയിൽതന്നെ കൂടി നടക്കുന്നതും. അടുത്തടുത്തുതന്നെ താമസിക്കുന്നതും കാലക്രമത്തിൽ എന്റെ പിതാവിന്റെ എല്ലാ സഹോദരന്മാരും മക്കളും കൊച്ചുമക്കളും എല്ലാം പതാവിൽതന്നെ ഒരേ ഇടവകയിൽ തന്നെ ആയതും. അങ്ങനെ എന്റെ അമ്മ വീട്ടുകാർ എല്ലാവരും എന്റെ പിതാവിന്റെ സഹോദരങ്ങൾ എല്ലാംതന്നെ ഇവിടെ ഒരുമിച്ചു ഒരു പ്രദേശത്തു ഒരേ ഇടവകയിൽ തന്നെ കഴിയുന്നു എന്നുള്ളത് എത്ര അനുഗ്രഹകരമായിരിക്കുന്നു. 133-ാം സങ്കീർത്തനത്തിൽ പറയുന്നതുപോലെ "ഇതാ സഹോദരന്മാർ ഒത്തൊരുമിച്ചു വസിക്കുന്നത് എത്ര ശുഭവും എത്ര മനോഹരവുമാകുന്നു. അവിടെയല്ലോ യഹോവാ അനുഗ്രഹവും ശാശ്വതമായുള്ള ജീവനും കല്പിച്ചിരിക്കുന്നത്." എന്റെ അമ്മ ഉൾപ്പെടെ കുഞ്ഞാണ്ടിയുടെ നാലു പെൺമക്കളെ വിവാഹം കഴിപ്പിച്ചിരിക്കുന്നതും ഇവിടെ അടുത്തു തന്നെ. "നിന്നെ വലിയൊരു ജാതിയാക്കും എന്നു ദൈവം കല്പിച്ചതുപോലെ ഒരു വലിയ സമൂഹമായി വളർന്നുകൊണ്ടിരിക്കുന്നു. ഈ ചരിത്രം ഞാൻ എഴുതുന്നത് പിൻതലമുറ അവരുടെ ചരിത്രം മറന്നുപോകാതിരിക്കുന്നതിനാണ്. ഇന്ന് എല്ലാവരുംകൂടി സ്നേഹിച്ചും സഹകരിച്ചും പോകുന്നതുപോലെ ഭാവിയിലും ഇതുപോലെ ജീവിച്ചെങ്കിൽ മാത്രമേ നിലനില്പുള്ളൂ എന്നു മനസ്സിലാക്കിയിരിക്കണം.

എന്റെ അമ്മ ദീനായെക്കുറിച്ചാണ് ഈ ലേഖനം എഴുതുന്നത്. അതിന്റെ മുഖവുര മാത്രമാണ് ഇപ്പോൾ എഴുതിയത്.

എന്റെ അമ്മ ദീനാ അരോഗദൃഢഗാത്രിയും ദൈവസ്നേഹത്തിലും മനുഷ്യസ്നേഹത്തിലും കുടുംബാംഗങ്ങളോടു സ്നേഹത്തിലും വാത്സല്യത്തിലും കഴിഞ്ഞ ഒരു മഹിളാരത്നമായിരുന്നു.

ദൈവവിശ്വാസത്തിലും തന്റെ സഭയിലും ഉറച്ചുനിന്നു. മക്കളെ

ദൈവവിശ്വാസം പഠിപ്പിച്ചു. പ്രാർത്ഥനയിലും ഉപവാസത്തിലും നോമ്പിലും നിഷ്ഠാപൂർവ്വം പ്രവർത്തിച്ചു. എല്ലാ നോമ്പുകളും നോക്കുന്ന ആളായിരുന്നു എന്റെ അമ്മ. പ്രാർത്ഥനാസമയത്ത് എന്നെ മടിയിൽ ഇരുത്തി പ്രാർത്ഥിക്കുമ്പോൾ അമ്മയുടെ കണ്ണുനീർ എന്റെ തലയിലും മുഖത്തും വീഴുന്നതു ഞാൻ അനുഭവിച്ചിട്ടുണ്ട്. പകൽസമയത്ത് ഉച്ചനമസ്കാരം നടത്തുമായിരുന്നു.

വി. കുർബ്ബാനയ്ക്ക് എന്നെ കൂടെക്കൊണ്ടുപോയി നമസ്കാര പുസ്തകം - കുർബാനക്രമ ഭാഗങ്ങൾ അപ്പപ്പോൾ പേജ് മറിച്ചു കാണിച്ചുതന്നുകൊണ്ട് ഇരിക്കുമായിരുന്നു.

സന്ധ്യയ്ക്ക് വിളക്കു കത്തിച്ചാൽ ഉടൻ എന്നെക്കൊണ്ട് തന്നെ വേദപുസ്തകം വായിപ്പിച്ചിരിക്കും. പാട്ടുപുസ്തകം വച്ചുകൊണ്ട് നാലഞ്ചു പാട്ടുകളും പാടിപ്പിച്ചിരുന്നു. ഇത് നിർബന്ധമായി എന്നെക്കൊണ്ടു ചെയ്യിപ്പിച്ചിരുന്നു. സങ്കീർത്തനങ്ങൾ കാണാപാഠം പഠിച്ചിരുന്ന എന്റെ അമ്മയും വലിയ അമ്മയും അടിസ്ഥാനം ഇട്ടുതന്നത് ഞാൻ ഇന്നും തുടർന്നുകൊണ്ടിരിക്കുന്നു. ഞാൻ ഒരു വൈദികനായി തീർന്നതു അതുകൊണ്ടുകൂടി ആയിരിക്കാം ഒരിക്കലും ഞാനോ എന്റെ മാതാപിതാക്കളോ ഈ സ്ഥാനത്തേക്ക് വരാൻ ആഗ്രഹിച്ചിരുന്നില്ല. വളരെ വൈമനസ്യത്തോടെയാണ് അവൻ എന്നെ സേവനത്തിന് അയച്ചത്. വൈമനസ്യത്തിനു കാരണം ഞാൻ അവരുടെ അടുത്തുണ്ടായിരിക്കണം എന്നുള്ള ആഗ്രഹം കൊണ്ടായിരുന്നു. ഈ കുടിയേറ്റത്തിന്റെ പ്രാരംഭഘട്ടത്തിൽ എന്റെ സാന്നിദ്ധ്യം ഒഴിച്ചു കൂടാത്തത് ആയിരുന്നു. എങ്കിലും ദൈവ ഇഷ്ടത്തിന് അവർ വഴങ്ങി ത്യാഗം സഹിച്ചാണ് എന്നെ വൈദിക പഠനത്തിനായി അയച്ചത്.

എന്റെ അമ്മ എന്നെ രാജകുമാരനെപ്പോലെയാണ് വളർത്തിയത് എന്നുള്ള കാര്യം കുടുംബാംഗങ്ങൾക്കും നാട്ടുകാർക്കും അറിയാവുന്ന കാര്യമാണ്. അമ്മ വീട്ടുകാർക്കും എന്നെ വലിയ വാത്സല്യമായിരുന്നു. ഇപ്പോഴും അതിനു വലിയ കുറവൊന്നുമില്ല എന്നു തോന്നുന്നു. എനിക്കും അവരോട് അങ്ങനെ തന്നെയാണ്.

ഞാൻ പഠിക്കുന്ന കാലത്ത് 75% കുട്ടികളും ഉച്ചപ്പട്ടിണിക്കാരായിരുന്നു. എന്നാൽ എന്റെ അമ്മ ദീനാ എന്നെ ഒരിക്കലും ഉച്ചപട്ടിണിക്കാരുടെ പട്ടികയിൽപെടുത്തിയിരുന്നില്ല. അമ്മ കഴിച്ചില്ലെങ്കിലും എനിക്ക് ഉച്ചയ്ക്കുള്ള ഭക്ഷണം ചോറുപാത്രത്തിൽ തന്നയയ്ക്കുമായിരുന്നു.

കോഴിയെ കൊന്നാൽ കരൾ എനിക്കു തന്നിരിക്കും. അതു നിർബന്ധമായിരുന്നു. ഇളയമക്കൾ ഉണ്ടെങ്കിലും അവർക്ക് കൊടുക്കുകയില്ലായിരുന്നു.

എനിക്ക് അമ്മയെ വിട്ടുനിൽക്കാൻ പ്രയാസമായിരുന്നു. ഇപ്പോഴും ഒരു പനി വന്നാൽ 'അമ്മോ അമ്മോ' എന്നു ഞാൻ വിളിച്ചുകൊണ്ടിരിക്കും.

ഈ സ്ത്രീയാണ് സൗത്ത്കാനറായിൽ ഭർത്താവിനോടൊത്തു മൺകുടിലിൽ ആദ്യമായി വന്നതും ത്യാഗം അനുഭവിച്ചതും. അമ്മയ്ക്ക് ഞങ്ങളുടെ ഇന്നത്തെ സൗഭാഗ്യം അനുഭവിക്കുന്നതിനുള്ള അവസരം ലഭിച്ചില്ല എന്നുള്ളത് ഞങ്ങളെ സംബന്ധിച്ചുള്ള ഒരു ദുഃഖസത്യമാണ്. 65 വയസ്സിനോടടുത്തായിരുന്നു അമ്മയുടെ അന്ത്യം. പിന്നീട് 30 വർഷം കഴിഞ്ഞായിരുന്നു ഞങ്ങളുടെ പിതാവിന്റെ മരണം. അമ്മയുടെ വേർപാട് അപ്പനും ഞങ്ങൾക്കും തീരാനഷ്ടമായിപ്പോയി. ഇസഹാക്കിന്റെയും ദീനായുടെയും ത്യാഗോജ്ജ്വലമായ ഈ തീർത്ഥാടനമാണ് പിൻതലമുറയെ പുരോഗതിയുടെ പാതയിൽ എത്തിച്ചതെന്നുള്ളതിനു സംശയമില്ല. പ്രാർത്ഥനയിൽ എന്നും ഓർക്കുന്നു അവരുടെ സൗത്തുകാനറാ വിഷൻ.

# 68

# പതാവ് സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളി

ഞാൻ മലബാർ ഭദ്രാസനത്തിൽ കണ്ണൂർ ഓർത്തഡോക്സ് പള്ളിയിൽ നിന്നുള്ള സേവനം അവസാനിപ്പിച്ചു സൗത്തു കാനറായിലേക്ക് 1987-ൽ വീണ്ടും വന്നു.

ആ കാലത്ത് സൗത്തു കാനറായിൽ മംഗലാപുരം, പതാവ്, കട്ടൂർപാടി, മർദാളം, ഇച്ചിലംപാടി, സമ്പിയാടി, നെല്ലിയാടി എന്നീ ഏഴ് ഓർത്തഡോക്സ് ഉടവകകളാണ് മംഗലാപുരം പ്രദേശത്ത് ഉണ്ടായിരുന്നത്.

മംഗലാപുരത്ത് ഒരു കോൺഗ്രിഗേഷനേ ഉണ്ടായിരുന്നുള്ളൂ. മംഗലാപുരത്തു ബൽമട്ടയിൽ സി.എസ്.ഐ. ക്കാരുടെ കേന്ദ്രത്തിൽ ഒരു പള്ളിയിലായിരുന്നു ഈ കോൺഗ്രിഗേഷൻ കുർബാന നടത്തിക്കൊണ്ടിരുന്നത്. പത്തനാപുരം ദയറായിൽപെട്ട ഒരു ലാസർ അച്ചനായിരുന്നു ഞാൻ വരുന്ന കാലത്ത് (1987-ൽ) മംഗലാപുരത്തെ കോൺഗ്രിഗേഷന്റെ ചുമതല.

പരുമല മാർ ഗ്രിഗോറിയോസിന്റെ നാമത്തിലായിരുന്നു ഈ കോൺഗ്രിഗേഷൻ. മാസത്തിൽ ഒരു ഞായറാഴ്ച മാത്രമേ കുർബാന ഉണ്ടായിരുന്നുള്ളൂ.

1987 മുതൽ നാലു വർഷക്കാലം എന്റെ മേൽനോട്ടത്തിലായിരുന്നു കോൺഗ്രിഗേഷൻ. അതോടുകൂടിത്തന്നെ ഞാൻ നെല്ലിയാടിയിൽ ഒരു ഹോസ്പിറ്റലും തുടങ്ങി. ഇതിനെക്കുറിച്ച് മറ്റൊരു സ്ഥലത്ത് എഴുതിയിട്ടുണ്ട്.

1988 ജൂലൈ മുതൽ ഇച്ചിലംപാടി സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളിയുടെ വികാരിയായി എന്നെ നിയമിച്ചു. അങ്ങനെ മംഗലാപുരത്തു മാസത്തിൽ ഒരു ഞായറാഴ്ചയും ഇച്ചിലംപാടിയിൽ മാസത്തിൽ രണ്ടു ഞായാഴ്ചയും. താമസിയാതെ മാസത്തിൽ ഒരു കുർബാന പതാവിൽ ചൊല്ലത്തക്കവിധത്തിൽ എന്നെ വികാരിയായി നിയമിച്ചു.

അങ്ങനെ മംഗലാപുരം ഇച്ചിലംപാടി, പതാവ് എന്നീ മൂന്ന് പള്ളികളുടെ ചുമതല എന്റെ മേൽ വന്നുചേർന്നു. ഞാൻ മംഗലാപുരത്തുള്ള സമയത്ത് സ്വന്തമായി കൊട്ടാര ചൗക്കിയിൽ ഒരു ഓർത്തഡോക്സ് പള്ളിപ്പണി നടത്തിക്കൊണ്ടിരുന്നു. ഞാൻ ഇതിനെക്കുറിച്ചും മറ്റൊരു സ്ഥലത്തു എഴുതിയിട്ടുള്ളതുകൊണ്ട് കൂടുതൽ വിശദീകരിക്കുന്നില്ല.

പതാവിനെ കുറിച്ചാണല്ലോ ഇവിടെ പ്രതിപാദിക്കുന്നത്.

സൗത്തുകാനറായിലെ കുടിയേറ്റക്കാരുടെ ആദ്യപള്ളിയായ ബല്യ സെന്റ്മേരീസ് ഇടവകയിൽനിന്നും കുട്ടൂർപാടി, മർദാളം, ഇച്ചിലംപാടി എന്നീ ഇടവകകൾ പിരിഞ്ഞ് പള്ളികൾ വച്ചതോടുകൂടി ബല്ല്യാ ഇടവകയിൽ ശേഷിച്ച ആളുകൾ പതാവുകാർ മാത്രമായിരുന്നു.

പതാവുകാരായി ബാക്കിവന്നവർ താഴെ പേരു പറയുന്നവർ മാത്രം.

1. എന്റെ പിതാവ് മണിക്കളത്തിൽ വി.ഐ. ഐസക്കും കുടുംബവും.
2. എന്റെ അമ്മയുടെ പിതാവു പൂച്ചാലിൽ കുഞ്ഞാണ്ടിയും കുടുംബവും.
3. വേണാട്ടിപ്പടവിൽ വി.ഐ. വർക്കിയും കുടുംബവും.
4. മുട്ടുംപുറത്ത് ഗീവർഗ്ഗീസും കുടുംബവും.
5. കല്ലൂപ്പാറ കരിക്കാട്ടു കണ്ടത്തടുക്ക കുഞ്ഞച്ചനും കുടുംബവും.

ഇത്രയും വീട്ടുകാരാണ് ബല്ല്യാ ഇടവകയിൽ അവശേഷിച്ചിരുന്നത്.

പി. കെ. സ്കറിയാ അച്ചൻ 1954-ൽ സൗത്തു കാനറായിലുള്ള എല്ലാ പള്ളികളുടെയും ചുമതല ഏറ്റെടുത്തു. പതാവിലായിരുന്നു അച്ചന്റെ താമസം. എന്റെ അമ്മവീടായ പൂച്ചാലിൽ ഇട്ടൻ കുഞ്ഞാണ്ടിയുടെ വസതിയിലായിരുന്നു താമസം. കാലക്രമത്തിൽ ഇച്ചിലംപാടിയിലേക്ക് താമസം മാറ്റി.

അങ്ങനെ പതാവിൽ നിന്നുള്ള അഞ്ചുവീട്ടുകാരും അച്ചനും കുർബാനയ്ക്കുവേണ്ടി ബല്ല്യായിൽ പോകേണ്ടിവന്നുകൊണ്ടിരുന്നു. ആദ്യ സൗത്തു കാനറാ ഇടവകയായ ബല്ല്യയിൽ മേൽപ്പറഞ്ഞ അഞ്ചു കുടുംബങ്ങൾ മാത്രമായി അവശേഷിച്ച സാഹചര്യത്തിലാണ് ബല്ല്യപള്ളി പതാവിലേക്ക് മാറ്റിസ്ഥാപിക്കേണ്ടിവന്നത്. എന്റെ പിതാവ് വി. ഐ. ഐസക്കിന്റെയും എന്റെ മാതാവിന്റെ

പിതാവ് ഇട്ടൻകുഞ്ഞാണ്ടിയുടെ പേരിൽ പതാവ് റോഡ് സൈഡിലുള്ള പത്തേക്കർ സ്ഥലത്തുനിന്ന് അതിന്റെ കിഴക്കേ അതിർത്തി ചേർത്ത് അര ഏക്കർ സ്ഥലം അമ്പതു രൂപാ വില വച്ച് പ. കാതോലിക്കാബാവായുടെ പേർക്ക് എഴുതിക്കൊടുത്ത സ്ഥലത്താണ് പള്ളി മാറ്റി സ്ഥാപിച്ചത്. സെന്റ് മേരീസിന്റെ നാമത്തിലുള്ള പള്ളി സെന്റ് ജോർജ്ജിന്റെ നാമത്തിൽ വയ്ക്കണമെന്ന് എന്റെ പിതാവ് പി.കെ. സ്കറിയാ അച്ചനോട് ആവശ്യപ്പെട്ടത് അച്ചൻ അംഗീകരിക്കുകയും ഈ നാമത്തിൽ അത് സ്ഥാപിക്കുയും ചെയ്തു. നേരത്തെ ഞാൻ എഴുതിയിട്ടുണ്ടല്ലോ. ഞങ്ങളുടെ കുടുംബപള്ളി ഗീവർഗ്ഗീസ് സഹദായുടെ നാമത്തിൽ ആയിരുന്നതുകൊണ്ടാണ് എന്റെ പിതാവ് ഈ ആഗ്രഹം പ്രകടിപ്പിച്ചത്. അക്കാര്യത്തിൽ ബാക്കിയുണ്ടായിരുന്നവർക്കെല്ലാം സമ്മതവുമായിരുന്നു.

പതാവിൽ ഈ ഇടവകയിൽ സേവനം അനുഷ്ഠിക്കുവാൻ ഇവിടെനിന്നും തിരഞ്ഞെടുത്ത് പട്ടത്വത്തിന് അയച്ച എനിക്ക് ഈ ഇടവകയിൽ സേവനം ചെയ്യാൻ അവസരം കിട്ടിയതിൽ ഞാൻ അതീവ സന്തുഷ്ടനായിരുന്നു. എന്റെ പരമാവധി കഴിവ് മുഴുവനും ഞാൻ ഉപയോഗിച്ചു ഈ പള്ളി സ്വർഗ്ഗമാക്കി തീർക്കണമെന്ന് ആശിച്ചുകൊണ്ടാണ് ഇവിടെ സേവനം അനുഷ്ഠിക്കാൻ വന്നത്.

പക്ഷെ എനിക്ക് ഇവിടെ ഒന്നും ചെയ്യുവാൻ കഴിയാത്ത സാഹചര്യമാണ് അവിടെ ഉണ്ടായിരുന്നത്. അതിനു പതാവിൽ ഉണ്ടായിരുന്ന ഇടവകക്കാരെ ഞാൻ പഴിചാരുന്നില്ല.

ഞാൻ അവിടെ ചുമതല ഏറ്റ സമയത്താണ് ഒരു ഹൈസ്കൂളിന് അനുവാദം കിട്ടിയത്. ആ സ്കൂളാണ് എനിക്ക് അനുകൂലമല്ലാത്ത സാഹചര്യം ഉണ്ടാക്കിയത്. ഞാൻ ആ സ്കൂൾ കൈക്കലാക്കുമെന്നു ഇടവകക്കാരെ ആരെയൊക്കെയേ തെറ്റിദ്ധരിപ്പിച്ചതിന്റെ ഫലമായി എനിക്ക് അവിടെ തുടരാൻ സാഹചര്യം ഇല്ലാത്ത അവസ്ഥയായിത്തീർന്നു. ഇടവക മെത്രാപ്പോലീത്താ എത്ര ശ്രമിച്ചിട്ടും എനിക്ക് അവിടെ തുടരാൻ കഴിയാതെ പോയതിന്റെ ഫലമായി പതാവിൽ നിന്നും സമ്പിയാടിയിലേക്ക് 1992-ൽ ഞാൻ പോകേണ്ടിവന്നു.

കണ്ണൂരിൽ നിന്നും എനിക്ക് ഒരിക്കലും മാറേണ്ട ഒരു ആവശ്യമില്ലാതിരുന്നിട്ടും സൗത്തു കാനറാ എന്റെ സേവനരംഗമായി തിരഞ്ഞെടുത്തത് എന്റെ ഉത്തരവാദിത്തമായിരുന്നതുകൊണ്ടു മാത്രമാണ്. സ്വന്ത ഇടവകയിൽ നിന്നും എനിക്ക് ഈ അനുഭവം ഉണ്ടാ

യതിൽ ഞാൻ അതീവ ദുഃഖിതനായിരുന്നു അക്കാലങ്ങളിൽ. എന്നാൽ ഇപ്പോൾ ഞാൻ ദുഃഖിതനല്ല. അതേസമയത്ത് പതാവിലെ സേവനത്തിനു ഞാൻ ഒരിക്കലും പോകരുതായിരുന്നു എന്നാണ് എനിക്ക് പിന്നീട് തോന്നിയത്. ഇടവക മെത്രാപ്പോലീത്താ എന്നെ അവിടേയ്ക്ക് നിയമിച്ചതു ഞാൻ അനുസരിക്കുക മാത്രമാണ് ചെയ്തത്. ദൈവ ഇഷ്ടത്തിനു ഞാൻ വിധേയനായി. ആത്യന്തിക മായി ഇതെല്ലാം നന്മയ്ക്കായി പരിണിച്ചു. ദൈവത്തെ ഞാൻ സ്തുതിക്കുന്നു.

പതാവിൽ എനിക്ക് ചെയ്യാൻ കഴിയാതെ പോയത് ദൈവം എന്നെക്കൊണ്ടു സമ്പിയാടിയിൽ ചെയ്യിച്ചു.

ഞാൻ ചുങ്കത്തറ പ്രദേശത്തു സേവനം അനുഷ്ഠിച്ചുകൊണ്ടി രുന്ന സമയത്ത് അവിടെ അതിമനോഹരമായ ഒരു പള്ളി പണി യാൻ ശിലാസ്ഥാപനം നടത്തിച്ചു പണിയാരംഭിച്ചു.

പക്ഷെ അവിടെ ചിലർ പുതിയ പള്ളി പണിയാൻ തടസ്സം നിന്ന കാരണം എനിക്ക് പള്ളിപ്പണി തുടരാൻ കഴിഞ്ഞില്ല. പള്ളി പണി തുടരാൻ കഴിയാത്തതിന്റെ പേരിൽ ഞാൻ ഇടവക മെത്രാപ്പോലീ ത്തായെ അറിയിച്ചു പള്ളിയിൽനിന്നും മാറിപ്പോരുകയാണ് ചെയ്തത്. അവിടെ പള്ളി പണിയണമെന്ന് എനിക്ക് വലിയ ആഗ്ര ഹമായിരുന്നു.

ഇതേപോലെ തന്നെ ഇവിടെനിന്നും സമ്പിയാടിക്ക് മാറേണ്ടി വന്നു. ഒരു പുതിയ പള്ളി പണിയുവാൻ അവസരം ലഭിച്ചു. ഇതേ പോലെ, ചുങ്കത്തറയിൽ നിന്നും മാറി ഒരു കുടിയേറ്റ മേഖലയിൽ ഒരു ഇടവക രൂപീകരിച്ച് എല്ലാ ഞായറാഴ്ചകളിലും കുർബാന അർപ്പിക്കാൻ എനിക്ക് അവസരം കിട്ടി. സമ്പിയാടി പോലെതന്നെ വടക്കൻ പ്രദേശക്കാരുടെ ഒരു കുടിയേറ്റ പ്രദേശമായിരുന്നു അത്.

ജീവിതത്തിൽ ഇതുപോലെയുള്ള അനുഭവ പരിചയം കിട്ടിയ എനിക്ക് ഇതു പുതുമയായി തോന്നിയില്ല. ഞാൻ ദൈവ ഇഷ്ടം മാനിച്ചു പതാവിൽനിന്നും മാറിക്കൊടുക്കുകയാണ് ചെയ്തത്. അതു കൊണ്ടു എല്ലാവർക്കും അറിയാവുന്നതുപോലെ മേൽപ്പറഞ്ഞ രണ്ടു പള്ളികളും അതായത് എരുമമുണ്ട (നിലമ്പൂർ) പള്ളിയും സമ്പി യാടി പള്ളിയും രണ്ടും ഭദ്രാസനങ്ങളിലെ വലിയ രണ്ടു ഇടവകക ളായി മാറി തീർന്നു. രണ്ടു സ്ഥലത്തും മനോഹരമായ രണ്ടു പള്ളി കളും ഉണ്ടായി.

ചുങ്കത്തറ നിന്നും പതാവിൽ നിന്നും ഞാൻ മാറേണ്ടിവന്നത് ദൈവനിശ്ചയം അനുസരിച്ചുതന്നെ എന്നു കരുതാം. നമ്മുടെ സ്വന്ത ഇഷ്ടമല്ല ദൈവഇഷ്ടത്തിനുവേണ്ടി നാം നിന്നു കൊടുക്കുകയല്ലേ വേണ്ടത്.

ഒരു ആത്മകഥ എഴുതുമ്പോൾ സ്വന്ത അനുഭവങ്ങൾ അല്ലേ എഴുതേണ്ടത്. സത്യങ്ങൾ മാത്രമേ എന്റെ ആത്മകഥയിൽ എഴുതിയിട്ടുള്ളൂ. അതാരെയും മുറിപ്പെടുത്താനല്ല എന്നോർക്കണം. മനുഷ്യൻ പഠിക്കുന്നത് സ്വന്ത അനുഭവങ്ങൾ കൊണ്ടാണ്. ഒരു പഴമൊഴി ഇവിടെ ചേർക്കട്ടെ.

A wise man learns from his own experience. A wiser man learns from the experience of others. മറ്റുള്ളവരുടെ ജീവചരിത്രം വായിക്കേണ്ടത് ആവശ്യമാണ്. അതിൽ നിന്നും പല കാര്യങ്ങളും ചിന്തിക്കാനും പഠിക്കാനും കാണും.

ഇവിടെ മേൽപ്പറഞ്ഞ പഴമൊഴിയുടെ അർത്ഥം പറയാം. "സാധാരണ ബുദ്ധിയുള്ളവർ സ്വന്ത അനുഭവത്തിൽ നിന്നും പലതും പഠിക്കും. എന്നാൽ വലിയ ബുദ്ധിമാന്മാർ മറ്റുള്ളവരുടെ അനുഭവത്തിൽ നിന്നും പാഠം പഠിക്കും."

ഞാൻ ഇവിടെ പഠിച്ചത് നമുക്കു കിട്ടുന്ന അനുഭവത്തിൽനിന്നും നിരാശപ്പെടാതെ അവസരത്തിനൊത്തു പ്രവർത്തിക്കണമെന്നാണ്. എന്റെ പ്രവർത്തനമേഖലകളിലൊക്കെ ഞാൻ വിജയിച്ചിട്ടേയുള്ളൂ. ഞാൻ നിരാശനായിട്ടില്ല.

പതാവിലും ചുങ്കത്തറയിലും എനിക്ക് പ്രവർത്തിക്കാൻ അവസരം കിട്ടാതെ വന്നപ്പോൾ ഞാൻ നിരാശനാകാതെ മറ്റു സ്ഥലങ്ങളിലേക്കു പോയി പ്രവർത്തിച്ചു. ദൈവം ഫലം തന്നു.

പതാവിൽ ഒരു നല്ല പള്ളിയും ഹൈസ്കൂളും കോളേജും ഉണ്ടാക്കണമെന്നായിരുന്നു എന്റെ ആഗ്രഹം. പള്ളിയോടു ചേർന്നു തന്നെ സ്കൂളും കോളേജും. പുത്തൂർ സെന്റ് ഫിലോമിനാ പള്ളിയും കോളേജും പോലെ -

ഇന്നു പതാവിൽ പുത്തൂർ പ്രദേശത്ത് ഏറ്റവും വലിയ പള്ളി പണിതിരിക്കുന്നു. സ്കൂളും ഉണ്ടായി. എന്നാൽ എന്റെ ആഗ്രഹം ഇവയെല്ലാം ഒരേ കോമ്പൗണ്ടിൽ വേണമെന്നായിരുന്നു.

ഞാൻ പതാവ് പള്ളിക്കെതിരാണെന്നു പലരും എന്നോടു നേരിട്ടു പറഞ്ഞിട്ടുണ്ട്. എനിക്ക് അതിൽ പരിഭവം ഒന്നും ഇല്ല. പള്ളി പണി

യുന്നതിന് ശിലാസ്ഥാപനം ഇടവക മെത്രാപ്പോലീത്ത നടത്തിയ സമയത്ത് എന്നോട് ആരുംതന്നെ ആവശ്യപ്പെടാതെ പതിനഞ്ചു ലക്ഷം രൂപ പള്ളിക്ക് ഞങ്ങളുടെ കുടുംബത്തിന്റെ വകയായി പിതാവ് മണിക്കളം ഐസക്കിന്റെ പേരിൽ വാഗ്ദാനം ചെയ്തപ്പോൾ ഇടവക മെത്രാപ്പോലീത്താ തിരുമേനി രണ്ടു കൈയും കൂപ്പി എന്നെ നോക്കിക്കൊണ്ടു പറഞ്ഞു അച്ചാ, ക്ഷമിക്കണമെന്ന്. കാരണം, തിരുമേനിയും ധരിച്ചിരുന്നത് ഞാൻ പള്ളിക്കെതിരാണെന്നായിരുന്നു.

അപ്പോഴും പലർക്കും ഈ തുക കൊടുക്കുമോ എന്നും സംശയമായിരുന്നു. എന്നാൽ പള്ളി പണി സമയത്തുതന്നെ 15 ലക്ഷത്തിനു പകരം 18 ലക്ഷം രൂപ കൊടുത്തു. അക്കാര്യം പള്ളി ഭിത്തിയിൽ എഴുതി വച്ചിട്ടുണ്ട് എന്നാണ് ഞാൻ അറിഞ്ഞത്. പള്ളിക്കൂദാശയ്ക്ക് എനിക്ക് പോകാൻ കഴിഞ്ഞില്ല. എന്നെ വിളിച്ചിരുന്നു. പക്ഷെ എന്റെ ആരോഗ്യം അനുവദിച്ചിരുന്നില്ല. അടുത്ത സമയത്ത് 83-ാം വയസ്സിൽ ഞാൻ അല്പം വിശ്രമം എടുത്തുകൊണ്ടിരിക്കയാണ്. അതുകൊണ്ടുമാത്രമാണ് കൂദാശയ്ക്ക് സംബന്ധിക്കാൻ കഴിയാഞ്ഞത്. രണ്ടു വർഷമായി ഞാൻ ദീർഘയാത്ര ചെയ്യാറില്ല. ഡയബറ്റിസും പ്രഷറും നടുവേദനയും തോൾവേദനയും മറ്റും ഉള്ളതുകൊണ്ട് മരുന്നും ഭക്ഷണവും മറ്റും മുറതെറ്റാതെ കഴിക്കാൻ യാത്രചെയ്യുമ്പോൾ കഴിയാറില്ല. അതുകൊണ്ടുതന്നെയാണ് ഇപ്പോൾ വിശ്രമം എടുത്തുകൊണ്ടിരിക്കുന്നത്. അതുകൊണ്ട് ഞാൻ കിടപ്പാണെന്നു ചിന്തിക്കരുത്. ഒരു ഡിഗ്രി കോളേജിന്റെ ചെയർമാൻ എന്നുള്ള നിലയിൽ അടുക്കള മുതൽ അങ്ങാടി വരെ ക്ലാസ്സ് എടുക്കലും അക്കൗണ്ട്സ് സൂക്ഷിക്കലും കുട്ടികളെയും, അദ്ധ്യാപകരെയും സൂപ്പർവൈസ് ചെയ്യലും കുട്ടികളുടെ പരാതികളും രക്ഷിതാക്കളുടെ അന്വേഷണത്തിനും മറ്റും രാപ്പകൽ മറുപടി പറയലും അതിനിടയ്ക്ക് എന്റെ വായനയും എഴുത്തും നടക്കുന്നുമുണ്ട്. ചിലപ്പോൾ രാത്രി രണ്ടു മണി മൂന്നു മണിവരെ എഴുതും, വായിക്കും. ആഴ്ചയിൽ ഒരിക്കൽ ഞായറാഴ്ച കോളജിലുള്ള പള്ളിയിൽ വി. കുർബാന അർപ്പിക്കും അര മണിക്കൂറിൽ കുറയാതെ അന്നത്തെ വേദഭാഗത്തെക്കുറിച്ച് പ്രസംഗിക്കും. ദിവസവും കുട്ടികൾക്ക് ബൈബിൾ ക്ലാസ് എടുക്കും.

പതാവിൽ അനുവദിച്ച സ്കൂൾ മണിക്കളത്തിൽ അച്ചൻ അടിച്ചുകൊണ്ടുപോകുമെന്നായിരുന്നു പൊതുജനങ്ങളെ തെറ്റിദ്ധരിപ്പിച്ചിരുന്നത്. അതിന്റെ ഒന്നും ആവശ്യം എനിക്കില്ല എന്ന് എല്ലാവർക്കും അറിയാവുന്ന കാര്യമാണ്.

ഞാൻ സൗത്തു കാനറായിലേക്ക് വരുന്നതിനു മുമ്പ് അഞ്ഞൂറു കുട്ടികൾ പഠിക്കുന്ന കണ്ണൂർ പട്ടണത്തിൽ പ്രൈവറ്റ് ജൂണിയർ കോളജിന്റെ പ്രിൻസിപ്പൽ ആയിരുന്നു എന്നുള്ള കാര്യ പലർക്കും അറിയുകയില്ലായിരിക്കും.

ഇന്ന് കർണ്ണാടകയിൽ നല്ല നിലവാരമുള്ള ഒരു ഡിഗ്രി കോളജിന്റെ ചെയർമാനുമാണ്. ഇവിടെനിന്നും പഠിച്ചു ഇറങ്ങിയിട്ടുള്ള പെൺകുഞ്ഞുങ്ങൾ ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ ലക്ഷങ്ങൾ വരെ മാസശമ്പളം വാങ്ങുന്നവർ ഉണ്ട്. ഈ എനിക്ക് പള്ളിയുടെ സ്കൂൾ തട്ടിയെടുക്കേണ്ട ആവശ്യമുണ്ടോ എന്നു ചിന്തിച്ചുനോക്കണം.

1950-ൽ ഞാനും എന്റെ പിതാവും എന്റെ അമ്മാച്ചൻ പി. സി. സ്കറിയായും ഒരു കുട്ടിച്ചേട്ടനും (കത്തോലിക്കാ) കൂടി പുത്തൂരിൽനിന്നും നടന്ന് ക്ഷീണിച്ച് അല്പം വിശ്രമം എടുത്തത് ഇന്നു പതാവ് പള്ളിയിരിക്കുന്ന സ്ഥലത്തായിരുന്നു. പണ്ട് യാക്കോബ് ഹാരാനിലേക്കുള്ള യാത്രയുടെ സമയത്ത് രാത്രിയിൽ കിടന്നുറങ്ങിയ സ്ഥലം ബഥേൽപോലെ - അവിടെ ഒരു ആരാധനാലയം ഉണ്ടായതുപോലെ - ഇവിടെ പതാവിൽ ഒരു ആരാധനാലയം ഉണ്ടായി. അന്നത്തെ ഞങ്ങളിൽ ഞാൻ മാത്രമേ ബാക്കിയുള്ളൂ. ബാക്കി രണ്ടുപേരുടെ പേരുകൾ ഒന്നാമതും രണ്ടാമതുമായി പള്ളി ഭിത്തിയിൽ എഴുതിയിട്ടുണ്ടല്ലോ. കത്തോലിക്കനായ കളഞ്ഞിപ്പറമ്പിൽ കുട്ടിച്ചേട്ടൻ നേരത്തെത്തന്നെ ഇഹലോകവാസം വെടിഞ്ഞു. ദൈവനിശ്ചയമായിരിക്കും. ആ കൂട്ടത്തിൽ ഞാൻ മാത്രമേ ബാക്കിയായിട്ടുള്ളൂ. എന്റെ 60 സെന്റ് സ്ഥലം പള്ളിയുടെ കൈവശവും ഉണ്ടല്ലോ.

അങ്ങനെ ഞങ്ങളുടെ മൂന്നുപേരുടെയും പങ്കാളിത്തം പതാവ് പള്ളിക്ക് ഉണ്ടെന്നുള്ള കാര്യം വളരെ സന്തോഷപൂർവ്വം ഇവിടെ രേഖപ്പെടുത്തട്ടെ.

# 69

# വി. ഐ. തോമ്മസ് അച്ചനും ഞാനും

1950–ൽ വളഞ്ഞവട്ടം വലിയപറമ്പിൽ ഇട്ടിയവിരാ ഐസക്കും കുടുംബവും ചേന്നംകരി ചെറുകാട്ടിശ്ശേരിൽ പൂച്ചാലിൽ ഇട്ടൻ കുഞ്ഞാണ്ടിയും കുടുംബവും (ഭാര്യാവീട്ടുകാർ) പുത്തൂർ താലൂക്കിൽ കുന്തൂർ ഗ്രാമത്തിൽ മണിക്കളം എന്ന കുടുംബത്തിന്റെ ഒരു ഭാഗം വാങ്ങി സ്ഥിരതാമസം തുടങ്ങി.

ഐസക്കിന്റെ കുടുംബത്തിൽ 5 പേരും കുഞ്ഞാണ്ടിയുടെ കുടുംബത്തിൽ 14 പേരും ആകെ അംഗങ്ങൾ 19.

മണ്ണുകൊണ്ടു ഭിത്തി കെട്ടിയ ഒരു വീട്. അടുക്കള, ഒരു വരാന്തയും, ഒരു ഹോളും. പുല്ലുമേഞ്ഞതാണ് വീട്. വരാന്തയിൽ ഒരു കോഴിക്കൂട്. അതിന് ഒറ്റവാതിൽ ഹോളിലേക്ക്. കോഴിക്കൂട് വാതിൽ ഒഴിച്ചു മുഴുവനും മണ്ണുകൊണ്ട് അടച്ചിരിക്കയാണ്. അതിനു പുറത്തു വിസിറ്റേഴ്സിനും വീട്ടുകാർക്കും ഇരിക്കാനും കിടക്കാനും കിടന്നുറങ്ങാനും കഴിയും. കോഴിക്കൂടിന്റെ കൂട് അടച്ചാൽ കോഴിയുടെ ശല്യം ഒന്നുമില്ല. സൗമ്യമായി കോഴികൾ അതിൽ നിദ്രകൊണ്ടിരിക്കും.

19 പേർക്ക് പാർക്കാനുള്ള ഒരു ഇടമായിരുന്നു ഇത്. മഴക്കാലമല്ലാത്തതിനാൽ വലിയ പായ് പരമ്പും മറ്റും മുറ്റത്ത് വിരിച്ച് എല്ലാവരുംകൂടി ഉറങ്ങും. അത് ഒരു രസമായിരുന്നു.

അധികം താമസിയാതെ എന്റെ അമ്മാച്ചൻ പി. സി. സ്കറിയായുടെ ഭാര്യ 20 വയസ്സുള്ള ഒരു സുന്ദരി പനിയായി കിടപ്പിലായി. ദിവസങ്ങളോളം കഴിഞ്ഞപ്പോഴാണ് അത് ടൈഫോയിഡാണെന്ന് അറിഞ്ഞത്. അന്നു കടമ്പായിൽ അഞ്ചെട്ടു മൈൽ അകലെ ഒരു ഗവൺമെന്റ് ആശുപത്രിയിൽ നിന്നും മരുന്നു വളരെ വൈകിയ വേളയിൽ വാങ്ങിക്കൊടുത്തു. പക്ഷെ ഫലം ഉണ്ടായില്ല. എന്റെ അമ്മാവി ഇഹലോകവാസം വെടിഞ്ഞു. അമ്മാവിയെങ്കിലും ഒരു

പക്ഷെ എന്റെ പ്രായമായിരുന്നു എന്നു തോന്നുന്നു. ആ അമ്മാവിക്ക് എന്നോടു വലിയ സ്നേഹമായിരുന്നു. എനിക്കും അങ്ങനെ തന്നെ.

ഈ കുടിയേറ്റത്തിൽ പെട്ടെന്നു ഇങ്ങനെ സംഭവിക്കുമെന്നു കരുതിയിരുന്നില്ല. സംഭവമറിഞ്ഞ് കടമ്പ ഹൊസ്‌വട്ടയിലുള്ള എല്ലാവരും ഓടിയെത്തി. കുടിയേറ്റക്കാരുടെ ഇടയിലെ ആദ്യത്തെ മരണം ഓർത്തഡോക്സ്, പാത്രിയർക്കീസ് രണ്ടു കക്ഷികളിലും ഉള്ളവരായിരുന്നു കുടിയേറ്റക്കാർ. എനിക്ക് ബാവാ കക്ഷി എന്നോ മെത്രാൻ കക്ഷി എന്നോ പറഞ്ഞാൽ ഒന്നും അറിയുകയില്ല. ഞാൻ തന്നെ എതിർകക്ഷിയിലാണെന്നുപോലും അറിയുകയില്ല.

കക്ഷിഭേദമില്ലാതെ എല്ലാവരും ഒന്നിച്ചുകൂടി. ശവപ്പെട്ടി അടിച്ചുകൂട്ടി. കടമ്പായിലെ കൊങ്കിണി പള്ളി വികാരിയുടെ ഔദാര്യത്തിൽ ശവസംസ്കാരം നടത്തി. ഇത്രയും മൈൽ ദൂരം കാടും റോഡും വഴി മൃതശരീരം മാറി മാറി വഹിച്ചുകൊണ്ടുള്ള യാത്ര. അന്നത്തെ മഴ മുഴുവനും നനഞ്ഞുകൊണ്ട് മൃതശരീരം പള്ളിയിൽ എത്തിച്ചു. എന്റെ ജീവിതത്തിൽ ആദ്യമായും അവസാനമായും മഴ നനഞ്ഞുകൊണ്ട് മൃതശരീരം ചുമന്നുകൊണ്ടുപോകാനുള്ള ഭാഗ്യം ലഭിച്ചു. ഒരു ടാർപാളിൻ ശവപ്പെട്ടിയുടെ മേൽ ഇട്ടിരുന്നതിൽ നിന്നും എന്റെ വായിലേക്ക് വെള്ളം ഒഴുകി വന്നുകൊണ്ടിരുന്നു. ആ വെള്ളം ഞാൻ പുറത്തേക്ക് തുപ്പിക്കൊണ്ടിരുന്നത് ഇന്നും നല്ല ഓർമ്മയിൽ ഉണ്ട്. പീടിയേക്കൽ സ്കറിയ എന്ന ഒരു വ്യക്തി അന്നു നരച്ച ആൾ ആയിരുന്നെന്നാണ് എന്റെ ഓർമ്മ. വഴിക്കാല ഗീതം ചൊല്ലിക്കൊണ്ടിരുന്നു. അദ്ദേഹം മദ്ബഹായിലെ ഒരു ശുശ്രൂഷക്കാരനായിരുന്നു എന്നാണ് എനിക്ക് തോന്നിയത്.

“കരുണ നിറഞ്ഞവനെ
പുനരുത്ഥാനത്തിൽ
നിന്നുടെ സൃഷ്ടിയെ നീ
പുതുതാക്കീടണമേ”

എന്ന ഗീതം കടമ്പാവരെയും ചൊല്ലിക്കൊണ്ടിരുന്നു. ആ ഗീതം നീട്ടിച്ചൊല്ലാനെനിക്കറിയാം. എന്നാൽ അത് കുറുക്കി ചൊല്ലുന്നത് ഞാൻ അന്ന് ആദ്യമായിട്ടാണ് കേട്ടത്.

ക്യാപ്റ്റൻ ചെറിയാൻ എന്ന മണർകാട്ടുകാരൻ റിട്ടയേർഡ് മിലിറ്ററിക്കാരൻ - അന്നത്തെ പ്രധാനപ്പെട്ട ഒരു വ്യക്തി - ശവപ്പെട്ടി അടിച്ചുകൂട്ടിയത് ഞാൻ ഇപ്പോഴും ഓർക്കുന്നു. എന്തൊരു സഹക

രണമായിരുന്നു ആ സംഭവ സമയത്ത്. ഈ മരണത്തെക്കുറിച്ച് ഞാൻ 1954-ൽ മലങ്കരസഭയിൽ എഴുതിയിട്ടുള്ളത് മറ്റൊരു സ്ഥലത്തു ചേർത്തിട്ടുണ്ട് വിശദമായി.

മേൽപ്പറഞ്ഞ ചെറിയാച്ചനെ കുറിച്ചും ഞാൻ വിശദമായി എഴുതാൻ ഉദ്ദേശിക്കുന്നുണ്ട്.

അന്നു നമ്മുടെ ഒരു അച്ചനെ കിട്ടിയിരുന്നെങ്കിൽ അച്ചന്റെ കാർമ്മികത്വത്തിൽ പതാവിൽതന്നെ ശവസംസ്കാരം നടത്താൻ കഴിയുമായിരുന്നേനെ. അച്ചന്മാരെ കിട്ടാനില്ലാത്തതിനാലാണ് കടബായിലെ അച്ചന്റെ കാലുപിടിച്ച് അവിടെ അടക്കേണ്ടിവന്നത്.

ഈ അവസ്ഥയിൽ കുടിയേറ്റക്കാർ കഴിഞ്ഞുകൂടിയ അവസരത്തിലാണ് അപ്രതീക്ഷിതമായി ഓർത്തഡോക്സ് സഭയിലെ ഒരു പുരോഹിതൻ ഈ പ്രദേശത്ത് പ്രത്യക്ഷപ്പെട്ടത്.

അത് ഒരു ചരിത്രസംഭവമായിരുന്നു. കുടിയേറ്റക്കാർക്ക് ഇതൊരു ആശ്വാസകരമായിരുന്നു. അച്ചൻ കുർബാന ചൊല്ലത്തക്ക എല്ലാ സാമഗ്രികളുമായിട്ടാണ് വന്നതെന്നുള്ളതും ദൈവനിശ്ചയമായിരിക്കും. അല്ലെങ്കിൽ ദൈവം അയച്ചതായിരിക്കും.

ഇന്ന് കടബായിലെ താലൂക്ക് ഓഫീസ് ഇരിക്കുന്ന കെട്ടിടം അന്നു 1 ആ ആയിരുന്നു. അതിന്റെ പോർട്ടിക്കോയിൽ ഒരു മേശയിട്ട് അച്ചൻ കുർബാന ചൊല്ലി. അന്നത്തെ പുത്തൂർ താലൂക്കിൽ ഉണ്ടായിരുന്ന കുടിയേറ്റക്കാർ എല്ലാം അന്നത്തെ കുർബാനയിൽ സംബന്ധിച്ചു. ഞാനും സംബന്ധിച്ചു.

ഞാൻ അച്ചനുമായി പരിചയപ്പെട്ടു. അച്ചനെ എന്റെ വീട്ടിലേക്ക് ക്ഷണിച്ചു. പുര കൂദാശയോ മറ്റോ ഉണ്ടോ എന്നു എന്നോട് അച്ചൻ ചോദിച്ചു. ഉണ്ടെന്ന് ഞാൻ പറഞ്ഞു. എന്നാൽ ധൂപക്കുറ്റി കൂടി എടുത്തോ എന്നു എന്നോടു പറഞ്ഞു. ഞാൻ ആ ധൂപക്കുറ്റി എടുത്തു. അന്ന് ആദ്യമായാണ് ഞാൻ ധൂപക്കുറ്റി കൈകൊണ്ടു തൊടുന്നത്. ബഹുമാനപൂർവ്വം ഞാൻ ധൂപക്കുറ്റിയുമായി അച്ചനും ഒത്ത് മണിക്കുളത്തേക്ക് ബസ്സിൽ യാത്ര തിരിച്ചു വീട്ടിൽ എത്തി. അച്ചൻ അന്നു ഞങ്ങളുടെ വീട്ടിൽ നിന്ന് ഉള്ള സൗകര്യത്തിൽ കുളിയൊക്കെ കഴിഞ്ഞ് ഭക്ഷണം കഴിച്ചു അന്നു രാത്രി താമസിച്ചു. സന്ധ്യാനമസ്കാരം കഴിഞ്ഞു പുര കൂദാശയും ചെയ്തു. ഞാൻ ധൂപം വീശി ജീവിതത്തിൽ ആദ്യമായി ധൂപം വിശുന്നു ഞങ്ങളുടെ വീടിന്റെ കൂദാശയ്ക്ക്. രാവിലെ തന്നെ അച്ചൻ പോകാനുള്ള യാത്ര തിരിച്ചു. ഞാൻ അച്ചനെ പതാവിൽ കൊണ്ടുവന്ന് ബസ് കയറ്റിവിട്ടു. ബസ്

പുറപ്പെടാൻ തുടങ്ങിയപ്പോൾ അഞ്ചു രൂപായുടെ ഒരു നോട്ട് അച്ചന്റെ കൈയിൽ ബഹുമാനപൂർവ്വം ഞാൻ വച്ചു കൊടുത്തു.

സൗത്ത് കാനറായിലെ ആദ്യ കുർബാന കടബായിലും ആദ്യ വീട്ടുകൂദാശ മണിക്കളത്തും, അതായത് ഞങ്ങളുടെ വീട്ടിലും.

ഈ ബന്ധമായിരിക്കാം ഞാൻ ഇന്നു ഒരു പുരോഹിതനായി തീരാനുള്ള കാരണം എന്ന് എനിക്ക് തോന്നുന്നു.

പിന്നീട് അച്ചൻ ക്രമമായി ഈ കുടിയേറ്റപ്രദേശത്തു വരികയും ഞാനും അച്ചനുമായി ബന്ധപ്പെടുകയും ചെയ്തുകൊണ്ടിരിക്കയും ചെയ്തിരുന്നു.

അച്ചന്റെ വരവിനും ഒരു പ്രത്യേക ഉദ്ദേശ്യമുണ്ടായിരുന്നു. അച്ചനും ഈ പ്രദേശത്തു കുടിയേറണമെന്നു ഉദ്ദേശമുണ്ടായിരുന്നു. നിരണം ഭദ്രാസനത്തിൽ മല്ലപ്പള്ളിയിൽ ആനിക്കാടാണ് അച്ചന്റെ വീട്.

അന്ന് നിരണം ഭദ്രാസനത്തിലെ ഇടവക മെത്രാപ്പോലീത്താ തോമ്മാ മാർ ദിവന്നാസ്യോസ് തിരുമേനിയുമായി ചില അഭിപ്രായ വ്യത്യാസത്തിന്റെ പേരിൽ ഭദ്രാസനം അച്ചൻ ഉപേക്ഷിച്ച് സ്വന്ത മായി ഒരു പള്ളി ആരംഭിച്ചിട്ട് കുടുംബം വകയായി കുർബാന ചൊല്ലിക്കൊണ്ടിരിക്കുന്ന അവസരമായിരുന്നു.

അതുകൊണ്ട് ഈ പ്രദേശത്തേക്കു മാറിയാൽ കൊള്ളാമെന്നു സ്വയമായി തീരുമാനിച്ചതിന്റെ പേരിലായിരുന്നു അച്ചന്റെ ഈ യാത്ര. സഭയിൽ നിന്ന് അയച്ചതും മറ്റുമല്ലായിരുന്നു.

എന്നാൽ ഈ വരവ് കുടിയേറ്റ മേഖലയ്ക്ക് വളരെ പ്രയോജന പ്പെട്ടു.

മുൻപറഞ്ഞ ചെറിയാച്ചനും തോമ്മസ് അച്ചനും തമ്മിൽ അച്ചൻ പരിചയപ്പെട്ടിരുന്നു. ചെറിയാച്ചൻ മിലിട്ടറിയിൽ ഒരു ഓഫീസറാ യിരുന്നതുകൊണ്ട് ഇംഗ്ലീഷ് സംസാരിക്കാൻ നല്ല വശമായിരുന്നു.

കുടിയേറ്റക്കാരുടെ പ്രശ്നങ്ങൾ അന്നത്തെ സൗത്ത് കാനറയുടെ ഡിസ്ട്രിക്ട് കളക്ടറെ നേരിട്ടു കണ്ട് പറഞ്ഞ് ഈ പ്രദേശത്തു അദ്ദേഹം സന്ദർശിച്ചു വേണ്ട സഹായങ്ങൾ റവന്യൂ ഉദ്യോഗസ്ഥ ന്മാർക്ക് കൊടുപ്പിക്കയും മറ്റും ഈ ചെറിയാച്ചൻ മുഖാന്തിരം ആയി രുന്നു.

അധികം താമസിയാതെ വി. ഐ. തോമ്മസ് അച്ചനും ഞാനും ചെറിയാച്ചനും കൂടി ഒരു കമ്പനിയായി മാറി. ഞങ്ങൾ മൂന്നുപേരും

റവന്യൂ ഉദ്യോഗസ്ഥന്മാരെ ഓഫീസിലും അവരുടെ വീടുകളിലും പോയി കണ്ടുകൊണ്ടിരുന്നു. അന്നു ഷാൻബോഗ് (ഇന്നത്തെ സെക്രട്ടറി) അവരുടെ വീടുകളിലായിരുന്നു ഓഫീസ്.

ഞങ്ങൾ മൂന്നുപേരും കൂടി ഒന്നിച്ചു ഇവരുടെ വീടുകളിൽ പോയി റവന്യൂഭൂമികൾ എവിടെയെല്ലാം കിടപ്പുണ്ടെന്നറിയാൻ പ്ലാനുകൾ എടുപ്പിച്ചു അവരുടെ സഹായത്തോടുകൂടി ഭൂമി അളന്നു തിരിപ്പിച്ച് എടുക്കുമായിരുന്നു. കളക്ടർ കയ്യിൽ ആയിരുന്നതുകൊണ്ട് ഇതെല്ലാം അദ്ദേഹത്തിന്റെ ഒത്താശയോടുകൂടിയും ആയിരുന്നതുകൊണ്ടും കൂടാതെ അക്കാലത്ത് അവർക്ക് ഇതൊരു വരുമാനമാർഗ്ഗമായിരുന്നതിനാലും ഉദ്യോഗസ്ഥന്മാർക്ക് ഇക്കാര്യത്തിൽ വലിയ ഉത്സാഹമായിരുന്നു. ഇവർ ചങ്ങലയുമായി (ഉഗ്രാണി (പ്യൂൺ) വന്നു സ്ഥലം അളന്നു തിരിച്ചു തരുമായിരുന്നു. ഹൊസമട്ട, കുട്ടൂർപ്പാടി ഗ്രാമം മുഴുവനും ഉള്ള റവന്യൂ ഫോറസ്റ്റ് മുഴുവൻ സർവ്വേ ചെയ്ത് അളന്നു തിരിച്ചു തന്നു തുടങ്ങി.

വി. ഐ. തോമ്മസ് അച്ചൻ ഹൊസമട്ട മുതൽ കുട്ടൂർപാടി ഗ്രാമം മുഴുവൻ തന്നെ മല്ലപ്പള്ളിയിൽ നിന്നും ആളുകളെ കൊണ്ടുവന്നു ഏക്കറിനു 100 രൂപാ വിലയ്ക്ക് അഞ്ചും പത്തും ഏക്കർ വീതം കൊടുത്തു എന്നു തന്നെ പറയാം. അങ്ങനെയാണ് ബല്ല്യായിൽ 14-ാം മൈൽ എന്ന സ്ഥലത്ത് 5 ഏക്കർ സ്ഥലം നമ്മുടെ പള്ളിക്കും അളന്നു തിരിച്ചുകിട്ടിയത്. പള്ളിസ്ഥലം മുതൽ ഹൊസമട്ട പുഴയുടെ തീരങ്ങൾ വരെ ഒരു മൈൽ റോഡ്സൈഡു മുഴുവൻ അഞ്ചേക്കർ സ്ഥലം വീതം ഈ റവന്യൂ ഉദ്യോഗസ്ഥന്മാരുടെ ഒത്താശയിൽ കൈവശം കൊടുത്തു വീടു വച്ചു താമസം ആരംഭിച്ചു. അത് ജാതമതഭേദമന്യേ ആയിരുന്നു.

ഹൊസമട്ടയ്ക്കടുത്ത് പുഴയുടെ മദ്ധ്യത്തിൽ ഒരു ദ്വീപ് മുഴുവൻ 11 വീട്ടുകാർക്ക് വീതിച്ചു കൊടുത്തു. ആ ദ്വീപിന് ഇന്നും 11 എന്നാണ് പേര്. അന്ന് ഇവിടെ വന്ന കൂടുതൽ ആളുകൾ മല്ലപ്പള്ളിക്കാർ ആയിരുന്നു. അതിൽ ഒരു മുസ്ലീം റാവുത്തരും ഉണ്ടായിരുന്നു.

ഇച്ചിലംപടിയിലും അളങ്കത്തു ജോർജ്ജ്, കറുത്ത ബേബി, വെളുത്ത ബേബി, മറ്റ് അനേകം പേർ വി. ഐ. തോമ്മസ് അച്ചൻ മുഖേന ഈ വിധത്തിൽ വന്നവരാണ്.

അതോടുകൂടി തന്നെ മട്ടപ്പൂ എന്ന സ്ഥലത്ത് അന്ന് അമ്പതോളം ഏക്കർ ഫലഭൂയിഷ്ടമായ ഏക്കൽ സ്ഥലം ദേവസ്ഥാനംവക മൂല

ഗേണിക്ക് ഈ ഉദ്യോഗസ്ഥന്മാരുടെ സഹായത്താലാണ് ഒരു പൈസ പോലും കൊടുക്കാതെ വി. ഐ. തോമ്മസ് അച്ചന് കിട്ടിയത്. കൃഷി ചെയ്യാൻ തുടങ്ങിയതും കപ്പ, പുൽത്തൈലം മുതലായവ കൃഷികൾ ആദ്യകാലങ്ങളിൽ ചെയ്തു.

1953 ഒക്ടോബർ മാസത്തിൽ ഞാൻ മട്ടപ്പൂ എന്ന സ്ഥലത്തുവച്ച് അച്ചനെ സന്ദർശിക്കാൻ ചെന്ന അവസരത്തിൽ ഒരു കൂട്ടം ആളുകൾ കപ്പ പറിച്ച് അരിഞ്ഞുകൊണ്ടിരുന്നത് ഞാൻ കണ്ടിരുന്നു. അച്ചനെ കണ്ട് പട്ടത്വത്തിന് പഠിക്കുന്നതിന് പോകുന്നതിന് മുമ്പ് യാത്ര ചോദിക്കുന്നതിനും, അച്ചന്റെ ഒരു എഴുത്തു കാതോലിക്കാ ബാവായ്ക്ക് എന്നെ പരിചയപ്പെടുത്തുന്നതിനും ഉള്ള കത്തുമായാണ് ഞാൻ കോട്ടയത്തേക്ക് പോയത്. അത് 1953 ഒക്ടോബർ അവസാന ആഴ്ചയിലായിരുന്നു.

ഇച്ചിലംപാടിയിൽ ഒരു ഓർത്തഡോക്സു പള്ളി ഉണ്ടാകാൻ ഇടയായത് അച്ചന്റെ ഈ പരിശ്രമത്തിന്റെ ഫലമായി മട്ടപ്പൂ എന്ന സ്ഥലം അച്ചൻ വാങ്ങി താമസമായതും ഇച്ചിലംപാടി പ്രദേശത്തേക്ക് ആളുകളെ കൂട്ടിക്കൊണ്ടു വന്നതും കൊണ്ടായിരുന്നു.

കൂടാതെ ഇച്ചിലംപാടിയിലെ മറ്റു പള്ളികളും ഉണ്ടാകാൻ കാരണവും അച്ചൻ ഉത്സാഹിച്ച് ഇവിടേയ്ക്ക് ആളുകളെ മല്ലപ്പള്ളി പ്രദേശത്തിന്റെ പരിസരത്തു നിന്നും കൊണ്ടുവന്നതുകൊണ്ടുമായിരുന്നു എന്നുള്ളത് വിസ്മരിക്കുന്നില്ല. ചരിത്ര സംഭവങ്ങൾ പിൻതലമുറ അറിയുന്നതിനുവേണ്ടി ഞാൻ എഴുതുന്നു എന്നു മാത്രമേയുള്ളൂ.

ഇച്ചിലംപാടി സെന്റ് ജോർജ്ജിന്റെ നാമത്തിൽ ആദ്യ കുർബാന അർപ്പിച്ചതും വടക്കേടത്ത് വി.ഐ. തോമ്മസ് അച്ചനാണ്.

സൗത്തു കാനറായിക്ക് ഒരു അച്ചനെ ആവശ്യമാണെന്നു സഭയെ ബോദ്ധ്യപ്പെടുത്തിയത് തോമസ് അച്ചൻ ആണ്. അങ്ങനെയാണ് കുടിയേറ്റക്കാർ എന്നെ തെരഞ്ഞെടുത്ത് അയച്ചത്.

ഞാനും വി. ഐ. തോമ്മസ് അച്ചനും ജീവിതകാലം മുഴുവൻ സ്നേഹിതന്മാരായി തന്നെയാണ് കഴിഞ്ഞിരുന്നത്. അച്ചന് എന്നോട് വലിയ വാത്സല്യമായിരുന്നു. തോമ്മാ മാർ ദിവന്നാസിയോസ് തിരുമേനിയാണ് അച്ചന്റെ മകളുടെ വിവാഹത്തിനു നേതൃത്വം കൊടുത്തത്. എങ്കിലും കാപ്പാ ഇട്ടു മിന്നു കെട്ടിച്ചത് എന്നെക്കൊണ്ടായിരുന്നു.

ഞാൻ മലബാർ ഭദ്രാസനത്തിൽ ചുങ്കത്തറ പ്രദേശത്ത് ചുമതല ഏറ്റ അവസരത്തിൽ പള്ളികളിൽ നിന്നും ശമ്പളം വേണ്ട എന്നു തീരുമാനിച്ചിരുന്ന അവസരത്തിൽ അച്ചനാണ് അതു പാടില്ല എന്നു എന്നെ ഉപദേശിച്ചത്.

ചുങ്കത്തറപ്രദേശത്തെ സേവനത്തിനുശേഷം ഞാൻ കണ്ണൂരിലേക്ക് പോയി. ബ. അച്ചൻ സ്ഥാപിച്ച പള്ളിയുടെ ചുമതല അച്ചൻ നിർബന്ധിച്ചു എന്നെ ഏല്പിക്കുകയാണ് ഉണ്ടായത്. ആ പള്ളിയിൽ 18 വർഷക്കാലം 1970 മുതൽ 1988 വരെ സേവനം അനുഷ്ഠിക്കാൻ കഴിഞ്ഞതുകൊണ്ട് എനിക്ക് തുടർന്ന് പഠിക്കുന്നതിനും ഒരു പോസ്റ്റുഗ്രാജ്വേറ്റ് ഡിഗ്രി എടുക്കാൻ കഴിയുകയും ചെയ്തതുകൂടാതെ എന്റെ മൂത്തമകൻ റൻജിയെ എം.ബി.ബി.എസ്. പാസ്സാക്കാനും കഴിഞ്ഞു. രണ്ടാമത്തെ മകനെയും മെഡിസിനു പഠിപ്പിക്കാൻ കഴിഞ്ഞു.

കണ്ണൂരിന്റെ തലസ്ഥാനത്തു ബർണശ്ശേരിയിൽ ഒരു മനോഹരമായ ഒരു പള്ളി ഉണ്ടാക്കുന്നതിന് നേതൃത്വം കൊടുത്തത് വി. ഐ. തോമ്മസ് അച്ചനായിരുന്നു.

1953–ൽ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനി മലബാർ ഭദ്രാസനത്തിന്റെ ഇടവക മെത്രാപ്പോലീത്താ ആയ ശേഷം വികാരി ജനറാൾ ആയി നിയമിച്ചത് അച്ചനെ ആയിരുന്നു.

ക്രമേണ അച്ചനും തിരുമേനിയുമായി പിണങ്ങിപ്പിരിഞ്ഞ അവസരത്തിൽ വികാരി ജനറാൾ സ്ഥാനത്തുനിന്നു മാറ്റുകയും തത്ഫലമായി സൗത്തു കാനറാ ഭാഗം അച്ചൻ കേന്ദ്രത്തിന്റെ നിർദ്ദേശാനുസരണം മലബാർ ഭദ്രാസനത്തിൽനിന്നും വിടർത്തി ബോംബെ ഭദ്രാസനത്തിൻ കീഴിൽ ആക്കിത്തീർക്കുകയും ചെയ്തു. പിന്നീട് സൗത്തു കാനറാഭാഗം മദ്രാസ് ഭദ്രാസനത്തിന്റെ കീഴിലും അതിനുശേഷം ബാംഗ്ലൂർ ഭദ്രാസനത്തിന്റെ കീഴിലും ആയിത്തീർന്നു.

മദ്രാസ് ഭദ്രാസനത്തിന്റെ കീഴിൽ ഇരിക്കുന്ന സമയത്ത് സൗത്തു കാനറായെ സുൽത്താൻബത്തേരി ഭദ്രാസനത്തിന്റെ കീഴിൽ ആക്കിത്തീർക്കുന്നതിന് മത്തായി നൂറനാൽ അച്ചന്റെ ചുമതലയിൽ ഒന്നു പരിശ്രമിച്ചു നോക്കിയെങ്കിലും ഞാൻ അതിനെതിരെ ശക്തിയുക്തം കേന്ദ്രത്തിൽ സമ്മർദ്ദം ചെയ്തു തീരുമാനം മാറ്റിവച്ചിരുന്നതുകൊണ്ട് അതു സംഭവിച്ചില്ല. പിന്നീടാണ് ബാംഗ്ലൂരിലും അതിനുശേഷം ഇപ്പോൾ ബ്രഹ്മവാർ ഭദ്രാസനമായി ഇതിനെ വിളിക്കപ്പെടേണ്ടതായി വന്നതും. ശരിക്കും മംഗലാപുരമെന്നോ സൗത്തു

കാനറാ ഭദ്രാസനമെന്നോ ആയിരുന്നു ഇതിനു പേരു കൊടുക്കേണ്ടിയിരുന്നത്.

ഇതിന്റെ മെത്രാപ്പോലീത്താ യാക്കൂബ് മാർ യൂലിയോസ് തിരുമേനിക്ക് ഇതേ അഭിപ്രായമാണെന്നു തോന്നുന്നു. അതുകൊണ്ടായിരിക്കണം മംഗലാപുരത്ത് ഭദ്രാസനത്തിന്റെ തലസ്ഥാനം ആക്കാൻ സ്ഥലംവാങ്ങി ഭദ്രാസനകേന്ദ്രം പണിയാൻ ആരംഭം ഇട്ടിരിക്കുന്നത്. ബ്രഹ്മവാർ ഭദ്രാസനം എന്നൊന്ന് ആവശ്യമെങ്കിൽ അവിടെ മറ്റൊരു ഭദ്രാസനം രൂപീകരിക്കട്ടെ. അതും നല്ലതു തന്നെ. പുതിയ പുതിയ മെത്രാന്മാരെ വാഴിക്കട്ടെ. സഭ വളരട്ടെ.

ബ്രഹ്മവാറിന്റെ ചരിത്ര പ്രാധാന്യം നിലനിർത്തുന്നതിനുവേണ്ടിയാണ് ഇതിനു ബ്രഹ്മവാർ എന്ന പേരിട്ടത് എന്ന് തോന്നുന്നു. അതു നല്ലതു തന്നെയെങ്കിലും അതിനുവേണ്ടി സൗത്തുകാനറാ എന്ന കുടിയേറ്റ പ്രദേശത്തിന്റെ പ്രാധാന്യം ബലികഴിച്ചു വേണമായിരുന്നോ എന്നു ചിന്തിക്കേണ്ടിയിരിക്കുന്നു. ഈ കുടിയേറ്റത്തിനും ഒരു ചരിത്രപ്രാധാന്യം ഇല്ലേ?

മലങ്കര കത്തോലിക്കരും, സീറോ മലബാർ സഭയും കുടിയേറ്റ കേന്ദ്രത്തിന്റെ രണ്ടു താലൂക്കു കേന്ദ്രത്തിന്റെ പേരിലാണ് ഭദ്രാസനം തുടങ്ങിയത്. പുത്തൂർ, ബൽത്തങ്ങാടി എന്ന ഭദ്രാസനങ്ങൾ. അതുകൊണ്ട് നമുക്ക് മംഗലാപുരം ഭദ്രാസനം തന്നെയാണ് അഭികാമ്യം എന്നു ആശ്വസിക്കാം.

ആദ്യ കുടിയേറ്റ മേഖലയായ പുത്തൂർ ബൽത്തങ്ങാടി താലൂക്കുകളിലുള്ള ഓർത്തഡോക്സ് പള്ളികൾ ഇന്നു അഭിവൃദ്ധിയിൽ നിന്നും അഭിവൃദ്ധിയിലേക്ക് ഉയർന്നു ഉയർന്നു വരുന്നു. അതിനു നേതൃത്വം കൊടുക്കുന്നതിന് ഒരു മെത്രാപൊലീത്താ ഉണ്ടായിരിക്കുന്നത് ശുഭകരം തന്നെ.

ഇച്ഡിലംപാടി, മർദാളം, പേരടുക്കാ, സമ്പിയാടി, നെല്ലിയാടി എല്ലാ ഇടവകകൾക്കും ആധുനിക രീതിയിൽ പള്ളി പണിതു അഭിവൃദ്ധികരമായി തീർന്നിരിക്കുന്നു. എല്ലാ പള്ളികളും self sufficient – സ്വയം പര്യാപ്തമായി തീർന്നുകൊണ്ടിരിക്കയാണ്. ഇച്ഡിലംപാടി, കർണ്ണാടകത്തിലെ ഒരു തീർത്ഥാടന കേന്ദ്രമായി വളർന്നു വന്നുകൊണ്ടിരിക്കുന്നു. അവിടുത്തേക്ക് പല വികസന കാര്യങ്ങളും ചെയ്യേണ്ടതായിട്ടുണ്ട്. അതിനു ഇടവക ജനങ്ങൾ ഒരു മാസ്റ്റർ പ്ലാൻ തയ്യാറാക്കി ശ്രദ്ധിക്കേണ്ടിയിരിക്കുന്നു. ഇച്ഡിലംപാടിക്ക് ഒരു പ്ലാനിംഗ് കമ്മറ്റി തന്നെ സ്ഥിരമായി ഉണ്ടാകേണ്ടിയിരിക്കുന്നു. ആ

മാസ്റ്റർ പ്ലാനിംഗ് അനുസരിച്ച് പ്രവർത്തിക്കുകയാണ് വേണ്ടത് എന്നാണ് എന്റെ അഭിപ്രായം.

1952 കാലഘട്ടത്തിലാണ് കടബായിൽ അച്ചൻ കുർബാന ചൊല്ലിയത്. പിന്നീട് സൗത്തു കാനറായിൽ പുത്തൂർ താലൂക്കിൽ ഉള്ള പതാവ്, കുട്ടൂർപ്പാടി, മർദാളം എന്നീ പ്രദേശത്തുള്ള കുടിയേറ്റക്കാർക്കുവേണ്ടി ബല്ല്യായിൽ 14–ാം മൈൽ എന്ന സ്ഥലത്ത് കുന്നിൻ മുകളിൽ സെന്റ് മേരീസ് നാമധേയത്തിൽ ഒരു താല്ക്കാലിക ഷെഡ്ഡിൽ ആദ്യ കുർബാന ചൊല്ലിയത് വി.ഐ. തോമ്മസ് അച്ചനായിരുന്നു. അവിടെ പള്ളി വയ്ക്കുന്നതിനും നേതൃത്വം കൊടുത്തതും അച്ചൻ തന്നെയായിരുന്നു. പാമ്പാടി പാപ്പിച്ചേട്ടനായിരുന്നു അന്നത്തെ കൂർബാനയ്ക്കു കൂടിയ ശുശ്രൂഷകൻ. അന്നത്തെ കുർബാനയിൽ ഞാൻ ആദ്യമായി എഴുന്നേറ്റു നിന്നു പഴയനിയമം വായിച്ചു. ഒരു ഒരുക്കവുമില്ലാതെയാണ് കുറിപ്പു പുസ്തകം നോക്കി പഴയനിയമം വായിച്ചത്. രണ്ടു മൂന്നു വർഷങ്ങൾ അത് ഇടവകയായി നടന്നുപോന്നു എങ്കിലും മർദാളം, പേരടുക്കാ, ഇച്ച്ലിലംപാടി എന്നീ ഇടവകകൾ രൂപപ്പെട്ടതോടുകൂടി പതാവുകാർ മാത്രം അവശേഷിക്കുകയും പള്ളി പതാവിലേക്ക് മാറ്റുകയുമാണ് ഉണ്ടായത്.

കുട്ടൂർപാടിയിലും മർദാളത്തും-ഇച്ച്ലിലംപാടിയിലും എല്ലാം പുതിയ ഇടവകയ്ക്ക് നേതൃത്വം കൊടുത്തതും വി.ഐ. തോമ്മസ് അച്ചനായിരുന്നു. അച്ചന്റെ സേവനം ഒരിക്കലും സൗത്ത് കാനറയിലുള്ളവർക്ക് മറക്കാൻ കഴിയുകയില്ല. സഭയ്ക്കും മറക്കാൻ പറ്റുകയില്ല.

1965 മുതൽ അച്ചൻ മട്ടപ്പൂവിൽ താമസിച്ചു മൂലഗേണിയായി വാങ്ങിയ സ്ഥലത്തു കൃഷിചെയ്യിച്ചു കൊണ്ടിരുന്നെങ്കിലും പിന്നീട് ആ സ്ഥലം അച്ചന്റെ അനുജൻ വി.ഐ. ജോസഫിനെ ഏല്പിച്ചു. അച്ചൻ മലബാർ പ്രദേശത്തു പ്രവർത്തിച്ചുകൊണ്ടിരുന്നു. അങ്ങനെയാണ് അച്ചന്റെ നേതൃത്വത്തിൽ കണ്ണൂരിൽ പള്ളി സ്ഥാപിച്ചത്.

അച്ചൻ പോയതിനുശേഷം വി. ഐ. ജോസഫ് ഇച്ച്ലിലംപാടി പള്ളിയുടെ പുരോഗമനാർത്ഥം വളരെ പ്രവർത്തിച്ചിട്ടുണ്ട് എന്നുള്ള കാര്യം ഇവിടെ പ്രസ്താവിച്ചുകൊള്ളട്ടെ. ഇച്ച്ലിലംപാടിയുടെ വികസനത്തിനുവേണ്ടി പഞ്ചായത്തു പ്രസിഡന്റ് എന്ന നിലയിൽ വി. ഐ. ജോസഫ് പ്രവർത്തിച്ചിട്ടുണ്ട്. ആദ്യമായി പുത്തൂരിൽ നിന്നും ഇച്ച്ലിലംപാടിയിലേക്ക് ഗവൺമെന്റ് ബസ് അനുവദിപ്പിച്ചത് വി. ഐ. ജോസഫിന്റെ പ്രവർത്തനഫലമാണ്. വി. ഐ. ജോസഫിനെയും

ഭാര്യയെയും ഇച്ചിലംപാടി സെന്റ് ജോർജ്ജ് ഓർത്തഡോക്സു പള്ളി സെമിറ്ററിയിലാണ് സംസ്കരിച്ചിരിക്കുന്നത് എന്നുള്ളതും ഇവിടെ രേഖപ്പെടുത്തുകയാണ്.

വി. ഐ. തോമ്മസ് അച്ചന്റെ സേവനത്തെ മുൻനിർത്തി പള്ളി കെട്ടിടത്തിൽ വികാരിയുടെ റൂമിൽ അച്ചന്റെ ഒരു ഫോട്ടോ വയ്ക്കുന്നതിന് പൊതുയോഗം തീരുമാനിച്ചിരിക്കുന്നതിൽ ഈ ലേഖകനും വളരെ സന്തോഷമുണ്ട്. അച്ചന്റെ ഫോട്ടോ വയ്ക്കണമെന്ന് അഭിപ്രായപ്പെട്ടതും ഞാനാണ്.

വി. ഐ. തോമ്മസ് അച്ചൻ സൗത്തു കാനറായിക്ക് വേണ്ടി ചെയ്ത എല്ലാ സേവനങ്ങൾക്കും കുടിയേറ്റക്കാരുടെ പേരിൽ നന്ദി രേഖപ്പെടുത്തുന്നതോടൊപ്പം അദ്ദേഹത്തിന്റെ ആത്മാവിനു നിത്യ ശാന്തി നേരുകയും ചെയ്യുന്നു.

# 70

# ഫിലിഷു പള്ളിച്ചിറ അച്ചനും ഞാനും

പള്ളിച്ചിറ അച്ചനും ഞാനും തമ്മിൽ ആദ്യമായി എന്നാണ് കണ്ടുമുട്ടിയതെന്ന് ഓർമ്മയില്ല. വി. ഐ. തോമസ് അച്ചൻ വന്നതിനുശേഷമാണെന്നാണ് എനിക്ക് തോന്നുന്നത്. അതെന്തുമാകട്ടെ - നിരണത്തുകാരനായ അച്ചന്റെ നാടും എന്റെ ജന്മനാടുമായി വലിയ അകലം ഇല്ല.

ഞങ്ങൾ തമ്മിൽ കണ്ടുമുട്ടുന്ന കാലത്ത് അച്ചന് ഒരു മുപ്പതു വയസ്സിൽ കൂടുതൽ ഇല്ലെന്നാണ് തോന്നുന്നത്. എനിക്ക് ഇരുപതു വയസ്സും.

ഞാൻ അറിയാതെതന്നെ പുത്തൂർ മേഖലയിലെ കുടിയേറ്റക്കാരുടെ ഭാഗത്ത് പൗരസ്ത്യ സുവിശേഷ സമാജത്തിന്റെ സെക്രട്ടറിയായി എന്നെ നോമിനേറ്റ് ചെയ്ത് എന്റെ പേരു ചേർത്തിരിക്കുന്ന ഒരു പ്രസിദ്ധീകരണത്തിന്റെ ഒരു കോപ്പി എന്നെ കാണിച്ചുതന്നു. പിന്നീട് വന്ന എല്ലാ പ്രസിദ്ധീകരണത്തിലും ഞാൻ തന്നെ ശാഖാ സെക്രട്ടറി.

ബ്രഹ്മാവിന് ആയുസ്സ് കൊടുക്കുന്നതിന് പഞ്ഞമില്ലല്ലോ. ഇതെല്ലാം അച്ചനാണ് തീരുമാനിക്കുന്നത്. എന്നെ ഇടയ്ക്കിടയ്ക്കു വന്നു കണ്ടുകൊണ്ടിരുന്നു.

അവസാനം അച്ചന്റെ തീരുമാനം അറിയിച്ചു. “ബാബു പട്ടം ഏല്ക്കണം. പാത്രിയർക്കീസ് ഭാഗത്തുനിന്ന്.” ഞാൻ പറഞ്ഞു ‘ഞാൻ ഓർത്തഡോക്സുകാരനാണ്.’ “സാരമില്ല. മഞ്ഞനിക്കര വരെ എന്റെ കൂടെ വന്നാൽ മതി.” “മഞ്ഞനിക്കര വന്നു പട്ടം ഏറ്റാൻ ഞാൻ പാത്രിയർക്കീസ്കാരനാകേണ്ടേ.” ഞാൻ ചോദിച്ചു. അച്ചൻ പറഞ്ഞു “വേണ്ട. പട്ടം ഏറ്റു കഴിഞ്ഞ് ഓർത്തഡോക്സ് സഭയിൽ പ്രവർത്തിച്ചാൽ മതി”. “അല്ലാ, സത്യംചെയ്തു പട്ടം ഏറ്റതിനു ശേഷം ഞാൻ സത്യത്തിനു വിരുദ്ധമായി പ്രവർത്തിക്കേണ്ടേ?” “അതൊന്നും സാരം ഇല്ല.” ഞാൻ അച്ചനോടു പറഞ്ഞു “എനിക്ക് സത്യത്തിനു വിരുദ്ധമായി പ്രവർത്തിക്കാൻ കഴിയുകയില്ല. എന്നെ നിർബന്ധിക്കരുത്.”

അച്ചൻ എന്നെ പിന്നെയും കണ്ടുകൊണ്ടിരുന്നു, നിർബന്ധിച്ചുകൊണ്ടിരുന്നു. മംഗലാപുരത്തു അച്ചന്റെ പള്ളിയിലേക്ക് എന്നെ ക്ഷണിക്കുമായിരുന്നു. എന്നെ ഏതെങ്കിലുംവിധത്തിൽ ജപ്പുവിൽ അച്ചന്റെ വലയിൽ വീഴ്ത്തുകയായിരുന്നു ലക്ഷ്യം.

ഞാൻ മംഗലാപുരത്ത് ജപ്പുവിൽ പോകുവാൻ മറ്റൊരു കാരണമുണ്ട്. ജപ്പ് പള്ളിയുടെ ട്രസ്റ്റി ഒളശ്ശക്കാരനും എന്റെ അമ്മയുടെ ഒരു ബന്ധുവുമായിരുന്ന കെ. എ. ജോസഫ് ആയിരുന്നു. അദ്ദേഹം നേരത്തെ പുത്തൂരിൽ തഹസീൽദാർ ആയിരുന്നു. പിന്നീട് മംഗലാപുരത്ത് കളക്ട്രേറ്റിൽ തഹസീൽ പദവിക്കു മേലേ ഒരു പോസ്റ്റിലായിരുന്നു. ഞാൻ ചില സമയത്ത് മംഗലാപുരത്തു അദ്ദേഹത്തിന്റെ വീട്ടിൽ താമസിച്ചിട്ടുണ്ട്.

അദ്ദേഹത്തിന് മൂന്നു പെൺമക്കൾ. ഭാര്യ നല്ല ഒരു സ്ത്രീ. കുടുംബത്തിലെ അംഗമായിട്ടാണ് അവർ എന്നെ കരുതിയിരുന്നത്. ഒളശ്ശക്കാരനായ റീത്തിൽ ചേർന്ന തേയോഫിലോസ് മെത്രാപ്പൊലീത്താ ഈ കെ. എ. ജോസഫിന്റെ നേരേ മൂത്ത ജ്യേഷ്ഠനുമായിരുന്നു. ഇങ്ങനെയൊക്കെയാണ് ഞാൻ പള്ളിച്ചിറ അച്ചനെ കൂടുതൽ പരിചയപ്പെട്ടത്. അച്ചന്റെ കുടുംബക്കാരായ പലരും ജപ്പുവിൽ താമസിച്ചിരുന്നു. അവരെല്ലാം അന്നും ഇന്നും എന്റെ സ്നേഹിതന്മാരാണ്. ഒരാൾ ബേബി, മറ്റൊരാൾ കുഞ്ഞുമോൻ (ഫുഡ് ഇൻസ്പെക്ടർ). ഞാനും അച്ചനും വളരെ സ്നേഹിതന്മാരായി കഴിഞ്ഞു കൂടിയിരുന്നിട്ടും അച്ചന് എന്നെ വലയിലാക്കാൻ നോക്കിയിട്ട് നടന്നില്ല.

പിന്നീട് വി. ഐ. തോമ്മസ് അച്ചന്റെയും കുടിയേറ്റക്കാരുടെ പ്രാർത്ഥനായോഗക്കാരുടെയും നിർബന്ധത്തിനു വഴങ്ങി ഞാൻ സ്വമനസ്സാലെ കാതോലിക്കാബാവയെ ഇടവകമെത്രാപ്പോലീത്തായുടെ കല്പനപ്രകാരം കാണുകയും പരുമല വൈദികപരിശീലനത്തിനായി ചേരുകയും ചെയ്തു.

പള്ളിച്ചിറ അച്ചൻ വിചാരിച്ചതുപോലെ പാത്രിയർക്കീസ് പക്ഷത്തുനിന്നും ഞാൻ പട്ടം ഏല്കുകയില്ലാ എന്നു ബോദ്ധ്യമായപ്പോഴാണ് അച്ചൻ ചെന്നിത്തലക്കാരൻ ജോർജ്ജ് എന്ന യുവാവിനെ അധികം താമസിയാതെ മഞ്ഞനിക്കരകൊണ്ടു ചെന്നു പട്ടം കൊടുപ്പിച്ചു ശെമ്മാശനാക്കിയത്. അന്ന് ഈ ജോർജ്ജ് എസ്.എസ്.എൽ. സി. പാസ്സായിട്ടില്ലായിരുന്നു. പട്ടം ഏറ്റതിനുശേഷം സൈക്കിളിൽ തിരുവല്ലയിൽ ട്യൂട്ടോറിയൽ കോളജിൽ പഠിക്കാൻ പോകുന്നതു

ഞാൻ കണ്ടിട്ടും സംസാരിച്ചിട്ടും ഉണ്ട്. മാന്നാർ വഴിയാണല്ലോ പരുമലയ്ക്ക് പോകേണ്ടത്. കടത്തു കടന്നു വേണം അന്നു പോകേണ്ടത്. അന്നു മാന്നാർ പാലം പണിതിരുന്നില്ല. അങ്ങനെയാണ് എനിക്കു പകരം ജോർജ്ജ് ശെമ്മാശൻ സൗത്ത് കാനറാക്ക് വരാൻ ഇടയായത്. ഈ ജോർജ്ജ് ശെമ്മാശനാണ് പിന്നീട് പോളിക്കാർപ്പോസ് മെത്രാപ്പോലീത്താ ആയിത്തീർന്നത്.

പള്ളിച്ചിറ അച്ചന്റെ വാക്കുകേട്ട് ഞാൻ ശെമ്മാശനായിരുന്നെങ്കിൽ ജോർജ്ജ് എന്ന ആൾ ഈ സ്ഥാനത്തു വരികയില്ലായിരുന്നു. മിക്കവാറും ഞാൻ മെത്രാൻ ആകുകയും ചെയ്യുമായിരുന്നു. എനിക്ക് അതിമോഹമില്ലായിരുന്നു. മെത്രാനാകുന്നതിന് അന്നും താല്പര്യമില്ലായിരുന്നു. ഒരു കുടുംബജീവിതം നയിക്കുന്ന ഒരു പട്ടക്കാരൻ ആകാനേ ആഗ്രഹിച്ചിരുന്നുള്ളൂ. ഒരുപക്ഷേ പള്ളിച്ചിറ അച്ചൻ എന്നെ ഒരു അവിവാഹിത പട്ടക്കാരനാക്കാനായിരിക്കണം ചിന്തിച്ചിരുന്നതെന്നു തോന്നുന്നു. ദൈവഇഷ്ടം നടന്നു. ഞാൻ പൗരോഹിത്യ സ്ഥാനം ഏറ്റതിനുശേഷവും പള്ളിച്ചിറ അച്ചനുമായി നല്ല ബന്ധത്തിൽതന്നെ ആയിരുന്നു അച്ചന്റെ മരണംവരെയും. മരണാനന്തര കർമ്മത്തിലും പങ്കെടുത്തിരുന്നു. മരണത്തിനു മുമ്പുള്ള കന്തീല ശുശ്രൂഷയും നടത്തിയിരുന്നു. ഞാനും ജോസഫച്ചനും കൂടിയാണ് കന്തീല ശുശ്രൂഷ നടത്തിയത്. സാധാരണ മെത്രാന്മാരാണ് അതു നടത്തുന്നത്. ഞാൻ ജോസഫച്ചനോടു പറഞ്ഞു "ഞാൻ ബാവായുടെ സ്ഥാനത്തും അച്ചൻ മെത്രാന്റെ സ്ഥാനത്തും."

അച്ചനുമായും അച്ചന്റെ സ്വന്തക്കാരുമായും ആലോചിച്ചാണ് ഈ ശുശ്രൂഷ നടത്തിയത്. അച്ചൻ രോഗാവസ്ഥയിൽ കിടക്കുന്നതറിഞ്ഞ് അച്ചനെ കാണാൻ ഞാൻ പോയിരുന്നു. അവസാനം അടുക്കാറായി എന്നു തോന്നിയതു നിമിത്തമാണ് ഞാൻ ജോസഫ് അച്ചനെ കൂട്ടിക്കൊണ്ട് ഈ ശുശ്രൂഷ നടത്തിയത്. രണ്ടു ദിവസം കഴിഞ്ഞ് അച്ചൻ അന്ത്യശ്വാസം വലിക്കുകയും ചെയ്തു.

അച്ചന്റെ ശവസംസ്കാരത്തിന് ഞാനും ജോസഫ് അച്ചനും വീണ്ടും പോയി എല്ലാ ശുശ്രൂഷകളിലും സംബന്ധിച്ചിട്ടാണ് മടങ്ങിയത്.

അച്ചൻ പാത്രിയർക്കീസ് പക്ഷത്തു നിന്ന അവസരത്തിലും ഓർത്തഡോക്സ് പക്ഷത്തു ഉറച്ചുനിന്നപ്പോഴും, അച്ചന്റെ പ്രതിസന്ധിഘട്ടങ്ങളിൽ ഒക്കെ ഞാൻ അച്ചന്റെ കൂടെ നിന്നിട്ടുണ്ട്.

മംഗലാപുരം പള്ളിയിൽ നിന്നും പിരിഞ്ഞു പോകുമ്പോഴും

മംഗലാപുരത്തുനിന്നുള്ള ട്രെയിൻ യാത്രയിലും ഞാൻ കൂടെ ഉണ്ടായിരുന്നു. അച്ചനു ശുശ്രൂഷകൾ നടത്തുന്നതിന് ശുശ്രൂഷാക്രമം ഇല്ല എന്ന് എന്നോട് പറഞ്ഞു. മംഗലാപുരം പള്ളിയിൽ നിന്നും എടുത്തില്ല എന്നു പറഞ്ഞപ്പോൾ എന്റെ സ്വന്തമായി ഞാൻ ഉപയോഗിച്ചുകൊണ്ടിരുന്ന പുസ്തകങ്ങൾ അച്ചനു കൊടുത്തു.

മംഗലാപുരം പള്ളി മുതൽ ശീരാടി മുതലായ പാത്രിയർക്കീസ് പള്ളികൾ സ്ഥാപിക്കുന്നതിന് അച്ചൻ ചെയ്തിട്ടുള്ള സേവനങ്ങൾ നിസ്തുലങ്ങളാണ്. ആജീവനാന്തം സഭയ്ക്കുവേണ്ടി കഷ്ടപ്പെട്ട മഹത് വ്യക്തിയായിരുന്നു പള്ളിച്ചിറ അച്ചൻ.

അവസാനകാലത്ത് രണ്ടുപക്ഷക്കാരും അച്ചനെ സംരക്ഷിച്ചില്ല. അവസാനം ബൻത്തങ്ങാടിയിൽ സ്വന്തക്കാർ പ്രത്യേകിച്ച് ഹെൽത്ത് ഇൻസ്പെക്ടർ കുഞ്ഞുമോനും കുടുംബവുമാണ് അച്ചനെ ശുശ്രൂഷിച്ചതും സംരക്ഷിച്ചതും.

ബൽത്തങ്ങാടി പള്ളി അച്ചനു വേണ്ടിയും കൂടിയാണ് അവർ ഉണ്ടാക്കിയത്. പള്ളിയിൽ അച്ചനെ അടക്കം ചെയ്യുകയും ചെയ്തു എന്നുള്ളത് വലിയ ഒരു പുണ്യപ്രവൃത്തിയായിരിക്കണം.

സമുദായ സേവനത്തോടുകൂടിയുള്ള അച്ചന്റെ കുടുംബക്കാരെയെല്ലാം അച്ചൻ രക്ഷപ്പെടുത്തിയെന്നുള്ളതും മറക്കാവുന്ന കാര്യമല്ല. ഇപ്പോൾ അച്ചന്റെ പിൻഗാമിയായി കുടുംബത്തിൽ നിന്നും ഒരു യുവ വൈദികൻ, കുഞ്ഞുമോന്റെ മകൻ, ഉദിച്ചുയർന്നു വന്നത് ദൈവാനുഗ്രഹമാണ്. അച്ചന്റെ ആത്മാവിനുവേണ്ടി പ്രാർത്ഥിക്കുന്നു.

മറ്റൊരു കാര്യം സൗത്തു കാനറായിലെ കുടിയേറ്റ പ്രദേശത്തുള്ള അനേകംപേർക്ക് അച്ചൻ ജോലി വാങ്ങിക്കൊടുത്തിട്ടുണ്ട്. എത്രയോ പേരെ നേഴ്സുമാരാക്കിത്തീർത്തു. അങ്ങനെ സൗത്തു കാനറായിൽ പല കുടുംബങ്ങളെയും രക്ഷപ്പെടുത്തി. രോഗാവസ്ഥയിൽ പലരേയും ആശുപത്രിയിൽ കൊണ്ടുപോകയും അവിടെ അഡ്മിഷൻ വാങ്ങിക്കൊടുക്കുകയും ചെയ്യുമായിരുന്നു. അത്യാവശ്യഘട്ടങ്ങളിൽ അച്ചൻ കയ്യിൽനിന്നും പണം കൊടുക്കുകയും ചെയ്യുമായിരുന്നു എന്നു പലരും പറഞ്ഞു കേട്ടിട്ടുണ്ട്. അക്കാര്യത്തിൽ കക്ഷി വ്യത്യാസമില്ലാതെ അച്ചൻ പ്രവർത്തിച്ചിട്ടുണ്ട്. പലരേയും പട്ടത്വ പദവിയിൽ ആക്കിത്തീർത്തിട്ടുണ്ട്. പോളിക്കാർപ്പോസ് മെത്രാപോലീത്താ, വി. മാത്യൂസ് (ജോയി അച്ചൻ) അച്ചൻ, ചാണ്ടി അച്ചൻ എന്നിവരെ ഈ പദവിയിലേക്ക് കൊണ്ടുവന്നത് അച്ചനായിരുന്നു. പക്ഷെ അവർ ആരുംതന്നെ പള്ളിച്ചിറ അച്ചനെ അവസാന കാലത്തുപോലും

അന്വേഷിക്കില്ല എന്നുള്ളത് ഒരു ദുഃഖസത്യമാണ്. സൗത്തുകാന റായ്ക്കുവേണ്ടി എരിഞ്ഞടങ്ങിയ ഒരു മഹത് വ്യക്തിയായിരുന്നു പള്ളിച്ചിറ അച്ചൻ എന്നു രേഖപ്പെടുത്തട്ടെ.

# 71

# തലവടി ചിറമേൽ കുടുംബം വളഞ്ഞവട്ടം വലിയപറമ്പിൽ കുടുംബശാഖയും

## ആമുഖം

'ഞാൻ സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ള സകല കുടുംബത്തിനും പേർ വരുവാൻ കാരണമായ പിതാവിന്റെ സന്നിധിയിൽ മുട്ടുകുത്തുന്നു' (എഫേ. 3:14, 15).

"I bow my knees to the Father of our Lord Jesus Christ from whom the whole family in heaven and earth is named."

സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ള സകല കുടുംബത്തിനും പേർ വരുവാൻ കാരണമായ പിതാവാം ദൈവത്തിന്റെ ഏകജാതനും ലോകരക്ഷകനുമായ യേശുക്രിസ്തുവിന്റെ ശിഷ്യഗണത്തിൽ ഒരുവനായിരുന്നു ദിദിമോസ് എന്നു വിളിക്കപ്പെട്ട തോമസ് അപ്പൊസ്തലൻ. അദ്ദേഹത്തിന്റെ ക്ലേശപൂർണ്ണമായ പ്രവർത്തനത്തിന്റെ ഫലമായി ഭാരത ക്രൈസ്തവസഭ രൂപപ്പെട്ടുവെന്നത് അവിതർക്കിതമായ ചരിത്രസത്യമാണല്ലോ. ഏ.ഡി. 52–ാമാണ്ടിലാണ് മാർത്തോമ്മാ ശ്ലീഹാ കേരളക്കരയിലെത്തുന്നത്. തൽസമയത്ത് ക്രിസ്തുമാർഗ്ഗത്തിനനുകൂലമായ ഒരു ആത്മീയ തരംഗം സംജാതമാവുകയും ദൈവത്തിന്റെ പരിശുദ്ധാത്മാവ് അതിശക്തിയോടെ പ്രവർത്തിച്ചതിന്റെ ഫലമായി പല കുടുംബങ്ങളും ക്രിസ്തുമതം സ്വീകരിക്കുകയും ചെയ്തു. കൊടുങ്ങല്ലൂർ, പാലയൂർ, ഗോക്കമംഗലം, കൊട്ടക്കാവ് (പറവൂർ), കൊല്ലം, നിരണം, ചായൽ എന്നിവിടങ്ങളിൽ ശ്ലീഹാ ആരാധനാസമൂഹങ്ങൾ സ്ഥാപിക്കുകയും പകലോമറ്റം, ശങ്കരപുരി, കള്ളി, കാളിയാങ്കൽ എന്നിങ്ങനെ നാലു കുടുംബങ്ങളിൽനിന്ന് ക്രിസ്തുമാർഗ്ഗത്തിലേക്ക് അനേകർ ആകർഷിക്കപ്പെടുകയും ചെയ്തു. മേൽപ്പറഞ്ഞ ആരാധനാ സമൂഹങ്ങൾ പിൽക്കാലത്ത് ഇടവകകളായി രൂപപ്പെടുകയും തൽസ്ഥാനങ്ങളിൽ ദേവാല

യങ്ങൾ ഉണ്ടാവുകയും ചെയ്തു. വൈദികസ്ഥാനികളാവട്ടെ ഭാരത ക്രൈസ്തവസഭയുടെ പിൽക്കാല ചരിത്രത്തിന്റെ തുടക്കക്കാരുമായിത്തീർന്നു.

പ്രശസ്തമായ പകലോമറ്റം തറവാട്ടിൽനിന്നാണ് തലവടി-ചിറമേൽ കുടുംബചരിത്രത്തിന്റെ ആരംഭം. ഏ.ഡി. മൂന്നാം നൂറ്റാണ്ടു മുതൽ 17-ാം നൂറ്റാണ്ടുവരെയുള്ള മലങ്കര സഭയുടെ ചരിത്രം പൂർണ്ണമായും ബന്ധപ്പെട്ടു നിൽക്കുന്ന ഈ തറവാടിന്റെ വൈദിക പാരമ്പര്യം അതുല്യമാണ്. വിശ്വവിജ്ഞാനകോശം 7-ാം വാല്യത്തിൽ നിന്ന് ഉദ്ധരിക്കട്ടെ: "പകലോമറ്റം, കേരള സുറിയാനി സഭാചരിത്രത്തിൽ പ്രമുഖ സ്ഥാനമുള്ള കുടുംബമാണ്. സെന്റ് തോമസ്, പാലിയൂർ (ചാവക്കാട്) വച്ച് കള്ളി, കാളിയാങ്കൽ, ശങ്കരപുരി, പകലോമറ്റം എന്നു നാലു ബ്രാഹ്മണ കുടുംബങ്ങളെ മതപരിവർത്തനം ചെയ്യിച്ചുവെന്നും അതിൽ ശങ്കരപുരി, പകലോമറ്റം എന്നീ കുടുംബങ്ങളിൽനിന്നും പട്ടക്കാരെ നിയമിച്ചുവെന്നും പറയപ്പെടുന്നു. ഈ കുടുംബക്കാർ പിന്നീട് പാലിയൂരിൽ നിന്ന് കുറവിലങ്ങാട്ട് മാറിത്താമസിച്ചു. മലങ്കര സഭയുടെ ഭരണം നടത്തിവന്ന അർക്കദിയാക്കോന്മാർ എല്ലാവരും പകലോമറ്റം കുടുംബക്കാരായിരുന്നു. പകലോമറ്റം തറവാട്ടുകാർക്കല്ലാതെ മറ്റാർക്കും മലങ്കര സഭയുടെ ഭരണം നടത്താൻ അധികാരമില്ലെന്ന് ഒരു കാലത്ത് വിശ്വസിക്കപ്പെട്ടിരുന്നു.

എ.ഡി. 1816-ൽ മെത്രാനായ പുലിക്കോട്ടിൽ മാർ ദിവന്നാസ്യോസാണ് പകലോമറ്റം തറവാടിനു പുറത്തുനിന്നു മെത്രാൻ സ്ഥാനമേറ്റ ആദ്യത്തെ കേരളീയൻ. അദ്ദേഹത്തിന്റെ കാലത്തോടുകൂടി പകലോമറ്റം തറവാടിന്റെ ആധിപത്യം അവസാനിച്ചെങ്കിലും ആ തറവാട്ടിൽനിന്നു പിന്നെയും മെത്രാന്മാർ ഉണ്ടായിട്ടുണ്ട്. ഈ വൈദിക പാരമ്പര്യം ഇന്നും നിലനിന്നുവരുന്നു.

പകലോമറ്റം കുടുംബത്തിൽ ഒരാൾ പാലിയൂരിൽ നിന്നും പിൽക്കാലത്ത് കുറവിലങ്ങാട്ടേക്ക് മാറിത്താമസിച്ചു. മണർകാട് കല്ലേകടമ്പിൽ നിന്നും അവിടേക്കു വന്ന അദ്ദേഹം കുറവിലങ്ങാട് പള്ളിക്കു സമീപം വല്യവീട് (പള്ളിവീട്) എന്ന ഭവനം നിർമ്മിച്ചാണ് താമസിച്ചു കാലാന്തരത്തിൽ എടം, തടം എന്നീ വീട്ടുപേരോടുകൂടി ഇവർ അറിയപ്പെട്ടു. എടത്തിൽ കുടുംബം കാലക്രമേണ രണ്ടായി പിരിഞ്ഞ് വടക്കേടമെന്നും തെക്കേടമെന്നും അറിയപ്പെട്ടു. ഇവർ പിന്നീട് കുറവിലങ്ങാട്ടുനിന്നും അതിരമ്പുഴ പുതിയകാവ് ക്ഷേത്രത്തിനു സമീപം താമസിച്ചു. അവിടെയും തെക്കേടമെന്നും വടക്കേടമെന്നും കുടുംബപ്പേരോടുകൂടി അറിയപ്പെട്ടു.

മതകർമ്മാദികൾ നടത്തുന്നതിന് കുറവിലങ്ങാട്ടു വരെയുള്ള യാത്ര പ്രയാസമായിരുന്നതിനാൽ അതിരമ്പുഴയുള്ള മറ്റു കുടുംബക്കാരുടെയും സഹകരണത്തോടുകൂടി അതിരമ്പുഴയിൽ ഒരു പള്ളി പണിയിക്കുകയും പള്ളിക്കു സമീപം വല്യവീട് (പള്ളിവീട്) എന്നൊരു ഭവനം നിർമ്മിച്ച് താമസിക്കുകയും ചെയ്തു. ശവസംസ്ക്കാരമുൾപ്പെടെയുള്ള മതകർമ്മാദികൾ അവർ നടത്തിയിരുന്നത് കുറവിലങ്ങാട്ട് ആയിരുന്നു. ഇത് വളരെ അസൗകര്യമുണ്ടാക്കിയതിനാൽ ശ്രീകണ്ഠമംഗലത്തുള്ള മണ്ണാർകുന്ന് എന്ന സ്ഥലം ശവസംസ്ക്കാരത്തിനായി ഉപയോഗിച്ചുപോന്നു. അന്നത്തെ ചില പഴയ കല്ലറകൾ ഇപ്പോഴും അവിടെ കാണാനുണ്ട്.

**ഒന്നാം തലമുറ**

കുറവിലങ്ങാട്ട് വല്യവീട്ടിൽനിന്നും അതിരമ്പുഴയിൽ താമസത്തിനെത്തിയ ഒരു കുടുംബാംഗം ശ്രീകണ്ഠമംഗലം എന്ന സ്ഥലത്ത് വടക്കേടം എന്നൊരു ഭവനം നിർമ്മിച്ച് താമസിച്ചു. ഇതാണ് തലവടി-ചിറമേൽ കുടുംബസ്ഥാപകനായ അവിരാ വൈദ്യന്റെ കുലഗൃഹം. വടക്കേടത്തു ഭവനക്കാർ വൈദ്യവൃത്തിയിലും ആയുധവിദ്യയിലും നിപുണരായിരുന്നു. ചെമ്പകശ്ശേരി രാജാക്കന്മാരുടെ കുടമാളൂരുള്ള ചെമ്പകശ്ശേരി ഇല്ലവുമായി അവർ ഉറ്റ ബന്ധം പുലർത്തിയിരുന്നു.

തെക്കുംകൂർ രാജാവിന്റെ ക്ഷണം സ്വീകരിച്ച് പിൽക്കാലത്ത് അതിരമ്പുഴയിൽനിന്നും കോട്ടയത്ത് കോടിമതയിൽ വന്നു താമസിച്ച വടക്കേടത്തു വീട്ടുകാർക്ക് രാജാവ് ദാനമായി നൽകിയ അകത്തിലോട്ടു പറമ്പും അറയ്ക്കൽ പറമ്പും പ്രശസ്ത കുടുംബത്തിലെ പിൻഗാമികൾ ഇപ്പോഴും കരമൊഴിവായി കൈവശം വച്ചനുഭവിക്കുന്നു.

കോട്ടയം കോടിമത ആറ്റിനടുക്കൽ ഇപ്പോൾ പാലത്തുങ്കൽ എന്ന പേരിൽ അറിയപ്പെടുന്ന സ്ഥലം തെക്കുംകൂർ തമ്പുരാന്റെ പള്ളിയോടം കയറ്റിവയ്ക്കുന്നതിന് ഉപയോഗിച്ചിരുന്നതാണ്. ആ സ്ഥലവും തമ്പുരാൻ വടക്കേടത്ത് വീട്ടുകാർക്ക് നൽകി. വടക്കേടത്തു കുടുംബക്കാരിൽ ആൺവഴിയിൽപ്പെട്ടവരായി ആരുംതന്നെ ഇപ്പോൾ അതിരമ്പുഴയിൽ ഇല്ല. ഇപ്പോൾ അവിടെ വടക്കേടത്ത് എന്ന് അറിയപ്പെടുന്നത് കല്ലുങ്കൽ കുടുംബക്കാരാണ്. അതിരമ്പുഴ ചക്കാലക്കൽ തോമാ മുതൽപേർ വടക്കേടത്ത് കുടുംബത്തിലെ

പെൺവഴിയിൽപ്പെട്ടവരാണ്. അമ്പലപ്പുഴ തലസ്ഥാനമാക്കി ചെമ്പ കശ്ശേരി നാടു ഭരിച്ചുകൊണ്ടിരുന്ന ചെമ്പകശ്ശേരി രാജാക്കന്മാരിൽ ഒരാൾ. കുടുംബവൈദ്യനായ അവിരാ വൈദ്യനെ തന്റെ രാജ്യത്തി ലേക്കു ക്ഷണിച്ചു. അവിരാ വൈദ്യൻ, അഭ്യാസിയായ തന്റെ ജ്യേഷ്ഠ സഹോദരനോടും ആശാനായ തന്റെ ഇളയ സഹോദരനോടുമൊ ന്നിച്ചാണ് തെക്കോട്ടു തിരിച്ചത്. അഭ്യാസിയായ ജ്യേഷ്ഠസഹോദ രൻ ആറന്മുളയെത്തി കവലയിൽ എന്ന ഭവനത്തിലും ആശാനായ ഇളയ സഹോദരൻ തുമ്പമൺ എന്ന സ്ഥലത്തുചെന്ന് വടക്കേടം എന്ന ഭവനത്തിലും താമസിച്ചു. എന്നാൽ രാജനിർദ്ദേശാനുസരണം നമ്മുടെ പൂർവ്വ പിതാവായ അവിരാ വൈദ്യൻ അമ്പലപ്പുഴ നാടിന്റെ ഏറ്റം ഫലപുഷ്ടമായ തലവടിയിലുള്ള നടുവിലേമുറിയിൽ ചിറമേൽ ഭവനത്തിൽ താമസമുറപ്പിച്ചു. ചെമ്പകശ്ശേരിത്തമ്പുരാന് അക്കാലത്ത് ആയുധവിദ്യ അഭ്യസിപ്പിക്കുന്ന ഒരു കളരി തലവടിയിലുണ്ടായി രുന്നു. ആ കളരിയിൽ പൂണിതുറ ആശാന്മാരോടു ചേർന്ന് രാജക ല്പനപ്രകാരം കായിക പരിശീലനത്തിന് അദ്ദേഹം നേതൃത്വം നല്കിവന്നു. ഇടയ്ക്കിടെ പരിചാരകന്മാരോടുകൂടി തണ്ടുവള്ള ത്തിൽ അമ്പലപ്പുഴയിലെത്തി രാജകൊട്ടാരത്തിലെ ചികിത്സയും നടത്തിവന്നതിനാൽ തന്റെ പ്രത്യേക പ്രീതിക്ക് പാത്രമായ അവിരാ വൈദ്യന്, തലവടിയിൽ കരമൊഴിവായി വേണ്ടത്ര ഭൂമി ചെമ്പക ശ്ശേരിത്തമ്പുരാൻ കല്പിച്ചുകൊടുത്തു.

## കുടുംബസ്ഥാപകൻ അവിരാവൈദ്യൻ

ചിറമേൽ കുടുംബസ്ഥാപകനായ അവിരാവൈദ്യൻ എ.ഡി. 1675-ൽ ജനിച്ചു. അദ്ദേഹത്തിനു രണ്ടു പുത്രന്മാരും രണ്ടു പുത്രിമാ രുമുണ്ടായിരുന്നു. മൂത്തമകന്റെ പേര് ഇട്ടിയവിരാ എന്നും, ഇളയമ കന്റെ പേര് ഇടിക്കുളയെന്നുമായിരുന്നു. പ്രഥമ പുത്രിയെ തുണ്ട ത്തിലും ദ്വിതീയ പുത്രിയെ കിഴക്കേതുരുത്തേലും വിവാഹം കഴി പ്പിച്ചയച്ചു. അവിരാ വൈദ്യൻ എ.ഡി. 1745-ൽ ദിവംഗതനായി.

Note: ചിറമേൽ താമസിച്ച നമ്മുടെ പൂർവ്വപിതാവ്, കുറവിലങ്ങാ ട്ടുനിന്നും നേരിട്ട് തലവടിയിൽ വന്നു താമസിച്ചു എന്ന് ഒരു അഭി പ്രായഗതിയുണ്ട്. അവിരാ വൈദ്യന്റെ പ്രഥമപുത്രനായ ഇട്ടിയവി രാത്തരകന്റെ കാലത്തു കുറവിലങ്ങാട്ടുകാരനായ ഒരഭ്യാസി, തല വടിയിൽ വരികയും ഇട്ടിയവിരാത്തരകൻ തന്റെ ഏക പുത്രിയെ ആ അഭ്യാസിയെക്കൊണ്ട് വിവാഹം കഴിപ്പിച്ച്, വടക്കേക്കരയുള്ള തന്റെ സ്ഥലത്ത് താമസിപ്പിക്കയും ചെയ്തിട്ടുണ്ട്. ആ ഭവനക്കാർ

കല്ലുപുരയ്ക്കൽ കുടുംബക്കാർ എന്നാണ് അറിയപ്പെടുന്നത്. അവർ ചിറമേൽ കുടുംബക്കാരുടെ പെൺവഴിക്കാരാണ്.

**രണ്ടാം തലമുറ (1705–1790)**

**അവിരാവൈദ്യൻ, ഇട്ടിയവിരാ തരകൻ (1705–1785) ഇടിക്കുള (1710–1790)**

ഇട്ടിയവിരാ തരകൻ (1705–1785) ചിറമേൽ താമസിച്ച അവിരാ വൈദ്യന്റെ പ്രഥമപുത്രൻ ഇട്ടിയാവിരാ 1705–ൽ ജനിച്ചു. ആയോധന വിദ്യയിൽ നിപുണനായിരുന്ന അദ്ദേഹത്തിന് ചെമ്പകശ്ശേരിത്തമ്പുരാൻ 'തരകൻ' എന്ന സ്ഥാനം കല്പിച്ചുകൊടുത്തു. അന്നു മുതൽ അദ്ദേഹത്തെ ഇട്ടിയവിരാത്തരകൻ എന്നു വിളിച്ചുപോന്നു. ഇട്ടിയവിരാത്തരകന് ഇട്ടിയവിരാ, മാത്തൻ, ഇടിക്കുള, പോത്തൻ എന്ന് നാലു പുത്രന്മാരും, ഒരു പുത്രിയുമുണ്ടായിരുന്നു. പ്രതാപശാലിയായ അദ്ദേഹത്തിന്റെ ഭവനത്തിന് തെട്ടു കിഴക്കുവശത്ത് തോട്ടുകടവിൽ (മാടപ്പുരയ്ക്കൽ) താമസിച്ചിരുന്ന, വീട്ടുകാരിൽ നിന്നുണ്ടായ രസക്കേടു നിമിത്തം ആ വീട്ടുകാരെ രാജസ്വാധീനമുപയോഗിച്ച് അവിടെനിന്നു മാറ്റി, തന്റെ വക മറ്റൊരു പുരയിടത്തിൽ താമസിപ്പിച്ചശേഷം, തന്റെ മൂത്തമകനായ കൊച്ചിയിട്ടവിരാത്തരകനെ അവിടെ താമസിപ്പിച്ചു. തന്റെ രണ്ടാമത്തെ മകൻ മാത്തനെ പുത്തൻപുരയ്ക്കലും മൂന്നാമത്തെ മകൻ ഇടിക്കുളയെ അമ്പ്രയിലും നാലാമത്തെ മകൻ പോത്തനെ ചിറമേൽ തന്നെയും താമസിപ്പിച്ചു. തന്റെ ഏകപുത്രിയെ കുറവിലങ്ങാട്ടുനിന്ന് അക്കാലത്ത് വന്നുചേർന്ന, ഒരഭ്യാസിയെക്കൊണ്ട് വിവാഹം കഴിപ്പിച്ച്. ചിറമേൽ എന്നുകൂടി പേരുള്ള തന്റെ വകയായ വടക്കേക്കരപ്പുരയിടത്തിൽ ഒരു പുരയും പണിയിപ്പിച്ചുകൊടുത്തു താമസിപ്പിച്ചു. പരേതനായ സി.കെ. മാത്തൻ പേഷ്ക്കാരുടെയും മറ്റു കുടുംബമായ കല്ലുപുരയ്ക്കൽ കുടുംബത്തിലെ അംഗങ്ങൾ ഈ അഭ്യാസിയുടെ പിൻതുടർച്ചക്കാരാണ്. വല്യ ഇട്ടിയവിരാത്തരകൻ എ.ഡി. 1785–ാമാണ്ട് നിര്യാതനായി.

## അവിരാവൈദ്യന്റെ രണ്ടാമത്തെ മകൻ ഇടിക്കുള – വളഞ്ഞവട്ടം മുളനിൽക്കുന്നതിൽ കുടുംബസ്ഥാപകൻ

**ഇടിക്കുള (1710–1790):** അവിരാവൈദ്യന്റെ ദ്വിതീയപുത്രൻ ഇടിക്കുള 1710–ൽ ജനിച്ചു. വളഞ്ഞവട്ടത്ത് മുളനിൽക്കുന്നതിൽ താമസമാക്കിയ അദ്ദേഹത്തിന്, അവിരാ, ഗീവറുഗീസ്, ഇടിക്കുള എന്നീ

മൂന്നുപുത്രന്മാരുണ്ടായി. ഒന്നാമൻ അവിരാ മുളനിൽക്കുന്നതിലും, രണ്ടാമൻ ഗീവറുഗീസ് വല്യപറമ്പിലും, മൂന്നാമൻ ഇടിക്കുള നെടുമ്പ്രത്ത് മുളമൂട്ടിലും താമസിച്ചു. മുളനിൽക്കുന്നതിൽ അവിരാ ഇടിക്കുള 1790-ാമാണ്ട് ദിവംഗതനായി.

ഒന്നാമൻ അവിരാ മുളനിൽക്കുന്നതിലും രണ്ടാമൻ ഗീവർഗ്ഗീസ് വലിപറമ്പിലും മൂന്നാമൻ ഇടിക്കുളനെടുംമ്പ്രത്ത് മുളമൂട്ടിലും താമസിച്ചു. രണ്ടാമൻ ഗീവർഗ്ഗീസാണ് വലിയപറമ്പിൽ കുടുംബസ്ഥാപകൻ.

**മൂന്നാം തലമുറ**

**ഏഴു ശാഖാ കുടുംബങ്ങളായി വളരുന്നു**

തലവടി ചിറമേൽ കുടുംബത്തിന്റെ മൂന്നാം തലമുറയുടെ ചരിത്രം 7 ശാഖാ കുടുംബങ്ങളുടെ ഉത്ഭവചരിത്രമാണ്. മാടപ്പുരയ്ക്കൽ, പുത്തൻപുരയ്ക്കൽ, അമ്പ്രയിൽ, ചിറമേൽ, മുളനിൽക്കുന്നതിൽ, വല്യപറമ്പിൽ, മുളമൂട്ടിൽ എന്നിവയാണ് 7 ശാഖകൾ.

**1.** മാടപ്പുരയ്ക്കൽ കൊച്ചിട്ടിയവിരാ തരകൻ (1735-1815) ചിറമേൽ വല്യ ഇട്ടിയവിരാത്തരകന്റെ പ്രഥമപുത്രൻ. മാടപ്പുരയ്ക്കൽ താമസിച്ച ഇട്ടിയവിരായ്ക്കും, ചെമ്പകശ്ശേരിത്തമ്പുരാൻ തരകസ്ഥാനം കല്പിച്ചുകൊടുത്തു. അതിനാൽ പിതാവിനെ വല്യ ഇട്ടിയവിരാത്തരകൻ എന്നും പുത്രനെ കൊച്ചിട്ടിയവിരാത്തരകൻ എന്നും വിളിച്ചുവന്നു. അദ്ദേഹത്തിന്റെ ഏഴുപുത്രന്മാരിൽ ഒന്നാമൻ ഇട്ടിയവിരാ തലവടി തടത്തിലും, രണ്ടാമൻ അവിരാ മുട്ടാറ്റിൽ നൂറുപറയിലും, മൂന്നാമൻ അയ്പ കാരിക്കുഴി മുറിയിൽ മണപ്രാൽ തോട്ടുകടവിലും, നാലാമൻ കുഞ്ചാണ്ടി നടുവിലേമുറിയിൽ കന്യേക്കോണിലും, അഞ്ചാമൻ പോത്തൻ നടുവിലേമുറിയിൽ കുറ്റിക്കാട്ടും ആറാമൻ ഇടിക്കുള ആനപ്രമ്പാൽ തെക്കേമുറിയിൽ ചോളകത്തും, ഏഴാമൻ ഇട്ടിമാത്തൻ മാടപ്പുരയ്ക്കൽ തന്നെയും താമസിച്ചു. കൊച്ചിട്ടിയവിരാത്തരകൻ തന്റെ ഏകപ്രുതിയെ മണക്ക് ചക്കാലയിൽ വിവാഹം കഴിപ്പിച്ചയച്ചു. 1815-ാമാണ്ട് ദിവംഗതനായി.

**2.** പുത്തൻപുരയ്ക്കൽ മാത്തൻ (1740-1805) വല്യ ഇട്ടിയവിരാ തരകന്റെ ദ്വിതീയപുത്രൻ. അദ്ദേഹം നല്ല ഒരു ആയുധാഭ്യാസിയായിരുന്നു. ഏകദേശം പത്തടിനീളമുള്ളതും രണ്ടറ്റവും കൂർത്തതുമായ ഒരു കുന്തം ഇപ്പോഴും ആ വീട്ടിൽ സൂക്ഷിച്ചിട്ടുണ്ട്. അദ്ദേഹത്തിന്റെ ഏകപുത്രൻ അവിരാ അവിടെത്തന്നെ താമസിച്ചു. 1805-ാമാണ്ട് ചരമം പ്രാപിച്ചു.

**3.** അമ്പ്രായിൽ ഇടിക്കുള (1745–1811) വല്യ ഇട്ടിയവിരാത്തരകന്റെ തൃതീയ പുത്രൻ. അദ്ദേഹത്തിന്റെ മൂന്നു പുത്രന്മാരിൽ ഒന്നാമൻ കോരുള കുട്ടംവിരുത്തിൽ അമ്പ്രയിലും, രണ്ടാമൻ അവിരാ മണലി പ്പറമ്പിലും, മൂന്നാമൻ കുരുവിള അമ്പ്രയിൽ തന്നെയും താമസിച്ചു. 1811–മാണ്ട് പരലോകപ്രാപ്തനായി.

**4.** ചിറമേൽ പോത്തൻ (1750–1825) വല്യ ഇട്ടിയവിരാത്തരകന്റെ നാലാമത്തെ പുത്രൻ. ഇദ്ദേഹത്തിനും പിതാമഹനെപ്പോലെ വൈദ്യ വൃത്തിയായിരുന്നു. തന്റെ മൂന്നു പുത്രന്മാരിൽ ഒന്നാമൻ. അവിരാ (കൊച്ചുകുഞ്ഞുവൈദ്യൻ) മണപ്രാൽ പുത്തൻപുരയ്ക്കലും, രണ്ടാ മൻ കോരുള കിഴക്കേപ്പറമ്പിലും (താഴ്ചയിൽ പുരയിടത്തിനു തൊട്ടു പടിഞ്ഞാറുവശമുള്ള), മൂന്നാമൻ മാത്തൻ ചിറമേൽ തന്നെയും താമസിച്ചു. രണ്ടു പുത്രിമാരിൽ ഒരുത്തിയെ കറ്റാണത്ത് നിലമേലു, രണ്ടാമത്തെ മകളെ ആനപ്രമ്പാൽ കാഞ്ഞിരപ്പള്ളിയിലും വിവാഹം കഴിപ്പിച്ചയച്ചു. 1825–ാമാണ്ട് ഇഹലോകവാസം വെടിഞ്ഞു.

**5.** മുളനിൽക്കുന്നതിൽ ഇടിക്കുള അവിരാ 1750–1840) മുളനിൽക്കു ന്നതിൽ അവിരാ ഇടിക്കുളയുടെ പ്രഥമപുത്രൻ ഇടിക്കുള 1750ൽ ജനിച്ചു. അദ്ദേഹത്തിന്റെ നാലുപുത്രന്മാരിൽ ഒന്നാമൻ ഇട്ടിയവിരാ മുളനിൽക്കുന്നതിലും, രണ്ടാമൻ ഇടിക്കുള്ള മുളനിൽക്കുന്നതിൽ വടക്കേതിലും, മൂന്നാമൻ ഗീവറുഗീസ് കുരുവിളക്കാടും, നാലാമൻ കുര്യൻ തൈക്കടവിലും താമസിച്ചു. മൂന്നു പുത്രിമാരിൽ പ്രഥമ പുത്രിയെ കുന്നിപ്പറമ്പിലും, ദ്വിതീയ പുത്രിയെ പുത്തൻകാവിൽ കാർത്തികപ്പള്ളിൽ വീട്ടിലും, തൃതീയപുത്രിയെ പേരിശ്ശേരിൽ പൂവണ്ണാ കിഴക്കേതിലും വിവാഹം കഴിപ്പിച്ചയച്ചു. ഇടിക്കുള്ള അവിര 1840–ൽ ചരമം പ്രാപിച്ചു.

**6.** വല്യപറമ്പിൽ ഗീവർഗ്ഗീസ് (1755–1835) മുളനിൽക്കുന്നതിൽ അവിരാ ഇടിക്കുളയുടെ ദ്വിതീയ പുത്രൻ ഗീവർഗ്ഗീസ് 1755 ൽ ജനി ച്ചു. വല്യപറമ്പിൽ താമസിച്ചു അദ്ദേഹത്തിന്റെ നാലു പുത്രന്മാരിൽ

ഒന്നാമൻ ഗീവർഗ്ഗീസ് രാമച്ച വല്യപറമ്പിൽ തൈക്കടവിലും

രണ്ടാമൻ ഇടിക്കുള മാലിപ്പറമ്പിലും

മൂന്നാമൻ ഇട്ടിയവിരാ വല്യപറമ്പിൽ വടക്കേതിലും

നാലാമൻ കുര്യൻ വല്യപറമ്പിലും താമസിച്ചു.

ഗീവർഗീസ് ഇടിക്കുള 1835 ൽ നിര്യാതനായി.

**7.** മുളമൂട്ടിൽ ഇടിക്കുള ഇടിക്കുള (1760–1845) മുളനിൽക്കുന്നതിൽ

അവിരാ ഇടിക്കുളയുടെ തൃതീയ പുത്രൻ. അദ്ദേഹത്തിന്റെ രണ്ടു പുത്രന്മാരിൽ ഒന്നാമൻ ഇട്ടിയവിരാ മുളമൂട്ടിൽ പടിഞ്ഞാറേതിലും, രണ്ടാമൻ ഗീവറുഗീസ് മുളമൂട്ടിൽ കിഴക്കേതിലും താമസിച്ചു. 1845–ാമാണ്ട് ചരമം പ്രാപിച്ചു.

തൈക്കടവിൽ അവിരാ കുര്യൻ (1795–1865) മുലനിൽക്കുന്നതിൽ ഇടിക്കുള അവിരായുടെ ചതുർത്ഥപുത്രൻ. തൈക്കടവിൽ താമസിച്ചു. കരുവാറ്റനിന്നും മറിയാമ്മ എന്ന സ്ത്രീയെ വിവാഹം ചെയ്ത അദ്ദേഹത്തിനുണ്ടായ രണ്ടു പുത്രിമാരിൽ പ്രഥമ പുത്രി മറിയമ്മയെ കുറിയന്നൂർ കഴിയോാംമണ്ണിലും ദ്വിതീയ പുത്രിയെ പേരിശ്ശേരിൽ പൂവണ്ണാകിഴക്കേതിലും വിവാഹം കഴിപ്പിച്ചയച്ചു.

## വല്യപറമ്പിൽ ശാഖ - നാലാം തലമുറ

**വല്യപറമ്പിൽ തൈക്കടവിൽ ഗീവറുഗീസ് രാമച്ച (1785–1845):** വല്യപറമ്പിൽ ഗീവരുഗീസിന്റെ പ്രഥമ പുത്രൻ. ചെന്നിത്തല നിന്നും വിവാഹം ചെയ്ത അദ്ദേഹത്തിന്റെ ഏക പുത്രൻ രാമച്ച ഗീവറുഗീസ് അവിടെത്തന്നെ താമസിച്ചു. ഏകപുത്രിയെ ചെന്നിത്തല വിവാഹം കഴിപ്പിച്ചയച്ചു.

**മാലിപ്പറമ്പിൽ ഗീവറരുഗീസ് ഇടിക്കുള (1790–1840):** വല്യപറമ്പിൽ ഇടിക്കുള ഗീവറുഗീസിന്റെ ദ്വിതീയ പുത്രൻ. മാലിപ്പറമ്പിൽ താമസിച്ചു. അദ്ദേഹത്തിന് ആദ്യവിവാഹത്തിൽ കുര്യൻ എന്നൊരു പുത്രനും, ഒരു പുത്രിയുമുണ്ടായി. പുത്രിയെ കുഴിക്കാലായിൽ വിവാഹം കഴിപ്പിച്ചയച്ചു. കല്ലൂപ്പാറ വാഴ്‌വേലിൽ വൈദ്യന്റെ മകളെ പുനർവിവാഹം ചെയ്തതിൽ ഗിവറുഗീസ്, ഇട്ടിയവിരാ എന്ന് രണ്ടു പുത്രന്മാരും ശോശാമ്മ. മറിയാമ്മ, അച്ചാമ്മ, അന്നമ്മ എന്നു നാലു പുത്രിമാരുമുണ്ടായി. ശോശാമ്മയെ പള്ളിപ്പാട്ടു വെങ്ങാലിലും, മറിയമ്മയെ ഇരവിപേരൂരും, അച്ചാമ്മയെ മേപ്രാൽ മൺപുരയ്ക്കലും, അന്നമ്മയെ ഏവൂരും വിവാഹം കഴിപ്പിച്ചയച്ചു. ആദ്യവിവാഹത്തിലെ പുത്രൻ കുര്യൻ, മാലിപ്പറമ്പിൽ പുത്തൻപറമ്പിലും ദ്വിതീയ വിവാഹത്തിലെ പുത്രന്മാരിൽ ഗീവറുഗീസ് മാലിപ്പറമ്പിലും, ഇട്ടിയവിരാ മാലിപ്പറമ്പിൽ പടിഞ്ഞേതിലും താമസിച്ചു.

**വല്യപറമ്പിൽ വടക്കേതിൽ ഇട്ടിയവിരാ (1795–1845)** വല്യപറമ്പിൽ ഗീവറുഗീസിന്റെ തൃതീയ പുത്രനാണ്. അദ്ദേഹത്തിന്റെ ഏകപുത്രൻ ഇക്ക അവിടെത്തന്നെ താമസിച്ചു

**വല്യപറമ്പിൽ ഗീവറുഗീസ് കുര്യൻ (1800–1850):** വല്യപറമ്പിൽ

ഇടിക്കുള ഗീവറുഗീസിന്റെ ചതുർത്ഥ പുത്രൻ. അദ്ദേഹം ആറന്മുള നിന്നും വിവാഹം ചെയ്തതിൽ ജനിച്ച ഏകപുത്രൻ ഗീവറുഗീസ് അവിടെത്തന്നെ താമസിച്ചു.

വല്യപറമ്പിൽ ശാഖ - അഞ്ചാം തലമുറ

## വല്യപറമ്പിൽ തൈക്കടവിൽ ഉപശാഖ

**വല്യപറമ്പിൽ തൈക്കടവിൽ രാമച്ച ഗീവറുഗീസ് (1820–1905):** വല്യപറമ്പിൽ തൈക്കടവിൽ ഗീവറുഗീസ് രാമച്ചയുടെ ഏകപുത്രൻ. അദ്ദേഹം വളഞ്ഞവട്ടത്ത് പഴയാറ്റിൽ നിന്നും വിവാഹം ചെയ്തു. തന്റെ രണ്ടു പുത്രന്മാരിൽ ഒന്നാമൻ ഗീവറുഗീസ് വല്യപറമ്പിൽതൈക്കടവിൽ പുത്തൻവീട്ടിലും, രണ്ടാമൻ കുര്യൻ അവിടെത്തന്നെയും താമസിച്ചു. രണ്ടു പുത്രിമാരിൽ പ്രഥമപുത്രി മറിയമ്മയെ വളഞ്ഞവട്ടത്ത് പുന്നേ്യപ്പള്ളത്ത് മാത്തനും, ദ്വിതീയപുത്രി സാറാമ്മയെ പരുമല കടവിൽ ചാക്കോയും വിവാഹം ചെയ്തു.

## മാലിപ്പറമ്പിൽ ഉപശാഖ

**മാലിപ്പറമ്പിൽ പുത്തൻപറമ്പിൽ ഇടിക്കുള കുര്യൻ (1820–1890):** മാലിപ്പറമ്പിൽ ഗീവറുഗീസ് ഇടിക്കുളയുടെ പ്രഥമ വിവാഹത്തിലെ ഏകപുത്രൻ. പള്ളിപ്പാട്ട് മഠത്തിലേത്തു നിന്നും വിവാഹിതനായ അദ്ദേഹത്തിന്റെ രണ്ടു പുത്രന്മാരിൽ ഒന്നാമൻ ഇടിക്കുള അവിടെത്തന്നെയും, രണ്ടാമൻ കുര്യൻ (മോശ) മാലിപ്പറമ്പിൽ പുത്തൻപറമ്പിൽ തെക്കേതിലും താമസിച്ചു. രണ്ടു പുത്രിമാരിൽ പ്രഥമപുത്രി മറിയമ്മയെ നിരണം വടക്കുംഭാഗത്ത് തുരുത്തേലും, ദ്വിതീയപുത്രി ശോശാമ്മയെ പുത്തൻകാവിൽ മേലേപ്പുറത്തും, വിവാഹം കഴിപ്പിച്ചയച്ചു.

**മാലിപ്പറമ്പിൽ ഇടിക്കുള ഗീവറുഗീസ് (1860–1920):** മാലിപ്പറമ്പിൽ ഗീവറുഗീസ് ഇടിക്കുളയുടെ ദ്വിതീയ വിവാഹത്തിലെ പ്രഥമപുത്രൻ. കവുങ്ങുംപ്രയാറ്റു ഉലശ്ശേരിമണ്ണിൽനിന്നും വിവാഹിതനായ അദ്ദേഹത്തിന്റെ ഏകപുത്രൻ. ഗീവറുഗീസ് അവിടെത്തന്നെ താമസിച്ചു. മൂന്നു പുത്രിമാരിൽ പ്രഥമപുത്രി മറിയമ്മയെ പുറമുറ്റത്തു മൺപുരയ്ക്കലും ദ്വിതീയപുത്രി ഏലിയാമ്മ മാരാമണ്ണ് എരുമത്തടത്തിലും, തൃതീയപുത്രി സാറാമ്മയെ കവിയൂരം വിവാഹം കഴിപ്പിച്ചയച്ചു.

**മാലിപ്പറമ്പിൽ പടിഞ്ഞാറേതിൽ ഇടിക്കുള ഇട്ടിയവിരാ (1866–1918):** മാലിപ്പറമ്പിൽ ഗീവറുഗാസ് ഇടിക്കുളയുടെ തൃതീയ

പുത്രൻ. പള്ളിപ്പാട്ട് വെങ്ങാലിൽനിന്ന് വിവാഹിതനായ അദ്ദേഹത്തിന് ജനിച്ച ഏകപുത്രി ശോശാമ്മയെ പത്തിച്ചിറയ്ക്കൽ പേരേക്കാവിൽ ഗീവറുഗാസ് വിവാഹം ചെയ്തു. സ്വപത്നിയുടെ മരണാനന്തരം ഇടിക്കുള ഇട്ടിയവിരാ വളഞ്ഞവട്ടത്ത്ത പ്ലാംമൂട്ടിൽ ഗീവറുഗീസിന്റെ മകൾ സാറാമ്മയെ പുനർവിവാഹം ചെയ്തതിൽ ഗീവറുഗീസ് എന്നൊരു പുത്രനും നാല് പുത്രിമാരുമുണ്ടായി. പ്രഥമ പുത്രി റാഹേലമ്മയെ നിരണം പടിഞ്ഞാറ്റുമുറിയിൽ ചക്കാലയിൽ ഗീവറുഗീസും, ദ്വിതീയപുത്രി അച്ചാമ്മയെ നിരണത്ത് ചിറയ്ക്കൽ പറമ്പിൽ കുരുവിളയും, തൃതീയപുത്രി അന്നമ്മയെ മാവേലിക്കര പുന്നമൂട്ടിൽ തെക്കേപ്പുറമ്പിൽ കൊച്ചുകുട്ടിയും, ചതുർത്ഥപുത്രി ഏലിയാമ്മയെ പള്ളിപ്പാട്ടു വെങ്ങാലിൽ മാത്തുക്കുട്ടിയും വിവാഹം ചെയ്തു.

## വല്യപറമ്പിൽ വടക്കേതിൽ ഉപശാഖ

**വല്യപറമ്പിൽ വടക്കേതിൽ ഇക്ക (1825-1895):** വല്യപറമ്പിൽ വടക്കേതിൽ ഇട്ടിയവിരായുടെ ഏകപുത്രൻ. അദ്ദേഹം നെടുമ്പ രത്തു കിഴക്കേതിൽ കോശിയുടെ പുത്രിയെ വിവാഹം ചെയ്തതിലുണ്ടായ രണ്ടു പുത്രന്മാരിൽ ഒന്നാമൻ ഇട്ടിയവിരാ രണ്ടാമൻ വല്യപറമ്പിൽ വടക്കേതിലും, രണ്ടാമൻ കോശി വാലുപറരമ്പിലും താമസിച്ചു. ഏകപുത്രി ഏലിയാമ്മയെ പുറമുറ്റത്ത് വിവാഹം കഴിപ്പിച്ചയച്ചു. തന്റെ പുനർവിവാഹത്തിൽ ജനിച്ച കുര്യൻ എന്ന പുത്രൻ വല്യപറമ്പിൽ വടക്കേപ്പുറമ്പിൽ താമസിച്ചു. ദ്വിതീയ വിവാഹത്തിലെ രണ്ടു പുത്രിമാരിൽ സാറാമ്മയെ കോഴിഞ്ചേരി ചെറുകോൽപുഴയും, മറിയമ്മയെ തിരുവല്ല കുട്യ്ക്കാട്ടും വിവാഹം കഴിപ്പിച്ചയച്ചു.

## വല്യപറമ്പിൽ ഉപശാഖ

**വല്യപറമ്പിൽ കുര്യൻ വറുഗീസ് (1830-1895):** വല്യപറമ്പിൽ ഗീവറുഗീസ് കുര്യൻരെ ഏക പുത്രൻ. നിരണം കടപ്ര മരങ്ങാട്ടുനിന്നും വിവാഹിതനായ അദ്ദേഹത്തിന്റെ മൂന്നു പുത്രന്മാരിൽ ഒന്നാമൻ കുര്യനും രണ്ടാമൻ അലക്സാണ്ടറും (കൊച്ചുകുഞ്ഞ്) മൂന്നാമൻ ജോർജ്ജും അവിടെത്തന്നെ താമസിച്ചു. ഏകപുത്രി സാറാമ്മയെ കവിയൂർ ചിറത്തലയ്ക്കൽ വിവാഹം കഴിപ്പിച്ചയച്ചു.

വല്യപറമ്പിൽ ശാഖ – ആറാം ശാഖ

## വല്യപറമ്പിൽ തൈക്കടവിൽ ശാഖ

**വല്യപറമ്പിൽ തൈക്കടവിൽ പുത്തൻവീട്ടിൽ (വാഴയിൽ) ഗീവറുഗീസ് ഗീവറുഗീസ് രാമച്ച (തൈക്കടവിൽ മോശ) (1870–1922):** വല്യപറമ്പിൽ തൈക്കടവിൽ രാമച്ച ഗീവറുഗീസിന്റെ പ്രഥമപുത്രൻ ഗീവർഗീസ് ഗീവർഗീസ് രാമച്ച 1870 ൽ ജനിച്ചു. അദ്ദേഹം വളഞ്ഞവട്ടത്ത് ആലുന്തുരുത്തിൽ പാണന്തോട്ടിലായ ഊട്ടുപറമ്പത്തു കൊച്ചുകുഞ്ഞിൻരെ മകൾ അന്നമ്മയെ വിവാഹം ചെയ്തു. അവരുടെ നാലുപുത്രന്മാരിൽ പ്രഥമപുത്രൻ വറുഗീസ് തൈക്കടവിലും ദ്വിതീയപുത്രൻ കുരുവിള തൈക്കടവിലും, തൃതീയപുത്രൻ ഐസക് തൈക്കടവിൽ പുത്തൻവീട്ടിലും, ചതുർത്ഥപുത്രൻ ശമുവേൽ തൈക്കടവിൽ പുത്തൻവീട്ടിലും താമസിച്ചു. മൂന്നു പുത്രിമാരിൽ ഏലിയാമ്മയെ കൊല്ലങ്കടവിൽ കൊച്ചുവീട്ടിലും, ശോശാമ്മയെ നിരണത്ത് കോട്ടയിലും വിവാഹംകഴിപ്പിച്ചയച്ചു. തൃതീയ പുത്രി മറിയമ്മ 1933 ൽ മരിച്ചു.

**വല്യപറമ്പിൽ തൈക്കടവിൽ ഗീവരുഗീസ് കുര്യൻ (1878–1953)** വല്യപറമ്പിൽ തൈക്കടവിൽ രാമച്ചഗീവിറുഗീസിന്റെ ദ്വിതീയപുത്രൻ. അദ്ദേഹം കരുവാറ്റാ രണ്ടാമ്മൂട്ടിൽ മറിയമ്മയെ വിവാഹം ചെയ്തു. അവർക്ക് കുരുവിള എന്നൊരു പുത്രനും സാറാമ്മ എന്നൊരു പുത്രിയുമുണ്ടായി. സാറാമ്മയെ മാന്നാത്ത് താമരവേലിൽ വർക്കിയുടെ മകൻ കുഞ്ഞ് വിവാഹം ചെയ്തു. മറിയമ്മയുടെ മരണാനന്തരം ഗീവറുഗീസ് കുര്യൻ മാവേലിക്കര തൂമ്പുങ്കൽ ചാണ്ടി ഉപദേശിയുടെ മകൾ അന്നമ്മയെ വിവാഹം ചെയ്തു. അവർക്കുണ്ടായ മൂന്നു പുത്രിമാരിൽ അന്നമ്മയെ ഇരവിപേരൂർ ഇടവമ്മേലിൽ ശങ്കരമംഗലത്ത് കൊച്ചുവർക്കിച്ചന്റെ മകൻ ഉമ്മച്ചനും, ഏലിയാമ്മയെ ചേന്നങ്കരി പുത്തൻപുരയിൽ കുട്ടിയച്ചന്റെ മകൻ അബ്രഹാമും മേരിക്കുട്ടിയെ കങ്ങഴ പ്ലാത്താനത്ത് മത്തായിയുടെ മകൻ അബ്രഹാമും വിവാഹം ചെയ്തു. ഏലിയാമ്മയും ഭർത്താവും മക്കളായ റെജി, സജി, സുജമ്മ എന്നിവരോടൊപ്പം കുടുംബമായി വല്യപറമ്പിൽ തൈക്കടവിൽ താമസിച്ചു.

## മാലിപ്പറമ്പിൽ ഉപശാഖ – ആറാം തലമുറ

**മാലിപ്പറമ്പിൽ പുത്തൻപറമ്പിൽ കുര്യൻ ഇടിക്കുള (1866–1908):** മാലിപ്പറമ്പിൽ പുത്തൻപറമ്പിൽ കുര്യൻ ഇടിക്കുള കുര്യന്റെ പ്രഥമ

പുത്രൻ. അദ്ദേഹം വളഞ്ഞവട്ടത്ത് കണ്ടത്തിൽ ഔസേപ്പിന്റെ മകൾ മറിയമ്മയെ വിവാഹം ചെയ്തു. അവരുടെ ആറുപുത്രന്മാരിൽ കുര്യൻ വളഞ്ഞവട്ടത്ത് കണ്ടത്തിലും, വറുഗീസ് മുളക്കഴ കാരയ്ക്കാട്ടും അബ്രഹാം പുത്തൻപറമ്പിലും, കുരുവിള പ്ലാവുനിൽക്കുന്നതിലും, യോഹന്നാൻ വെട്ടിയാട്ടും, കുര്യൻ മുളക്കഴ വല്യപറമ്പിലും താമസിച്ചു.

**മാലിപ്പറമ്പിൽ പുത്തൻപറമ്പിൽ കുര്യൻ കുര്യൻ (1880–1929):** മാലിപ്പറമ്പിൽ പുത്തൻപറമ്പിൽ ഇടിക്കുള്ള കുര്യന്റെ ദ്വിതീയപുത്രൻ. അദ്ദേഹം വളഞ്ഞവട്ടത്ത് തോട്ടത്തിലേത്ത് തോമസ് വൈദ്യന്റെ മകൾ ശോശാമ്മയെ വിവാഹം ചെയ്തതിൽ ജനിച്ച പുന്നൂസ് എന്ന പുത്രൻ നെടുമ്പ്രത്ത് പൊടിയാടിയിൽ പുത്തൻപറമ്പിൽ താമസിക്കുന്നു. രണ്ടു പുത്രിമാരിൽ സാറാമ്മയെ കോട്ടയത്ത് നെട്ടാശ്ശേരിവിളാകത്ത് മാത്യുവും, മറിയമ്മയെ കുറിച്ചിയിൽ കല്ലാശ്ശേരിലായ പാറയിൽ പീലിപ്പോസും വിവാഹംചെയ്തു.

**മാലിപ്പറമ്പിൽ ഗീവറുഗീസ് ഗീവറുഗീസ് (1890–1955):** മാലിപ്പറമ്പിൽ ഇടിക്കുള ഗീവറുഗീസിന്റെ ഏകപുത്രൻ. അദ്ദേഹം നിരണത്ത് പള്ളിവാതിൽക്കൽ ഇടിച്ചാണ്ടിയുടെ മകൾ അന്നമ്മയെ വിവാഹം ചെയ്തതിൽ ജനിച്ച ഏകപുത്രി ഏലിയാമ്മയെ, നാക്കട കോങ്ങായിൽ മത്തായി വിവാഹം ചെയ്തു.

**മാലിപ്പറമ്പിൽ ഇട്ടിയവിരാ ഗീവറുഗീസ് (1911– ):** മാലിപ്പറമ്പിൽ ഇടിക്കുള ഇട്ടിയവിരായുടെ ഏകപുത്രൻ. അദ്ദേഹം ഇട്ടിയമ്പറമ്പിൽ മാത്യുവിന്റെ മകൾ മറിയമ്മയെ വിവാഹം ചെയ്തു. മറിയമ്മ അനപത്യയായി മരണമടഞ്ഞശേഷം, ഇട്ടിയവിരാ ഗീവറുഗീസ് പട്ടരുപറമ്പിൽ പൂന്തുരുത്തിൽ പീലിപ്പോസ് കുരുവിളയുടെ മകൾ മറിയമ്മയെ വിവാഹം ചെയ്തു. അവർക്ക് അബ്രഹാം, കുരുവിള എന്ന് രണ്ടു പുത്രന്മാരും, രാജമ്മ, സാറാമ്മ, മറിയമ്മ, ഏലിയാമ്മ എന്ന് നാലു പുത്രിമാരുമുണ്ട്. രാജമ്മയെ നെടുമ്പ്രത്ത് പനയ്ക്കച്ചേരിൽ പീലിപ്പോസും, സാറാമ്മയെ വെള്ളമ്പൂർ തെക്കേടത്ത് ഉമ്മന്റെ മകൻ തോമസ്സും മറിയാമ്മയെ ചെന്നിത്തല തെന്നടിയിൽ ജോണിന്റെ മകൻ വർഗ്ഗീസും ഏലിയാമ്മയെ നിലമ്പൂർ പുത്തൻവിളയിൽ ശമുവേലിന്റെ മകൻ വർഗ്ഗീസും വിവാഹം ചെയ്തു.

## വല്യപറമ്പിൽ വടക്കേതിൽ ഉപശാഖ – ആറാം തലമുറ

**വല്യപറമ്പിൽ വടക്കേതിൽ ഇട്ടിയവിരാ രണ്ടാമൻ (1869–1913):** വല്യപറമ്പിൽ വടക്കേതിൽ ഇട്ടിയവിരാ രണ്ടാമന്റെ പൂന്തലനിന്നും ഏലിയാമ്മയെ വിവാഹം ചെയ്തു. അവരുടെ നാലു പുത്രന്മാരിൽ പ്രഥമപുത്രൻ മത്തായിയും, ചതുർത്ഥപുത്രൻ ചാക്കോയും അവിടെത്തന്നെയും, ദ്വിതീയപുത്രൻ ഗീവറുഗീസും തൃതീയപുത്രൻ ഐസക്കും കുടൂംബവും 1950–ൽ സൗത്ത് കാനറയിലേക്ക് മാറി താമസിച്ചു. ഐസക്കും കുടബംവും പിന്നീട് മറ്റു സഹോദരന്മാരും കുടൂംബവും സൗത്ത് കാനറയിലേക്ക് മാറി താമസിച്ചു. ഇട്ടിയവിര രണ്ടാമന്റെ ആൺമക്കളും കുംടൂംബക്കാർ ആരുംതന്നെ വളഞ്ഞവട്ടത്ത് താമസിക്കുന്നില്ല,.

**വാലുപറമ്പിൽ ഇക്ക കോശി (1872–1957):** വല്യപറമ്പിൽ വടക്കേതിൽ ഇക്കയുടെ ദ്വിതീയപുത്രൻ. അദ്ദേഹം വളഞ്ഞവട്ടത്ത് കോലറ ഇടനിലത്തുപറമ്പിൽ മറിയമ്മയെ വിവാഹം ചെയ്തു. ഇക്ക കോശിക്ക് അബ്രഹാം, ചാണ്ടി, ഇട്ടിയവിരാ എന്നു മൂന്നുപുത്രന്മാരും, ശോശാമ്മ, അന്നമ്മ, സാറാമ്മ, ഏലിയാമ്മ എന്ന് നാലുപുത്രിമാരുമുണ്ടായി. ശോശാമ്മയെ പേരിശ്ശേരി പുലൂർക്കാരന്റങ്ങ് കൊച്ചുതോമായും, അന്നമ്മയെ കീഴ്വായ്പൂർ പയറ്റുകാലായിൽ അബ്രഹാമും സാറാമ്മയെ പുത്തൻകാവിൽ കടത്തശ്ശേരിൽ കീവർച്ചനും, ഏലിയാമ്മയെ മാവേലിക്കര കോയിപ്പുറത്ത് ഇടിച്ചാണ്ടിയും വിവാഹം ചെയ്തു.

**വല്യപറമ്പിൽ വടക്കേതിൽ ഇക്ക കുര്യൻ ( 1886–1946):** വല്യപറമ്പിൽ വടക്കേതിൽ ഇക്കയുടെ തൃതീയ പുത്രൻ. വളഞ്ഞവട്ടത്ത് തേലപ്പുറത്ത് ഗീവറുഗീസിന്റെ മകൾ അന്നമ്മയെ വിവാഹം ചെയ്തതിൽ അദ്ദേഹത്തിന് ഐസക് എന്നൊരു പുത്രനുണ്ടായി.

## വല്യപറമ്പിൽ ഉപശാഖ – ആറാം തലമുറ

**വല്യപറമ്പിൽ ഗീവറുഗീസ് കുര്യൻ (1872–1911):** വല്യപറമ്പിൽ ഗീവറുഗീസിന്റെ പ്രഥമപുത്രൻ. അദ്ദേഹം ആലന്തുരുത്തിൽ ഊട്ടുപറമ്പത്ത് കോശിയുടെ മകൾ സാറാമ്മയെ വിവാഹം ചെയ്തു. അവർക്ക് വറുഗീസ്, കുര്യൻ എന്നു രണ്ടു പുത്രന്മാരും, കുട്ടിയമ്മ, പെണ്ണുകുഞ്ഞ് എന്നു രണ്ടു പുത്രിമാരുമുണ്ടായി. കുട്ടിയമ്മയെ പാണ്ടങ്കരി കണ്ണമ്മാലിൽ കൊച്ചിട്ടിയും, പെണ്ണുകുഞ്ഞിനെ വളഞ്ഞവട്ടത്ത് ഉടവണത്തുപറമ്പിൽ തോമസും വിവാഹം ചെയ്തു.

**വല്യപറമ്പിൽ ഗീവറുഗീസ് അലക്സാണ്ടർ (കൊച്ചുകുഞ്ഞ്) (1877–1939):** വല്യപറമ്പിൽ ഗീവറുഗീസിന്റെ ദ്വിതീയ പുത്രൻ. അദ്ദേഹം പുലിക്കീഴ് കിഴക്കേതിൽ ഈശോയുടെ മകൾ അച്ചാമ്മയെ വിവാഹം ചെയ്തു. ആ ദമ്പതികൾക്ക് വറുഗീസ്, കുര്യൻ, ജോർജ്ജ്, ഈശോ, അലക്സാണ്ടർ, അബ്രഹാം എന്ന് ആറു പുത്രന്മാരും, മറിയമ്മ എന്നൊരു പുത്രിയുമുണ്ടായി. മറിയമ്മയെ കവിയൂർ ളാപ്പളത്തിൽ പോത്തൻ വിവാഹംചെയ്തു.

**വല്യപറമ്പിൽ ഗീവറുഗീസ് ജോർജ്ജ് (1882–1913):** വല്യപറമ്പിൽ ഗീവറുഗീസിന്റെ തൃതീയ പുത്രൻ. അദ്ദേഹം വളഞ്ഞവട്ടത്ത് പ്ലാമൂട്ടിൽ കൊച്ചുപുരയ്ക്കൽ റാഹേലമ്മയെ വിവാഹം ചെയ്തു.

## വല്യപറമ്പിൽ ശാഖ – ഏഴാം തലമുറ

## വല്യപറമ്പിൽ തൈക്കടവിൽ ഉപശാഖ – ഏഴാം തലമുറ

**തൈക്കടവിൽ ഗീവറുഗീസ് വറുഗീസ് രാമച്ച (1894–1915):** വല്യപറമ്പിൽ തൈക്കടവിൽ ഗീവർഗ്ഗീസ് ഗീവറുഗീസ് രാമച്ചയുടെ പ്രഥമപുത്രൻ വർഗ്ഗീസ് രാമച്ച. പാണ്ടൻ പടവിൽ പൂപ്പടവിൽ സാറാമ്മയെ വവാഹം ചെയതു. ആ ദമ്പതികൾ അനപത്യരായിരുന്നു.

**കൊച്ചു തൈക്കടവിൽ ഗീവറുഗീസ് കുരുവിള (1897–1987):** വല്യപറമ്പിൽ തൈക്കടവിൽ പുത്തൻ വീട്ടിൽ ഗീവർഗ്ഗീസ് ഗീവറുഗീസ് രാമച്ചയുടെ ദ്വിതീയ പുത്രൻ കുരുവിള. വളഞ്ഞവട്ടത്ത് വടക്കേടത്ത് തർക്കോലിൽ കൊച്ചുതൊമ്മന്റെ മകൾ അന്നമ്മയെ വിവാഹം ചെയ്തതിൽ കുരുവിള വറുഗീസ് എന്നൊരു പുത്രനും, സാറാമ്മ, അന്നമ്മ, ചിന്നമ്മ എന്നു മൂന്നു പുത്രിമാരുമുണ്ടായി. സാറാമ്മയെ വെണ്മണി മരത്തുമൂട്ടിൽ ഉമ്മൻ അബ്രഹാമും, അന്നമ്മയെ നാറാണംമൂഴിയിൽ പതാലിൽ കൊച്ചുകുട്ടിയും, ചിന്നമ്മയെ മേല്പാടത്ത് കമ്ണേരിൽ മാത്യുവും വിവാഹം ചെയ്തു.

**തൈക്കടവിൽ പുത്തൻവീട്ടിൽ ഗീവറുഗീസ് ഐസക് (1905–1932):** വല്യപറമ്പിൽ തൈക്കടവിൽ പുത്തൻവീട്ടിൽ ഗീവർഗ്ഗീസ് ഗീവറുഗീസ് രാമച്ചയുടെ തൃതീയ പുത്രൻ. അദ്ദേഹം കാരിച്ചാൽ വാരോലിൽ ചാലപ്പുഴിഞ്ഞയിൽ ഇടിക്കുളയുടെ മകൾ ചിന്നമ്മയെ വിവാഹം ചെയ്തതിൽ വറുഗീസ് എന്നൊരു പുത്രനുണ്ടായി.

**തൈക്കടവിൽ പുത്തൻവീട്ടിൽ ഗീവറുഗീസ് ശമുവേൽ (1908–2001):** വല്യപറമ്പിൽ തൈക്കടവിൽ പുത്തൻവീട്ടിൽ ഗീവർഗ്ഗീസ് രാമച്ചയുടെ ചതുർത്ഥ പുത്രൻ ഗീവർഗീസ് ശമുവേൽ.

കൊല്ലകടവിൽ കൊച്ചുവീട്ടിൽ യോഹന്നാച്ചന്റെ മകൾ ശോശാമ്മയെ വിവാഹം ചെയ്ത അദ്ദേഹത്തിന് കുരുവിള, ജോൺ എന്ന് രണ്ടു പുത്രന്മാരും, മറിയാമ്മ, ഏലിയാമ്മ എന്ന് രണ്ടു പുത്രിമാരുമുണ്ട്. മറിയാമ്മയെ കോഴഞ്ചേരി മലയാറ്റൂർ വീട്ടിൽ തോമസും ഏലിയാമ്മയെ മൂട്ടാർ കൈതവനപറമ്പിൽ അച്ചൻകുഞ്ഞും വിവാഹം ചെയ്തു.

**വല്യപറമ്പിൽ തൈക്കടവിൽ കുര്യൻ കുരുവിള (1909–):** വല്യപറമ്പിൽ തൈക്കടവിൽ ഗീവർഗീസ് കുര്യന്റെ പുത്രൻ കുര്യൻ കുരുവിള. മാന്നാൽ ചിറയിൽ കൊച്ചുപാപ്പിയുടെ മകൾ തങ്കമ്മയെ വിവാഹംചെയ്ത അദ്ദേഹത്തിന് കുര്യൻ, ചെറിയാൻ, കുരുവിള, ജോർജ്ജ്, ജേക്കബ്, കോശി എന്ന് ആറുപുത്രന്മാരും മറിയാമ്മ, എന്നൊരു പുത്രിയുമുണ്ടായി. മറിയാമ്മയെ ചേപ്പാട് ആലംപള്ളിൽ ഗീവർഗീസിന്റെ മകൻ തമ്പാൻ വിവാഹം ചെയ്തു.

## മാലിപ്പറമ്പിൽ ഉപശാഖ – ഏഴാം തലമുറ

**മാലിപ്പറമ്പിൽ പുത്തൻപറമ്പിൽ ഇടിക്കുള കുര്യൻ (1883–1964):** മാലിപ്പറമ്പിൽ പുത്തൻപറമ്പിൽ ഇടിക്കുളയുടെ പ്രഥപുത്രൻ. അദ്ദേഹം മുളക്കുഴ കാപ്പിത്തോട്ടത്തിൽ മാത്തന്റെ മകൾ സാറാമ്മയെ വിവാഹം ചെയ്തു. ആ ദമ്പതികൾക്ക് ജോർജ്ജ്, ചാക്കോ, മാത്യു, അബ്രഹാം എന്നു നാലു പുത്രന്മാരും മറിയമ്മ, സാറാമ്മ എന്ന് രണ്ടു പുത്രിമാരുമുണ്ടായി. മറിയമ്മയെ ചെങ്ങന്നൂർ പള്ളിവാതിൽക്കൽ യോഹന്നാനും, സാറാമ്മയെ ചാത്തങ്കരി വല്യപറമ്പിൽ അട്ടിയിൽ അബ്രഹാമും വിവാഹം ചെയ്തു.

**മുളക്കുഴ കാരയ്ക്കാട്ട് പന്നിക്കാട്ടേത്ത് ഇടിക്കുള വറുഗീസ് (1887–1954):** മാലിപ്പറമ്പിൽ പുത്തൻപറമ്പിൽ ഇടിക്കുളയുടെ ദ്വിതീയപുത്രൻ. ഒരു ഗവൺമെന്റ് സ്കൂൾ അദ്ധ്യാപകനായിരുന്ന അദ്ദേഹം മാന്നാത്ത് കരുവേലിൽ കറുകനൊച്ചയിൽ കുഞ്ഞുമ്മൻ കൊച്ചിട്ടിയുടെ മകൾ അച്ചാമ്മയെ വിവാഹം ചെയ്തു. അതിൽ ഇടിക്കുള, എബ്രഹാം എന്ന് രണ്ട് പുത്രന്മാരും, മറിയമ്മ, ചിന്നമ്മ, സാറാമ്മ, ശോശാമ്മ, ദീനാമ്മ, അക്കമ്മ എന്ന് ആറു പുത്രിമാരുമുണ്ടായി. മറിയമ്മയെ പാണ്ടനാട്ട് ആനത്താനത്തും, ചിന്നമ്മയെ വെണ്മണി കാഞ്ഞിരവിളയിലും സാറാമ്മയെ കോട്ടയത്ത് അഞ്ചേരിയിലും, ശോശാമ്മയെ മാന്നാർ മണലിലും ദീനാമ്മയെ കോഴഞ്ചേരി വല്യപറമ്പിലും വിവാഹം കഴിപ്പിച്ചയച്ചു. ആറാമത്തെ പുത്രി അക്കമ്മ അവിവാഹിതയാണ്.

**മാലിപ്പറമ്പിൽ പുത്തൻപറമ്പിൽ ഇടിക്കുള അബ്രഹാം (1892–1952):** പുത്തൻപറമ്പിൽ ഇടിക്കുളയുടെ തൃതീയപുത്രൻ. ഒരു ഗവൺമെന്റ് സ്കൂൾ അദ്ധ്യാപകനായിരുന്ന അദ്ദേഹം തലവടി കളീക്കൽ ഉമ്മ നാശാന്റെ മകൾ ഏലിയാമ്മയെ വിവാഹം ചെയ്തതിൽ ഐസക്, ഉമ്മൻ, വറുഗീസ്, എന്ന് മൂന്നു പുത്രന്മാരും മേരിക്കുട്ടി എന്നൊരു പുത്രിയുമുണ്ടായി. മേരിക്കുട്ടിയെ മാവേലിക്കര പറമ്പിൽ തെക്കേതിൽ ചെറിയാൻ വിവാഹം ചെയ്തു.

പുത്തൻപറമ്പിൽ ഇടിക്കുള കുരുവിള ( 894–1970): മാലിപ്പറമ്പിൽ പുത്തൻപറമ്പിൽഇടിക്കുളയുടെ ചതുർത്ഥപുത്രൻ. അയിരൂർ കുറ്റിക്കണ്ടത്തിൽ മത്തായിച്ചന്റെ മകൾ സാറാമ്മയെ വിവാഹം ചെയ്തതിൽ അദ്ദേഹത്തിന് മത്തായി എന്നൊരു പുത്രനും മറിയമ്മ, സാറാമ്മ, അന്നമ്മ എന്ന് മൂന്നു പുത്രിമാരുമുണ്ടായി. മറിയമ്മയെ വടക്കേടത്തുപറമ്പിൽ ശമുവേലിന്റെ മകൻ ഈശോയും സാറാമ്മയെ വടക്കേപ്പുറത്തു പത്രോസും അന്നമ്മയെ കോട്ടയത്ത് ആർപ്പൂക്കര കരിമ്പോലിൽ ജോസഫും വിവാഹംചെയ്തു.

**പുത്തൻപറമ്പിൽ ഇടിക്കുള യോഹന്നാൻ (1900–1965):** മാലിപ്പറമ്പിൽ പുത്തൻപറമ്പിൽ ഇടിക്കുളയുടെ അഞ്ചാമത്തെ പുത്രൻ. പേരിശ്ശേരി ഏഴിക്കൽ വീട്ടിൽ മത്തായിയുടെ മകൾ ഏലിയാമ്മയെ വിവാഹം ചെയ്ത അദ്ദേഹത്തിന് ഇടിക്കുള വറുഗീസ്, ജോൺ, കുര്യൻ, എന്ന് നാലുപുത്രന്മാരും മറിയമ്മ, അന്നമ്മ, സാറാമ്മ എന്ന് മൂന്നു പുത്രിമാരമുണ്ടായി. മറിയമ്മയെ പുറമുറ്റത്ത് പന്നിക്കോട്ട് വടക്കേടത്ത് മാത്തുക്കുട്ടിയും അന്നമ്മയെ  ഇരവിപേരൂർ കുറുംതൈയ്യിൽ തങ്കച്ചനും സാറാമ്മയെ തിരുവല്ലാ കുരിശുംമൂട്ടിൽ അനിയൻകുഞ്ഞും വിവാഹം ചെയ്തു.

**പുത്തൻപറമ്പിൽ ഇടിക്കുള കുര്യൻ (1909–1970) :** മാലിപ്പറമ്പിൽ പുത്തൻപറമ്പിൽ ഇടിക്കുളയുടെ ആറാമത്തെ പുത്രൻ. അദ്ദേഹം മുളക്കുഴ പുലിപ്ര തെക്കേതിൽ സാറാമ്മയെ വിവാഹം ചെയ്തു. മുളക്കുഴയിൽ താമസിച്ചു. അതിൽ കുഞ്ഞമ്മ എന്നൊരു പുത്രിയുണ്ടായി. കുഞ്ഞമ്മയെ തുകലശ്ശേരി മഠത്തിൽ പറമ്പിൽ വർക്കിയുടെ മകൻ വർഗീസ് വിവാഹം ചെയ്തു. സ്വപത്നീ നിര്യാണാനന്തരം ഇടിക്കുള കുര്യൻ ചെങ്ങന്നൂർ വന്മഴിയിൽ ആനന്താനത്ത് മറിയമ്മയെ വിവാഹം ചെയ്തു. അതിൽ ബേബി, അനുജൻകുഞ്ഞ്, ജോണിക്കുട്ടി, രാജു എന്ന് നാലു പുത്രന്മാരും അമ്മിണി, ലിലാമ്മ, വത്സമ്മ എന്നു മൂന്നു പുത്രിമാരുമുണ്ടായി. അമ്മിണിയെ നിരണം

വടക്കുഭാഗത്ത് തറയിൽ വീട്ടിൽ തോമാച്ചനും ലീലാമ്മയെ കായം കുളത്ത് തൂമ്പുങ്കൽ വീട്ടിൽ തങ്കച്ചനും വത്സമ്മയെ പേരിശ്ശേരി ചിറയ്ക്കൽ ദാനിയേലിന്റെ മകൻ കുട്ടച്ചനും വിവാഹം ചെയ്തു.

**പുത്തൻപറമ്പിൽ കുര്യൻ പുന്നൂസ് (1917–1985):** മാലിപ്പറമ്പിൽ തെക്കേടത്ത് കുര്യന്റെ മകൻ. അദ്ദേഹം നെടുമ്പ്രത്ത് നാലാംവേലിൽ ഇട്ടിയുടെ മകൾ ഏലിയാമ്മയെ വിവാഹം ചെയ്തു. അതിൽ കുര്യൻ എന്നൊരു പുത്രനുണ്ടായി. ഏലിയാമ്മയുടെ മരണാനന്തരം അദ്ദേഹം കല്ലുങ്കൽ തേലപ്പുറത്ത്, കണത്താപ്പള്ളിൽ ജോസഫിന്റെ മകൾ അന്നമ്മയെ വിവാഹം ചെയ്തു. ആ വിവാഹത്തിൽ അബ്രഹാം എന്നൊരു പുത്രനുണ്ടായി. അന്നമ്മയുടെ മരണശേഷം പുന്നൂസ് കണത്താപ്പള്ളിൽ ജോസഫിന്റെ മകൾ ഏലിയാമ്മയെ വിവാഹം ചെയ്തു. ഏലിയാമ്മയിൽ അദ്ദേഹത്തിന് ജോസഫ്, മാത്യു, എന്നു രണ്ടു പുത്രുന്മാരും, ശോശാമ്മ, സാറാമ്മ എന്ന് രണ്ടു പുത്രിമാരുമുണ്ടായി. നെടുമ്പ്രത്ത് പൊടിയാടിയിൽ താമസിച്ചു. ശോശാമ്മയെ പുളിക്കീഴ് ഞാറയ്ക്കാട്ടുശ്ശേരിൽ ജോർജ്ജിന്റെ മകൻ ജോസും സാറാമ്മയെ തിരുവനന്തപുരം സ്വദേശി ബെന്നിയും വിവാഹം ചെയ്തു.

**മാലിപ്പറമ്പിൽ ഗീവറുഗീസ് അബ്രഹാം (അച്ചൻകുഞ്ഞ്) (1939–):** മാലിപ്പറമ്പിൽ ഇട്ടിയവിരാ ഗീവറുഗീസിന്റെ പ്രഥമപുത്രൻ. അദ്ദേഹം ജയ്പൂർ ചീഫ് എൻജിനീയർ ആഫീസിൽ ഒരു ക്ലർക്കായി ജോലി നോക്കി. അദ്ദേഹം പറക്കോട് സ്വദേശി പി.കെ. യോഹന്നാന്റെ മകൾ സാറാമ്മയെ വിവാഹം ചെയ്തു. ഇവർക്ക് ഐസക് എന്നൊരു മകനും ഷിജി എന്നൊരു മകളുമുണ്ടായി. ഷിയെ തിരുവല്ല ചുമത്ര തുണ്ടിയിൽ മാത്യുവിന്റെ മകൻ മോഹൻ വിവാഹം ചെയ്തു.

**മാലിപ്പറമ്പിൽ ഗീവറുഗീസ് കുരുവിള (പ്രസാദ്) (1954):** മാലിപ്പറമ്പിൽ ഇട്ടിയവിരാ ഗീവറുഗീസിന്റെ ദ്വിതീയപുത്രൻ. ഇദ്ദേഹം വെള്ളാവൂർ തെക്കേടത്ത് ഉമ്മച്ചന്റെ മകൾ റിബേക്കായെ വിവാഹം ചെയ്തു. ദുബായിൽ ജോലിചെയ്യുന്ന ഇവർക്ക് ജിനു, ടിനു എന്ന് രണ്ട് പുത്രന്മാരുണ്ട്.

## വല്യപറമ്പിൽ വടക്കേതിൽ ഉപശാഖ – ഏഴാം തലമുറ

**വല്യപറമ്പിൽ വടക്കേതിൽ ഇട്ടിയവിരാ മത്തായി (1892–1949):** വല്യപറമ്പിൽ ഇട്ടിയവിരായുടെ പ്രഥമപുത്രൻ. അദ്ദേഹം പേരിശ്ശേരി കച്ചാണശ്ശേരിൽ കുര്യന്റെ മകൾ മറിയമ്മയെ വിവാഹം

ചെയ്തു. അതിൽ വറുഗീസ്, കൊച്ചുകുഞ്ഞ് എന്ന് രണ്ടു പുത്രന്മാരും. ഏലിയാമ്മ, മേരിക്കുട്ടി എന്നു രണ്ടു പുത്രിമാരുമുണ്ടായി. ഏലിയാമ്മയെ മാവേലിക്കര തഴക്കര, വിളനിലത്ത് ഉമ്മനും മേരിക്കുട്ടിയെ തിരുവല്ലാ പാറയ്ക്കാമണ്ണിൽ പാപ്പച്ചനും വിവാഹംചെയ്തു.

**വല്യപറമ്പിൽ വടക്കേതിൽ ഇട്ടിയവിരാ ഗീവറുഗീസ് (1900–1971):** വല്യപറമ്പിൽ വടക്കേതിൽ ഇട്ടിയവിരായുടെ ദ്വിതീയപുത്രൻ. ചുങ്കത്തിൽ ചിറേൽ മത്തായിയുടെ മകൾ തങ്കമ്മയെ വിവാഹംചെയ്ത അദ്ദേഹത്തിന് ഗീവറുഗീസ്, അബ്രഹാം, എന്ന് രണ്ടു പുത്രന്മാരും, മേരിക്കുട്ടി എന്നൊരു പുത്രിയുമുണ്ടായി. മേരിക്കുട്ടിയെ നിരണത്ത് പഴങ്ങേരിൽ ജോർജ്ജ് വിവാഹം ചെയ്തു. ഇട്ടിയവിരാ ഗീവറുഗീസ് സൗത്ത് കാനറായിൽ താമസിച്ചുകൊണ്ടിരിക്കവെ മരണമടഞ്ഞു.

**വല്യപറമ്പിൽ വടക്കേതിൽ ഇട്ടിയവിരാ ഐസക് (1910–2006):** വല്യപറമ്പിൽ വടക്കേതിൽ ഇട്ടിയവിരായുടെ തൃതീയപുത്രൻ. അദ്ദേഹം ചേന്നങ്കരി, പൂച്ചാലിൽ കുഞ്ചാണ്ടിയുടെ മകൾ ദീനാമ്മയെ വിവാഹം ചെയ്തു. അവർക്ക് മാത്യു, അനുജൻകുഞ്ഞ്, അച്ചൻകുഞ്ഞ് എന്ന് മൂന്നു പുത്രന്മാരും ഏലിയാമ്മ, ശാന്തമ്മ ലൈലാമ്മ എന്ന് മൂന്നു പുത്രിമാരുമണ്ട്. ഇവർ സൗത്ത് കാനറായിൽ പുത്തൂരിൽ പെരാബാ എന്ന സ്ഥലത്ത് വല്യപറമ്പിൽ വീട്ടിൽ താമസിച്ചു. ഏലിയാമ്മയെ കുരോപ്പട സ്വദേശി സ്കറിയായും ശാന്തമ്മയെ വാഴൂർ ഊളമാക്കൽ രാജുവും മറിയാമ്മയെ മുളക്കുഴ പാങ്കാവിൽ തോമസ് മാത്യുവും വിവാഹം ചെയ്തു.

**വല്യപറമ്പിൽ വടക്കേതിൽ ഇട്ടിയവിരാ ചാക്കോ (1915–1990):** വല്യപറമ്പിൽ വടക്കേതിൽ ഇട്ടിയവിരായുടെ ചതുർത്ഥപുത്രൻ. അദ്ദേഹം വളഞ്ഞവട്ടത്ത് വടശ്ശേരിപറമ്പിൽ മാത്തന്റെ മകൾ സാറാമ്മയെ വിവാഹം ചെയ്തതിൽ വറുഗീസ്, തോമസ്, മാത്യു, ഫിലിപ്പ്, ജേക്കബ് ഐസക്, അബ്രഹാം എന്നു ഏഴു പുത്രന്മാരും ഏലിയാമ്മ, ശോശാമ്മ എനന് രണ്ടു പുത്രിമാരുമുണ്ടായി. ഏലിയാമ്മയെ കുളനട തെക്കേപ്പുറത്ത് ചെറിയാന്റെ മകൻ പി.സി. മത്തായിയും ശോശാമ്മയെ കങ്ങഴ ചെത്തിപ്പറമ്പിൽ ഗീവർഗ്ഗീസന്റെ മകൻ പി. സി. ജോണും വിവാഹം ചെയ്തു.

**വല്യപറമ്പിൽ വാലുപറമ്പിൽ കോശി അബ്രഹാം (1903–1985):** വാലുപറമ്പിൽ കോശിയുടെ പ്രഥമ പുത്രൻ. അദ്ദേഹം മാവേലി

ക്കര വെള്ളാവിൽ മറിയമ്മയെ വിവാഹം ചെയ്തു. അവർക്ക് ശമുവേൽ എന്നൊരു പുത്രനുണ്ട്.

**വാലുപറമ്പിൽ കോശി ചാണ്ടി (1915– ):** വാലുപറമ്പിൽ കോശിയുടെ ദ്വിതീയ പുത്രൻ. അദ്ദേഹം കാർത്തികപ്പള്ളി പനച്ചമൂട്ടിൽതുണ്ടിൽ തോപ്പിൽ ഗീവറുഗീസിന്റെ മകൾ മറിയമ്മയെ വിവാഹം ചെയ്തതിൽ കോശി, ഗീവറുഗീസ്, അബ്രഹാം എന്ന് മൂന്നു പുത്രന്മാരും, സൂസമ്മ, സാറാമ്മ, അന്നമ്മ, മറിയമ്മ, ജോയിസ് എന്ന് അഞ്ചു പുത്രിമാരുമുണ്ടായി. സൂസമ്മയെ പുത്തൻകാവിൽ കുന്നേൽ തെക്കേതിൽ ചാക്കോച്ചനും അന്നമ്മയെ തലവടി വാലയിൽ ഈശോയുടെ മകൻ മാത്യുവും മറിയാമ്മയെ എടത്വ കന്യോക്കോണിൽ യോഹന്നാന്റെ മകൻ അനിയൻകുഞ്ഞും സാറാമ്മയെ ഉളനാട് ചാരുംതടത്തിൽ മത്തായിയുടെ മകൻ സണ്ണിയും വിവാഹം ചെയ്തു.

**വാലുപറമ്പിൽ കോശി ഇട്ടിയവിരാ (1922–1997):** വാലുപറമ്പിൽ കോശിയുടെ തൃതീയ പുത്രൻ. അദ്ദേഹം നിരണത്ത് കുടശ്ഭാഗത്ത് ഗീവറുഗീസ് തോമസിന്റെ മകൾ മേരിയെ വിവാഹം ചെയ്തതിൽ സാം, ടോം, എന്ന് രണ്ടു പുത്രന്മാരും സുശീല, സൗമിനി, സിനു എന്നു മൂന്നു പുത്രിമാരുമുണ്ടായി. റോയൽ നേവിയിൽ നിന്ന് വിരമിച്ചു. പമ്പാ റിവർ ഫാക്ടറിയിൽ മെക്കാനിക്കൽ സൂപ്പർവൈസർ ആയി ജോലി നോക്കിയ അദ്ദേഹം ഒരു സാഹിത്യരസികനുമായിരുന്നു. സുശീലയെ അഞ്ചൽ ചാരുവിളയിൽ വർഗ്ഗീസിന്റെ മകൻ കമാൻഡർ ഏ.വി. വർഗ്ഗീസും സൗമിനിയെ മേപ്രാൽ വല്യവീട്ടിൽ കുരുവിളയുടെ മകൻ ജോൺസണും സിനുവിനെ തിരുവനന്തപുരം കളത്തിൽ ജോസഫിന്റെ മകൻ ജോസഫും വിവാഹം ചെയ്തു. അദ്ദേഹം ദീർഘകാലം കുടുംബയോഗ കമ്മിറ്റി അംഗമായിരുന്നു.

**വല്യപറമ്പിൽ വടക്കേതിൽ കുര്യൻ ഐസക് (1922–):** വാലുപറമ്പിൽ വടക്കേതിൽ കുര്യന്റെ ഏകപുത്രൻ. അദ്ദേഹം കുടങ്ങന്നൂർ വല്യപറമ്പിൽ ഉണ്ണൂണ്ണിയുടെ മകൾ കുഞ്ഞമ്മയെ വിവാഹം ചെയ്തു. അവർക്ക് കുര്യൻ, ജോർജ്ജ്, തങ്കച്ചൻ, ജോസഫ് എന്ന് നാലു പുത്രന്മാരും, അന്നമ്മ, മറിയാമ്മ, എന്ന് രണ്ടു പുത്രിമാരുമുണ്ടായി. കുടുംബമായി കിടങ്ങന്നൂരിൽ താമസിക്കുന്നു.

## വല്യപറമ്പിൽ ഉപശാഖ – ഏഴാം തലമുറ

**വല്യപറമ്പിൽ പടിഞ്ഞാറേതിൽ കുര്യൻ വറുഗീസ് (വല്ല്യച്ചായൻ) (1901–1971):** വല്യപറമ്പിൽ കുര്യന്റെ പ്രഥമപുത്രൻ. ചെങ്ങന്നൂർ തഘ ണപ്പേരിൽ ജോസഫ് മത്തായിയുടെ മകൾ അന്നമ്മയെ വിവാഹം ചെയ്ത അദ്ദേഹത്തിന് കുര്യൻ, ജോസഫ്, വറുഗീസ് എന്ന് മൂന്നു പുത്രന്മാരും, ശോശാമ്മ, മറിയാമ്മ, സാറാമ്മ, സൂസമ്മ എന്നു നാലു പുത്രിമാരുമുണ്ടായി. ശോശാമ്മെ പാണ്ടങ്കരി കല്ലൻചിറയിൽ എം. ജെ. തോമസും മറിയാമ്മയെ കല്ലിശ്ശേരി ഉാഹക്കണ്ടത്തിൽ അബ്രഹാമും സാറാമ്മയെ ചാത്തങ്കേരി ചെമ്മരിക്കാട്ട് ഔസേപ്പിന്റെ മകൻ ചാക്കോച്ചനും സൂസമ്മയെ വളഞ്ഞവട്ടം മണയ്ക്കൽ കടവിൽ ബഹനാൻ മാത്യുവും വിവാഹം ചെയ്തു.

**വല്യപറമ്പിൽ പടിഞ്ഞാറേതിൽ മാലിപ്പുത്ത് കുര്യൻ കുര്യൻ (1903–):** വല്യപറമ്പിൽ കുര്യന്റെ ദ്വിതീയ പുത്രൻ. അദ്ദേഹം കോഴഞ്ചേരി തേവർവേലിൽ പീലിപ്പോസിന്റെ മകൾ ശോശാമ്മയെ വിവാഹം ചെയ്തതിൽ ജനിച്ച സാറാമ്മ എന്ന പുത്രിയെ എടത്വാ കറുകയിൽ ഇട്ടൂപ്പിന്റെ മകൻ തോമ്മാച്ചൻ വിവാഹം ചെയ്തു. സാറാമ്മയും ഭർത്താവും വല്യപറമ്പിൽ മാലിപ്പുറത്ത് താമസിച്ചു.

**വല്യപറമ്പിൽ കൊച്ചുകുഞ്ഞ് വറുഗീസ് (കുഞ്ഞുകുഞ്ഞ്) (1906–):** വല്യപറമ്പിൽ കൊച്ചുകുഞ്ഞിന്റെ പ്രഥമപുത്രൻ. അദ്ദേഹം കായംകുളത്ത് കിളിയിലേത്ത് ഫിലിപ്പിന്റെ മകൾ ശോശാമ്മയെ വിവാഹം ചെയ്തു. ആ ദമ്പതികൾക്ക് ഫിലിപ്പ്, അലക്സാണ്ടർ എന്ന് രണ്ടു പുത്രന്മാരും, ശോശാമ്മ, എലിസബേത്ത്, മറിയമ്മ, എന്നു മൂന്നു പുത്രിമാരുമുണ്ടായി. ശോശാമ്മയെ മാരാമൺ തേവർതുണ്ടിയിൽ കോശി വിവാഹം ചെയ്തു. എം.എ. പാസ്സായ അദ്ദേഹം മദ്രാസ്, കൽക്കട്ടാ, ഡൽഹി, ലാഹോർ മതുലായ സ്ഥലങ്ങളിൽ കോളേജ് പ്രഫസറായി സേവനമനുഷ്ഠിച്ചിട്ടുണ്ട്. എലിസബേത്ത് വിവാഹിതയായി ബാംഗ്ലൂരിൽ താമസിച്ചു.

**വല്യപറമ്പിൽ കൊച്ചുകുഞ്ഞ് കുര്യൻ (അനിയൻകുഞ്ഞ്) (1908–1996):** വല്യപറമ്പിൽ കൊച്ചുകുഞ്ഞിന്റെ ദ്വിതീയ പുത്രൻ. വി.സി. കുര്യൻ നിരണത്ത് മട്ടയ്ക്കൽ അയ്പുസാറിന്റെ മകൾ മറിയമ്മയെ വിവാഹം ചെയ്തതിൽ അലക്സാണ്ടർ, മോഹൻ എന്ന് രണ്ടു പുത്രന്മാരും ശോശാമ്മ എന്ന് ഒരു പുത്രിയുമുണ്ടായി. കൊച്ചുകുഞ്ഞ് കുര്യൻ ഇൻഡ്യൻ മീറ്റിയോറോളോജിക്കൽ ഡിപ്പാർട്ടു

മെന്റിൽ സേവനമനുഷ്ഠിച്ചശേഷം റിട്ടയർ ചെയ്തു. ശോശാമ്മയെ കുണ്ടറ മറ്റത്തിൽ ഉമ്മന്റെ മകൻ കുഞ്ഞ് വിവാഹം ചെയ്തു.

**വല്യപറമ്പിൽ കൊച്ചുകുഞ്ഞ്ജോർജ്ജ് (1910):** വല്യപറമ്പിൽ കൊച്ചുകുഞ്ഞിന്റ തൃതീയപുത്രൻ. അദ്ദേഹം പുതുപ്പള്ളി പാലമുറ്റത്ത് അബ്രഹാമിന്റെ മകൾ മറിയമ്മയെ വിവാഹം ചെയ്തതിൽ സൂസമ്മ, ബേബി, എന്ന് രണ്ടു പുത്രിമാരുണ്ടായി. കൊച്ചുകുഞ്ഞ് ജോർജ്ജ് കാനഡായിൽ സകുടുംബം താമസിച്ച് ജോലിനോക്കി. സൂസമ്മയും ബേബിയും വിവാഹിതരായി അമേരിക്കയിൽ താമസിച്ചു.

**വല്യപറമ്പിൽ കൊച്ചുകുഞ്ഞ് ഈശോ (കുഞ്ഞാപ്പി) (1914–):** വല്യപറമ്പിൽ കൊച്ചുകുഞ്ഞിന്റെ ചതുർത്ഥപുത്രൻ. ഈശോ നെടുമ്പ്രം മുളയ്ക്കൽ ചാക്കോച്ചന്റെ മകൾ ശോശാമ്മയെ വിവാഹം ചെയ്തു. അദ്ദേഹത്തിന് അലക്സാണ്ടർ, ജേക്കബ്, വറുഗീസ് എന്നു മൂന്നു പുത്രന്മാരും, സൂസൻ, അന്നമ്മ, സാറാമ്മ, മറിയമ്മ എന്നു നാലു പുത്രിമാരുമുണ്ടായി. ഇദ്ദേഹം പമ്പാ റിവർ ഫാക്ടറിയിലെ ഒരു കെയിൻ ഇൻസ്പെക്ടറായി സേവനമനുഷ്ഠിച്ച ശേഷം ജോലിയിൽ നിന്നും വിരമിച്ചു. സൂസനെ മുത്തൂറ്റ് തരകൻ വീട്ടിൽ തോമസിന്റെ മകൻ റോയിയും അന്നമ്മയെ കായംകുളത്ത് ഏവൂരിൽ കളത്തിൽ സണ്ണിയും സാറാമ്മയെ അയിരൂർ പെരുമരത്തിങ്കൽ രാജുവും മറിയാമ്മയെ ആറാട്ടുപുഴ കീഴവറ ജോസഫും വിവാഹം ചെയ്തു.

**വല്യപറമ്പിൽ കൊച്ചുകുഞ്ഞ് അലക്സാണ്ടർ (ചാണ്ടി) (1922–1986):** വല്യപറമ്പിൽ കൊച്ചുകുഞ്ഞിന്റെ അഞ്ചാമത്തെ പുത്രൻ. ബി.എസ്സ്.സി. പാസ്സായ അദ്ദേഹം അയിരൂർ കുറ്റിക്കണ്ടത്തിൽ ഫാദർ അലക്സാണ്ടറുടെ മകൾ ശോശാമ്മയെ വിവാഹം ചെയ്തു. അവർക്ക് അലക്സാണ്ടർ എന്നൊരു പുത്രനും സൂസൻ എന്നൊരു പുത്രിയുമുണ്ടായി. അദ്ദേഹം ടെലിഫോൺസിലെ ഒരു ഡിവിഷണൽ എൻജിനീയറായി തിരുവന്തപുരത്ത് ജോലിചെയ്തു.

**വല്യപറമ്പിൽ കൊച്ചുകുഞ്ഞ് അബ്രഹാം (ബേബി) (1928–):** വല്യപറമ്പിൽ കൊച്ചുകുഞ്ഞിന്റെ ആറാമത്തെ പുത്രൻ. എടത്വാ വരിക്കത്തിൽ ചെറിയാന്റെ മകൾ ഡോക്ടർ അന്നമ്മയെ വിവാഹ ചെയ്ത അദ്ദേഹത്തിന് അലക്സാണ്ടർ, ചെറി എന്ന് രണ്ടു പുത്രന്മാരും, ഡോ. സൂസൻ, ഡോ. ഷെറീൻ എന്നു രണ്ടു പുത്രിമാരുമുണ്ടായി. അദ്ദേഹം കുവൈറ്റിൽ ഒരു മെഡിക്കൽ ആഫീസറായി ജോലിചയ്തു. സൂസനെ മുളന്തുരുത്തി കണിയാംപറമ്പിൽ റെജി വിവാഹം

ചെയ്തു. സൂസൻ യൗവനപ്രായത്തിൽ മരിച്ചു. ഷെറിനെ തൃശിനാപ്പള്ളി അലക്സ് വിവാഹം കഴിച്ചു. തിരുവനന്തപുരത്ത് താമസിച്ചു.

## വല്യപറമ്പിൽശാഖ - എട്ടാം തലമുറ

## വല്യപറമ്പിൽ തൈക്കടവിൽ ഉപശാഖ - എട്ടാം തലമുറ

**കൊച്ചുതൈക്കടവിൽ പി. കുരുവിള വറുഗീസ് (1925-1971):** കൊച്ചുതൈക്കടവിൽ ഗീവറുഗീസ് കുരുവിളയുടെ ഏകപുത്രൻ കുരുവിള വറുഗീസ് 1925-ാമാണ്ട് ജാതനായി. അദ്ദേഹം നാറാണംമൂഴി, കറമ്പിന്റേത്തായ പുത്തൻപുരയ്ക്കൽ ഉണ്ണൂണ്ണിയുടെ മകൾ മേരിക്കുട്ടിയെ വിവാഹം ചെയ്തതിൽ കുരുവിള തമ്പി, വറുഗീസ് തോമസ്, ഗീവർഗീസ് രാമച്ച, വർഗീസ് ശമുവേൽ, വർഗീസ് ഷിബു, എന്നു അഞ്ചു പുത്രന്മാരും അന്നമ്മ എന്നൊരു പുത്രിയുമുണ്ട്. അന്നമ്മയെ റാന്നി മണക്കാലമ്പള്ളിൽ ശാമുവേലിന്റെ മകൻ ജോയി വിവാഹം ചെയ്തു. ഇന്ത്യൻ ആർമിയിൽ നിന്നും വിരമിച്ച് പമ്പാ റിവർ ഫാക്ടറിയിൽ ജോലിനോക്കിവന്ന ആദ്യകാല ഇന്ത്യൻ കമ്മ്യൂണിസ്റ്റ് പ്രവർത്തകനും ട്രേഡ് യൂണിയൻ പ്രവർത്തകനുമായിരുന്ന അദ്ദേഹം വൈദ്യുതാഘാതം മൂലം 1970-ാം മാണ്ട് നിര്യാതനായി.

**തൈക്കടവിൽ പുത്തൻവീട്ടിൽ വറുഗീസ് ഐസക് (തങ്കച്ചൻ) :** തൈക്കടവിൽ പുത്തൻവീട്ടിൽ ഗീവറുഗീസ് ഐസക്കിന്റെ പുത്രൻ വരുഗീസ് 1928-മാണ്ട് ജാതനായി നിരണത്ത് കണ്ണൻകേരിലായ മണലിൽ ചാണ്ടിസാറിന്റെ മകൾ അദ്ധ്യാപികയായ സൂസാമ്മയെ വിവാഹം ചെയ്ത അദ്ദേഹത്തിന് ഐസക്, അലക്സാണ്ടർ, ജോർജ്ജ്, കുരുവിള, കുര്യൻ തോമസ് എന്ന് ആറ് പുത്രന്മാരുണ്ടായി.

**തൈക്കടവിൽ പുത്തൻ വീട്ടിൽ കുരുവിള ശമുവേൽ (കുഞ്ഞുമോൻ):** തൈക്കടവിൽ പുത്തൻവീട്ടിൽ ഗീവറുഗീസ് ശമുവേലിന്റെ പ്രഥമപുത്രൻ കുരുവിള ശമുവേൽ 1945-ാമാണ്ട ജനിച്ചു. മിലിറ്ററി സർവ്വീസിൽ സേവനമനുഷ്ഠിച്ചിരുന്ന അദ്ദേഹം മുട്ടാർ തോട്ടയ്ക്കാട്ടു പുത്തൻ കളത്തിൽ മാത്യുവിന്റെ മകൾ സൂസമ്മയെ വിവാഹം ചെയ്തു. അവർക്ക് സരൂൺ എന്ന പുത്രനും ഷൈനി, ശുഭ എന്ന് രണ്ടു പുത്രിമാരുമുണ്ട്. ഷൈനിയെ മാവേലിക്കര പാലമൂട്ടിൽ ചാക്കോയുടെ മകൻ ബിജുവും ശുഭയെ തൈക്കടവിൽ പുത്തൻപുരയിൽ മത്തായിയുടെ മകൻ അലക്സും വിവാഹം ചെയ്തു.

**തൈക്കടവിൽ പുത്തൻവീട്ടിൽ ജോൺ ശമുവേൽ (തമ്പാൻ) (1949-1983):** തൈക്കടവിൽ പുത്തൻവീട്ടിൽ ഗീവരുഗീസ് ശമുവേ

ലിന്റെ ദ്വിതീയ പുത്രൻ ജോൺ 149-ാമാണ്ട് ജാതനായി. പരുമല ഇരികുപുറത്ത് കുഞ്ഞിന്റെ മകൾ കുഞ്ഞുമ്മയെ വിവാഹം ചെയ്തു. ഇവർക്ക് പ്രിൻസ് എന്നൊരു മകനും പ്രീതി എന്നൊരു മകളുമുണ്ടായി. പ്രീതി (എം.എ. ബി.സ്സ്) നെ വെണ്ണിക്കുളം കച്ചിറയ്ക്കൽ ജേക്കബ് തോമസിന്റെ മകൻ ഐ. ജേക്കബ് വിവാഹം ചെയ്തു. ജോൺ ശാമുവേൽ അബുദാബിയിൽ ജോലിയിലിരിക്കെ 1983ൽ നിര്യാതനായി.

**വല്യപറമ്പിൽ തൈക്കടവിൽ കുര്യൻ കുരുവിള (തമ്പി):** വല്യപറമ്പിൽ തൈക്കടവിൽ കുര്യൻ കുരുവിളയുടെ പ്രഥമപുത്രൻ കുര്യൻ 1937-ാമാണ്ട് ജനിച്ചു. മിലിറ്ററി സർവ്വീസിലായിരുന്ന അദ്ദേഹം പുല്ലാട്ട് പൊൻവേലിൽ പി. ജെ. ഫിലിപ്പിന്റെ മകൾ അന്നമ്മയെ വിവാഹം ചെയ്തു. ഇവർ അനന്യപത്യരായിരുന്നു.

**വല്യപറമ്പിൽ തൈക്കടവിൽ ചെറിയാൻ കുരുവിള (ചെറിയാൻ കുഞ്ഞ്)** - വല്യപറമ്പിൽ തൈക്കടവിൽ കുര്യൻ കുരുവിളയുടെ ദ്വിതീയ പുത്രൻ ചെറിയാൻ റാന്നിയിൽ ഓലിയ്ക്കൽ പി. റ്റി. ഫിലിപ്പിന്റെ മകൾ റോസമ്മയെ വിവാഹം ചെയ്തു. അവർക്ക് അജി, ബിജി, ജിജോ എന്നു മൂന്നു പുത്രന്മാർ.

**വല്യപറമ്പിൽ തൈക്കടവിൽ കുരുവിള കുര്യൻ (ജോയി)** – വല്യപറമ്പിൽ തൈക്കടവിൽ കുര്യൻ കുരുവിളയുടെ തൃതീയപുത്രൻ കുരുവിള 1940-ാംമാണ്ട് ജാതനായി. മിലിറ്ററി സർവ്വീസിലിരുന്ന അദ്ദേഹം കുണ്ടറ പുത്തൻവീട്ടിൽ സ്കറിയായുടെ മകൾ ശോശാമ്മയെ വിവാഹം ചെയ്തു. അവർക്ക് ബൻസി, ബ്ലസി എന്ന് രണ്ട് പുത്രിമാരും ബിനു എന്നൊരു പുത്രനുമുണ്ടായി. ബൻസിയെ മാന്നാർ കുറ്റിക്കാട്ടിൽ ജോർജ്ജിന്റെ മകൻ ബാബുവും ബ്ലസ്സിയെ ചെങ്ങന്നൂർ വല്യപറമ്പിൽ മാത്തുവിന്റെ മകൻ ജോൺസണും വിവാഹം ചെയ്തു.

**വല്യപറമ്പിൽ തൈക്കടവിൽ ജോർജ്ജ് കുരുവിള (രാജു):** വല്യപറമ്പിൽ തൈക്കടവിൽ കുര്യൻ കുരുവിളയുടെ ചതുർത്ഥപുത്രൻ ജോർജ്ജ് 1942-ാമാണ്ട് ജാതനായി, മാന്നാർ വെങ്ങാഴിയിൽ ബേബിയുടെ മകൾ മോളമ്മയെ വിവാഹം ചെയ്തു. ഇവർക്ക് രാജീവ് എന്ന മകനും റോണ, റീന എന്ന് രണ്ടു പുത്രിമാരുമുണ്ടായി. റോണായെ ഇരവിപേരൂർ ജേക്കബിന്റെ മകൻ ലാജിയും റീനയെ എടത്വാ പാലക്കളത്തിൽ ചെറിയാന്റെ മകൻ സജിയും വിവാഹം ചെയ്തു.

**വല്യപറമ്പിൽ തൈക്കടവിൽ ജേക്കബ്ബ് കുരുവിള (റോയി) -** വല്യപറമ്പിൽ തൈക്കടവിൽ കുര്യൻ കുരുവിളയുടെ അഞ്ചാമത്തെ പുത്രൻ ജേക്കബ്ബ് 1945-ാമാണ്ട് ജനിച്ചു. ചന്ദനപ്പള്ളി വടക്കേതിൽ വീട്ടിൽ കോശി ദാനിയേലിന്റെ മകൾ റോസമ്മയെ വിവാഹം ചെയ്തു. ഇവർക്ക് റോൺ എന്നൊരു മകനും റോഷ്നി, റോളി എന്ന് രണ്ടു പുത്രിമാരുമുണ്ട്. ഇവർ കുടുംബമായി അമേരിക്കയിലാണ്. ഡോ. റോഷ്നിയെ ഡോ. റോയി ഐസക് വിവാഹം ചെയ്തു. റോയി അഡ്വക്കേറ്റാണ്.

**വല്യപറമ്പിൽ തൈക്കടവിൽ കോശി കുരുവിള (ബാബു) -** വല്യപറമ്പിൽ തൈക്കടവിൽ കുര്യൻ കുരുവിളയുടെ ആറാമത്തെ പുത്രൻ കോശി 1950-ാമാണ്ട് ജാതനായി ഏവൂര് വാഴശ്ശേരിൽ പാപ്പിയുടെ മകൾ ലില്ലിക്കുട്ടിയെ വിവാഹം ചെയ്തു. ഇവർക്ക് ബ്ലസ്സൻ, അപ്പു, പ്രിൻസ് എന്ന് മൂന്നു ആൺമക്കൾ. ഇവർ അമേരിക്കയിൽ താമസിക്കുന്നു.

## മാലിപ്പറമ്പിൽ ഉപശാഖ - എട്ടാം തലമുറ

**വല്യപറമ്പിൽ മാലിപ്പറമ്പിൽ പുത്തൻപറമ്പിൽ കുര്യൻ ജോർജ്ജ് (1918-1988)-** മാലിപ്പറമ്പിൽ പുത്തൻപറമ്പിൽ ഇടിക്കുള കുര്യന്റെ പ്രഥമ പുത്രൻ ജോർജ്ജ് 1918-ാമാണ്ട് ജാതനായി. ചെങ്ങന്നൂർ പള്ളിവാതിൽക്കൽ ജോണിന്റെ മകൾ ശോശാമ്മയെ വിവാഹം ചെയ്തു. ഇവർക്ക് കുര്യൻ, ജോൺ കുര്യൻ, രാജു മൂന്നു പുത്രന്മാരും സാറാമ്മ, ശോശാമ്മ, മരിയാമ്മ എന്ന് മൂന്നു പുത്രിമാരുമുണ്ടായി. സാറാമ്മയെ വെള്ളപ്പള്ളി ഫിലിപ്പിന്റെ മകൻ വർഗ്ഗീസും ശോശാമ്മയെ മാവേലിക്കര മംഗലത്ത് പുത്തൻവീട്ടിൽ ജോണിന്റെ മകൻ കുഞ്ഞുമോനും മറിയാമ്മയെ വാകത്താനം വള്ളിക്കാട്ട് പുന്നൂസിന്റെ മകൻ ഫിലിപ്പുക്കുട്ടിയും വിവാഹം ചെയ്തു.

**മാലിപ്പറമ്പിൽ പുത്തൻപറമ്പിൽ ചാക്കോ കുര്യൻ (1928-2001):** മാലിപ്പറമ്പിൽ പുത്തൻപറമ്പിൽ ഇടിക്കുള കുര്യന്റെ ദ്വിതീയ പുത്രൻ ചാക്കോ 1928-ാമാണ്ടു ജനിച്ചു. അദ്ദേഹം എറണാകുളം ഗവൺമെന്റ് ഹൈസ്കൂളിൽ അദ്ധ്യാപകനായി സേവനമനുഷ്ഠിച്ചു. അദ്ദേഹം അവിവാഹിതനായിരുന്നു.

**കോച്ചേരിമുക്കത്തു താമസം വല്യപറമ്പിൽ പുത്തൻപറമ്പിൽ മാത്യു കുര്യൻ (1935-1994)-** വല്യപറമ്പിൽ പുത്തൻപറമ്പിൽ ഇടിക്കുള കുര്യന്റെ തൃതീയപുത്രൻ മാത്യു 1935-ാമാണ്ടു ജനിച്ചു.

അദ്ദേഹം വള്ളംകുളത്ത് മഞ്ഞാടിൽ പോത്തന്റെ മകൾ കുഞ്ഞമ്മയെ വിവാഹം ചെയ്തതിൽ കുര്യൻ, പോത്തൻ, എന്നു രണ്ടു പുത്രന്മാരും ശോശാമ്മ എന്നൊരു പുത്രിയുമുണ്ടായി. ശോശാമ്മയെ നീരേറ്റുപുറത്ത് മണപ്പുറത്ത് ബേബിയുടെ മകൻ രാജൻ വിവാഹം ചെയ്തു.

**വല്യപറമ്പിൽ പുത്തൻപറമ്പിൽ കുര്യൻ അബ്രഹാം (1938–1955):** വല്യപറമ്പിൽ പുത്തൻപറമ്പിൽ ഇടിക്കുള കുര്യന്റെ ചതുർത്ഥ പുത്രൻ അബ്രഹാം 1929–ാമാണ്ട് ജനിച്ചു. കുര്യൻ അബ്രഹാം 17–ാം വയസ്സിൽ മൃതിയടഞ്ഞു.

**പന്നിക്കാട്ടേത്ത് ഇടിക്കുള വറുഗീസ് (1924–1944) –** പന്നിക്കാട്ടേത്ത് ഇടിക്കുള വറുഗീസിന്റെ പ്രഥമ പുത്രൻ ഇടിക്കുള 1924–ാമാണ്ടു ജനിച്ചു. അദ്ദേഹം മിലിറ്ററി സേവനത്തിലിരിക്കവേ റാവൽപിണ്ടിയിൽവച്ച് ഇരുപതാം വയസ്സിൽ (1944) ൽ മൃതിയടഞ്ഞു.

**മുളക്കുഴ കാരയ്ക്കാട്ട് പന്നിക്കാട്ടേത്ത് വറുഗീസ് ഇടിക്കുള (ബേബി) –** പന്നിക്കാട്ടേത്ത് ഇടിക്കുള വറുഗീസിന്റെ ദ്വിതീയപുത്രൻ ഇടിക്കുള 1933–ാമാണ്ടു ജാതനായി. താംബരത്ത് ഇന്ത്യൻ വ്യോമസേനയിൽ ജോലിയിലിരുന്ന അദ്ദേഹം കോഴഞ്ചേരി പഴമണ്ണിൽ ചാക്കോ മകൾ അന്നമ്മയെ വിവാഹം ചെയ്തതിൽ വർഗ്ഗീസ്, ജേക്കബ് എന്ന് രണ്ടു പുത്രന്മാരും ജയശ്രീ, ജ്യോതി, എന്ന് രണ്ടു പുത്രിമാരുമുണ്ടായി. ജയശ്രീയെ പേരിശ്ശേരി അഭിഷനേത്ത് ചാക്കോയുടെ മകൻ ജോണും ജ്യോതിയെ ഏഴംകുളത്ത് ബേബി ഉമ്മന്റെ മകൻ ബെന്നിയും വിവാഹം ചെയ്തു. അവർ കുടുംബസമേതം ബോംബെയിൽ താമസിക്കുന്നു.

വല്യപറമ്പിൽ പുത്തൻപറമ്പിൽ അബ്രഹാം ഐസക് – വല്യപറമ്പിൽ പുത്തൻപറമ്പിൽ ഇടിക്കുള അബ്രഹാമിന്റെ പ്രഥമപുത്രൻ ഐസക്, 1922–ാം മാണ്ട് ജനിച്ചു. അദ്ദേഹം കിടങ്ങന്നൂർ പാളത്തറയിൽ മത്തായിയുടെ മകൾ ഏലിക്കുട്ടിയെ വിവാഹം ചെയ്തു. പമ്പാ റിവർ ഫാക്ടറിയിൽ ഒരു ടൈപ്പിസ്റ്റായി ജോലി നോക്കി. അദ്ദേഹത്തിന് അബ്രഹാം, മാത്യു, ഇടിക്കുള എന്നു മൂന്നു പുത്രന്മാരും, ഏലിയാമ്മ, സാറാമ്മ എന്ന് രണ്ടു പുത്രിമാരുമുണ്ടായി. ഏലിയാമ്മയെ കായംകുളം വട്ടത്തേത് രാജുവും സാറാമ്മയെ തലവടി കൊച്ചുമാമൂട്ടിൽ ഷാജിയും വിവാഹം ചെയ്തു.

**വല്യപറമ്പിൽ പുത്തൻപറമ്പിൽ അബ്രഹാം ഉമ്മൻ (വെരി. റവ. അപ്രേം റമ്പാൻ) (1931-2000)-** പുത്തൻപറമ്പിൽ ഇടിക്കുള അബ്രഹാമിന്റെ ദ്വിതീയപുത്രൻ ഉമ്മൻ (റവ. ഫാ. ഉമ്മൻ അബ്രഹാം) 1931-ാമാണ്ട് ജാതനായി. എം.എസ്.സി. പാസ്സായ അദ്ദേഹം ഒരു ദയറാപ്പട്ടക്കാരനായി പത്തനാപുരത്ത് താബോർ ദയറായിൽ സേവനമനുഷ്ഠിച്ചു. പത്തനാപുരം സെന്റ് സ്റ്റീഫൻസ് കോളജിൽ പ്രൊഫസറും പ്രിൻസിപ്പലും ആയിരുന്നു. മലങ്കര ഓർത്തഡോക്സ് സഭയുടെ തുമ്പമൺ ഭദ്രാസനത്തിൽ വിവിധ ഇടവകകളിൽ ശുശ്രൂഷ അനുഷ്ഠിച്ചു. പിന്നീട് അപ്രേം എന്ന പേരിൽ റമ്പാൻ ആയി. 2000-ത്തിൽ നിര്യാതനായി.

**വല്യപറമ്പിൽ പുത്തൻപറമ്പിൽ പി. വറുഗീസ് അബ്രഹാം (1939-2009)** - പുത്തൻപറമ്പിൽ ഇടിക്കുള അബ്രഹാമിന്റെ തൃതീയ പുത്രൻ അബ്രഹാം 1939-ാമാണ്ട് ജനിച്ചു. ഹെൽത്ത് ഇൻസ്പെക്ടറായി ജോലി നോക്കിയ അദ്ദേഹം കേളപ്പറമ്പിൽ തോപ്പിൽ മാത്യുവിന്റെ മകൾ ശോശാമ്മയെ വിവാഹം ചെയ്തതിൽ ബിനോയി, ബിജോയി, ഏബ്രഹാം എന്ന് മൂന്നു പുത്രന്മാരുണ്ട്.

**മാലിപ്പറമ്പിൽ പുത്തൻപറമ്പിൽ കുരുവിള മത്തായി -** പുത്തൻപറമ്പിൽ ഇടിക്കുള കുരുവിളയുടെ പുത്രൻ മത്തായി 1944-ാമാണ്ടു ജനിച്ചു. കുരുവിള മത്തായി പഞ്ചാബിൽ ഇന്ത്യൻ വ്യോമസേനയിൽ സേവനമനുഷ്ഠിച്ചു. തിരുവനന്തപുരത്ത് ബാബുഭവനിൽ പി. ജെ. ജോണിന്റെ മകൾ അന്നമ്മയെ വിവാഹം ചെയ്തു. ഇവർക്ക് ബിന്ദു, സിന്ധു , ബീന എന്ന് മൂന്നു പുത്രിമാർ. ഇവർ തിരുവനന്തപുരത്ത് താമസിക്കുന്നു.

**വല്യപറമ്പിൽ പുത്തൻപറമ്പിൽ യോഹന്നാൻ ഇടിക്കുള (ബേബി):** പുത്തൻപറമ്പിൽ ഇടിക്കുള യോഹന്നാന്റെ പ്രഥമ പുത്രൻ ഇടിക്കുള 1928-ാമാണ്ട് ജാതനായി. ലണ്ടനിൽ ഒരു ഗവൺമെന്റ് ജോലിയിലിരിക്കെ അദ്ദേഹം അയിരൂർ ചെമ്പോത്തനാലിൽ തോമസിന്റെ മകൾ കുഞ്ഞമ്മയെ വിവാഹം ചെയ്തതിൽ ജോൺ എന്നൊരു പുത്രനും, ഏലിയാമ്മ എന്നൊരു പുത്രിയുമുണ്ടായി. ഏലിയാമ്മ 1997ൽ 28-ാം വയസ്സിൽ നിര്യാതയായി.

**വല്യപറമ്പിൽ പുത്തൻപറമ്പിൽ യോഹന്നാൻ വറുഗീസ് (അനിയൻ 1936-2003) -** വല്യപറമ്പിൽ പുത്തൻപറമ്പിൽ ഇടിക്കുള യോഹന്നാന്റെ ദ്വിതീയപുത്രൻ വറുഗീസ് 1936-ാമാണ്ട് ജനിച്ചു. അദ്ദേഹം തൊള്ളിയൂർ കച്ചറയ്ക്കൽ കൊറ്റങ്കോട്ട് വറുഗീസിന്റെ മകൾ

മറിയാമ്മയെ വിവാഹം ചെയ്തതിൽ ജോൺ, വറുഗീസ്, എന്നു പുത്രന്മാരം ഏലിയാമ്മ എന്നൊരു പുത്രിയുമുണ്ടായി. ഏലിയാമ്മയെ കായംകുളത്ത് കന്നുപുറത്ത് ജോണിന്റെ മകൻ അലക്സാണ്ടർ വിവാഹം ചെയ്തു.

**വല്യപറമ്പിൽ പുത്തൻപറമ്പിൽ യോഹന്നാൻ ജോൺ-** പുത്തൻപറമ്പിൽ ഇടിക്കുള യോഹന്നാന്റെ തതീയപുത്രൻ ജോൺ 1945-ാമാണ്ട് ജനിച്ചു. ആനമ്പാർ മണലിൽ ഏബ്രാഹം വർഗ്ഗീസിന്റെ മകൾ അന്നമ്മയെ വിവാഹം കഴിച്ചു. അദ്ദേഹത്തിന് റെയ്മോൻ (ജോൺ പി. ജോൺ) എന്നൊരു മകനും റീന, റൂബി എന്ന രണ്ട് പുത്രിമാരുമുണ്ടായി. റീനയെ പള്ളിപ്പാട്ട് മാനാംതറയിൽ സജിയും റൂബിയെ കുളനട മാന്തുകയിൽ ചരുവിൽ ജോമോനും വിവാഹം കഴിച്ചു.

**വല്യപറമ്പിൽ പുത്തൻപറമ്പിൽ യോഹന്നാൻ കുര്യൻ-** പുത്തൻപറമ്പിൽ ഇടിക്കുള യോഹന്നാന്റെ ചതുർത്ഥപുത്രൻ കുര്യൻ 1953ൽ ജനിച്ചു. അദ്ദേഹം ചെന്നീർക്കര പുത്തൻപുരയ്ക്കൽ ജോസഫ് മാത്യുവിന്റെ മകൾ ലില്ലിയെ വിവാഹം ചെയ്തു. അവർക്ക് ജോൺ എന്നൊരു മകനും എൽസാ എന്നൊരു മകളുമുണ്ട്. ജോൺ കുര്യൻ പുളിക്കീഴ് സൺസിറ്റി എന്ന സ്ഥാപനം നടത്തുന്നു.

**മുളക്കുഴ താമസം വല്യപറമ്പിൽ പുത്തൻപറമ്പിൽ കുര്യൻ ബേബി –** വല്യപറമ്പിൽ പുത്തൻപറമ്പിൽ ഇടിക്കുള കുര്യന്റെ പ്രഥമപുത്രൻ ബേബി 1938-ാമാണ്ട് ജനിച്ചു. അദ്ദേഹം കായംകുളത്ത് തൂമ്പുങ്കൽ ബേബിച്ചന്റെ മകൾ അച്ചാമ്മയെ വിവാഹം ചെയ്തു. അവർക്ക് ഷിബി എന്നൊരു മകനും ഷൈനിയെന്നൊരു മകളുമുണ്ടായി. ഷൈനിയെ മാവേലിക്കര വഴുവാടി ഷിജു ഭവനിൽ വർഗ്ഗീസിന്റെ മകൻ റജി വിവാഹം ചെയ്തു. മുളക്കുഴ മേൽപ്പുറത്ത് പുത്തൻപറമ്പിൽ താമസിക്കുന്നു.

**പുത്തൻപറമ്പിൽ കുര്യൻ അനിയൻകുഞ്ഞ് –** പുത്തൻപറമ്പിൽ ഇടിക്കുള കുര്യന്റെ ദ്വിതീയ പുത്രൻ അനിയൻകുഞ്ഞ് 1940-ാമാണ്ട് ജനിച്ചു. അദ്ദേഹം മംഗലത്തിൽ പുല്ലാനേത്തു മത്തായിച്ചന്റെ മകൾ മറിയക്കുട്ടിയെ വിവാഹം ചെയ്തു. അദ്ദേഹം ബിർളാക്കമ്പനിയിൽ ജോലിയിലായിരുന്നു. ഇവർക്ക് ഫെബിൻ എന്നൊരു പുത്രനും, സുബി, ലിബി, ലൈബി എന്ന മൂന്നു പുത്രിമാരുമുണ്ടായി. സുബിയെ കടപ്ര മുരിക്കനാലിൽ അലക്സ് ചാക്കോയുടെ മകൻ ബിനു അലക്സും ലിബിയെ മാന്നാർ കുരട്ടിക്കാട്ട് കൊല്ലംപറമ്പിൽ സുജി വില്ലായിൽ ഏബ്രാഹാമിന്റെ മകൻ സുജിയും വിവാഹം ചെയ്തു.

ലിബി 2006-ൽ നിര്യാതയായി. ലൈബി പൂനെയിൽ സ്റ്റാഫ് നേഴ്സായി ജോലി ചെയ്യുന്നു

**പുത്തൻപറമ്പിൽ കുര്യൻ ജോണി -** പുത്തൻപറമ്പിൽ ഇടിക്കുള കുര്യന്റെ തൃതീയപുത്രൻ ജോണി 1945-ാമാണ്ട് ജാതനായി. നില മ്പൂർ ഉപ്പടയിൽ താമസിക്കുന്നു. ഉപ്പട താമരവേലിൽ ജോർജ്ജിന്റെ മകൾ റോസമ്മയെ വിവാഹം ചെയ്തു. അദ്ദേഹത്തിന് സന്തോഷ് ജോൺ എന്നൊരു മകനും സോണിയ എന്നൊരു മകളും ഉണ്ട്.

**പുത്തൻപറമ്പിൽ കുര്യൻ രാജൻ -** പുത്തൻപറമ്പിൽ ഇടിക്കുള കുര്യന്റെ ചതുർത്ഥപുത്രൻ രാജൻ 1956-ാമാണ്ട് ജനിച്ചു. കോഴഞ്ചേരി പഴുമണ്ണിൽ ജോർജ്ജിന്റെ മകൾ ഷീബയെ വിവാഹം കഴിച്ചു. അവർക്ക് ഷിജോ എന്നെ ഒരു മകനും ഷിജി എന്നയൊരുമകളു മുണ്ട്. മുളക്കുഴ താമസിക്കുന്നു.

**വല്യപറമ്പിൽ പുത്തൻപറമ്പിൽ പുന്നൂസ് കുര്യൻ (കുഞ്ഞു മോൻ) -** പുത്തൻപറമ്പിൽ കുര്യൻ പുന്നൂസിന്റെ പ്രഥമപുത്രൻ കുര്യൻ 1947-ാമാണ്ട് ജനിച്ചു. അദ്ദേഹം പൂനാ കോളാപ്പൂരിൽ റെയിൽവേയിൽ ജോലിചെയ്തു. തലവടി കേളപറമ്പിൽ കാരി ക്കോട്ട് മാത്യുക്കുട്ടിയുടെ മകൾ എൽസിയെ വിവാഹം ചെയ്തു. റിജോ, പുന്നൂസ്, എന്ന് രണ്ടു പുത്രന്മാരും പൊന്നി എന്നയൊരു മകളുമുണ്ട്. പൊന്നിയെ വളഞ്ഞടത്ത് കൈപ്പള്ളിൽ ബിനു വിവാഹം ചെയ്തു.

**പുത്തൻപറമ്പിൽ പുന്നൂസ് അബ്രഹാം (ജോണി) -** പുത്തൻപറമ്പിൽ കുര്യൻ പുന്നൂസിന്റെ ദ്വിതീയപുത്രൻ അബ്രഹാം 1952-ാമാണ്ട് ജനിച്ചു. നിരണത്ത് കൊച്ചു പഴങ്ങേരിൽ ജോർജ്ജിന്റെ മകൾ അമ്മുക്കുട്ടിയെ വിവാഹം ചെയ്തു. റിജു എന്നൊരു മകനു മുണ്ട്. നിരണത്ത് താമസിക്കുന്നു.

**പുത്തൻപറമ്പിൽ പുന്നൂസ് ജോസഫ് (ജോസ്):** പുത്തൻപറമ്പിൽ കുര്യൻ പുന്നൂസിന്റെ തൃതീയപുത്രൻ ജോസഫ് 1960-ാമാണ്ട് ജനിച്ചു. ചെങ്ങന്നൂർ കന്യാക്കോണിൽ ജോർജ്ജിന്റെ മകൾ ലിസിയെ വിവാഹം ചെയ്തു. ഇവർക്ക് ജെറിൻ എന്ന മകനും ജെൻസി, ബിൻസി എന്ന രണ്ടു പുത്രിമാരുമുണ്ട്.

**പുത്തൻപറമ്പിൽ പുന്നൂസ് മാത്യു (സാജൻ) -** പുത്തൻപറമ്പിൽ കുര്യൻ പുന്നൂസിന്റെ തൃതീയപുത്രൻ മാത്യു 1962-ാമാണ്ട് ജനിച്ചു. മാരാമൺ കോയിത്തോട്ടത്തിൽ അക്കരപ്പുറത്ത് തോമസിന്റെ മകൾ മോളിയെ വിവാഹം ചെയ്തു. സൗമ്യ, സിനി, സീമ എന്ന് മൂന്നു

